

പുസ്തകം ൧൧ ലക്കം ൧

# മംഗളോദയം

൧൦൯൩ മേടം.







# വിഷയവിവരം.

പുസ്തകം ൧൧. ലക്കം ൧.

# മംഗളോദയം.

൧൦൯൩ മേടം.

---

## മംഗളം.

നീലപ്പൂഞ്ചേല ചുററിക്കഠിനതകലരുംകാരിരുമ്പായഭൂഷാ-
ജാലംമൈമെചേൎത്തണിഞ്ഞിട്ടുരഗനികരമാമായുധംകയ്യിലേന്തി
ചേലേറുംകുക്കുടത്തിൻമുതുകിലരുളിടുംപൂരുഷൻകാലയുക്തി-
സ്ഥാലംബംദേവനക്കൻതിരുവടികുശലംവൈകിടാതേകിടട്ടേ.

## പ്രസ്താവന.

പരമകാരുണികനായ ജഗദീശ്വരന്റെ കരുണയും സഹൃദയന്മാരായ സുഹൃജ്ജനങ്ങളുടെ സഹകരണവും നിമിത്തം, പറയത്തക്ക ബുദ്ധിമുട്ടുകളൊന്നും കൂടാതെ നടന്നുവരുന്ന 'മംഗളോദയം' പത്തു വയസ്സു തികഞ്ഞ് ഇതാ പതിനൊന്നാം വയസ്സിൽ പ്രവേശിക്കുന്നു. ഇക്കഴിഞ്ഞ ഒരു കൊല്ലത്തിനുള്ളിൽ ഇതിന്റെ നടത്തിപ്പിനെസ്സംബന്ധിച്ചു വരുത്തേണമെന്നു വിചാരിച്ചിരുന്ന പരിഷ്കാരങ്ങൾ പരിപൂർണ്ണമായി നിറവേററുവാൻ സാധിച്ചിട്ടില്ലെങ്കിലും വായനക്കാർക്കു വലുതായ ഇച്ഛാഭംഗത്തിന്നോ പ്രവർത്തകന്മാർക്കു പറയത്തക്ക നിരാശക്കോ ഇടയായിട്ടില്ലെന്നുള്ളതിൽ ഞങ്ങൾക്കു വളരെ കൃതാർത്ഥതയുണ്ട്.



ഇങ്ങിനെ സംഭവിക്കുവാൻ കാരണഭൂതന്മാരായ എല്ലാ മഹാന്മാരോടും ഈ അവസരത്തിൽ ഞങ്ങൾ വളരെ നന്ദിപറഞ്ഞുകൊള്ളുന്നു.

സാഹിത്യം, ചരിത്രം, ശാസ്ത്രം തുടങ്ങി വിവിധവിഷയങ്ങളെപ്പററിയ ലേഖനങ്ങൾ, കഥകൾ, കവിതകൾ മുതലായവ മുടങ്ങാതെ പ്രസിദ്ധപ്പെടുത്തുവാൻ ഞങ്ങൾ ശ്രമിക്കാറുണ്ടെങ്കിലും ചില സമയങ്ങളിൽ ഇക്രമഭംഗത്തിന്നിടയാവാറില്ലെന്നില്ല. ലേഖനങ്ങൾ കിട്ടായ്കയല്ലാ കിട്ടുന്ന ലേഖനങ്ങൾ ഉദ്ദേശാനുഗുണമാകായ്കയാണ് ഇതിന്നു കാരണം. വിഷയത്തിലോ വിഷയപ്രതിപാദനത്തിലോ ഒന്നുകിൽ പഴമ, അല്ലെങ്കിൽ പുതുമ, ഈ രണ്ടിലൊന്നില്ലാത്ത ലേഖനങ്ങൾക്കു 'മംഗളോദയ'ത്തിൽ സ്ഥലമനുവദിക്കാറില്ലെന്നു ഖണ്ഡിച്ചു പറവാൻ വയ്യെങ്കിലും, അങ്ങിനെയുള്ള ലേഖനങ്ങളെ ഞങ്ങൾ ഇഷ്ടപ്പെടാറില്ലെന്നുള്ളതു തീർച്ചയാണ്.

സാഹിത്യം, ചരിത്രം, ശാസ്ത്രം മുതലായ വിഷയങ്ങളിൽ പഴയ പ്രബന്ധങ്ങൾതന്നെ പലതും ഇനിയും പുറത്തുവരാതെ കിടപ്പുണ്ട്. അവയെ കാരോന്നായിത്തിരഞ്ഞുപിടിച്ചു പ്രസിദ്ധപ്പെടുത്തുന്നതു ഭാഷാസാഹിത്യത്തിന്റെ കനംകാണുവാൻ വളരെ ഉപകരിക്കുമെന്നു നിസ്സംശയം പറയാം. പഴയ സാഹിത്യശാസ്ത്രത്തിലെ വിഷയങ്ങൾ തന്നെ പലതും കേരളീയർക്കിപ്പോഴും പുതിയവയാണെന്നു പറയേണ്ടതില്ലല്ലോ. സർവ്വസമ്മതമായ ഒരു കേരളചരിത്രം ഇനിയും ഉണ്ടായിക്കഴിഞ്ഞിട്ടില്ലാത്ത സ്ഥിതിക്കു ചരിത്രവിഷയത്തിൽ നവീനരീതിയിലുള്ള നിരൂപണങ്ങളെക്കാളധികം നല്ലതു പഴയ ചരിത്രശകലങ്ങളെ പുറത്തു പുറപ്പെടുവിക്കുകയാകുന്നു. ശാസ്ത്രത്തിലാണെങ്കിൽ പുതിയ സംഗതികളെ പഴയ ശാസ്ത്രതത്വങ്ങളോടു തട്ടിച്ചുനോക്കി പ്രതിപാദിക്കുന്ന ലേഖനങ്ങളെക്കൊണ്ടാണ് അധികം പ്രയോജനമുള്ളത്; നവീനശാസ്ത്രങ്ങളുടെ വെറും തർജ്ജമകൊണ്ടു യാതൊരു പ്രയോജനവുമില്ല. ഈ വക സംഗതികളാൽ, 'മംഗളോദയ'ത്തിന്റെ കാര്യത്തിൽ പലവകയായിട്ടുള്ള പഴയ പ്രമേയങ്ങൾക്കു പൂർവ്വാധികമായ പ്രാധാന്യം നൽകുവാൻ ഞങ്ങൾ തീർച്ചപ്പെടുത്തിയിരിക്കുന്നു. ഇതോടുകൂടി, മുമ്പു ചെയ്തിരുന്നപ്രകാരം ഓരോ സംസ്കൃതലേഖനങ്ങളും മാസന്തോറും പ്രസിദ്ധപ്പെടുത്തുവാൻ നിശ്ചയിച്ചിട്ടുണ്ട്. എന്നാൽ, ആ സംഗതിയിൽ ചില്ലറ ലേഖനങ്ങ

ളെക്കാൾ നല്ലത് ഉപയോഗപ്രദങ്ങളായ വല്ല ഗ്രന്ഥങ്ങളും പ്രസിദ്ധപ്പെടുത്തുകയായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ.

മേല്പറഞ്ഞ ഭേദഗതികൾ മാസികയുടെ പ്രകൃതിയെസ്സംബന്ധിച്ചുള്ളവയാകുന്നു. പ്രകൃതിയിലെന്നപോലെ ആകൃതിയിലും ഈ പുതുവർഷാരംഭത്തോടുകൂടി കുറച്ചൊരു വ്യത്യാസം വരുത്തേണ്ടിവന്നിരിക്കുന്നു. മുന്നാണ്ടിലുണ്ടായിരുന്ന 'ക്രൌൺ' വലുപ്പത്തിൽ കടലാസ്സു കിട്ടുവാൻ പ്രയാസമായതുകൊണ്ട് ഇസ്സാണ്ടിൽ മാസിക 'റോയൽ' വലുപ്പത്തിലാക്കേണ്ടിവന്നിരിക്കുന്നു. ലോകത്തിന്റെ ശാന്തതയെ ഇല്ലായ്മചെയ്യുന്ന ഇപ്പോഴത്തെ മഹായുദ്ധം നിമിത്തം വമ്പിച്ച രാജ്യങ്ങൾക്കുതന്നെ വലുപ്പവും ചെറുപ്പവും സംഭവിക്കുന്ന സ്ഥിതിക്ക്, മാസികയുടെ വലുപ്പത്തിലുള്ള ഈ വ്യത്യാസം വായനക്കാർക്കു ക്ഷന്തവ്യമായിരിക്കുമെന്നു വിശ്വസിക്കുന്നു. ഇതുകൊണ്ടു പുസ്തകത്തിന്റെ വലുപ്പം ചുരുങ്ങുന്നതല്ലാതെ വായിക്കാനുള്ള വിഷയങ്ങൾക്കു കുറവു വരാതെ കഴിക്കുവാൻ പ്രത്യേകം മനസ്സിരുത്തുന്നതുമാണ്.

പുതിയ വർഷത്തിൽ മാസികയ്ക്കു വരുത്തുന്ന ഭേദഗതികളുടെ ഒരു നിഴൽ ഈ ഒന്നാം ലക്കത്തിൽ കാണുവാൻ കഴിയുന്നതുകൊണ്ട് ഈ പ്രസ്താവന ഇവിടെ നിൽക്കട്ടെ.

# ഐതിഹ്യങ്ങൾ.

## ൧. മതിലകം.

തൃശ്ശിവപേരൂർ വടക്കുന്നാഥൻ ക്ഷേത്രത്തിന്നു മതിലകം എന്നൊരു പേരും, വടക്കുദേവനു നെയ്യാട്ടം പ്രധാനമായും പൌർവ്വാപര്യമായി കേട്ടും കണ്ടും വരുന്നുണ്ടല്ലോ. അതിന്നുള്ള കാരണം ഇന്നതെന്നു പ്രായേണ ജനങ്ങൾക്ക് അറിവുണ്ടോ ഇല്ലയോ എന്ന് എനിക്കു ധൈര്യമായി പറയുവാൻ അർഹതയില്ല. എങ്ങിനെയായാലും കൊള്ളാം, എനിക്കു കേട്ടറിവുള്ളതിനെ വിവരിക്കാം. വടക്കു

ശ്രീകോവിലകത്ത് ഒന്നാമതായി പ്രതിഷ്ഠിക്കുവാനാരംഭിച്ചതു സ
ക്ഷാൽ ആദിപരശുരാമനായിരുന്നു. അദ്ദേഹം ബ്രഹ്മകുലജാതനെ
ങ്കിലും അനർഹമായ ക്ഷാത്രപ്രവൃത്തിമൂലം ബ്രാഹ്മണ്യത്തിന്നു ന്യൂനത
ഭവിച്ചതിനാൽ ബിംബം പീഠത്തിൽ സ്ഥൈര്യമായി നിലവിളക്കാതെ
എളകിക്കൊണ്ടിരുന്നു. മാന്ത്രികമായും താന്ത്രികമായും അനേകം
ശ്രമം ചെയ്തിട്ടും പ്രതിഷ്ഠ സഫലീഭവിച്ചില്ല. തദവസരത്തിൽ മഹാ
നായ പരശുരാമനും അവിടെ കൂടിയിരുന്ന മററു മഹാജനങ്ങളും
വിസ്മയപരിതാപങ്ങളോടുകൂടി കിംകർത്തവ്യതാമൂഢന്മാരായിനിന്നു.
അപ്പോൾ പറവിപെററവരിൽ മതിലാൻ എന്നു പ്രസിദ്ധനായ മ
ഹാൻ യദൃച്ഛയാ തൽക്ഷേത്രസന്നിധാനത്തിലാഗതനായി. കണ്ണാ
ലകണ്ണമായി തല്ക്കാലപ്രസ്തുതത്തെ താൻ കേട്ടറിഞ്ഞു. 'ഞാൻ നി
ചകുലജാതനാകകൊണ്ടു ക്ഷേത്രത്തിലെ മതിലിനകത്തു കടക്കാമോ?
കടക്കുവാൻ വിരോധമില്ലെങ്കിൽ കാര്യം ഞാൻ നിറവേററിത്തരാം'
എന്ന് അവിടെ കൂടിയിരുന്ന മഹാജനങ്ങൾ കേൾക്കവേ പറഞ്ഞു.
ആ സംഗതിയും വഴിക്കുവഴിയായി കേട്ടു കേൾപ്പിച്ച സാക്ഷാൽ പ
രശുരാമകർണ്ണരന്ധ്രത്തിൽ പ്രവേശിച്ചു. പറവിപെററ പന്തുണ്ടുപേ
രും കേവലം മാനുഷന്മാരല്ലാ ദിവ്യന്മാരാണെന്നു പരശുരാമമുനിക്കും
മററു സജ്ജനങ്ങൾക്കും അറിവുള്ളതാണ്. ഈശ്വരേച്ഛ ഏതുപ്രകാര
മോ എന്നാലോചിച്ച്, ആ മതിലാൻ എന്ന മഹാന് അകത്തു ക
ടക്കുവാൻ ഏകാഭിപ്രായന്മാരായി അനുവാദം കൊടുത്തു. അദ്ദേഹം
അകത്തു കടന്നു ശിവലിംഗം കയ്യിലെടുത്തു താൻ നിഷിദ്ധകുല
ത്തിൽ ഉല്പന്നനാകകൊണ്ടു ജാത്യനുസാരേണ സാക്ഷാൽ ആദികി
രാതമൂർത്തിയെ സങ്കല്പിച്ച ബ്രാഹ്മമായ മുഹൂർത്തത്തിൽ പ്രതിഷ്ഠ ചെ
യ്തു. പ്രതിഷ്ഠാബിംബം നിശ്ചഞ്ചലമായി സ്ഥിതിയും ചെയ്തു. ബ്ര
ഹ്മകലശം ആടിയതിന്നുശേഷം ആ മതിലാൻെറ മഹാശക്തികൊ
ണ്ടു കിരാതമൂർത്തിയുടെ സാന്നിദ്ധ്യം പ്രത്യക്ഷമാക്കുവാൻ വേണ്ടിയോ
എന്നു തോന്നുമാറ് മദ്ധ്യമപാണ്ഡവനായ അർജ്ജുനൻെറ കോദണ്ഡ
താഡനത്താലുണ്ടായ വ്രണം രക്തസ്രാവത്തോടുകൂടി പ്രതിഷ്ഠാബിം
ബത്തിൻെറ ശിരസ്സിൽ കാണമാറായി. എല്ലാവരും ശങ്കിതഹൃദയ
ന്മാരാവുകയും ചെയ്തു. ഈ അമംഗലത്തിന്നു കാരണമെന്തെന്നും
ഇതിൻെറ നിവൃത്തി ഏതെന്നും പരശുരാമൻ ആ മഹാനോടു ചോ

ടിച്ചു. "ഇതു സാരമില്ല. വ്രണങ്ങളുണങ്ങുവാൻ പശുവിൻനെയ്യിനു തുല്യം വേറെ സാധനമില്ലെന്നു" പറഞ്ഞു തന്റെ കൈതോലവട്ടിയിൽനിന്നും അല്പം പശുവിന്റെ വപാനെയ്യ് എടുത്തു ശിരസ്സിൽ ലേപനംചെയ്ത സമയം രക്തസ്രാവം കാണാതെയായി. വ്രണവും കിണമായി. ഈ പരമൈശ്വര്യം കണ്ടു സമസ്തജനങ്ങളും അത്യാശ്ചര്യമെന്നിങ്ങിനെ ഘോഷിച്ചു. മതിലാൻ എന്ന ദിവ്യപുരുഷൻ യഥാഗതം പോകയും ചെയ്തു. ഇതുകാരണമാകുന്നു വടക്കുന്നാഥനു നെയ്യാട്ടം പ്രധാനമായത്. മതിലാൻ മതിലിനകത്തു പ്രവേശിച്ചതുകൊണ്ടാകുന്നു ഈ ക്ഷേത്രത്തിന്നു മതിലകത്ത് എന്നൊരു പ്രത്യേകനാമമുണ്ടാവാനുള്ള കാരണം. പ്രസ്തുതം എങ്ങിനെയായാലും കൊള്ളാം. അയുക്തിയില്ലെന്നു നിസ്സംശയമായുംപറയാം.

---

## ൫. തിരുവെള്ളക്കാവ്.

ഇതേവിധം തന്നെയാകുന്നു തിരുവെള്ളക്കാവുക്ഷേത്രവും. അടുത്തുള്ള പ്രദേശങ്ങൾക്ക പെരുവനം എന്ന പേർ ഇന്നും വിളിച്ചുവരുന്നു. അതുകൊണ്ട് ആ പ്രദേശങ്ങളെല്ലാം പുരാതനകാലങ്ങളിൽ കാടായിരുന്നുവെന്നു വിചാരിപ്പാൻ ധാരാളം അവകാശമുണ്ട്. പറവിപെററവരിൽ തിരുവെള്ളൻ എന്ന മഹാൻ എറച്ചിക്കാവു തോളിലെടുത്തു വില്ക്കുവാൻ കൊണ്ടുപോകുന്ന മദ്ധ്യേ ഈ പെരുവനത്തിൽ യദൃച്ഛയാ വന്നുകൂടി. നേരവും അസ്തമയമായി. ഇരുളാകയാൽ ഇനി സഞ്ചരിപ്പാൻ കഴികയില്ലെന്നു നിശ്ചയിച്ച് ആ കാട്ടിൽ ഒരേടത്ത് എറച്ചിക്കാവു താഴെയിറക്കി ഇരിപ്പായി. ആ കാടും ഭൂതപ്രേതപിശാചാദികളെക്കൊണ്ടു നിറഞ്ഞുള്ള ഘോരകാന്താരമായിരുന്നു. അവററകൾ എറച്ചിയും തിരുവെള്ളനെയും കണ്ടു ഭക്ഷണാഗ്രഹികളായി വളരെ സന്തോഷിച്ചു. അടുത്തു ചെന്ന സമയം അദ്ദേഹത്തിന്റെ ബ്രഹ്മതേജസ്സിനാൽ സഹിക്കവഹിയാതെയായി ദൂരെ മാറി നിന്നു. തിരുവെള്ളൻ "എന്താ നിങ്ങൾ ദൂരം പോകുന്നത്. വരുവിൻ! വരുവിൻ! എറച്ചിയും എന്നെയും ഭക്ഷിക്കാം" എന്നു പറഞ്ഞതു കേട്ട അവററകൾ ഭയസംഭ്രമസ്തന്മാരായി നി

ന്നു. ആ മഹാന്റെ സങ്കല്പശക്തിയാൽ ദൂരം പോകുവാനും ശക്തരായില്ല. വഴിയാത്ര ചെയ്യുന്നവരെ ഭയപ്പെടുത്തിയും കൊന്നു ഭക്ഷിക്കുകയും മററും പല പല ഉപദ്രവം ചെയ്യുന്നതു മേലാൽ ഇല്ലാതെയാക്കി ആ പ്രദേശം നിർഭയമാക്കുവാൻ വേണ്ടി ഈ ഭൂതാദികളെ ശാസിപ്പാനായി ഭൂതപതിയായ ശാസ്താവിനെ താനിരുന്ന സമീപത്തിലായി പ്രതിഷ്ഠചെയ്തു. തിരുവെള്ളൻ കാറു ഏററക്കിയ സ്ഥലത്തു പ്രതിഷ്ഠിച്ചതുകൊണ്ടത്രെ തിരുവെള്ളക്കാവ് എന്നു ക്ഷേത്രത്തിന്നു പേർ പറയുന്നത്. അതു മുതൽക്കു കാടെല്ലാം പോയി വിശേഷപ്പെട്ട നഗരമായിത്തീൎന്നു. ജനങ്ങൾക്ക് ഉപദ്രവവും തീൎന്നു. മേൽക്കുമേൽ ശ്രേയസ്സുമായി. ബൃഹസ്പതി നക്ഷത്രത്തോടുകൂടിയ ലഗ്നത്തിൽ പ്രതിഷ്ഠിച്ചതുകൊണ്ടു സാക്ഷാൽ ദേവാചാര്യൻ പ്രത്യക്ഷമായി. ഈ ക്ഷേത്രസന്നിധാനത്തിൽ വിദ്യാഭ്യാസം ആരംഭിക്കുന്നവൎക്ക് ഏററവും വിദഗ്ദ്ധതയുമുണ്ടാകുമെന്നു തിരുവെള്ളന്നു വരംകൊടുത്ത നിമിത്തമാകുന്നു വിദ്യയ്ക്കു പ്രധാനമെന്നു പറയുന്നത്.

---

# പോകുവാൻ പോകുന്ന കവിതകൾ

---

## പ്രണയകലഹം—(ഒരു കുറത്തി)

---

ഉണ്ണിഗ്ഗണപതിതമ്പുരാന്റെതൃക്കാലിണകളെവന്ദിച്ചുഞാൻ
ഞാനൊരുകുറത്തിപാടിടുന്നുവിഘ്നമൊഴിച്ചെന്നെകാത്തിടേണം
വെണ്ണനിറമൊത്തവെണ്മലമേൽവെണ്ണീറണിയുന്നശംഭുദേവൻ
കെട്ടിയവരായപാൎവ്വതിയെകെട്ടിപ്പുണൎന്നതിതോഷമോടും
വാണരുളിടുന്നശങ്കരനെഏണവിലോചനനോക്കിമന്ദം
പുഞ്ചിരിച്ചന്തികാകൊണ്ടുജടയിലെപ്പുഞ്ചമിച്ചന്ദ്രന്റെശോഭയേയും
ഒട്ടുകവരുന്നമന്ദസ്മിതംവിഷ്ടപാധീശനെമോഹിപ്പിച്ചു

ചോറെയൊരുത്തിജടക്കകത്തുകേറിയിരിപ്പുതുണ്ടെന്നുശങ്ക
തന്മനതാരിങ്കലുണ്ടാകയാലമ്മടിയിൽനിന്നിറങ്ങിടാതെ
കാത്തിരിക്കുന്നാളിലേകദിനംപാൎത്തിരിയാതെരജസ്വലയായ്
നാലുനാൾചെന്നുതുസ്നാനത്തിനായ്കാലംസമീപിച്ചനേരത്തിങ്കൽ
മുക്കണ്ണദേവനിൽശങ്കയോടെതൻകുമാരന്മാരെത്തൃക്കൺപാൎത്തു
ഉണ്ണിഗ്ഗണപതിഎന്മകനെഅമ്മേടെക്കൂടെനീപോരരുതെ
അച്ഛൻമടിതന്നിൽചെന്നിരിക്കഅമ്മകുളിച്ചുവരുന്നതോളം
അപ്പംതരാംവന്നാലെന്നുണ്ണിക്കസ്വല്പമല്ലാതവിൽതേൻമലരും
സുബ്രഹ്മണ്യനുണ്ണിഎമ്മകനെഅമ്മേടെക്കൂടെനിപോരരുതെ
അച്ഛൻമടിതന്നിൽചെന്നിരിക്കഅമ്മകുളിച്ചുവരുന്നതോളം
വേട്ടെക്കൊരുമകനെന്മകനെവേട്ടക്കായിട്ടുനീപോകരുതെ
അച്ഛനരികത്തുപോയിരിക്കഅമ്മകുളിച്ചുവരുന്നതോളം
മക്കളെമൂവ്വരെക്കാവലാക്കിവെക്കെന്നൊലപ്പെണ്ണചാൎത്തിദേവി
വൈനാടൻമഞ്ഞളരച്ചുരുട്ടിനെന്മേനിവാകയെടുത്തുകയ്യിൽ
മൈലൊഞ്ചിത്താളിയൊടിച്ചുവേഗംആകാശഗംഗയിൽചെന്നിറ
മൈലോഞ്ചിത്താളിയുരച്ചൊഴിച്ചുനെന്മേനിവാകകുഴച്ചുരുട്ടി (ങ്ങി
വൈനാടൻമഞ്ഞൾമുഖത്തുതേച്ചുനെന്മേനിവാകതമ്മെയ്യിൽതേച്ചു
മൈലോഞ്ചിത്താളിയുരച്ചെടുത്തുനീലാളിവണ്ണമാംവേണിതേച്ചു
നീർകോരിമെയ്യിൽതളിച്ചുകൊണ്ടുനീരാടുവാനായ്ത്തുനിഞ്ഞുകൊ
(ണ്ടാൾ.

ഗംഗയിലിങ്ങിനെയുള്ളവാൎത്താഗംഗാധരൻകഥാകേട്ടുകൊൾക
ശ്രീപാൎവ്വതിദേവിനീരാടുവാൻജാഹ്നവിക്കമ്മാറുപോയനേരം
മക്കളെമൂവ്വരെനോക്കിമന്ദംമുക്കണ്ണദേവനരുളിച്ചെയ്തു
ഉണ്ണിഗ്ഗണപതിനിയ്യെന്തിപ്പോൾഎന്മടിതന്നിൽവസിച്ചിടുന്നു
നാളികേരംഗ്ഗുളംനെയ്യിലപ്പംകാളുന്നതീക്കുണ്ഡംതന്നിൽവിപ്രർ
ഹോമിച്ചിടുന്നതുതിന്നാൻപോകമോഹംനിണക്കതിലേററമല്ലൊ
സുബ്രഹ്മണ്യനുണ്ണിനിയെന്തിപ്പോളെന്മടിതന്നിലിരുന്നിടുന്നു
കൌടിക്രിയകളെചെയ്യിടാതെഔചിത്യമോടങ്ങിരിപ്പതെന്തു
വേട്ടയ്ക്കൊരുമകനെന്തുമൂലംവേട്ടയാടീടുവാൻപോയിടാത്തു
വില്ലുംശരങ്ങളുംകൈക്കൊണ്ടുനീനില്ലാതെവേട്ടെക്കുപോകയിപ്പോൾ

അച്ഛൻപറഞ്ഞതുമക്കളാരുമിച്ഛിച്ചില്ലമ്മതൻവാക്കിനാലെ
മുപ്പുരവൈരിക്കുമുവ്വരിലുംഅല്പമായുള്ളൊരുകോപംവന്നു
ഉണ്ണിഗ്ഗണപതിതൃക്കഴുത്തിൽഎണ്ണത്തിലൊന്നുകൊടുത്തുതള്ളി
സുബ്രഹ്മണ്യനുണ്ണിതൻെറനേരെക്ഷിപ്രംകയത്തൊന്നുനോക്കിദേവൻ
വേട്ടക്കൊരുമകനുണ്ണിതന്നെകോട്ടംവരുത്താതെയൊന്നടിച്ചു
മക്കളെമുവ്വരെട്ടരെയാക്കിമുക്കണ്ണദേവനുംതോഷമാന്നു
ഗംഗയെത്തന്മടിതന്നിലാക്കിസംഗമിച്ചുപലഭാവത്തോടും
ചുംബനാലിംഗനമെന്നുമററുംമന്മഥാഡംബരംചെയ്തുവാണാർ
അക്കാലമാകാശദേശമായിച്ചൊല്ലേറുണ്ടനാരദമാമുനീന്ദ്രൻ
കാലാരിദേവനെവന്ദിക്കുവാൻകാലംകളയാതെവന്നവിടെ
നിത്യംവസിക്കുന്നമണ്ഡപത്തിൽനിത്യസ്വരൂപനെക്കണ്ടതില്ല
ദിവ്യമാംകണ്ണിനാൽനോക്കുന്നേരംഅവ്യാജമെല്ലാംമനസ്സിലായി
വാസ്തവമെല്ലാമറിഞ്ഞുതാനുംഅസ്ഥാനമുക്കിതുനല്ലലാക്ക്
ഇന്നുകലഹത്തിനുള്ളവഴിവന്നതുനമ്മുടെഭാഗ്യഭാഗ്യം
അങ്ങുതിരിച്ചിതുനാരദനുംചെന്നുദേവീകുളിക്കുന്നടിക്കിൽ
മേൽഭാഗമായിട്ടുനിന്നുതദാസൽഭാവമേറുന്നമാമുനീന്ദ്രൻ
വാസ്തവംചൊല്ലിയാലെൻെറകഥഅസ്തുവാമെന്നതിനില്ലവാദം
ഇത്തരംചിന്തിച്ചുമാമുനീന്ദ്രൻഉത്തമവീണവായിച്ചുകൊണ്ട് (ങ്ങൾ
പാവ്വതിദേവിതാൻകേൾക്കെച്ചൊന്നാൻശവ്വൻെറസവ്വവിചേഷ്ടിത
"ഞാനിപ്പോൾപോയില്ലകൈലാസത്തിൽകാലാരിദേവനെക്കണ്ടതി
ഉണ്ണിഗ്ഗണപതിതൃക്കഴുത്തിൽമെല്ലെപ്പിടിച്ചങ്ങുതള്ളിയില്ല (ല്ല
ഷൺമുഖൻെറതലക്കിട്ടുമുഷ്ട്യാസമ്മാനിക്കുന്നതുംകണ്ടതില്ല
വേട്ടക്കൊരുമകനുണ്ണിതന്നെവേട്ടക്കുതള്ളിയയച്ചതില്ല
മുവ്വരുംകണ്ണീർതുടച്ചുകൊണ്ടുപോവതുംഞാൻതത്രകണ്ടതില്ല
ശ്രീപാവ്വതിയെമടിയിൽവെച്ചുപുൽകതുംഞാൻതത്രകണ്ടതില്ല
അങ്ങുചെന്നപ്പൊഴുംശ്രീപാവ്വതിഇങ്ങുവന്നപ്പൊഴുംശ്രീപാവ്വതി
ശ്രീപാവ്വതിദേവിഎത്രയുണ്ടുകന്നേയുള്ളുവെന്നതാണുകേൾവി
ഞാനിവയൊന്നുമെകണ്ടതില്ലനാരായണശിവപോയിടുന്നു"
നാരദൻചൊല്ലിയതിൻെറസാരംനേരെധരിച്ചിതുപാവ്വതിയും
കോപമോടെയൊന്നുമുങ്ങിവേഗംതാപംപൊറുക്കാതെപല്കടിച്ചു
ചുററിയോരാടയുടുത്തിടാതെകെട്ടഴിഞ്ഞമുടികെട്ടിടാതെ

തന്മെയ്യിലെജലംതോൎത്തിടാതെമന്മഥാരാതിയിൽരോഷമാൎന്നു
കാലാഗ്നിപോലെജ്വലിച്ചിടുന്നമാലേയപൎവ്വതത്തിൻെറപുത്രി
പറഞ്ഞുവരുന്നതുകണ്ടനേരംതാണുജടയിലൊളിച്ചുഗംഗാ
താനൊന്നറിഞ്ഞില്ലയെന്നപോലെമൌനത്തെദീക്ഷിച്ചുവാമദേവൻ
കള്ളനാട്യംകണ്ടുകാൎത്ത്യേണിയാൾഉള്ളതറിയുവാൻചോദ്യംചെയ്തു
ആനയാമെന്നുണ്ണിയെങ്ങുപോയികാനനത്തിന്നവൻപോയിരിക്കാം
കാനനേപോകുവാനെന്തുമൂലംആനയുടെനിലകാട്ടിലല്ലൊ
സ്കന്ദനാമെന്നുണ്ണിയെങ്ങുപോയി കന്ദംപറിക്കുവാൻപോയിരിക്കാം
കന്ദംപറിക്കുന്നതെന്തിനായിഅന്നവൻകാട്ടിൽപിറക്കമൂലം
കാട്ടിൽപിറന്നാലവൎക്കുതൊഴിൽകാട്ടിലെക്കന്ദംപറിപ്പതെന്നൊ
കാട്ടിൽപിറപ്പവൎക്കാഹരിപ്പാൻകേട്ടതില്ലേകന്ദമെന്നുള്ളതും
വേട്ടക്കൊരുമകനെങ്ങുപോയികാട്ടിൽകളഞ്ഞവനെങ്ങുപോയൊ
തന്മെയ്യിലെന്തുകാണുന്നുജലംനിന്മെയ്യിലെന്തുകാണുന്നുജലം
എന്മെയ്യിൽഞാൻകുളിച്ചുള്ളജലംഎന്മെയ്യിൽഞാൻകുളിച്ചുള്ളജലം
അങ്ങെവിടെജലക്രീഡചെയ്തുനിയ്യെവിടെജലസ്നാനമാടി
ആകാശഗംഗയിൽഞാൻകുളിച്ചുകൈലാസഗംഗയിൽഞാൻകുളിച്ചു
ഇങ്ങിരുന്നീടിനപെണ്ണെവിടെഇങ്ങിരുന്നുള്ളതുംനിയ്യല്ലയൊ
വ്യാജംപറയേണ്ടഎൻെറകാന്തവ്യാജംപറയുമാറില്ലകാന്തേ
അങ്ങേഗാൻപോയൊരുനേരത്തിങ്കൽഗംഗാസമാഗമംചെയ്തില്ലയൊ
ഗംഗാസമാഗമംജാതകത്താൽതന്നെനമുക്കുള്ളവായതല്ലൊ
അഷ്ടമൂൎത്തിയാണിതെൻെറദേഹംഎട്ടിലൊന്നായതുംവെള്ളമത്രെ
വെള്ളംശരീരമെന്നാകിലെന്തുകള്ളിയെപ്പുൽകേണമെന്നതുണ്ടൊ
വെള്ളവുംഗംഗയുമൊന്നൊന്നതുംഇന്നേവരെനിയ്യറിഞ്ഞതില്ലേ
ഇങ്ങിനെകള്ളംപറഞ്ഞുകൊണ്ടുള്ളമയക്കിനാൻപാൎവ്വതിയെ
അങ്ങിനെതമ്മിൽകലഹിക്കുന്നദമ്പതിമാരുടെപാങ്ങ്മധുക്കൾ
എന്നെപ്പോഴുംരക്ഷിച്ചിടട്ടെവന്ദനംചെയ്യുന്നഞാനവൎക്കായ്
ഇങ്ങിനെചൊല്ലീട്ടടങ്ങികിളിതിങ്ങിയൊരാനന്ദപൂരമോടും



# ജാതികളും വൃത്തിമര്യാദകളും.

എ. തിരുവരങ്കപ്പാങ്കിടാവ് (തുകിലുണത്തൽ)

നേന്ത്രവാഴക്കുമ്പത്തുപോലെനിറയിൽനിന്നാടുംപാമ്പേ
കാക്കക്കോഴിക്കഴുത്തതുപോലെമെന്മേൽചുററിട്ടാടുംപാമ്പേ
പാമ്പിനാലെപടംചുററിക്കൊണ്ടുമൂടിയനമ്മുടെഭഗവാനും
അണ്ഡമതടച്ചുകൊണ്ടുടനെഞ്ഞങ്ങളാകെതോന്നിയതു
ദുഃഖിക്കാൻതുടങ്ങുന്നോൻശിവോതിനല്ലമ്മ
അതിനാലുംതിരുമായാലെഉണർന്നില്ലഭഗവാനും
ദുഃഖത്താൽതൊഴിമുറയിട്ടുഭഗവാൻറദേവകളും
അതിനാലുംതിരുമായാലെഉണർന്നില്ലഭഗവാനും
നാരദമുനിവീണയുമായ്നാമങ്ങളാൽസ്തുതിചെയ്തു
അതിനാലുംതിരുമായാലെഉണർന്നില്ലഭഗവാനും
ശ്രീകൃഷ്ണൻശരികുഴലായ്വലഭാഗംനിലവായി
അതിനാലുംതിരുമായാലെഉണർന്നില്ലഭഗവാനും
ആയിരംചെണ്ടമദ്ദളമെടക്കതിമിലാവാദ്യംഘോഷിച്ചു
അതിനാലുംതിരുമായാലെഉണർന്നില്ലഭഗവാനും
ആനയാലെഅലറിച്ചുകുതിരയാലെപായിച്ചു
അതിനാലുംതിരുമായാലെഉണർന്നില്ലഭഗവാനും
ആയിരംകറുകിടാങ്ങൾതിരുമെയ്യിൽപായിച്ചു
അതിനാലുംതിരുമായാലെഉണർന്നില്ലഭഗവാനും
ആയിരംമങ്കമാർപാടെവാക്കുരലെയിട്ടുനിന്നാർ
അതിനാലുംതിരുമായാലെഉണർന്നില്ലഭഗവാനും
ആയിരംബ്രാഹ്മണർവന്നുതൊട്ടുശിരസ്സിൽജപംനടത്തി
അതിനാലുംതിരുമായാലെഉണർന്നില്ലഭഗവാനും
ആയിരംതൃക്കുടംവെള്ളംതിരുമെയ്യിൽജലധാര
അതിനാലുംതിരുമായാലെഉണർന്നില്ലഭഗവാനും
തൃക്കട്ടിലെടുത്തുകൊണ്ടുസമുദ്രത്തിൽചെരിഞ്ഞതുതേ
അതിനാലുംതിരുമായാലെഉണർന്നില്ലഭഗവാനും

എന്തൊരു കഷ്ടമെടോ ഈവക കലിയുഗകാലമിതെ. എന്തൊരു മഹാമായയെന്നറിഞ്ഞില്ല. നമ്മുടെഭഗവാൻ നമ്മുടെയാരുടെകയ്യാലുംഉണരുവതല്ലയിതെ. ഇതിനൊരുപള്ളിപ്രശ്നംവെച്ചറിയേണം ശീവോതി. ഭഗവാൻെറമായത്താലെ ആറുമുഖനുംവന്നിതാ. അതിനു വേണ്ട ഒരുക്കങ്ങളെല്ലാംപറയേണം. ആറുമുഖനെ. അന്നേപ്പിറന്ന അന്നേവന്നകറുകിടാവിൻശാണകത്താലുംആനടിയോളംവട്ടംനിലംമെഴുകേണം. ഭസ്മംകൊണ്ടു പന്ത്രണ്ടുരാശിയുംവേണം മുക്കൺമൂർത്തിയെന്നൊരു നാളികേരവുംവേണം. ദേവകളോടിക്കളിച്ച മടിത്തുറുട്ടത്തു വരികയുംവേണം. അടിയത്തിനു വിടകൊള്ളാൻ വെള്ളിയാലെലയും അടിയത്തിനു പരലുചെരിയുവാൻ പൊന്നുംപണപ്പലകയുംവേണമെൻെറശീവോതി. പാൽകിണ്ടിയിൽ പാലമൃത്തും നീർകിണ്ടിയിൽ നീരമൃത്തും. ജലഗന്ധപുഷ്പധൂപദീപാദികളെക്കൊണ്ടലങ്കരിക്കയും വേണമെന്ന്. ആറുമുഖനും പരലെടുത്തു പലകപ്പുറത്തു ചെരിഞ്ഞു പാലിൽ കഴുകി പതംവരുത്തി നീരിൽ കഴുകി നിറംവരുത്തി ഗണപതിപ്പരലു വലഭാഗം നീക്കിവെച്ച സരസ്വതിപ്പരലെ എടഭാഗം നീക്കിവെച്ച ശേഷിച്ച പരലെ ആറടം വകഞ്ഞു കൂറാക്കിയിട്ടുകാണാകുന്നേരത്തിങ്കൽ നാലുമൂലയിലും നടുവിലുമല്ലാതുള്ള ഖണ്ഡത്തിൽ നാളികേരം വെപ്പാൻ തുടങ്ങുന്നപ്പോൾ കേൾക്കട്ടെ എൻെറ ശീവോതിയെ ഭഗവാൻ തൻെറ തിരുനാമപ്പേരുമെന്നിങ്ങിനെ. അത്തവും ചതുർത്ഥി ചിങ്ങമാസത്തിൽ തിരുവോണം ഭഗവാൻ തൻെറ തിരുനാളിൽ ദശരഥസുതനായി കൌസല്യാതനയനായി മാനുഷാവതാരം ചെയ്തുപോകെന്നും രാമനെന്നും തിരുപ്പേരുകൊടുത്തു. അവിടംതൊട്ടെണ്ണുന്നേൻ ആറുമുഖപ്പെരുമാളും. ജന്മത്തിൽ രാമൻ വനത്തിലോണ്ടിലെ തിരുസീതയെ മാലവെച്ചതും. മൂന്നിലെ ദുരിയോധനൻ പടവെട്ടിയതും. എട്ടിലെ ബാലിപെട്ടുഴന്തതപ്പടിയായതും. ഈശനാറൊരുപത്തിലെ തലയോട്ടിൽ ഭിക്ഷയെരന്നതും. പന്ത്രണ്ടിലെ രാവണൻ തലപത്തുമാമുടിയററതും. പന്ത്രണ്ടാം വ്യാഴപ്പിഴകാലം വിഷ്ണു നാരായണസ്വാമി മന്ത്യാഴം പിഴച്ച ബ്രഹ്മൻെറ നാലു ശിരസ്സാലൊരുശിരസ്സററു ഭൂമിയിൽ വീണവാറെ നിലംതൊടാതെ കയ്യേററു കൊണ്ടാലും നമ്മുടെയൊരാധിചിഷ്ണുഭഗവാനെന്നും. അകംചോറു കളഞ്ഞു പുറംമെമ്മാരികളഞ്ഞു വെള്ളിയാലും പൊന്നിനാലും ചീന്തി

ക്കെട്ടി ചിങ്ങനാതവും പൂരപ്പാത്രവും പുലിത്തുകൽ കച്ചിൽ പവിഴ ക
ട്ടുടിയും കയ്യാലൊരുവീണയും ബ്രഹ്മൻതലയോട്ടുമായിട്ടൊണ്ടുമി
നെ തീണ്ടുന്നോർകുലത്തിലും തീണ്ടാതോരുടെ കുലത്തിലും രാവൊ
രു പന്തീരാണ്ടും പകലൊരു പന്തീരാണ്ടും ഇരുപകലിരുപത്തുനാലാ
യിരമാണ്ടുകാലം ഭിക്ഷയേററുനടന്ന നമ്മുടെയൊരാദിവിഷ്ണുഭഗ
വാൻ. എങ്ങുംനടന്ന ബ്രഹ്മൻ തലയോട്ട നിറയാതെകണ്ടു, ശിവോ
തിതൻകോവിലേക്ക ചെന്നു ഭിക്ഷയേററപ്രകാരം ഒക്കെയെൻെറ ശീ
വോതി. ഒക്കെയെൻെറ ആറുമുഖനെ. മുത്തുരത്നങ്ങാലും വാരിക്കോരി
കൊടുത്തു നിറഞ്ഞോ എൻെറ മായോവി എന്നും നിറഞ്ഞില്ല എ
ൻെറ ശീവോതി എന്നും ഒരു കണ്ണടച്ചു ഇരുതൃക്കണ്ണു തുറന്നുനോക്കെ
ൻെറ മായോവിയെന്ന്. ഇരുതൃക്കണ്ണടച്ചു മൂന്നാംതൃക്കണ്ണാലെ തൃക്ക
ണ്ണോത്തപ്പോൾ ഭിക്ഷപ്പാത്രവും കപാലവും നിറഞ്ഞു. തനിക്കെടുപ്പാ
നരുതാഞ്ഞതും സഹിപ്പാനരുതാഞ്ഞതും അവിടെത്തന്നെ വെച്ചു
കൊണ്ടാലും. അവിടത്തിലേതാനും വല ഭാഗം നീക്കിവെച്ചു. വെ
ച്ചേടം മച്ചനാട് എന്നു പേരുമിട്ടേൻ. അവിടത്തിലേഴുപേർ യോഗി
മാരെ തോററി. എക്കാലത്തു മുത്താരം ചാമ്പരികൊടുത്തത്. നി
ങ്കാലത്ത് ഒണങ്ങളെല്ലാം പുഴങ്ങളെല്ലുമായിരിക്ക. നിങ്ങൾ മായോ
വികളായിരിക്ക. നിങ്ങളും നിങ്ങടെ ചെറിയ ചെറിയ കുട്ടിമനിയാ
രുടെ കാലത്തോളം ഉണങ്ങളെല്ലാം പുഴങ്ങളെല്ലുമായിരിക്ക. എന്ന
വക്ക വരവും കൊടുത്തു. തിരുവരങ്കൻ പറഞ്ഞതു വെളിവാകയുംചെ
യ്യും. ഭഗവാനാണരുമൊ എന്നിങ്ങിനെപറഞ്ഞാനാറുമുഖൻ. ആറു
മുഖനെന്ന നാമവും വിടുനാളിലെ വാഴുങ്കാലം കണിയാനെന്നു നാമ
വും കൊടുത്തിതെ. എന്തെല്ലാം കൊടുത്തുവെന്ന് — കെട്ടാമത്തും ചു
ററാമത്തും ആടാമത്തും അണിയാമത്തും വെട്ടിപ്പൊക്കിക്കാറക്കച്ചെയ്യും ക
ണിത്തവും കിണിത്തവും നാളോലപൊഴുതോലകളും. മടിയിൽ പൊ
ഴുതായിരിക്കെ പോഴത്തമേറിരിക്കെ പൊട്ടക്കണിയാനായിരിക്കെ ഇ
ന്നത്തെ പൊഴുതു നാളെയുണ്ടെന്നും നാളത്തെ പൊഴുതു ഇന്നുണ്ടെ
ന്നും വിധിച്ചിരിക്കെ വെച്ചചോററിനു മുഹൂത്തം വിധിച്ചിരിക്ക ആ
രാൻെറ മക്കളെ തന്മക്കളാക്കിരിക്ക എന്നും. എൻകയ്യാലും നിൻക
യ്യാലും മററു ചില പ്രജകൾ കയ്യാലും ഉണരുന്ന ഭഗവാനല്ല ഇത്
എറച്ചിതിന്ന പാവിപെററ പന്തിരുപേർ മക്കളുണ്ടാം. ഉപ്പുകൊ

റ.ൻ, ഉറുവിശാത്തൻ, മണ്ഡലാംകുന്നത്തുദേവൻ, അഘോർദേവൻ, അഘോർനമ്പി, മണ്ണത്താൻ, മതിലാൻ, കരിക്കരച്ചനും, തിരുവെള്ളൻ, തിരുപാക്കും, തിരുമകുടത്തിരിയും, തിരുവരങ്കനും എന്നിങ്ങിനെ പന്ത്രണ്ടു മക്കളുണ്ടു. പന്ത്രണ്ടു പേരിലും മുമ്പനായിരിക്കെ ചേരമാംതിരുവരങ്കൻവന്നു ഭഗവാൻെറ തലയോട്ടിൽ ഭിക്ഷയെ രത്നപ്രകാരം ചൊല്ലിപ്പാടി ഉണൎത്തിയാൽ ഉണരും നമ്മുടെഭഗവാനും. ആരെങ്കിലുംപോകുടോ തിരുവങ്കപ്പുറത്തിരിക്കും തിരുവരങ്കനെ തേടി കൊണ്ടുവന്നു നമ്മുടെ ഭഗവാൻെറ തിരുമായ ഉണൎത്തുവാൻ. നിരുവിച്ചതിൽ ബ്രഹ്മൻ വിഷ്ണു മഹേശ്വരൻ ഉറുമ്പുതൊട്ടാനവരെ നരമൃഗപശുപക്ഷിതൊട്ടു പെരുമ്പറെറ എണ്ണി എണ്പത്തിനാലായിരം കോടി ജീവയോനികൾക്കും അയോനികൾക്കും നമ്മെക്കുറിച്ചു ദുഃഖഭാവന ഉണ്ടോ ഇല്ലയൊ എന്നറിവാൻവേണ്ടി മറിമായയായി പണിപ്പെട്ടതാണു നമ്മുടെയൊരാദിവിഷ്ണുഭഗവാൻ. ഭഗവാൻെറാ മായത്താലെ തിരുവരങ്കനും അപ്പോൾ വന്നിതെ. ഭഗവാൻെറ ത്രിത്തലക്കനേരെ ചെന്നിരുന്നു. നീങ്ങിക്കൊള്ളെൻദേവകളെ നീങ്ങിക്കോള്ളെൻ അസുരകളെ എടഭാഗം വലഭാഗം. അടിയനൊട്ടറിഞ്ഞ വണ്ണമെല്ലാം അടിയനൊട്ടുണൎത്തട്ടെ.

ശിവശങ്കരനാരായണരാമദേവത്തുകലുണര്
വെണ്ണയുംപാലുമുണ്ടശ്രീകൃഷ്ണത്തുകലുണര്
വെണ്ണക്കലംതകൎത്തൊരുഉണ്ണികൃഷ്ണത്തുകലുണര്
കടകോൽകൊണ്ടുകലംതുളച്ചകാൎവ്വൎണ്ണത്തുകലുണര്
കാലികളെമേച്ചുനടന്നശ്രീകൃഷ്ണത്തുകലുണര്
ഓടക്കുഴലൂതിനടന്നൊരോമനയെത്തുകലുണര
ഓമനപ്പുഞ്ചിരിയോടുനടന്നുള്ളോമനയെത്തുകലുണര
കൈകൊട്ടിപ്പാടിനടന്നശ്രീകൃഷ്ണത്തുകലുണര്
മഞ്ഞപ്പട്ടാടയുടുത്തഭഗവാനെത്തുകലുണര്
മഞ്ഞക്കുറിചാൎത്തിനടന്നമായാകൃഷ്ണത്തുകലുണര്
പിച്ചകപ്പൂമാലയണിഞ്ഞൊരച്യുതനെത്തുകലുണര്
പൂതനേടെമുലകുടിച്ചോരോമനയെത്തുകലുണര്
ചാട്ടിനെയുണ്ണിക്കാലുകളാലെതട്ടിയോനെത്തുകലുണര്

ഗോചിയുടെമുലകുടിച്ചോരോമനയെത്തുകലുണര്
വാപിളന്നുതാനമ്മക്കെല്ലാംകാട്ടിയബാലത്തുകലുണര്
അംഗനമാരാടകവന്നശ്രീകൃഷ്ണത്തുകലുണര്
ആലുമ്മേൽകൊണ്ടത്തുവെച്ചോരാനന്ദത്തുകലുണര്
കൂറതായോക്കൂറതായെന്നുമങ്കമാരുമിരന്നെല്ലൊ
മങ്കമാരുടെതാപംകണ്ടശ്രീകൃഷ്ണത്തുകലുണര്
മങ്കമാക്കൂറനൽകിയസുന്ദരനെത്തുകലുണര്
കൃഷ്ണകൃഷ്ണഹേഗോപീനാഥവൃഷ്ണിവംശജത്തുകലുണര്
ഭൂമിയിൽയാഗംചെയ്തഭഗവാനെത്തുകലുണര്
ദശരഥനുക്കതനയനായഭഗവാനെത്തുകലുണര്
മുനിയോടുകൂടെയെഴുന്നെള്ളിയഭഗവാനെത്തുകലുണര്
താടകയെക്കുലചെയ്തുള്ളഭഗവാനെത്തുകലുണര്
വിശ്വാമിത്രമഖംരക്ഷിച്ചഭഗവാനെത്തുകലുണര്
അഹല്യയുടെശാപംതീൎത്തഭഗവാനെത്തുകലുണര്
ശക്തിയുള്ളവള്ളിവില്ലുമുറിച്ചഭഗവാനെത്തുകലുണര്
സീതയെമാലവെച്ചഭഗവാനെത്തുകലുണര്
പരശുരാമനെക്കണ്ടെത്തിയഭഗവാനെത്തുകലുണര്
പരശുരാമൻവിൽവാങ്ങിച്ചഭഗവാനെത്തുകലുണര്
തൻവില്ലിനാലവനെവധിച്ചഭഗവാനെത്തുകലുണര്
അയോദ്ധ്യയിൽചന്നിരുന്നഭഗവാനെത്തുകലുണര്
അഭിഷേകത്തിനുആരംഭിച്ചഭഗവാനെത്തുകലുണര്
കൈകേയിയഭിഷേകംമുടക്കിയഭഗവാനെത്തുകലുണര്
ഭരതനുഅഭിഷേകംവിധിച്ചഭഗവാനെത്തുകലുണര്
കാടകംതന്നിൽപുക്കഭഗവാനെത്തുകലുണര്
ചിത്രകൂടത്തിങ്കൽവസിച്ചഭഗവാനെത്തുകലുണര്
ഭരദ്വാജനെവന്ദിച്ചഭഗവാനെത്തുകലുണര്
ഭരതന്നുമെതിടികൊടുത്തഭഗവാനെത്തുകലുണര്
അത്രിതാപസനെക്കണ്ടഭഗവാനെത്തുകലുണര്
കബന്ധൻെറകരങ്ങളറുത്തഭഗവാനെത്തുകലുണര്
വിരാധനെവധംചെയ്തഭഗവാനെത്തുകലുണര്

പഞ്ചവട്യാശ്രമംപുക്കഭഗവാനെത്തുകലുണര്
ശൂൎപ്പണഖാമൂലമൂക്കരിഞ്ഞഭഗവാനെത്തുകലുണര്
ഖരദൂഷണരെയാകെമുടിച്ചഭഗവാനെത്തുകലുണര്
മാരീചൻപൊന്മാനായിഭഗവാനെത്തുകലുണര്
മാരീചവിലാസംകണ്ടഭഗവാനെത്തുകലുണര്
തമ്പിയെക്കാവലാക്കിയഭഗവാനെത്തുകലുണര്
മാനുടെപിമ്പെനടന്നഭഗവാനെത്തുകലുണര്
മാരീചപ്പൊന്മാനെഎയ്തഭഗവാനെത്തുകലുണര്
മാരീചവിലാപംകേട്ടഭഗവാനെത്തുകലുണര്
സീതാകടുവചനംകേട്ടഭഗവാനെത്തുകലുണര്
തമ്പിസീതയെവിട്ടുനടന്നഭഗവാനെത്തുകലുണര്
രാവണനുടെമറിമായമറിഞ്ഞഭഗവാനെത്തുകലുണര്
സീതയെതിരഞ്ഞുനടന്നഭഗവാനെത്തുകലുണര്
പക്ഷീന്ദ്രനെക്കണ്ടരുളിയഭഗവാനെത്തുകലുണര്
ജടായുവിനുമോക്ഷംനൽകിയഭഗവാനെത്തുകലുണര്
പമ്പയെക്കണ്ടരുളിയഭഗവാനെത്തുകലുണര്
ഹനുമാന്റെതോളിലിരുന്നഭഗവാനെത്തുകലുണര്
സുഗ്രീവനെക്കണ്ടരുളിയഭഗവാനെത്തുകലുണര്
സുഗ്രീവനോടുസഖ്യംചെയ്തഭഗവാനെത്തുകലുണര്
ബാലിയെഒളിയമ്പെയ്തഭഗവാനെത്തുകലുണര്
താരയുടെദുഃഖംകളഞ്ഞഭഗവാനെത്തുകലുണര്
ഹനുമാനെയരികിൽവിളിച്ചഭഗവാനെത്തുകലുണര്
അംഗുലീയമവൻകയ്യിൽകൊടുത്തഭഗവാനെത്തുകലുണര്
നൂറുയോജനവഴിയരുളിച്ചെയ്തഭഗവാനെത്തുകലുണര്
സേതുബന്ധിപ്പാനായരുളിയഭഗവാനെത്തുകലുണര്
നളനെക്കൊണ്ടുചിറകെട്ടിച്ചഭഗവാനെത്തുകലുണര്
സേതുബന്ധിച്ചുകടന്നഭഗവാനെത്തുകലുണര്
രാക്ഷസരെവംശമൊടുക്കിയഭഗവാനെത്തുകലുണര്
വിഭീഷണനുരാജ്യംനൽകിയഭഗവാനെത്തുകലുണര്
മണ്ഡോദരിയുടെദുഃഖംപോക്കിയഭഗവാനെത്തുകലുണര്

സീതാദേവിയെവീണ്ടെടുത്തഭഗവാനെതുകലുണര്
അതിസുഖമോടയോദ്ധ്യപുക്കഭഗവാനെതുകലുണര്
അച്ച്യുതതുകലുണര് ആനന്ദതുകലുണര്
ഗോവിന്ദതുകലുണര് ഗോപാലതുകലുണര്
മായവതുകലുണരേണംഅളിവണ്ണതുകലുണര്
കേശവതുകലുണരേണംമാധവതുകലുണര്
സവ്വനാഥതുകലുണരേണംസദാധിനാഥതുകലുണര്
ശ്യാമളകോമളതുകലുണരേണംപാമ്പണിയുന്നോൻതുകലുണര്

തിരുവരങ്കൻ അരികിൽ നിന്നു സ്തുതിവചനം സ്തുതിചെയ്യേൻ. അണിഞ്ഞ പാമ്പുതാനും എഴുന്നേററങ്ങരുളി. തൃക്കണ്ണു തുറന്നനേരം ശ്രീകൈലാസം ഉണന്നിതെ. തൃക്കാലുനീട്ടിയനേരം ഭൂമിയുണന്നിതാ. ഇരുളായികിടന്നവിടമെല്ലാം വെളിവാകെതോന്നിയിതാ. അന്നു ഭഗവാൻതാനുണ.ന്നാരെപ്പോലെയെല്ലാ. അവ്വണ്ണമുണരുക തെളിയുക. വെച്ചൊരു മണിവിളക്കെ അവ്വണ്ണം ഉണരുക തെളിയുക സ്ഥാനവും തറവാട്ടും അവ്വണ്ണമുണരുക തെളിയുക സന്തതിയും ധനവുമെല്ലാം. ഇരുൾനീക്കിവെളിവായി സുഖമായി പലനാളും വാണിരിക്ക. ഭഗവാനെ ഉണത്തിയ കാലത്തിങ്കൽ കണ്ടുനില്ക്കും ദേവകളും അസുരകളും നല്ലനല്ല വീരാളിയായുള്ള സമ്മാനങ്ങൾ പലതും കൊടുത്തതും പോർ താനറിഞ്ഞൊരുവരം കൊടുക്കേണം ചേരമാം തിരുവരങ്കനെന്നു ഭഗവാൻ തിരുമനസ്സാലെ. ചത്താലും പന്തീരായിരം ചാവാഞ്ഞാലും പന്തീരായിരം രണ്ടു പന്തീരായിരമുള്ള വീരവെള്ളക്കലയാനെ തട്ടിച്ചേത്ത്രു കാണാകുന്ന ചേരമാം തിരുവരങ്കനുണ്ടെ. അകമെനിറഞ്ഞു പുറമെ പുഞ്ചിരികൊള്ളുന്ന ചേരമാം തിരുവരങ്കൻ. ആനപ്പുറത്തു കേറുവാൻ വശമല്ലാത്തെു കട്ടൊട്ടു കൊതയും കൊത്തിക്കേറിക്കാണാകുന്ന ചേരമാംതിരുവരങ്കനുണ്ടെ. കാട്ടൊടൊ ഏണികുത്തിച്ചാരിക്കേറിക്കാണാകുന്ന ചേരമാം തിരുവരങ്കനുണ്ടെ. അന്തിയാവോളം കൊണ്ടുനടന്നു അന്തിയാവുമ്പോൾ മൂക്കുകയറിട്ടു കൊണ്ടുവന്നു. ഞങ്ങണാപ്പുല്ലു വലിച്ചു തിന്മാനും കൊടുത്തെ. കുണ്ണഞ്ചിരട്ടയിൽ വെള്ളവും വെച്ചെ. ചെറൂപാട്ടിയുടെ ചെറുതാലിച്ചരടുകൊണ്ടു പഴമ്പുരയുടെ മാടക്കാലിന്നോടു

കുട്ടിച്ചേത്തു കെട്ടിക്കാണാകുന്ന ചേരമാംതിരുവരങ്കനുണ്ടെ. അത്തിര ഇത്തിര പാതിരനേരം ചെല്ലുമ്പോൾ ആനക്കു തീററ പൊറുക്കാതായി മാടക്കാലും വലിച്ചുകൊണ്ടുപോകുന്നപ്പോൾ ആനപ്പിന്നാലെ ചെന്നു വരമിരന്നാൻ ചേരമാംതിരുവരങ്കൻ. ആന മുതുക്കുന മൊഴൻചുണ്ട നാലുകാല പെരുങ്കാല വയലെരട ചുണ്ടോളം കയ്യുമ്മുക്ക ചെമ്പ്രുക്കണ്ണു കട്ടപ്പല്ലു എരട്ടത്തലയ വട്ടച്ചെവിയ മംഗലിവയറ മദ്ദളപ്പുള്ള തൻെറ ബലം താനറിയാത്തോനെ നമ്മുടെ ചെറുപാട്ടിയുടെ ചെറുതാലിച്ചരടു ഇട്ടു തന്നേച്ചും പോട എന്നു ആനപ്പിന്നാലെ ചെന്നു വരമെരന്ന ചേരമാം തിരുവരങ്കനെ ആന പിൻകാലു കൊണ്ടൊരു തട്ടുകൊടുത്തപ്പോൾ ആയിരത്തെട്ടു കവണംമറിഞ്ഞ് എഴുനോററിരിക്കുന്ന ചേരമാം തിരുവരങ്കനുണ്ടെ. ആനെക്കൊണ്ടു കൊല്ലിക്കാനൊ ഈ വരം തന്നതെൻെറ തമ്പുരാനെ. ഈ വരവും വരപ്രസാദവും വേണ്ട അടിയത്തിന്നെ. എന്നാലും എതാതെ നിന്നു പെതാതെ കേട്ടുകൊണ്ടാലും ചേരമാംതിരുവരങ്ക പത്തെരട്ടി വാണിഭത്തെക്കാൾ വിത്തെരട്ടി കൃഷിയെ നല്ലതെട ചേരമാംതിരുവരങ്ക. എന്നു ചൊല്ലിക്കൊണ്ടു ചിങ്ങനെന്നും കരിങ്ങനെന്നും രണ്ടു ചിങ്ങൻപോത്തിനേയും വിത്തും പറക്കൊട്ടയും എടുത്തുംവെച്ചു ചേരമാം തിരുവരങ്കനുണ്ടെ. എല്ലാവരും വിഷുപ്പിലരെ ചെത്തിയടിച്ചു പൂട്ടുന്നോരു നേരത്തിങ്കൽ നിയ്യും കുട്ടനാടൻ കൊടുവേലിപ്പാടത്തു കൊണ്ടുചെന്നു എല്ലാവരും കിഴക്കുപടിഞ്ഞാറാണെങ്കിൽ അടിയത്തിനു തെക്കുവടക്കായിരിക്കട്ടെ. ആദിത്യചന്ദ്രന്മാരെ എടുത്തൊരു കാര്യമില്ലെന്നുചൊല്ലി ഒന്നിനെ കിഴക്കോട്ടു തിരിച്ചുനിത്തി ഒന്നിനെ പടിഞ്ഞാട്ടും തിരിച്ചുനിത്തി ഒന്നിൻെറ കഴുത്തിലും ഒന്നിൻെറ മൂണക്കിലും നുകംവെച്ചു പേരൊ എന്നൊന്നുരുട്ടി പേന്നോരു നേരത്തിങ്കൽ പോത്തൊന്നു കിഴക്കോട്ടു പോയതെൻെറതമ്പുരാനെ ഒന്നു പടിഞ്ഞാട്ടും പോയിതെ. കിഴക്കോട്ടു പോയതു മലയിൽ മലമ്പോത്തായിരിക്കട്ടെ. പടിഞ്ഞാട്ടു പോയതു കടലിൽ കടൽപോത്തായിരിക്കട്ടെ. എന്നു വരവും കൊടുത്തു ആയിരം നാഴി വിത്തുള്ളതിനെ വാരിക്കോരിക്കൊടുക്കുന്നതു കണ്ടുനില്ക്കും മഹാജനങ്ങൾ നിഗഢണം ചെല്ലിക്കളയുമെന്നു കരുതി അരക്കോളം പൂഴിമാന്തി വിത്തും പറക്കൊട്ടയും കരിയും നുകവും അതിലിട്ടു മൂടിക്കാണായെന്നും ചൊ

ല്ലി ചേരമാംതിരുവരങ്കനുണ്ടെ. അടിയത്തിനു ഇല്ലാതെയും പോക
ട്ടെ അടിയത്തിൻെറ മാളോൎക്ക് ഉണ്ടായും വരട്ടെ. അടിയത്തിനുണ്ടാ
യാലും അമക്കതിർപതിരായി പോകട്ടെ. അണ്ണാനും കിളിയും
കൊത്തിപ്പോട്ടെ. എന്ന് വിത്തിന്നും പോത്തിന്നും വരവുംകൊടുത്തെ.
എന്നാലും എതറാതെനിന്നു പെതറാതെ കേട്ടുകൊണ്ടാലും ചേരമാം
തിരുവരങ്ക. ഒരാണ്ടിൽ പന്ത്രണ്ടു തിങ്ങളുണ്ടെ. പന്ത്രണ്ടിലും പാരമായു
ള്ള കള്ളക്കൎക്കടകമാസം കാലത്തിങ്കൽ രാവു പാമ്പിനു കാലുകൊടു
ത്തു പവർകരെന്നു മധുവും കൊടുത്തു കള്ളരോ ദുഷ്ടരോ മററു പല
ശത്രുക്കളോ എന്നറിയാതെകണ്ടു നമ്മുടെ മാളോരുടെ പൊന്നുമാ
മ്പോർപടിക്കൽ ചെന്ന് എന്നെക്കൊണ്ടും എൻെറ ശീവോതിയെ
ക്കൊണ്ടും അനേകായിരം നാമമുണ്ടെടൊ അതിലൊരു നാമം ചൊ
ല്ലിപ്പാടി സ്തുതിച്ചുകൊണ്ടാൽ ജ്ഞാനികൾ കേട്ടിരിക്കും മൂഢരു പോ
യി ഉറങ്ങിക്കളയും. രണ്ടു മുണ്ടുള്ളോർ ഒരു മുണ്ടു തരുമെട ചേരമാം
തിരുവരങ്ക. ഒരു വെററില തിന്നുന്നവർ പകുതിവെററിലയും തരുമെ
ട ചേരമാംതിരുവരങ്ക. വെച്ചിരിക്കും ഭോജനത്താലും കുത്തിരിക്കും
അരിയാലും കടഞ്ഞിരിക്കും വെണ്ണയാലും കയ്ച്ചുരുള് കണ്ണാടി ക
യ്മോതിരം തലയിൽ കെട്ടുവാൻ ഉറുമാൽ ഉപ്പ് മുളക കാച്ചിയോരു
പാലും കിട്ടുമെട ചേരമാംതിരുവരങ്ക. എന്നരുളിച്ചെയ്തു നമ്മുടെ
ഭഗവാൻ. ആയതു കേട്ടുംകൊണ്ടു പോകുന്നേരം അവരുടെ ജ്യേ
ഷ്ഠാവോതി പുറംപോയി ശീവോതി അകംകൊള്ളുവാനായിക്കൊ
ണ്ടെ. ഏഴും ഏഴരദിവസം ചെല്ലുന്നപ്പോൾ ഞാൻ ചെന്ന് ഉലക
ഴിഞ്ഞ ശ്രീമഹാദേവൻ തിരുവരങ്കനോടരുളിച്ചെയ്തു. അന്നത്തെ വ
രംകൊണ്ട് ഇന്നടിയൻ വിടകൊണ്ടേൻ. അസ്ഥാനം തെളിഞ്ഞതു
പോലെ ഇസ്ഥാനവും തെളിഞ്ഞിരിക്ക.

## ൨. മണ്ണാർപാട്ട്. * (തോററം)

ആയതിനെക്കേട്ടു മന്ത്രമൂൎത്തിക്കടലോടിയുണ്ട്കമ്പിട്ടാൻപടിചാ
ടി ആനവാതിൽപോർപടിയും ഓടിക്കടന്ന് നാഗികത്തികരിങ്കാളി

* 10-ാംപുസ്തകം 436-ാംഭാഗം നോക്കുക.

നല്ലമ്മേൻെറ പൊന്നുംപോർപടിയോടിക്കരകൊണ്ടു. നാവികത്തിക
രിങ്കാളിനല്ലമ്മേ നാവികത്തികരിങ്കാളിനല്ലമ്മേ എന്നു നാലുംമൂന്നും
ഏഴു വിളികൊണ്ടു നേരത്തിങ്കൽ. അകനാഴികയിൽകിടന്നു വിളി
യെക്കേട്ടു പുറനാഴികയിലോടി പുറത്തുവന്നു. എന്താണിങ്ങട്ടുപോന്ന്
മന്ത്രമൂർത്തിക്കടലോടിയേ എന്നു ചോദിച്ചു. അപ്പോൾ പടപറഞ്ഞു
മന്ത്രമൂർത്തിക്കടലോടി. വടക്കുംകൊല്ലത്തു നല്ലമ്മക്കു നോവുംവിളിയും
വന്നുമുന്നേതിത്തല്ലൊ. അങ്ങോട്ടു ചെല്ലുവാൻ ചൊല്ലുകുട്ടിയെൻെറ
നാവികത്തികരിങ്കാളിനല്ലമ്മേ! ആയതിനെക്കേട്ടു കരിങ്കാളിയുണ്ട്
ഒരുനറ വിത്തും ഒരു പുതുക്കലവും മൂക്കാഞ്ചാത്തനു നേൎന്നുഴിഞ്ഞുവെ
ക്കുന്നോരുനേരത്തിങ്കൽ ഞാനവിടെ ചെല്ലുമ്പഴക്കും നല്ലമ്മ പ്രസവി
ച്ചുപോയെങ്കിൽ മറുപിള്ള ഞാൻ ചെന്നേ പ്രസവിക്കാവൂ എന്നു നേ
ൎന്നുഴിഞ്ഞുവെച്ച്. നാന്തകനെന്നു കത്തിയെടുത്ത് ഊർമടിയിൽ ചാ
യ്ക്കൊള്ളിച്ച് ഇടുപടിഃതാരണം അത്താണിയെന്നമ്പലം ഓടിക്കട
ന്ന് വടക്കുംകൊല്ലത്തു നിവിരേ ചെന്നു വഴിപുറപ്പെട്ടു. അപ്പോൾ
ചോദിച്ചു നല്ലച്ചൻ. ഉണ്ടിട്ടോ തൊടുകുന്നു ഉണ്ണാതോ തൊടുകുന്നു
എന്നു ചോദിച്ചപ്പോൾ. അപ്പോൾ പടപറഞ്ഞു വടക്കുംകൊല്ലത്തു
നല്ലമ്മ. പത്തുപേർ പെറ്റ സ്ത്രീയായാലും പതിനൊന്നാമത്തേതൊ
രു കുട്ടി നെഞ്ഞത്തിരുന്നാലും ചത്തുപോകും. പത്തു പടക്കുപോയ
നായരായാലും പതിനൊന്നാമത്തൊരുണ്ട നെഞ്ഞത്തുകൊണ്ടാൽ
ചത്തുപോകുമല്ലൊ. ഞാനുണ്ടെങ്കിലേ ചോറുള്ളു. ചുമരുണ്ടെങ്കിലേ
ചിത്രമെഴുതിക്കൂടു എന്നു കല്പിച്ചു നല്ലമ്മ. ആയതിനെ കേട്ടു കരി
ങ്കാളിനല്ലമ്മയുണ്ട് കുത്താമ്പാളയിൽ വെള്ളവും കുഞ്ഞിക്കിണ്ണത്തിൽ
എണ്ണയുമായി മാററില്ലത്തുന്ന് ഊററില്ലത്തെക്കു നടകൊണ്ടു. എ
ണ്ണയും വെള്ളവും കൂട്ടിച്ചേർത്ത് നല്ലമ്മയുടെ എക്കിൾക്കു പൊക്കിൾക്കു
മുതുകത്തു കൊണ്ടന്നു എണ്ണചാത്തുന്നോരുനേരത്തിങ്കൽ. വയർപി
ടിച്ചു കുടഞ്ഞ് എക്കിൾക്കു തട്ടി പൊക്കിൾക്കു തട്ടി മേൽവയററിൽ
പിള്ള കീഴ്വയററിൽ താഴ്ത്തി. ഓരരിശം നൊവ്വുനൊന്തുവിളിക്കു
മ്പോൾ നോംതന്ന പിള്ളക്കു വരം തരേണം. ഈരരിശം നൊവ്വു
നൊന്തുവിളിക്കുമ്പോൾ സദാശിവനെ കൈതൊഴുന്നേൻ. മൂവരിശം
നൊവ്വുനൊന്തുവിളിക്കുമ്പോൾ മുന്നൂർകടമൊന്നുടഞ്ഞു കടകഴി
ഞ്ഞു. പിടിവള്ളി വിട്ട് കുട്ടി കരഞ്ഞു മറിഞ്ഞു കുട്ടിപ്പേററുള്ള ഭൂമിപ

നത്തു പ്രസവംചെയ്തു. ആയതിനെക്കണ്ട കരിങ്കാളിനല്ലമ്മയുണ്ട് പൊക്കിൾക്കൊടി കണ്ടിച്ച് ഉദരച്ചോര ചുണ്ടത്തു പുരട്ടി കല്ലിട്ടു വെന്നീരാടി. നാലിന്നു നാലുവേതുമാടി ഏഴിന്നു ഏഴുവേതുമാടി പതിനൊന്നിന്നു കുളമിറങ്ങി കുളികഴിഞ്ഞ് പതിനഞ്ചിന്ന് എലപുലപുണ്യാഹവും കഴിഞ്ഞു. ഇരിപത്തെട്ടും തന്റെ മുന്നാളും വന്നടുത്ത നേരത്തു ഗണപതിപൂജക്കൊരുക്കുട്ടി. ജലഗന്ധപുഷ്പധൂപദീപാദികളെ കാട്ടി പഞ്ചാലങ്കാരവും കഴിച്ച് ആദികിഴക്ക തിരിഞ്ഞിരുന്ന് വെള്ളരക്ക വെള്ളിച്ചിററ് പൊന്നരക്ക പൊന്നുംചിററ് അഞ്ചുണ്ടൻ താലി പേർമണി പേർതള പൊന്നരഞ്ഞാണം കെട്ടിച്ച് പൂവിലഴകിയ കമ്പളപ്പൂവും ചൂടിച്ച് ആരോമലുണ്ണിപ്പൊന്മകനേ ആരോമലുണ്ണിപ്പൊന്മകനേ എന്നൊരോമനപ്പേരും വിളിച്ചു. ഒരാണ്ടിൽ കററടിവെച്ചു നടന്ന് ഈരാണ്ടുകാലത്തിങ്കൽ ആടിയോടി അണിവളന്ന് മൂവ്വരാണ്ടുകാലത്തിങ്കൽ ചങ്ങാതി തേടിക്കളിച്ച് നാലരാണ്ടെന്നെളുവയസ്സുകാലത്തു നാട്ടും വീട്ടും ഓടിക്കളിച്ച് ആറരാണ്ടെന്നെളുവയസ്സുകാലം അണിവായിൽ പല്ലുംപറഞ്ഞ് ഏഴരാണ്ടെന്നെളവയസ്സുകാലത്ത് എഴുത്തും ഓത്തും വഴിയെ പഠിച്ചു പോരുന്ന നേരത്തു വടക്കംകൊല്ലത്തു ചങ്ങാതിയും കിഴക്കംകൊല്ലത്തു ചങ്ങാതിയും മണിക്കിണറു ചാടിക്കളിക്കുമ്പോൾ കിഴക്കംകൊല്ലത്തു ചങ്ങാതിയുടെ പുസ്തകം മണിക്കിണററിൽ വീണു പൊലിഞ്ഞുപോയി. കിഴക്കംകൊല്ലത്തു പൊന്മകന്റെ വളർപുസ്തകം വടക്കംകൊല്ലത്തു പൊന്മകൻ മണിക്കിണറു ചാടിയെടുത്തുകൊടുത്തു. അവിടുന്നിങ്ങട്ട് ചെങ്ങാതിതമാകുന്നു. വടക്കംകൊല്ലത്തു ചങ്ങാതി ആദ്യം മാലവിവാഹം ചെയ്യെങ്കിൽ കിഴക്കംകൊല്ലത്തു ഏഴുനാളത്തെ വിരുന്നുണ്ണാകുന്നു എങ്കണ്ണക്ക് എന്റെ ചങ്ങാതി! കിഴക്കംകൊല്ലത്തു ആദ്യം വിവാഹംചെയ്യെങ്കിൽ വടക്കംകൊല്ലത്ത് ഏഴുനാളത്തെ വിരുത്തുണ് എങ്കണക്കാകുന്നു എന്റെ ചങ്ങാതി! കല്ലിട്ടുച്ചാരവുംചെയ്ത് അവർ തമ്മിൽ പിരിഞ്ഞുപോകുന്നു. ആദിയാകുന്ന വടക്കംകൊല്ലത്തു ചെല്ലുമ്പോൾ പടപറഞ്ഞു വടക്കംകൊല്ലത്തു നല്ലമ്മ. എഴുതാൻപോകുമ്പോൾ മകന് ചോറേ ചോറേന്നേള്ളു. എഴുതിവരുമ്പളും മകന് ചോറേ ചോറേന്നേള്ളു. ആരാനും തെണ്ടിച്ചു പൊന്നുംമുതലത്ഥംകൊണ്ടു നിനക്കുണ്മാൻ ചിതമുണ്ടൊടാ മകനെ എന്നു ചോദി

ച്ച നല്ലമ്മ. പണ്ടു നല്ലച്ചൻ പുത്തനങ്ങാടിയിൽ വാണിഭം വിററു പൊന്നുംനിധി നേടിക്കൊണ്ടുപോന്നിട്ടുള്ള പുത്തനങ്ങാടി കിടപ്പുണ്ട ടാ എൻെറ മകനെ. ആ പുത്തനങ്ങാടിയിൽ പാണ്ടിശാല കെട്ടി വികൃതവികൃതമായി വെട്ടിപ്പണിചെയ്തു വാണിഭം വിററുകൊണ്ടാലും എൻെറ മകനെ എന്നു കല്പിച്ചു നല്ലമ്മ. വാണിഭം വിൽക്കുവാൻ എന്തു പൊന്നുംമുതലത്ഥമുള്ളു എൻെറ നല്ലമ്മേ. പൊന്നുംമുതലത്ഥം ഞാൻ തരുവാടാ എൻെറ മകനേ. വാണിഭച്ചെറുപിള്ളരെ നിൻെറ നല്ലച്ചനും പറഞ്ഞയക്കുമെന്നു കല്പിച്ചു. പുള്ളിപ്പതിനാറുപണമെടു ത്ത് കള്ളപ്പുള്ളി നീക്കി വെള്ളപ്പുള്ളിയെടുത്തു കച്ചത്തലക്കൽ മടി ഞ്ഞുകെട്ടി പുത്തനങ്ങാടിയിൽ വാണിഭത്തിനായി കുട്ടിമരക്കാരായി അവതരിച്ചു പൊന്മകൻ. കുളികുറിതേവാരവും കഴിഞ്ഞ് അന്നമൃതു ഭോജനവും ഊൺകഴിഞ്ഞ് നിറുകക്കു നീർപൂവ്വ് നെററിക്കു നെററി പ്പട്ടം കഴുത്തിന്നു കൊരലാരം മാറിന്നു മാർതാലി വയറിന്നുദരബ ന്ധം അരയിക്കു അല്ലിച്ചൊട്ടു കാലിന്നു കാൽച്ചിലമ്പ് കൈകരണ്ടി ന്നും കനകവള വിരൽ പത്തിന്നും മണിമോതിരം ഇവയൊക്കെ ചേ ത്തണിഞ്ഞു പൊന്മകൻ. പാർവണ്ണൻ പോക്കുതിരപ്പുറമേറി കമ്പ ത്തിൽ കാലുരണ്ടും കൊടുത്ത് കടുകഞാണു രണ്ടും കയ്യിടിച്ച് ചമ്മ ട്ടിക്കോലാലേ നാലുല ഉലച്ച് ഓടട്ടേ പോക്കുതിരെ മണ്ടിയാണ് എൻെറ പോക്കുതിരേ പണ്ടു നല്ലച്ചൻ വാണിഭം വിററ പുത്തനങ്ങാ ടിയിൽ പഴമ്പീടിക നോക്കിട്ടോടിയാണുമെന്നുകല്പിച്ചു. ഓടുന്നു പോക്കുതിര വണ്ടു തുമ്പി വാണാഘംപോലെ കടിവിട്ടു വില്ലും ചെറു ശരംപോലെ. പാർവണ്ണൻ പോക്കുതിര പുത്തനങ്ങാടിയിൽ മേൽതെ രുവിൽ മൂത്തരകൻചെട്ടിയാൻെറ പൊന്നുംപോർപടിക്കൽ നിവിരേ ചെന്നു വഴിപുറപ്പെട്ടു. ആയതിനെക്കണ്ടു മൂത്തരകൻചെട്ടിയാനു ണ്ട് പണ്ടു വാണിഭം വിൽക്കുവാൻ വന്ന നല്ലച്ചൻെറ മകൻെറ വര വുണ്ടെന്നുകേട്ട് നിറപറ എഴും നിറച്ചുവെച്ച് മണിവിളക്കും കുളത്തി വെച്ച് ആചാരോപചാരത്തോടെ നിലപാക്കുന്നു ചെട്ടിയാൻ. എ ടമേ കിടക്കുന്ന പെരുവഴിയെ പോയാലോ ചെട്ടിയാ എടത്തെരു വിൽ പടിത്തെരുവിൽക്കൂടി പോകാലോ എൻെറ പൊന്മകനേ! എ ന്നാൽ പോയ്വരട്ടേ പോയ്വരട്ടേ എൻെറ ചെട്ടിയാ ഒന്നാംമാനൊ ന്നെടത്തെരുവിലോളമൊന്നു പോയ്വരട്ടേ വാണിഭം വിൽക്കുവാനും വി

ലമാറുവാനും. ഓടട്ടേ ഓടട്ടേ എന്റെ പാർവണ്ണൻപോക്കുതിരേ ഒന്നാമാനെന്ന പടിത്തെരുവിലോളം. ഒന്നാമാനെന്നപടിത്തെരുവിൽ ചെല്ലുമ്പോഴ് പോക്കുതിരേടെ വളർകഴുത്തിൽ കിടക്കുന്ന കോടാർമണിയുടെ നാദം കേട്ടു ഇട്ടിവേശാ എന്ന പെണ്ണിടിയാള്. പടിക്കാലുംപിടിച്ചു വഴിക്കണ്ണുംനോക്കി നിലപാക്കുന്നു ഒന്നാമാനന്ദവേശപ്പെണ്ണ്. പൊന്നുകനെക്കണ്ട വേശപ്പെണ്ണുണ്ട് പവിഴവായിൽ പുഞ്ചിരി കൊണ്ടു ചിരിച്ചു വേശപ്പെണ്ണ്. പൊന്നുകനേയും പോക്കുതിരയേയും കൊണ്ടകംകൊള്ളിച്ചു. വെള്ളിശ്ശിലമണിമിററത്തു പൊന്നുകനെ ഇറക്കിനന്ന അന്ന ഊണാക്കം അവിടെ താമസംചെയ്തു പൊന്നുകൻ. പിറേന്നു ഗംഗചാല പുലരുംമുമ്പ് പാർവണ്ണൻപോക്കുതിരപ്പുറമേറി പോയ്വരട്ടേ പോയ്വരട്ടേ എന്റെ ഒന്നാമാനന്ദവേശപ്പെണ്ണേ ഏഴാമാനന്ദഎടത്തെരുവിലോളം. രണ്ടാമാനന്ദഎടത്തെരുവിൽ ചെല്ലുമ്പോഴ് രണ്ടാമാനന്ദ ഇട്ടിഎളമാതു പെണ്ണിടിയാള് വന്നിതോ വന്നിതോ എന്റെ വടക്കുംകൊല്ലത്തു പൊന്നുകനേ, വാസ്സു രസഭാവമൊന്നു തീങ്കഴിക്കണ്ടെ. ആയതിനെ കേട്ട് വടക്കുംകൊല്ലത്തു പൊന്നുകനുണ്ട് വെള്ളിശ്ശിലമണിമിററത്തുക്കു നിവിരേചെന്നു വഴിപുറപ്പെട്ടു. പാർവണ്ണൻപോക്കുതിരപ്പുറമെറങ്ങുന്നു പൊന്നുകൻ പൊങ്കൊടിയാഴ് കോയിക്കിലേക്കു നിവിരേചെന്നു വഴിപുറപ്പെട്ടു. ചന്ദനക്കതിർകട്ടിന്മേൽ ചെന്നിരിക്കുവാൻ ചെന്നപ്പോഴ് എടങ്കയ്യുകൊണ്ടു നീട്ടിത്തടുത്തു വേശപ്പെണ്ണ്. നമുക്കൊത്തവണ്ണം ഇരിക്കുവാൻ പൊന്നുകനെ നമ്മളിരുവരും കെട്ടിപ്പണിതീർത്തതല്ല. നിറുകക്കു നീർപ്പൂവ്വുണ്ടെടുക്കുന്നു പൊന്നുകൻ കട്ടിൽക്കുലി അച്ചാരമാക്കിക്കൊടുത്തു പൊന്നുകൻ. കട്ടിൽക്കുലിഅച്ചാരം കിട്ടിയ വേശപ്പെണ്ണ് കൈപ്പിടിച്ചു കട്ടിന്മിൽകൊണ്ടന്നങ്ങിരയിരുത്തുന്നു. വാസ്ക്ക രസപാവിനെ ചീന്തി അമൃതു ചെയ്തു പൊന്നുകൻ. പല മൊഴിവാക്കും പടപറഞ്ഞിരയിരിക്കുന്നു. പിറേന്നാഴ് ഗംഗചാല പുലരുംമുമ്പെ പോയ്വരട്ടേ പോയ്വരട്ടേ എന്റെ രണ്ടാമാനന്ദവേശപ്പെണ്ണേ! ഏഴാമാനന്ദത്തെരുവിലോളം പോയ്വരട്ടേ. കളിക്കുവാൻ തോട്ടുകളും ഇ[illegible] ന്നു [illegible] ാമെടെ, എള്ളുക്കുവാനുളതോഴി ഞാനുമല്ലോ. മ[illegible] നാ[illegible] ചെന്[illegible] [illegible] പെണ്ണേ എന്തൊക്കൊടെന്നാ[illegible] [illegible] ചെന്[illegible] ല്ല [illegible] [illegible] തെരുവിൽ ചെന്നിട്ട് [illegible] പ്പെണ്ണ [illegible] ൨൪ [illegible] പൊയ്യരിക്കാം

(തുടരും)

# പുഷ്പാഞ്ജലി.

## ഏഴാം അദ്ധ്യായം.

[മേരാവതി - പുഷ്പിയുടെ ഉപാദേനം. സമ്മേളനോപായം - പ്രീതി.]

അരാവലി പൎവ്വതത്തിൻെറ പടിഞ്ഞാറുഭാഗത്താണ് മാൎവ്വാരം എന്ന രാജ്യം. ആ പ്രദേശം മിക്കതും മരുഭൂമിതന്നെയാണെന്നു പറയാം. എന്നാൽ ഭൂമി ഫലവത്തല്ലാത്തതാണെങ്കിലും ജനങ്ങൾ ക്ഷാമപീഡിതന്മാരോ ദരിദ്രന്മാരോ അല്ല. അവരുടെ നഗരങ്ങളും ഗ്രാമങ്ങളും നല്ല ഐശ്വൎയ്യത്തോടുകൂടിയിരിക്കുന്നുണ്ട്. പ്രജകൾ അരോഗദൃഢഗാത്രന്മാരും പരിശ്രമശീലന്മാരും അന്യോന്യം സഹായം ചെയ്വാൻ എപ്പോഴും ഒരുക്കമുള്ളവരുമാണ്. അവർ നല്ല ശുചിയോടുകൂടിയവരും ചുരുക്കിച്ചിലവു ചെയ്യുന്നവരും നല്ല വ്യവസ്ഥയുള്ളവരും വാണിജ്യവിഷയത്തിൽ താല്പൎയ്യമുള്ളവരും അന്യരാജ്യങ്ങളിലേയ്ക്കു പോകാൻ ഉത്സാഹമുള്ളവരും ആണ്. ഇവരിൽ അധികം പേരും ബൌദ്ധമതക്കാരാണ്. എന്നാൽ മററുള്ള ദിക്കിലെ ബൌദ്ധമതക്കാരെപ്പോലെ ഇവർ സനാതനധൎമ്മവിദ്വേഷികളായിരുന്നില്ല. ഭഗവാൻ ബുദ്ധദേവൻ ഇവരെ ഒരുവിധത്തിൽ സനാതനധൎമ്മത്തെ അനുസരിക്കുന്നവരായിത്തന്നെ തീൎത്തിരുന്നു.

മാൎവ്വാരരാജ്യം കടന്നു പിന്നേയും പടിഞ്ഞാട്ടു പോയാൽ സിന്ധുദേശത്തിൽ എത്തിച്ചേരുന്നു. സിന്ധുദേശം സമനിരപ്പായ ഒരു വലിയ പ്രദേശമാണ്. അതിൻെറ ഒരു ഭാഗമെങ്കിലും നിമ്നോന്നതമായി തോന്നുകയില്ല. അതിൻെറ അധികഭാഗവും മണൽപ്രദേശമാണ്. എന്നാൽ സിന്ധുനദത്തിൻെറ ഇരുകരകളിലുമുള്ള മിക്ക പ്രദേശങ്ങളും വളരെ ഫലവത്തായിട്ടുള്ളതാണ്. സിന്ധുദേശവാസികളിൽ അധികം പേരും ഏററവും ദരിദ്രന്മാരാണ്. ഗ്രാമങ്ങൾ മിക്കതും കുഗ്രാമങ്ങളാണ്. എന്നാൽ ചില പട്ടണങ്ങൾ വളരെ സമൃദ്ധിയുള്ളവയും ആണ്. നഗരവാസികളിൽ അധികം പേരും കറുപ്പ് തിന്നുന്നവരും മഹമ്മദു മതക്കാരും ആണ്. എന്നാൽ ഇ-

ഹിന്തുക്കളുടെ ദേവന്മാരേയും ദേവികളേയും നിന്ദിക്കുന്ന കൂട്ടരല്ല. ഇ വൎക്ക ജ്യോതിഷക്കാരെ വലിയ ബഹുമാനമാണ്. ആപൽക്കാല ങ്ങളിൽ ഇവർ ഹിന്തുക്കളുടെ ദേവന്മാൎക്ക വഴിവാടുകളും മററും ചെ യ്യുന്നുണ്ട്.

ബ്രാഹ്മണർ മാൎവ്വാരവും സിന്ധുദേശവും കടന്നു സമുദ്രതീരത്തി ലുള്ള ഒരു തുറമുഖത്തിൽ വന്നെത്തി. ആ തുറമുഖത്തിൽ പല ദി ക്കിൽനിന്നും പല ആളുകൾ വന്നു പല ജോലികളിലും ഏൎപ്പെട്ടിട്ടു ണ്ട്. ഉറുമ്പ് പൊതിയുന്ന കൂട്ടത്തിൽ രാജമാൎഗ്ഗം ജനസംഘംകൊ ണ്ടു നിറഞ്ഞിരിക്കുന്നു. എല്ലാ വീടുകളിൽനിന്നും തേനീച്ചക്കൂടുക ളിൽനിന്ന് എന്നപോലെ അവ്യക്തശബ്ദങ്ങൾ കേൾക്കുന്നുണ്ട്. നീ ലനിറമായ സമുദ്രജലം വളരെ ദൂരംവരെ കപ്പലുകൾകൊണ്ടും പ ത്തേമാരികൾകൊണ്ടും വഞ്ചികൾകൊണ്ടും നിറയപ്പെട്ടിരിക്കുന്നു. സമുദ്രതീരത്തിൽനിന്നു നോക്കുന്നവൎക്ക് ആ സകല കപ്പലുകളും പ ക്ഷിക്കൂട്ടമെന്നപോലെ തോന്നപ്പെടുന്നു. ചിലതു ചിറകുകൾ പര ത്തി കൂട്ടിലേയ്ക്കു് അണയുന്നു. ചിലതു കൂടുവിട്ട് ആകാശത്തിലേയ്ക്കു പ റന്നുപോകാൻ ഭാവിക്കുന്നു. ചിലതു ചെല്ലേണ്ട ദിക്കിലെത്തി ചിറ കുകൾ കൂട്ടി അവയുടെ സ്ഥാനങ്ങൾ തേടിപ്പിടിക്കുന്നു. വഞ്ചികൾ കപ്പലുകളുടെ കുട്ടികളെന്നപോലെ യാതൊരു അലട്ടുംകൂടാതെ നാ ലുഭാഗത്തും അലഞ്ഞുനടന്നുകൊണ്ടിരിക്കുന്നു.

സത്യയുഗത്തിൽ മുനിശ്രേഷ്ഠനായ സൌഭരി യമുനാനദിയിൽ അനവധി മത്സ്യങ്ങൾ കളിക്കുന്നതു കണ്ട് ഏററവും ആനന്ദിച്ചിരു ന്നു. മത്സ്യമാതാവു തൻെറ സന്താനങ്ങളാൽ ചുററപ്പെട്ടവളായി ട്ട് എന്തൊരു സുഖം അനുഭവിച്ചിരുന്നുവോ ആ സുഖം കണ്ടു മഹ ൎഷിക്ക് അവയുടെ നേരേ അതിയായ പ്രീതി തോന്നിയിരുന്നു. ഗരു ഡൻ അവയെ ഭക്ഷിപ്പാൻ ഉത്സാഹിച്ചതു കണ്ടു പരമദയാലുവായ മഹൎഷി ഗരുഡനെ ശപിച്ചു. വാസ്തവജീവജാലങ്ങളെ കണ്ടാൽ ത ന്നെ പരിശുദ്ധഹൃദയന്മാരായവരുടെ മനസ്സിൽ ആനന്ദം ഉണ്ടാ വുന്നു.

ബ്രാഹ്മണർ ഇരുവരും ആ ആനന്ദം അനുഭവിച്ചുകൊണ്ടിരിക്കു ന്നതിന്നിടയിൽ ഒരു ആവിക്കപ്പൽ തുറമുഖത്തിൻെറ ഉള്ളിൽ കടന്നു

തുടങ്ങി. അതിൻെറ ഗതിവേഗവും അതിൽനിന്നു പുറപ്പെടുന്ന പുകയും ആവിപുറത്തേയ്ക്കു വിടുമ്പോൾ ഉണ്ടാകുന്ന ശബ്ദവും കേട്ടു ബ്രാഹ്മണർ അതിൻെറ നേരേ നോക്കി. അവർ ശ്രദ്ധവെച്ച് ആവിക്കപ്പലിനെ നോക്കിക്കണ്ടു. തിരമാലകളെ ഭേദിച്ചുകൊണ്ട് ആവിക്കപ്പൽ എല്ലാററിൻെറയും നടുവിൽ വന്നുനിന്നു. അതിൻെറ ഉള്ളിൽനിന്നു പുക പുറപ്പെട്ടുകൊണ്ടിരുന്നു. അപ്പോൾ ഇടിവെട്ടുംപോലെയുള്ള ശബ്ദം ഉണ്ടായി. ഝണഝണശബ്ദത്തോടുകൂടി അതിൻെറ ലോഹഹസ്തങ്ങൾ പ്രസരിച്ചു സമുദ്രതലത്തെ സ്പർശിച്ചു. അത് അനങ്ങാതെ നിന്നു. ഏറെത്താമസിയാതെ ആവിക്കപ്പലിൻെറ ഇരുവശത്തും രണ്ട് ഏണികൾ ഇറക്കപ്പെടുകയും ആ ഏണികളിൽക്കൂടി ദൃഢകായന്മാരും ചുകന്ന ഉടുപ്പുകളോടുകൂടിയവരും ആയ കുറെ വെള്ളപ്പട്ടാളക്കാർ എറങ്ങി വഞ്ചികളിൽ കയറി ക്രമത്തിൽ കരയിലെത്തുകയും ചെയ്തു. അവർ തീരത്തിൽ അണിയണിയായി നിന്നു. സേനാപതിയുടെ കല്പന കേട്ട മാത്രത്തിൽ അവർ വേർപിരിഞ്ഞ് ഓരോ കൂട്ടമായി നിന്നു. പിന്നെ ചാണയ്ക്കുണച്ചു മൂച്ചുകൂട്ടീട്ടുള്ള ശസ്ത്രങ്ങളിൽ സൂര്യബിംബത്തെ പ്രതിബിംബിപ്പിച്ചുംകൊണ്ട് അവർ മൌനമായി രാജമാർഗ്ഗത്തിൽക്കൂടി പോയി. ഭൂമി അവരുടെ ചവിട്ടടികൊണ്ടു വിറച്ചുതുടങ്ങി. സകല ജനങ്ങളും വിസ്മയംകൊണ്ടു വിടൎന്ന കണ്ണുകൾകൊണ്ട് ആ ആവിക്കപ്പലിനേയും അതിൽനിന്നിറങ്ങിയ സൈന്യങ്ങളേയും ശ്രദ്ധിച്ചു നോക്കിക്കൊണ്ടിരിക്കുന്നതു മദ്ധ്യവയസ്കനായ ബ്രാഹ്മണൻ കണ്ടു. ബലവിക്രമം സാമാന്യമായ ഒരു വസ്തുവല്ല. അത് എല്ലാവരാലും ആദരിക്കപ്പെടുന്ന ഒരു വസ്തുവാണ്. ജീവജാലങ്ങളുടെ ക്രീഡാകൌതുകം കാണുമ്പോൾ അന്തരാത്മാവു വികസിക്കുകയും രോമാഞ്ചഭരിതമായിത്തീരുകയും ചെയ്യുന്നു എന്നതു വാസ്തവമാണ്. എന്നാൽ ആ മനോഭാവം കോമളവും മധുരവും ആയിട്ടുള്ളതാണ്. ഈ മാതിരി ബലവീര്യം കാണുമ്പോൾ ഏതൊരു ഭാവം മനസ്സിലുദിക്കുന്നുവോ അതു മുൻപറഞ്ഞ മധുരമനോഭാവത്തെ ദൂരെ അകററിക്കളയുന്നു. അതുകൊണ്ടാണ് പുരുഷസിംഹനായ ഒരുവനു സാമാന്യന്മാരായ അനേകായിരം ജനങ്ങളുടെ മേൽ അധികാരം നടത്താൻ സാധിക്കുന്നത്. അതുകൊണ്ടുതന്നെയാണ് പ്രബലമായ ഒരു ജാതിക്കു ദുർബ്ബലന്മാരായ അനേകം ജാതിക്കാരെ [illegible]

നുള്ള യോഗ്യത ഉണ്ടാകുന്നത്. കീഴടങ്ങിയിരിക്കുന്ന പുരുഷന്മാരോ അല്ലെങ്കിൽ കീഴടങ്ങിയിരിക്കുന്ന ജാതിക്കാരോ തമ്മിൽ ഒന്നായി യോജിച്ച് എതിക്കുന്നപക്ഷം അധികാരം നടത്തുന്ന പുരുഷനേയോ അല്ലെങ്കിൽ ജാതിയേയോ തീച്ചയായിട്ടും അവക്ക തോല്പിക്കാൻ കഴിയുന്നതാണ്. എന്നാൽ അധികാരം നടത്തുന്നവരുടെ നേരേയുള്ള ആദരാതിശയത്തിൻെറ മാഹാത്മ്യംകൊണ്ട് അവരോട് എതിക്കുന്ന കാൎയ്യം ദൂരെ നില്ക്കട്ടെ. ആക്കും അവരുടെ നേരേ കുസൽക്കൂടാതെ ഒന്നു നോക്കാൻകൂടി ശക്തിയില്ല.

മദ്ധ്യവയസ്കനായ ബ്രാഹ്മണൻെറ മുഖമണ്ഡലം ചിന്തയുടെ ഏററവും ഗംഭിരമായ ഛായയിൽ മുങ്ങിയതുപോലെ കാണപ്പെട്ടു. സൂൎയ്യനും അസ്തമിച്ചു.

വൃദ്ധൻ പറഞ്ഞു. "നാനാജാതിക്കാരായ മനുഷ്യർ ഒന്നിച്ചുകൂടി കാണുമ്പോൾ മനസ്സിൽ ഏററവും ഗംഭീരമായ ആനന്ദം ഉണ്ടാവുന്നതാണ്. ബഹുത്വത്തിൻെറ ഇടയിൽ ഏകത്വത്തിൻെറ പ്രതീതിയുണ്ടാകുന്നു. ഈ ഭിന്നദേശക്കാരും ഭിന്നജാതിക്കാരും ഭിന്നധൎമ്മത്തെ അനുസരിക്കുന്നവരും ഭിന്നവേഷം ധരിക്കുന്നവരും ഭിന്നകാൎയ്യങ്ങളിൽ ഏൎപ്പെട്ടിരിക്കുന്നവരും ആയ മനുഷ്യർ തമ്മിൽ ഇത്രയെല്ലാം വ്യത്യാസങ്ങളുണ്ടെങ്കിലും അവർ ഒരേ പ്രകൃതിയോടുകൂടിയ ജിവികളാണ്. എല്ലാവരുടേയും ദേഹനിൎമ്മാണരീതിയും ഭിത്തിമൂലവും ചരമോദ്ദേശ്യവും ഒന്നുതന്നെയാണ്. സകല ഭേദങ്ങളുടേയും കാരണം ആദ്യത്തിൽ ദേശഭേദമാണ്. ധൎമ്മഭേദം ആചാരഭേദം ജാതിഭേദം ഭാഷാഭേദം ഇവയെല്ലാം ദേശഭേദം ഒന്നു മാത്രത്തിൽനിന്നുണ്ടാവുന്നതാണ്. അതുകൊണ്ടു ദേശഭേദം ഇല്ലാതെയായാൽ കാലംകൊണ്ട് ഏകതയുണ്ടായിത്തീരും; അതിന്നു സംശയമില്ല. കച്ചവടം കേവലം ലക്ഷ്മീദേവിയുടെ ഇരിപ്പിടം മാത്രമല്ല. അതു സാക്ഷാൽ നാരായണമൂൎത്തിയുടേയും ഇരിപ്പിടമാണ്."

മദ്ധ്യവയസ്കനായ ബ്രാഹ്മണൻ വിടൎന്ന കണ്ണുകളോടുകൂടിയും ഏകാഗ്രമനസ്സോടുകൂടിയും വൃദ്ധൻെറ വാക്കുകൾ കേട്ടിട്ട് ആശ്ചൎയ്യഭരിതനായിട്ടു ചോദിച്ചു. "ഈ വിഭിന്നധൎമ്മങ്ങളെ അനുസരിക്കുന്നവരും പരസ്പരം വിദ്വേഷഭാവത്തോടുകൂടിയിരിക്കുന്നവരുമായ മനുഷ്യർ

എപ്പോഴെങ്കിലും ഒരേ മതത്തെ അവലംബിച്ചവരായിരുന്നുവോ? വീണ്ടും ഏതുകാലത്തെങ്കിലും അവർ ഒരേ മതത്തെ അനുസരിക്കുന്നവരായിത്തീരുമോ?''

വൃദ്ധൻ പറഞ്ഞു: ''മനുഷ്യൻ മാത്രമാണ് ആകാശത്തിലും ഭൂമിയിലും താമസിക്കുന്നത്. മനുഷ്യൻ മാത്രമാണ് പിതാവിൻെറ ഔരസപുത്രനായിട്ട് അമ്മയുടെ ഗർഭത്തിൽനിന്നു ജനിക്കുന്നത്. അതുകൊണ്ടു മനുഷ്യൻെറ മാത്രം മൂലപ്രകൃതി ഒന്നായിരിക്കുന്നതല്ലാതെ ഭിന്നപ്പെട്ടവരാൻ തരമില്ലാതെയിരിക്കുന്നു. കുട്ടികളുടെ എടയിൽ ധർമ്മഭേദങ്ങളുടെ ചിഹ്നങ്ങൾ ഒന്നുംതന്നെ ഇല്ല. പ്രകൃതി ആദിമാവസ്ഥയിലും അതേമാതിരി തന്നെയാണ്. ധർമ്മഭേദം കേവലം ശിക്ഷാഭേദത്തിൻെറ ഫലം മാത്രമാണ്.''

മദ്ധ്യവയസ്കൻ ചോദിച്ചു. ''ആര്യാ! എൻെറ മനസ്സു വളരെ കൌതുകത്തോടും ആശ്ചര്യത്തോടുംകൂടിയതായിത്തീർന്നിരിക്കുന്നു. അതിനാൽ ശിക്ഷാഭേദത്തിൻെറ ഫലമായിട്ടു ധർമ്മഭേദം ഉണ്ടാവുന്നത് എങ്ങിനെയാണെന്ന് അല്പം വിസ്തരിച്ചു പറയണം.''

വൃദ്ധൻ പറഞ്ഞു: ''ആകാശം ഭൂമി- അച്ഛൻ അമ്മ- പുരുഷൻ പ്രകൃതി-ഇവർ ഏതൊരു ദേശത്ത് ഏതൊരു രൂപം ധരിച്ചുകൊണ്ടിരിക്കുന്നുവോ; ആ ദേശത്തിലെ മനുഷ്യർ ആ മാതിരി ധർമ്മതത്വങ്ങളെ ഗ്രഹിക്കുന്നു. ഏതൊരു പ്രദേശം വളരെ വിസ്താരത്തോടും വളരെ നിളത്തോടും കൂടിയും സമനിരപ്പോടുകൂടിയതോ അല്ലെങ്കിൽ സമുദ്രതീരത്തു സ്ഥിതിചെയ്യുന്നതോ ആയിരിക്കകൊണ്ട് ആകാശം ഭൂമിയോടുകൂടി പററിക്കിടക്കുന്നതുപോലെയും തോന്നപ്പെടുന്നുവോ ആ പ്രദേശത്തിൽ ഈശ്വരൻ ഭൂമിയിൽ അവതരിക്കുന്നു എന്നുള്ള വിശ്വാസം സഹജമായി ജനിക്കുന്നു. ഏതൊരു പ്രദേശത്തിൽ പർവ്വതങ്ങൾ നിറഞ്ഞിരിക്കുകയും അവയുടെ കൊടുമുടികൾ ആകാശം മുട്ടിനില്ക്കുന്നതായി കാണപ്പെടുകയും ചെയ്യുന്നുവോ ആ പ്രദേശത്തിൽ മനുഷ്യർക്കു സ്വർഗ്ഗത്തിൽ കയറിച്ചെല്ലുവാൻ കഴിയുന്നതാണെന്നുള്ള വിശ്വാസം ഉണ്ടാകുന്നു. അതിന്നും പുറമെ ഏതൊരു പ്രദേശത്തിൽ നീണ്ട സമഭൂമിയും വിസ്താരമുള്ള സമുദ്രതീരവും അത്യുന്നതങ്ങളായ ഗിരിശിഖരങ്ങളും എന്നീ മൂന്നുവിധത്തിലുള്ള കാഴ്ചകൾ എപ്പോഴും കാണപ്പെടുന്നു

വോ അവിടെ ഈശ്വരൻ അവതാരം ചെയ്യുന്നു എന്നും മനുഷ്യർ സ്വർഗ്ഗാരോഹണം ചെയ്യുന്നു എന്നും ഉള്ള രണ്ടുപ്രകാരത്തിലുള്ള ധർമ്മതത്വങ്ങളും ജനങ്ങൾക്കു ഹൃദയംഗമമായിത്തീരുന്നു."

മദ്ധ്യവയസ്കൻ ചോദിച്ചു: "എന്നാൽ ഈശ്വരൻെറ അവതാരത്തെ സ്വീകരിക്കാത്ത മതങ്ങളും ഉണ്ടല്ലോ. ഈശ്വരൻ ഭൂമിയിലുള്ള ചില വിശിഷ്ടപുരുഷന്മാൎക്കു പ്രത്യക്ഷമാവുന്നുണ്ട് എന്ന് ആ മതങ്ങൾ ഉപദേശിക്കുന്നു."

വൃദ്ധൻ ഉത്തരം പറഞ്ഞു: "സമനിരപ്പായ ഭൂമികളിൽ വസിക്കുന്നവരുടെ കൂട്ടത്തിൽ ആർ മരുഭൂമികളിൽ താമസിക്കുന്നുവോ അവർ കന്നുമേച്ചുംകൊണ്ട് ഉപജീവനം കഴിച്ചുവരുന്നു. അവർ ഒരേ സ്ഥലത്തു സ്ഥിരമായി താമസിക്കുന്നില്ല. കൃഷികൊണ്ട് ഉപജീവനം കഴിക്കുന്നവരെപ്പോലെ ഒരേസ്ഥലത്തിരുന്നുകൊണ്ട് അവർ ദിക്ചക്രവാളത്തെ കാണുന്നില്ല. അവർ എങ്ങിനെ ഓരോ സ്ഥാനങ്ങളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നുവോ അതുപോലെ ദിഗ്വലയവും നീങ്ങിക്കൊണ്ടിരിക്കുന്നതായി അവർ കാണുന്നു. ആകാശവും ഭൂമിയുംകൂടിച്ചേരുന്നത് അവർ നിരന്തരം കണ്ടുകൊണ്ടിരിക്കുന്നു. എങ്കിലും ആ സംയോഗസ്ഥാനം അവരെ സംബന്ധിച്ചേടത്തോളം നീങ്ങിക്കൊണ്ടിരിക്കുന്നതും അനിർദ്ദിഷ്ടവും ആകുന്നു. അതുകൊണ്ട് ഈശ്വരൻ ശരീരമെടുത്തു ഭൂമിയിൽ അവതരിക്കുന്നു എന്നുള്ള തത്വം അവരുടെ മനസ്സിൽ ഉദിക്കുന്നില്ല. എന്നാൽ ഈശ്വരൻ ചില വിശിഷ്ടന്മാൎക്കു പ്രത്യക്ഷമാവുന്നുണ്ടെന്നും അവരോടു സംഭാഷണം ചെയ്യുന്നുണ്ടെന്നുമുള്ള വിശ്വാസം അവൎക്കുണ്ടായിത്തീരുന്നു."

വൃദ്ധൻ കുറച്ചുനേരം മൌനമായിരുന്നതിൻെറ ശേഷം വീണ്ടും പറവാൻ തുടങ്ങി. "മരുസ്ഥലവാസികളും കന്നുമേച്ചുനടക്കുന്നവരുമായ മനുഷ്യരുടെ ധർമ്മജ്ഞാനത്തിൽ ഏററവും ഗൌരവമേറിയ ഒരു ന്യൂനതയുണ്ട്. അവൎക്ക് ഒരേസ്ഥലത്ത് സ്ഥിരമായി താമസിക്കാൻ കഴിയാത്തതുകൊണ്ട് അവൎക്ക് ഒരു സ്ഥലത്തെക്കുറിച്ചും പ്രത്യേകമായി ഒരു മമതയുണ്ടാകുന്നില്ല. അനേകം പോററമ്മമാരാൽ വളൎത്തപ്പെട്ട ഒരു കുട്ടിയെപ്പോലെ മാതൃസ്നേഹം എന്തെന്ന് അറിവാൻ കഴിയാത്ത അവൎക്കു മാതൃഭക്തിയും ഉണ്ടാകുന്നില്ല. അവൎക്കു ഭൂമിയിലെ സകല ദിക്കുകളിലും പോകാൻ

കഴിയും. സകല പ്രദേശങ്ങളിലും താമസിക്കാൻ അവൎക്കു കഴിയും. എന്നാൽ മാതൃപൂജ എന്താണെന്ന് അവൎക്ക് അറിവാൻ കഴിയുന്നില്ല. അവരുടെ ധൎമ്മപ്രണാളികളിൽ ഈശ്വരൻ ഉണ്ട്; എന്നാൽ ഈശ്വരി ഇല്ലതാനും. ജലസൌഖ്യവും ഫലവും ഉള്ള രാജ്യങ്ങളിൽ താമസിക്കുന്നവരുടെ എടയിൽ ഈശ്വരീപൂജയ്ക്കാണ് അധികം മാഹാത്മ്യം കല്പിക്കപ്പെട്ടിരിക്കുന്നത്."

മദ്ധ്യവയസ്കൻ ചോദിച്ചു: "മഹാശയാ! ചില ചില വൎഗ്ഗക്കാർ സൎവ്വനിയന്താവായ ഈശ്വരൻ ഉണ്ടെന്നു വിശ്വസിക്കുന്നുണ്ടെങ്കിലും അവർ വലിയ അദൃഷ്ടവാദികളാണ്. മററു ചിലർ അദൃഷ്ടവാദത്തെ അത്ര ഗൌനിക്കുന്നില്ല. ഈ മാതിരി മതഭേദത്തിന്നുള്ള കാരണം എന്താണ്?"

വൃദ്ധൻ പറഞ്ഞു: "സമഭൂമിയിൽ വസിക്കുന്ന ജനങ്ങൾ — ആ പ്രദേശം മരുഭൂമിയാവട്ടെ അല്ലെങ്കിൽ ജലസൌഖ്യത്തോടും ഫലത്തോടുംകൂടിയ ഭൂമിയാവട്ടെ— അദൃഷ്ടവാദികളായിത്തീരുന്നു. സമുദ്രതീരപ്രദേശങ്ങളിൽ വസിക്കുന്നവരും പൎവ്വതപ്രദേശങ്ങളിൽ വസിക്കുന്നവരും അദൃഷ്ടവാദത്തെ അത്ര സ്വീകരിക്കുന്നതല്ല.

"സമനിരപ്പോടുകൂടിയ പ്രദേശത്തിന്റെ സകല ഭാഗങ്ങളും തദ്ദേശവാസികൾക്കു പ്രയാസംകൂടാതെ കാണാൻ കഴിയുന്നതുകൊണ്ട് ഇന്ന ദിക്കിൽ ഇന്നതുണ്ടെന്നും ഇന്നതില്ലെന്നും കാണാൻ കഴിയുന്നതാണ്. അവരവരുടെ കൌതുഹലം ക്ഷണത്തിൽ തൃപ്തിയടയുന്നു. ഭിന്നഭിന്നസ്ഥാനങ്ങളിൽ ഭിന്നഭിന്നപദാൎത്ഥങ്ങളുണ്ടെന്നുള്ള ജ്ഞാനം അവൎക്ക് ഉണ്ടാകുന്നില്ല. അവരുടെ മനസ്സിൽ സകലവും സ്ഥിരവും നിശ്ചലവും നിൎദ്ദിഷ്ടവുമായിരിക്കുന്നു. ഈ ജ്ഞാനം അവരുടെ മനസ്സിൽ ദൃഢമായി ഉറയ്ക്കുന്നു. അതുനിമിത്തം അവർ ഘോരന്മാരായ അദൃഷ്ടവാദികളായിത്തീരുന്നു.

"സമുദ്രതീരപ്രദേശങ്ങളിൽ വസിക്കുന്നവർ നിത്യവും പുതിയതായ ഓരോ വ്യാപാരങ്ങൾ കാണുന്നു. സമുദ്രതലം ഇന്നു പ്രശാന്തമായും അനക്കംകൂടാതെയും ഇരിക്കുന്നു. നാളെ നുരകളോടുകൂടിയ തിരമാലകളെക്കൊണ്ടു ശോഭിക്കുന്നു. മററന്നാൾ കൊടുങ്കാററുകൊണ്ടു കോളിളകി ഭയങ്കരവസ്തുവായി ഭവിക്കുന്നു. ഒരേപ്രകാരത്തിൽ ഒ

രേനിയമം അനുസരിച്ച് സകല വ്യാപാരങ്ങളും നടത്തപ്പെടുന്നു എന്നുള്ള മനോഭാവം സമുദ്രതീരത്തിൽ വസിക്കുന്ന ജനങ്ങളുടെ എടയിൽ ഉണ്ടാവാൻ ഞെരുക്കമാണ്. അതുകൊണ്ട് അവർ അദൃഷ്ടവാദികളായിത്തീരുന്നില്ല. അവർ പരസ്പരവിരോധികളും മനുഷ്യവിദ്വേഷികളും ആയ പിശാചുക്കൾ, യക്ഷന്മാർ, രാക്ഷസന്മാർ മുതലായവരുടെ പ്രഭാവത്തെ സ്വതവേ സ്വീകരിക്കുന്നവരാണ്. പർവ്വതപ്രദേശനിവാസികൾക്കു തങ്ങൾ നിവസിക്കുന്ന പ്രദേശങ്ങളുടെ എല്ലാ ഭാഗങ്ങളും ഒന്നായി കാണ്മാൻ കഴിയുന്നില്ല. അവക്ക് എപ്പോഴും കുണ്ടും കുഴിയും ഉള്ളതും വളഞ്ഞുപിരിഞ്ഞുള്ളതുമായ വഴികളിൽക്കൂടി സഞ്ചരിക്കേണ്ടിവരുന്നു. അവരുടെ ദൃഷ്ടിയിൽ നാനാസ്ഥലങ്ങളുടെ നാനാപ്രകൃതിയിലും നാനാവൃക്ഷജാതിയും നാനാഫലങ്ങളും പുഷ്പങ്ങളും നാനാജീവജന്തുക്കളും എല്ലാപ്പോഴും സ്പഷ്ടമായി കാണപ്പെടുന്നു. അതുകൊണ്ട് അവരുടെ മനസ്സിൽ ഭവിതവ്യതയുടെ പ്രവാഹം എല്ലാപ്പോഴും ഒരേമാതിരിയിലായി തോന്നപ്പെടുന്നില്ല. മനുഷ്യപ്രയത്നത്തിന്ന് ആ പ്രവാഹത്തെ തടുത്ത് അതിൻെറ വേഗത്തെ കുറയ്ക്കാനും അധികമാക്കാനും മറെറാരു ദിക്കിലേക്കു തിരിക്കാനും കഴിയുന്നതാണെന്നുള്ള ജ്ഞാനം അവക്കുണ്ടാവുന്നു. അതുകൊണ്ടു പർവ്വതപ്രദേശനിവാസികൾ ഒരിടത്തും വലിയ അദൃഷ്ടവാദികളായിത്തീരുന്നില്ല. എന്നുമാത്രമല്ല തപസ്സുകൊണ്ട് ഈശ്വരത്വം ലഭിക്കാൻ കഴിയുന്നതാണെന്നുള്ള ദൃഢവിശ്വാസം അവക്കുണ്ടാവുകയും ചെയ്യുന്നു.''

മദ്ധ്യവയസ്കൻ പറഞ്ഞു: ''ചില ചില വർഗ്ഗക്കാർ ഏകേശ്വരവാദികളാണെങ്കിലും അവർ ഈശ്വരൻെറ അവതാരത്തെ സ്വീകരിക്കാത്തവരും ഈശ്വരീപൂജ ചെയ്യാത്തവരും ആണെന്നും, അങ്ങിനെയാണെങ്കിലും അവർ ഘോരാദൃഷ്ടവാദത്തിൽ തല്പരന്മാരാണ് എന്നും ഉള്ളത് എനിക്കു മനസ്സിലായി. പിന്നെ ചില ചില മതക്കാർ ഏകനും അദ്വിതീയനുമായ ഈശ്വരൻ ഉണ്ടെന്നു വിശ്വാസമുള്ളവരായിട്ടും, അവക്ക് അദ്ദേഹത്തിൻെറ സർവ്വനിയന്തൃത്വത്തെ അറിയാൻ കഴിയാതിരിക്കുന്നത് എങ്ങിനെയാണെന്നും അവർ അദൃഷ്ടവാദത്തെ സ്വീകരിക്കാത്തത് എന്തുകൊണ്ടാണെന്നും എനിക്കു മന

സ്സിലായി. മററു ചിലർ സ്വാനുഭൂതികൊണ്ട് ഈശ്വരതത്വം അറിയുന്നുണ്ടെന്നും കാൎയ്യംകൊണ്ട് അവർ അദൃഷ്ടവാദത്തെ സ്വീകരിക്കുന്നില്ലെന്നും ഉള്ള സംഗതിയും എനിക്കു മനസ്സിലായി. എന്നാൽ ചില കൂട്ടർ ദ്വൈതവാദികളായും ത്രിമൂൎത്തികളെ ഉപാസിക്കുന്നവരായും കാണപ്പെടുന്നുണ്ട്. അവരുടെ ദ്വൈതവാദത്തിന്നുള്ള കാരണം എന്താണ്? ത്രിമൂൎത്തികളുടെ പൂജക്കു പ്രചാരമുണ്ടായത് എങ്ങിനെയാണ്? എന്നറിയാൻ എനിയ്ക്കു് ആഗ്രഹമുണ്ട്."

വൃദ്ധൻ ഉത്തരം പറഞ്ഞു: "നാം എന്തെല്ലാം പ്രത്യക്ഷമായി അറിയുകയും കാണുകയും ചെയ്യുന്നുണ്ടോ അതെല്ലാം പ്രകൃതിയാകുന്ന കുടുംബത്തിൽ അടങ്ങിയിരിക്കുന്നു. മനുഷ്യൻ ആ കുടുംബത്തിന്റെ ഉള്ളിൽ നിവേശിക്കപ്പെട്ടവനായിട്ടു വളൎന്നുവരികയും അറിവു സമ്പാദിയ്ക്കുകയും ചെയ്യുന്നു. ആകാശവും ഭൂമിയും-അച്ഛനും അമ്മയും-ആദ്യഗുരുക്കന്മാരാണ്. അവർ മഹാഗുരുക്കന്മാരാണ്. എങ്കിലും ശിശുശിക്ഷയിൽ സോദരീസോദരന്മാർ തുടങ്ങിയുള്ള ചങ്ങാതിമാരുടെ ഒത്താശയും അനല്പമല്ല. രാത്രി പകൽ, വെളിച്ചം ഇരുട്ട്, ചൂട് തണുപ്പ് മുതലായവയുടെ മാററങ്ങൾ അനേകജ്ഞാനത്തിന്റെ മൂലമാണ്. ഭൂമിയിലെ ശീതപ്രധാനങ്ങളായ സകല പ്രദേശങ്ങളിലും ചൂടും പകലും ജനങ്ങൾക്കു വളരെ ഇഷ്ടപ്രദമായി ഭവിയ്ക്കുന്നു. ഇരുട്ടും തണുപ്പും രാത്രിയും അവൎക്കു വളരെ അനിഷ്ടപ്രദമായും ഭവിയ്ക്കുന്നു. അങ്ങിനെയുള്ള പ്രദേശങ്ങളിലെ നിവാസികളിൽ വളരെ പേരും സ്ഥൂലമായ ദ്വൈതവാദത്തിൽ വിശ്വാസമുള്ളവരായി ഭവിയ്ക്കുന്നു. പിന്നെ, സൂൎയ്യൻ സൂൎയ്യന്റെ വെളിച്ചം അതിൽനിന്നുണ്ടാകുന്ന സ്പന്ദനശക്തി ഈ മൂന്നും ഒന്നുതന്നെയാണെന്നും ആ ഒന്നുതന്നെയാണ് മൂന്നാവുന്നത് എന്നുമുള്ള അറിവു സ്പഷ്ടമായി ഉണ്ടാകുമ്പോൾ ത്രിമൂൎത്തിജ്ഞാനം ഉണ്ടാകുന്നു."

മദ്ധ്യവയസ്കൻ ചോദിച്ചു: "ആൎയ്യാ! ദ്വൈതവാദികളും ത്രിമൂൎത്തി ഉപാസകന്മാരും ആയ ജനങ്ങളുടെ എടയിൽ ചില വൎഗ്ഗക്കാർ ഒരുമാതിരി ഈശ്വരീപൂജ ചെയ്യുന്നു. മററു ചില വൎഗ്ഗക്കാർ ആ പൂജയിൽ അത്യന്തം വിമുഖത കാണിയ്ക്കുന്നു. ഇതിന്നു കാരണമെന്താണ്?" വൃദ്ധൻ പറഞ്ഞു. "അവരുടേ എടയിൽ ആർ വളരെ ഫലവ

ത്തായ രാജ്യങ്ങളിൽ പാക്കുന്നവോ അവക്ക ഈശ്വരീപൂജ ചെയ്യാതിരിക്കാൻ കഴിയുന്നില്ല. കാരണം ജഗൽസവിതാവായ സൂൎയ്യൻ തൻെറ പരിശുദ്ധ രശ്മികളെക്കൊണ്ട് ജീവജനനിയായ ഭഗവതിയെ ആലിംഗനംചെയ്തിട്ടാണ് ജീവജാലങ്ങളെ ഉൽപാദിപ്പിയ്ക്കുന്നത് എന്നു ആ പ്രദേശങ്ങളിലെ നിവാസികൾക്ക പ്രത്യക്ഷമായി കാണാൻ കഴിയുന്നു. എന്നാൽ ഏതൊരു പ്രദേശം അത്ര ഫലപുഷ്ടമല്ലയോ, അല്ലെങ്കിൽ തണുപ്പിൻെറ ആധിക്യംകൊണ്ട് സസ്യസമൃദ്ധിയില്ലാതെയിരിയ്ക്കുന്നുവോ, സൂൎയ്യസമ്പക്കം ഇല്ലാതേ ഏതൊരു പ്രദേശത്തു ഒന്നുംതന്നെ ഉണ്ടാകുന്നില്ലയോ ആ പ്രദേശത്തിലെ നിവാസികൾ ജീവജനനിയായ ഈശ്വരിയേ ആരാധിക്കാൻ പഠിയ്ക്കുന്നില്ല."

മദ്ധ്യവയസ്കനായ ബ്രാഹ്മണൻ ആനന്ദംകൊണ്ടു വികസിച്ച കണ്ണുകളോടുകൂടിയും ഗദ്ഗദസ്വരത്തോടുകൂടിയും പറഞ്ഞു. "മഹാശയാ! ഈ മഹാദേശത്തിൽ അനവധി ധമ്മഭേദം കണ്ടിട്ടു എൻെറ മനസ്സിൽ ഉദിച്ചിരുന്ന ഗാഢമായ ചിന്തകൾ അങ്ങയുടെ വാക്കുകൾ കേട്ടിട്ടു മറഞ്ഞുപോയി. വിഭിന്നധമ്മാവലംബികളായവർ ഒരേ പ്രദേശത്തു വസിയ്ക്കുന്നവരായാൽ ക്രമംകൊണ്ടു അവക്ക ഏകധമ്മാവലംബികളായിത്തീരാൻ കഴിയുന്നതാണെന്ന് എനിയ്ക്കു മനസ്സിലായി. സകല ഭൂമണ്ഡലത്തിൻേറയും സാരഭൂതവും പ്രതിബിംബസ്വരൂപവുമായ ഭൂഭാഗം ഏതോ; ആ ഭൂഭാഗത്തിലാണ് സൎവ്വോൽകൃഷ്ടവും ഉദാരതമവുമായ ധമ്മം ഉണ്ടായിട്ടുള്ളത് എന്നും ആ പ്രദേശത്തിലാണ് സൎവ്വ ധമ്മങ്ങളും കൂടി എണങ്ങി ഏകത്വത്തെ പ്രാപിയ്ക്കുക എന്നും ഉള്ള തത്വവും എനിയ്ക്കു മനസ്സിലായി."

നേരം പ്രഭാതമായി. ബ്രാഹ്മണർ ഒരു കപ്പലിൽ കയറി യാത്ര ചെയ്തു. ആദ്യത്തിൽ സമുദ്രജലം ചളികൊണ്ടു കലങ്ങിയിരുന്നു. പിന്നീടു മഞ്ഞ നിറവും പിന്നേ നീലവൎണ്ണവും ഒടുക്കം കൂരിരുട്ടുപോലെ കറുത്ത നിറവും ആയി കാണപ്പെട്ടു. നാലുപാടും ജലമയം തന്നെ. അടിയിൽ തിരമാലകൾ ഓളംവെട്ടിക്കൊണ്ടിരിയ്ക്കുന്നു. മുകൾഭാഗത്ത് അനന്തൻേറ ഫണാമണ്ഡലം വിരുത്തിയപോലെ കാണപ്പെടുന്നു. ആ അനന്തൻെറ ശ്വാസവായു വീശിക്കൊണ്ടിരിയ്ക്കുന്നു. ഭൂമിയുടെ സൃഷ്ടിതന്നെ ഉണ്ടായില്ല. ചമ്മചക്ഷുസ്സുകൾകൊണ്ടു

ഇത്രത്തോളം കാണ്മാൻ കഴിയുന്നുണ്ട്. ജ്ഞാനചക്ഷുസ്സുകൾകൊണ്ടു നോക്കാൻ സാധിയ്ക്കുന്നതായാൽ ഭഗവാന്റെ നാഭിയിൽനിന്നുണ്ടായ ചെന്താമരയിൽ ഇരുന്നുകൊണ്ടു ബ്രഹ്മാവ് സൃഷ്ടികർത്താവിനെ നോക്കിക്കൊണ്ട് ഇടവിടാതെ സൃഷ്ടികാര്യം നിർവ്വഹിക്കുന്നു എന്നുള്ള സ്മൃതി മനസ്സിലുദിയ്ക്കുന്നു.

കപ്പൽ ഒരിടത്തും നില്ക്കാതെ യാത്ര ചെയ്തിരുന്നു. പിന്നെ മുൻഭാഗത്തായി ഒരു വെളുത്ത പദാർത്ഥം കാണപ്പെട്ടു. അതിനെ നോക്കിക്കൊണ്ടിരിയ്ക്കേ അതു സമുദ്രത്തിൽനിന്നു പൊങ്ങിത്തുടങ്ങി. പിന്നെ ഒരു ദ്വീപു കാണപ്പെട്ടു. പിന്നീട്, വെളുത്ത പദാർത്ഥം ദ്വീപമദ്ധ്യത്തിലുള്ള ദേവാലയമാണെന്നു ബ്രാഹ്മണക്ക് മനസ്സിലായി. കപ്പൽ ദ്വാരാവതിയുടെ തീരത്തിൽ വന്ന് നങ്കൂരമിട്ടു. തീർത്ഥയാത്രക്കാർ കപ്പലിൽനിന്നിറങ്ങിത്തുടങ്ങി.

ബ്രാഹ്മണർ ഇരുവരും സന്ധ്യാസമയത്ത് ദ്വാരാവതിയിൽ ചെന്ന് രുഗ്മിണീമന്ദിരത്തിന്നു അഭിമുഖമായിപ്പോയി. മന്ദിരം ദ്വീപത്തിന്റെ നടുവിലായിരുന്നു. അത് ഒരു പർവ്വതത്തിന്റെ മുകളിലല്ലാ സ്ഥിതിചെയ്തിരുന്നത് എങ്കിലും അതു ഒരു പൊക്കമുള്ള പ്രദേശത്തിലാണ് സ്ഥിതിചെയ്യുന്നത് എന്നു പ്രത്യക്ഷത്തിൽ കാണാവുന്നതാണ്. മന്ദിരത്തിലേയ്ക്കുള്ള വഴി ദുർഘടമുള്ളതല്ല. വഴി എളുപ്പവും സുഗമവുമായിരുന്നതുകൊണ്ടു നേരെ മുന്നോട്ടു നോക്കിക്കൊണ്ടു നടന്നാൽ മന്ദിരത്തിൽ എത്തിച്ചേരുന്നതാണ്. മന്ദിരത്തിന്നു അപൂർവ്വമായ സൌന്ദര്യം ഉണ്ട്. ആദ്യംതന്നെ കണ്ണിനെ ആകർഷിക്കുന്നു. പിന്നേ ക്രമത്തിൽ സൂക്ഷ്മമായി നോക്കിക്കാണുമ്പോൾ അതിന്റെ രമണീയകാന്തികൊണ്ടു കണ്ണിന്ന് എന്തെന്നില്ലാത്ത ആനന്ദം ഉണ്ടാവുന്നു.

മദ്ധ്യവയസ്കൻ പറഞ്ഞു: 'ഭഗവാൻ ശ്രീകൃഷ്ണൻ സ്വർഗ്ഗാരോഹണസമയത്ത് ദ്വാരാവതി സമുദ്രത്തിൽ മുങ്ങിപ്പോകുമെന്നും അരുളിച്ചെയ്തിട്ടുണ്ട്.'

വൃദ്ധൻ പറഞ്ഞു: 'കാര്യം അങ്ങിനെതന്നെ വന്നുകൂടി എന്നു നാം കാണുന്നുണ്ടല്ലോ. കേവലം രുഗ്മിണീദേവിയുടെ മന്ദിരമേ ശേഷിച്ചുള്ളു. 56 കോടി യാദവന്മാരുണ്ടായിരുന്നു. അവരുടെ ലക്ഷ

ണനം ഒന്നുംതന്നെ ഇല്ല. എന്തൊന്നു മുമ്പുണ്ടായിരുന്നില്ലയൊ അതു പിന്നീടും ഉണ്ടാവുന്നതല്ല. മററു സകലവും നശിച്ചുപോകുന്നു. എന്നാൽ ത്രിഗുണസമ്മേളനകാരിണിയായ മഹാദേവി ചിരകാലം നിലനില്ക്കുന്നവളാണ്. അവൾതന്നെയാണ് കാമദേവജനനി. അവളാണ് ആദ്യശക്തി. അവളുണ്ടെങ്കിൽ സകലവും ഉണ്ടാകുന്നു. യദുവംശം മുഴുവനും അവളിൽനിന്നുണ്ടായി. മന്ദിരത്തിന്റെ ഉള്ളിൽ ചെന്നു ദശനം ചെയ്യാലും.'

മദ്ധ്യവയസ്കനായ ബ്രാഹ്മണൻ ദേവാലയത്തിൽ പ്രവേശിച്ചു. പ്രവേശിച്ച ഉടനേ ഏററവും സ്നിഗ്ദ്ധമായ ചന്ദ്രരശ്മികൾ അദ്ദേഹത്തിന്റെ കണ്ണുകളെ ആനന്ദിപ്പിച്ചു. മനോഹരങ്ങളായ പുഷ്പങ്ങളുടെ സൌരഭ്യം അദ്ദേഹത്തിന്റെ ഘ്രാണേന്ദ്രിയത്തിനു തൃപ്തിവരുത്തി. അനിർവ്വചനീയവും മധുരവുമായ കളനാദം അദ്ദേഹത്തിന്റെ ചെവികളിൽ അമൃതുചൊരിഞ്ഞു. അമൃതിനു തുല്യമായ മലയമാരുതൻ അദ്ദേഹത്തിന്റെ ശരീരം മുഴുവനും കുളുപ്പിച്ചു. അദ്ദേഹം സുഷുപ്തിസമയത്തുള്ള സുഖത്തെ അനുഭവിച്ചുകൊണ്ടു തന്നെത്താൻ മറന്നപോലെ ആയിത്തീൎന്നു. അദ്ദേഹത്തിന്നു ക്രമത്തിൽ തന്നെ അന്യന്മാരിൽനിന്നു തിരിച്ചറിയാനുള്ള ശക്തിയില്ലാതായിത്തുടങ്ങി. അവിടെയുണ്ടായിരുന്ന പൂനിലാവ്, പുഷ്പസൌരഭ്യം, കളനാദം, മലയമാരുതൻ ഇവയോടുകൂടി താൻ ഒന്നായിപ്പോയിരിയ്ക്കുന്നുവെന്നും ക്രമത്തിൽ താൻ ബ്രഹ്മാണ്ഡം മുഴുവനും വ്യാപിച്ചവനായിരിയ്ക്കുന്നുവെന്നും അദ്ദേഹത്തിന്നു തോന്നി. അദ്ദേഹത്തിനോടു വേറിട്ടു ഒന്നുംതന്നെ ഇല്ലാതായി. ഇതുതന്നെയാണ് മുക്തി. ഇതുതന്നെയാണ് സച്ചിദാനന്ദസ്വരൂപം.

അദ്ദേഹം കുറച്ചുനേരം ഈ ഭാവത്തിലിരുന്നു. അപ്പോഴയ്ക്കും മാൎക്കണ്ഡേയൻ അദ്ദേഹത്തിന്റെ അടുത്തെത്തി. പിന്നേ മാൎക്കണ്ഡേയൻ അദ്ദേഹത്തിന്റെ തലതൊട്ട് അദ്ദേഹത്തിനോടു പറഞ്ഞു. 'കണ്ണുമിഴിച്ച് അങ്ങ് ദേവാലയത്തിന്റെ ഉള്ള് മുഴുവനും നോക്കിക്കാണലും.' വ്യാസദേവന്റെ ജ്ഞാനചക്ഷുസ്സ് വികസിച്ചു. അദ്ദേഹത്തിന്റെ അന്തരാത്മാവിന്റെ ഗതി നിന്നുപോയി. അനന്തമായ ബ്രഹ്മാണ്ഡം സങ്കോചംപ്രാപിച്ച് ആ ദേവാലയത്തിന്റെ രൂപത്തിൽ പരിണമിച്ചു.

വ്യാസദേവൻ തന്റെ മുമ്പിൽ ഒരു മഹാ പ്രദേശം കണ്ടു. നദികൾ, പർവ്വതങ്ങൾ, വനങ്ങൾ, ശിലകൾ മുതലായവകൊണ്ടു നിറഞ്ഞതും ഭൂമണ്ഡലത്തിന്റെ പ്രതിബിംബസ്വരൂപവുമായ ആ പ്രദേശത്തിന്റെ നാനാഭാഗത്തും നാനാജാതിക്കാരും വികടാകാരന്മാരും മൃഗതുല്യന്മാരും ആയ മനുഷ്യർ വസിക്കുന്നുണ്ട്. അവർ കറുത്ത ദേഹത്തോടും കുറിയ അവയവങ്ങളോടും കൂടിയവരും കുണ്ടിൽപ്പെട്ട കണ്ണുകളോടുകൂടിയവരും പതിഞ്ഞ മൂക്കോടുകൂടിയവരും തടിച്ച രോമങ്ങളോടുകൂടിയവരും ആയിരുന്നു. എന്തിനധികം പറയുന്നു? വാലില്ലാത്ത രണ്ടു കൈകളോടുകൂടിയ ഒരുകൂട്ടം വാനരന്മാരായിരുന്നു അവർ എന്നു പറഞ്ഞാൽ മതിയല്ലൊ. കാലക്രമത്തിൽ ആ ദേശത്തിന്റെ പടിഞ്ഞാറെ അററത്തു കിടക്കുന്ന മഹാസിന്ധു കടന്നു ശുഭ്രകാന്തിയോടു കൂടിയവരും ദീർഘകായന്മാരും നീണ്ട കണ്ണുകളോടുകൂടിയവരും പ്രശസ്തമായ നെററിത്തടത്തോടും ഉന്നതനാസികയോടും കൂടിയവരും നീണ്ട മീശകൾകൊണ്ടു ശോഭിക്കുന്ന മുഖമണ്ഡലത്തോടുകൂടിയവരും ദേവതുല്യന്മാരും ആയ ഒരു കൂട്ടക്കാർ ആ പ്രദേശത്തിൽ വന്നെത്തി. അവരുടെ പ്രഭാവംകൊണ്ടു മുൻപറഞ്ഞ മൃഗതുല്യന്മാരായ മനുഷ്യർ ക്രമത്തിൽ സുന്ദരശരീരത്തോടു കൂടിയവരായിത്തുടങ്ങി. ധർമ്മജ്ഞാനോപദേശത്തെ ഗ്രഹിക്കുന്നതിൽ സമർത്ഥന്മാരായിത്തീൎന്നു. തമ്മിൽ തമ്മിൽ ഉള്ള ദ്വേഷാദികളും മത്സരങ്ങളും തീൎന്നു തമ്മിൽ ഐക്യം ഉണ്ടാവാൻ വേണ്ടി പരിശ്രമം ചെയ്തുതുടങ്ങി. കലാശത്തിൽ ആ [illegible]ത്തിൽ അവിടവിടങ്ങളിൽ ഉണ്ടായിരുന്ന ധർമ്മഭേദങ്ങൾ സമുദായഭേദരൂപമായും ജാതിവ്യത്യാസങ്ങൾ ഉണ്ടായിരുന്നതു വർണ്ണഭേദരൂപമായും ഭാഷാഭേദങ്ങൾ ഉണ്ടായിരുന്നതു അപഭ്രഷ്ടതാഭേദരൂപമായിട്ടും പരിണമിച്ചു. കുറച്ചു കാലം ഈ രീതിയിൽ കഴിഞ്ഞാൽ എല്ലാംകൊണ്ടും സമ്മേളനകാൎയ്യം ഫലിക്കും എന്ന നില വന്നുകൂടി.

ആ സമയത്തു ഉദാരമനസ്കനായ ഒരു രാജപുത്രൻ ആ ദേവതുല്യന്മാരായ വർഗ്ഗക്കാരുടെ എടയിൽ ജനിച്ചു. സമ്മേളനകാൎയ്യം ഇത്രത്തോളം അഭ്യുദയം കണ്ടിട്ടു അതു മുഴമിക്കുവാൻ അല്പമെങ്കിലും കാലതാമസം പാടില്ലെന്നു അദ്ദേഹത്തിനു തോന്നി. അദ്ദേഹത്തിന്നു ക്ഷമയില്ലാതായി. ഇനി യാതൊരു ഭിന്നതയ്ക്കും എടകൊടുക്കാൻ

പാടില്ലെന്നു അദ്ദേഹം ശപഥംചെയ്തു അദ്ദേഹത്തിന്റെ കല്പനയനുസരിച്ച് ധർമ്മോപദേഷ്ടാക്കളായ അനേകം ഭിക്ഷുക്കളും മഹാബലപരാക്രമികളായ രാജാക്കന്മാരും തീക്ഷ്ണബുദ്ധികളായ അനേകം താർക്കികന്മാരും സമ്മേളനകാര്യം മുഴമിക്കാൻ ബദ്ധകങ്കണന്മാരായി പുറപ്പെട്ടു. ഉപദേഷ്ടാക്കന്മാരുടെ ഘോഷശബ്ദം മഹാദേശത്തിന്റെ അതിർത്തി കടന്നു മഹാ സമുദ്രത്തിലുള്ള ദ്വീപദ്വീപാന്തരങ്ങളിലും ഗിരിശിഖരങ്ങൾ കടന്നു ഓരോ ഭൂഖണ്ഡങ്ങളിലും മാറ്റൊലികൊണ്ടുതുടങ്ങി. രാജാക്കന്മാരുടെ പരാക്രമംകൊണ്ടു മഹാദേശം മുഴുവനും ഏകച്ഛത്രത്തിൻ കീഴിലായിത്തീരുകയും മഹാദേശത്തിലെ ഭിന്നപ്രദേശങ്ങൾ തമ്മിൽ ദൃഢമായ ബന്ധം ഉണ്ടായിത്തീരുകയുംചെയ്തു. പർവ്വതങ്ങൾ പിളർന്നു അവയുടെ അന്തർഭാഗത്തു ആ രാജാക്കന്മാരുടെ രൂപങ്ങൾ കൊത്തപ്പെടുകയും ബഹിർഭാഗങ്ങളിൽ അവരുടെ നാമാവലി കൊത്തപ്പെടുകയുംചെയ്തു. താർക്കികന്മാരുടെ ജ്ഞാനാഗ്നി ഭേദബുദ്ധിയുടെ ഇന്ദ്രജാലങ്ങളെല്ലാം പൊടിഭസ്മമാക്കി. മനുഷ്യയത്നംകൊണ്ടു എത്രത്തോളം ഐക്യം വരുത്താൻ കഴിയുമോ അത്രത്തോളം ഐക്യം അക്കാലത്തുണ്ടായി.

എന്നാൽ മനുഷ്യപ്രയത്നംകൊണ്ടു സകല കാര്യവും നിർവ്വഹിക്കാൻ കഴിയുന്നതല്ല. കാലത്തിന്റെ സഹായം കൂടാതെ ഫലം നല്ലവണ്ണം പക്വമാവുന്നതല്ല. ഭേദബുദ്ധിയുടെ യഥാർത്ഥമായ വേരു പറിച്ചു കളയാതെ സമ്പൂർണ്ണമായ ഐക്യം ഉണ്ടാവാൻ ഞെരുക്കമാണ്. ദേവതുല്യന്മാരായ ആര്യജാതിക്കാരുടെ എടയിൽ മത്സരവും ഗ്രഹച്ഛിദ്രവും ഉണ്ടായിവന്നു. അക്ഷമന്മാരായ സമ്മേളനകർത്താക്കന്മാരുടെ കൂട്ടം പരാജയംപ്രാപിച്ചു. അവർ തങ്ങളുടെ ഉദ്യമത്തിൽനിന്നു പിൻവാങ്ങി; എന്നാൽ വിജയം പ്രാപിച്ചവർക്കു ഓജസ്സുണ്ടായിരുന്നതുമില്ല.

ദേവതുല്യന്മാരായ ആര്യന്മാരുടെ ഇരുകക്ഷികളും സത്വഗുണപ്രധാനന്മാരും പരമഭക്തന്മാരും ആണെന്നും മഹാദേവിയുടെ മന്ദിരത്തിൽ അവർക്കുതന്നെയാണ് സർവ്വോപരിയായ സ്ഥാനം നൽകപ്പെട്ടിരിയ്ക്കുന്നതെന്നും വേദവ്യാസൻ പ്രത്യക്ഷമായിക്കണ്ടു. എന്നാൽ ശുദ്ധസത്വഗുണംകൊണ്ടുമാത്രം സൃഷ്ടിയുണ്ടാകുന്നതല്ല. അതു നിമിത്തം സമ്മേളനകാര്യം ശരിയായി നിർവ്വഹിയ്ക്കാൻ അവർക്കു സാധിച്ചി

ല്ല. അവർ തേജസ്സില്ലാത്തവരുടെ കൂട്ടത്തിലായിത്തീൎന്നു. അവരുടെ പൂജ ഇല്ലാത്ത മട്ടിലായിത്തീൎന്നു.

പിന്നേ വേറെ ഒരു വൎഗ്ഗക്കാർ ഈ മഹാദേശത്തിൽ പ്രവേശിച്ചതായി വേദവ്യാസൻ കണ്ടു. ഇവർ സാഹസികന്മാരും വീൎയ്യവാന്മാരും ഏകാഗ്രചിത്തന്മാരും ആയിരുന്നു. ഇവർ മഹാദേശത്തെ വീണ്ടും ഏകച്ഛത്രാധിപത്യത്തിൻകീഴിലാക്കി. ഭാഷാഭേദം ക്രമത്തിൽ ചുരുങ്ങിവന്നു. മനോഹരഹൎമ്മ്യങ്ങളും രാജമാൎഗ്ഗങ്ങളും നിൎമ്മിച്ച് അവർ മഹാദേശത്തിന്റെ ശോഭ വൎദ്ധിപ്പിച്ചു. പിന്നെ മനുഷ്യരെല്ലാം തുല്യന്മാരാണെന്നുള്ള മഹാവാക്യത്തെ വീണ്ടും വീണ്ടും ഘോഷിച്ച് അവർ സമ്മേളനകാൎയ്യത്തിൽ യത്നിച്ചുതുടങ്ങി. എന്നാൽ ഇവർ രജോഗുണപ്രധാനന്മാരും വിലാസപ്രിയന്മാരും സുഖാനുഭവതല്പരന്മാരും ആയിരുന്നു. ഇവരുടെ ആഗമനംകൊണ്ടു മഹാദേശത്തിൽ സത്വഗുണവും രജോഗുണവും കാരോടിക്കിൽ സ്ഥിതിചെയ്യുമാത്രമേ ഉണ്ടായുള്ളു; ഇരുഗുണങ്ങളും തമ്മിൽ കൂടിച്ചേരുകയുണ്ടായില്ല. ഇവരുടെ കൂട്ടത്തിൽ വളരെ ചുരുക്കം പേൎക്കു മാത്രമെ ദേവിയുടെ മന്ദിരത്തിൽ മാന്യസ്ഥാനം ലഭിച്ചിട്ടുള്ളു.

പിന്നീട് സമുദ്രം കടന്നു വെള്ളക്കാർ ഈ മഹാദേശത്തിൽ പ്രവേശിച്ചു. ഇവർ വന്നു മഹാദേശത്തെ ഏകച്ഛത്രത്തിൻകീഴിലാക്കി എന്നുമാത്രമല്ല ദേശത്തിന്റെ സൎവ്വാവയവങ്ങളും ഇരിമ്പുപാതകൾകൊണ്ടും കമ്പി മുതലായവകൊണ്ടും ബന്ധിയ്ക്കാൻ തുടങ്ങി. ഇവർ സ്വന്തമായിട്ട് സമ്മേളനകാൎയ്യസാദ്ധ്യത്തിന്നുവേണ്ടി ഒരു പ്രവൃത്തിയും ചെയ്തില്ല. എന്നാൽ സ്വാൎത്ഥസിദ്ധി ഉദ്ദേശിച്ച് ഇവർ എന്തെല്ലാം കാൎയ്യങ്ങൾ ചെയ്വാൻ തുടങ്ങിയോ അവ തന്നെ താൻ സമ്മേളനകാൎയ്യത്തിന്നു യഥേഷ്ടം സഹായമായിത്തീൎന്നുതുടങ്ങി. ആ വൎഗ്ഗക്കാരെല്ലാം ഏററവും സ്വാൎത്ഥപരന്മാരാണ്. എന്നാൽ വളരെ ദീൎഘദൎശികളുമാണ്. അവർ വലിയ അഹങ്കാരത്തിൽ മുങ്ങിയവരാണ്. എന്നാൽ ഭോഗസുഖാനുഭവങ്ങളിൽ താല്പൎയ്യമുള്ളവരല്ല. അവരുടെ ബാഹ്യശക്തിയ്ക്കും ആന്തരശക്തിയ്ക്കും അതിരില്ല. എന്നാൽ അവർ പരോപകാരത്തിൽ അത്ര ശ്രദ്ധയുള്ളവരല്ല. ജ്ഞാനസമ്പാദനത്തിൽ അവർ ഉത്സാഹമുള്ളവരാണ്. എ

ന്നാൽ അപർഭക്തിയുള്ളവരൊ മുക്തിയേ ആഗ്രഹിയ്ക്കുന്നവരൊഅല്ല. ഇവർ ഘോരമായ തമോഗുണത്തിൻെറ ഇരിപ്പിടമാണ്. ഇവരിൽ ഒരാൾക്കെങ്കിലും മഹാദേവിയുടെ മന്ദിരത്തിൽ ഒരു മാന്യസ്ഥാനം ലഭിക്കാൻ കഴിഞ്ഞിട്ടില്ല.

വേദവ്യാസൻ ഈ വിധത്തിൽ സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നു ഗുണങ്ങളുടെ സമാഗമം കണ്ടു. എന്നാൽ ആ മൂന്നു ഗുണങ്ങളുടെ ചേച്ചയുടെ ലക്ഷണം ഒന്നും അദ്ദേഹത്തിന്നു സ്പഷ്ടമായി കാണാൻ കഴിഞ്ഞില്ല. ഈ മൂന്നു ഗുണങ്ങളുടെ പ്രതിബിംബസ്വരൂപമായ ജനസമൂഹം പരസ്പരം യോജിപ്പുകൂടാതെതന്നെ ഇരുന്നു. കാൎയ്യം ഈ വിധത്തിൽ കണ്ട് വേദവ്യാസന്നു ഏററവും ആശ്ചൎയ്യവും മനഃക്ഷോഭവും ഉണ്ടായി.

ഈ സമയത്തു ദേവാലയത്തിലെ അധിഷ്ഠാത്രിയായ മഹാദേവിയുടെ മുഖത്തിൽ അലൌകികമായ സ്നേഹത്തിൻെറ പ്രഭ കാണപ്പെട്ടു. ഭഗവതിയുടെ മുലകൾ രണ്ടും ചുരന്ന് ധാരധാരയായി മുലപ്പാലൊഴുകി പാൽക്കടലുണ്ടായി. മഹാദേശം മുഴുവനും ഈ പാൽക്കടൽ വ്യാപിച്ചു. ബ്രഹ്മാവും വിഷ്ണുവും ശിവനും ഈ പാൽക്കടലിൻെറ മീതെ ഇരിയ്ക്കുന്നതും അവർ പിന്നേയും പിന്നേയും ആ പാലുകുടിച്ചുകൊണ്ടിരിയ്ക്കുന്നതും വേദവ്യാസൻ കണ്ടു. പെട്ടെന്നു ത്രിവിക്രമസ്വരൂപം കാണപ്പെട്ടു. മഹാദേശം യഥാൎത്ഥത്തിൽ പുണ്യക്ഷേത്രമാണ്; കൎമ്മക്ഷേത്രവുമാണ്. അതു ധൎമ്മക്ഷേത്രമായിട്ടു പരിണമിച്ചു.

മാൎക്കണ്ഡേയൻ പറഞ്ഞു. 'സാധോ! വേദവ്യാസാ! അങ്ങയ്ക്കു സ്വന്തം കണ്ണുകൾകൊണ്ടു മാതൃരൂപയും ബ്രഹ്മമയിയുമായ മഹാമായയെ കണ്ടാൻ കഴിഞ്ഞു. അങ്ങയുടെ മനോഭിലാഷം സിദ്ധിച്ചു.'

കെ. കുഞ്ഞുണ്ണിനായർ ബി. എ., ബി. എൽ.

---

# നിരുക്തം.

(൧)

കാലം, സ്വഭാവം, പ്രാണികളുടെ കൎമ്മം, ഈശ്വരെച്ഛ ഇതുകൾ സൃഷ്ടിക്കും സംഹാരത്തിന്നും കാരണങ്ങളായിത്തീരുന്നു എന്നും, അവ

ല്ല ഇതുകളിൽ ഓരോന്നുമാത്രമേ കാരണമായിത്തീരുന്നുള്ളൂ എന്നും ഇങ്ങിനെ പലവിധം പ്രളയസൃഷ്ടികളുടെ കാരണങ്ങളെ കുറിച്ചു ചിന്തിക്കുന്നതായി കാണാം. നമുക്ക ഈശ്വരേച്ഛയാണ ഇതിലെക്കെല്ലാം കാരണം എന്നു നിശ്ചയിക്കുക. ഏതൊ ഒരു സമയത്തു ഈശ്വരേച്ഛകൊണ്ടു പ്രകൃതിയിൽ നടന്നുകൊണ്ടിരുന്ന വികാരം നശിക്കുന്നു എന്നു വിചാരിക്കുക; അപ്പോൾ പ്രളയമായി. പ്രളയകാലത്തു പ്രകൃതിയും, പുരുഷനും ഉണ്ട്. പക്ഷെ പ്രകൃതിയിൽ വികാരമില്ലാത്തതുകൊണ്ടു അപ്പോൾ ലോകസ്ഥിതി ഏതുവിധമായിരിക്കും എന്നു ഊഹിക്കുവാൻ തരമില്ലെന്നു വേദംകൊണ്ടു തന്നെ സ്പഷ്ടമാകുന്നു. 'തമആസീത്തമസാഗൂഢ്ളമഗ്രേ' (ഋഗ്വേദം) അർത്ഥം:- 'പ്രളയസമയത്തു അന്ധകാരം തന്നെ അന്ധകാരംകൊണ്ടു മൂടപ്പെട്ടിരുന്നു.' ഈശ്വരന്റെ ഒരു ഇച്ഛകൊണ്ടു പ്രളയമുണ്ടായതുപോലെ വേറെ ഒരു ഇച്ഛകൊണ്ടു സൃഷ്ടിയും ഉണ്ടാവുന്നു; അതായതു പ്രകൃതിയിൽ വികാരം ഉണ്ടാവാൻ തുടങ്ങുന്നു എന്നു താല്പര്യം. പ്രകൃതിയിൽ ഉണ്ടാവുന്ന വികാരങ്ങൾ ചില നിയമങ്ങളെ ആശ്രയിക്കുന്നില്ലെന്നൊ ആ നിയമങ്ങളെ പരിപാലിക്കുന്നതിന്നു വല്ല അധികാരികളുമില്ലെന്നോ വിചാരിക്കേണ്ട. പ്രജകളുടെ സംരക്ഷണത്തിന്നു വേണ്ടി പല നിയമങ്ങളും ആ നിയമങ്ങളെ നടത്തുന്നതിന്നു അനവധി ജനങ്ങളും ഉണ്ടല്ലൊ. ഇതുപോലെ തന്നെ പ്രകൃതിയിലുണ്ടാവുന്ന വികാരങ്ങളെ ശരിപ്പെടുത്തുന്നതിന്നുള്ള നിയമങ്ങൾ ധർമ്മാധർമ്മങ്ങളൊ അതുകളെക്കൊണ്ടുണ്ടാവുന്ന വാസനകളൊ ആകുന്നു. ബീജാങ്കുരന്യായേന അനാദികളായിരിക്കുന്ന ഈ ധർമ്മാധർമ്മങ്ങളെയോ വാസനകളെയോ അവലംബിച്ചു ഈശ്വരന്റെ പ്രത്യക്ഷാവസ്ഥകളായിരിക്കുന്ന തേജോവിശേഷങ്ങൾ പ്രപഞ്ചത്തിനെ കൊണ്ടുനടത്തുന്നു. ഈ തേജസ്സുകൾ അഗ്നി, ഇന്ദ്രൻ, ആദിത്യൻ ഈ മൂന്നാകുന്നു എന്നാണ് നിരുക്തസിദ്ധാന്തം. സോമൻ, വരുണൻ ഇങ്ങിനെ പല തേജസ്സുകൾ ഇനി ഉണ്ട്: ഇതുകൾക്കെല്ലാം ഈ മൂന്നു തേജസ്സിൽ തന്നെ അന്തർഭാവമെന്നും അല്ലെന്നും പക്ഷാന്തരങ്ങളുള്ളതുകൊണ്ട് ആ സംഗതിയെപ്പററി വേറെ ഒരു ദിക്കിൽ വിശദമാക്കുന്നുണ്ട്. ഇതുവരെ കാണിച്ചതിന്റെ താല്പര്യം 'പ്രകൃതിയിലുണ്ടാവുന്ന വികാരങ്ങളെ ശരിപ്പെടുത്തുന്നത് അഗ്നി, ഇന്ദ്രൻ, ആദിത്യൻ ഇവ മൂന്നു

മാകുന്നു എന്നാണ്. ഇനി ഈ തേജസ്സുകളുടെ പ്രവൃത്തികളെ കുറിച്ചു ചിന്തിപ്പാനുള്ള അവസരമായി. പക്ഷേ വേദാന്തികൾ പറയുന്നതെന്തു വിചാരിച്ചുവരുന്ന വ്യഷ്ടി, സമഷ്ടി ഇതുകളുടെ അർത്ഥങ്ങൾ കൂടി അറിഞ്ഞാൽ ഇനിമേൽ പറവാൻ ഭാവിയ്ക്കുന്ന ചില സംഗതികളെ എളുപ്പത്തിൽ മനസ്സിലാക്കാവുന്നതുകൊണ്ട് അതുകളേയും ചേർക്കുന്നു.

മൂന്നു ലോകങ്ങൾ അടങ്ങിയ ബ്രഹ്മാണ്ഡം ഒരു പുരുഷനാണെന്നു വിചാരിക്കുക. ഈ ദിവ്യപുരുഷന്റെ സ്വരൂപം എന്താണെന്ന് അറിയേണമെങ്കിൽ ഒരു മനുഷ്യന്റെ സ്ഥിതി അറിഞ്ഞാൽ മതി. കാമം, ക്രോധം, മദം, മാത്സര്യം ഇതുകളുടെ ചാച്ചുവഴിക്കുള്ള നാനാമനോവികാരങ്ങൾ, ബാഹ്യപ്രപഞ്ചത്തെ അറിയുന്നതിന്നു കണ്ണു മുതലായ ബാഹ്യേന്ദ്രിയങ്ങൾ, പ്രവൃത്തികൾക്കുവേണ്ടി കരചരണാദികൾ, ഇതുകളെല്ലാം ഭരിക്കുന്നതിന്നു ബുദ്ധി, ഇങ്ങിനെ അനന്തസാമഗ്രികളുടെ സംഘാതത്തോടുകൂടിയാണു നാം മനുഷ്യനെ കാണുന്നത്. ഒരു മനുഷ്യന്നു രണ്ടു കണ്ണുകൾ, രണ്ടു കാലുകൾ, ഈ വിധം സകല സാമഗ്രികളും മിതങ്ങളായിട്ടാണുള്ളത്. ബ്രഹ്മാണ്ഡസ്വരൂപിയായ പുരുഷനാകട്ടെ, പ്രാണികളുടെ നേത്രങ്ങളെല്ലാം ആ മഹാപുരുഷന്റെ ചക്ഷുസ്സും, ലോകത്തിലുള്ള കരചരണാദികളെല്ലാം ആ ദിവ്യന്റെ കരചരണാദികളും, ഇപ്രകാരം, ത്രിലോകവേഷധാരിയായിരിക്കുന്നവന്ന് സകല സാമഗ്രികളും ആകത്തുകയിൽ വളരെ അധികമായിട്ടുണ്ട്. ആഹാരനിദ്രാദികളായ ചില കൃത്യങ്ങൾ, ഓരോരോ ദിവസത്തിലും എവക്കും അത്യാവശ്യമാണ്. ഇന്നു ചെയ്ത നിത്യകൃത്യങ്ങളെയാണു, നാം നാളേയും ചെയ്യുന്നത്. ഇതുപോലെ ലോകസ്വരൂപിയായിരിക്കുന്ന പുരുഷന്നും ചില കൃത്യങ്ങളുണ്ട്. വർഷം, വേനല്ക്കാലം, മഞ്ഞുകാലം, ഓരോരോ വൃക്ഷങ്ങൾ പുഷ്പിക്കുക, ഇതുപോലെ വേറേയും ചില സംഭവങ്ങൾ പ്രതിവർഷം നടന്നുവരുന്നുണ്ട്. അതുകൊണ്ടു ഒരാൾക്കു ഒരു ദിവസം ഏതു മാതിരിയാണോ ആ മാതിരിയാണ് ലോകത്തിന്ന് ഒരു കൊല്ലം എന്നു പറഞ്ഞാൽ മതി. അധികം ചിന്തിക്കേണ്ട. ഒരാളെ പററിയേടത്തോളം എന്തെല്ലാം വേണ്ടതായും വാസ്തവമായും ഉണ്ടാവുന്നുവോ അതെല്ലാം തുകയിൽ അധികമായി ലോകത്തിന്നും വാസ്തവമായും

വേണ്ടതായും വരുന്നു. പുരുഷസൂക്തംകൊണ്ടു പറയുന്നതും ഭാഗവതാദികളിൽ വിരാൾപുരുഷനായി വർണ്ണിക്കപ്പെടുന്നതും എല്ലാം ബ്രഹ്മാണ്ഡദേഹനായിരിക്കുന്ന പുരുഷൻ തന്നെയാണെന്നു പ്രത്യേകിച്ചു പറയേണ്ടല്ലോ. നമ്മുടെ ദേഹത്തിന്നും ദേഹത്തിലുള്ള ഒരു അവയവത്തിന്നും തമ്മിൽ എന്തൊരു സംബന്ധമാണോ ഉള്ളത് ആ സംബന്ധം തന്നെയാണു വിരാൾപുരുഷനും ലോകത്തിലുള്ള ഒരു പ്രാണിക്കും തമ്മിലുള്ളത്. പ്രപഞ്ചം സമഷ്ടിയാകുന്നു. പ്രപഞ്ചത്തിലുള്ള ഓരോരോ വ്യക്തിയും വ്യഷ്ടിയാകുന്നു എന്നു പറയുന്ന സകല ശാസ്ത്രങ്ങളും (നിരുക്തവും ഇതുകളിൽ ചേരും.) ലോകത്തിന്നും ലോകത്തിലുള്ള ഒരു പ്രാണിക്കുമുള്ള മുമ്പു കാണിച്ച സംബന്ധത്തെയാണ് വെളിവാക്കുന്നത്. വ്യഷ്ടിസമഷ്ടികളുടെ സംബന്ധത്തേയും പ്രകൃതിയിലുണ്ടാകുന്ന വികാരങ്ങൾക്ക അധിപതികൾ അഗ്നി തുടങ്ങിയ ദേവകളാണെന്നതിനെയും ഓൎമ്മവെച്ചു, നമുക്ക് ഇനി വേണ്ടതിനെ ചിന്തിക്കുക.

ഭൂലോകത്തിലുള്ള ജലാംശങ്ങളെ ഉഷ്ണകാലങ്ങളിൽ സൂൎയ്യകിരണങ്ങൾ മുകളിലേക്കു ആകൎഷിക്കുകയും, ഈ ജലാംശങ്ങൾ, വൎഷമായി ഭൂമിയിലേക്കു തന്നെ വീണ്ടും വന്ന്, പ്രാണികളുടെ ജീവനത്തിന്നു അത്യാവശ്യങ്ങളായ ഔഷധിവനസ്പതികളേയും ധാന്യങ്ങളേയും ഉണ്ടാക്കുകയും ചെയ്യുന്നു. ഇങ്ങിനെ ഉണ്ടായ സകലപ്രാണികളും ഭക്ഷിക്കുകയും ഭക്ഷിച്ചതിൽ ഒരംശം അപ്പോൾ തന്നെ മലമൂത്രങ്ങളായി ഭൂമിയിലേക്കു ചേരുകയും മറെറ അംശം ഇവരുടെ സപ്തധാതുക്കളായി പരിണമിക്കയും ചെയ്യുന്നു. പ്രാണികളുടെ ദേഹാവസാനസമയത്ത് ഇവരുടെ ദേഹങ്ങളും ഭൂമിയിൽ തന്നെ ചേരുന്നു. ഈ സമ്പ്രദായത്തിൽ ഒരു വികാരപരമ്പര പ്രകൃതിയിൽ ഒരുവിധം നടക്കുന്നു. പ്രാണികളുടെ ശ്വാസോച്ഛ്വാസംവഴിയായി, ഉതു,വേറെ ഒരു വിധത്തിലും നടന്നുകൊണ്ടിരിക്കുന്നു. മനുഷ്യർ, പശുക്കൾ, ഇത്യാദിപ്രാണികൾ ശ്വസിച്ചു പുറത്തേക്കു വിട്ടിട്ടുള്ള അശുദ്ധവായുവിനെ വൃക്ഷങ്ങൾ അതിൽനിന്നു തനിക്കു വേണ്ട അംശങ്ങളെ എടുത്തു ശുദ്ധവായുവാക്കിത്തീൎക്കുന്നു. അതിനെ നാം വീണ്ടും ശ്വസിക്കുന്നു. ഇപ്രകാരം പുതിയ പുതിയ സാധനങ്ങൾ നമ്മുടെ ദേഹങ്ങളിലേക്കു വന്നുകൊണ്ടും പോയിക്കൊണ്ടും ഇരിക്കുന്നു. എതെല്ലാം പരമാണു

ക്കളെക്കൊണ്ടാണോ നമ്മുടെ ശരീരങ്ങളുണ്ടാക്കപ്പെട്ടിരുന്നതു, ആ പരമാണുക്കൾ ശ്വാസോച്ഛ്വാസംവഴിക്കും മലമൂത്രവിസർജ്ജനാദി വഴിക്കും പോകുന്നുവെന്നും പോയ വസ്തുക്കളുടെ സ്ഥാനത്തുവേറെ പരമാണുക്കൾ ഭക്ഷണംവഴിക്കും ശ്വാസം എടുക്കുന്നവഴിക്കും വരുന്നു എന്നും ഇപ്രകാരമുള്ള പോക്കുവരത്തുകൾകൊണ്ടു കൊല്ലന്തോറും ഓരോരുത്തരുടെ ശരീരവും തീരെ വേറെ ഒരു ശരീരമായിത്തീരുന്നു എന്നും നവീനശാസ്ത്രങ്ങൾ പറയുന്നു. ഭൂമിയിൽ നിശ്ചലങ്ങളാണെന്നു വിചാരിക്കപ്പെടുന്ന സമുദ്രങ്ങൾ, പൎവ്വതങ്ങൾ മുതലായതുകളുടെ ആകൃതികളും മാറുന്നുണ്ട്. മലകളിലും കുന്നുകളിലും കിടക്കുന്ന പാറകൾ, പകൽ സമയത്തു സൂൎയ്യരശ്മികൊണ്ടു അത്യന്തം തപിക്കുകയും ആ ചൂടു പോകുന്നതിന്നു മുമ്പായി രാത്രിയിൽ മഞ്ഞുകൊണ്ടു ശീതമായിത്തീരുകയും ചെയ്യുന്നു. ഇങ്ങിനെ ശീതോഷ്ണസംബന്ധംകൊണ്ടു ഈ പാറകളിൽ ചിലതു ശിഥിലമായിത്തീരുന്നു. മററു ചിലതു പൊട്ടി ഛിന്നഭിന്നങ്ങളാകുന്നു. വൎഷക്കാലത്തു കുന്നുകളിൽനിന്നുണ്ടാവുന്ന ശക്തിയുള്ള ജലപ്രവാഹങ്ങൾ, പൊട്ടി പൊടിയായി കിടക്കുന്ന കല്ലുകളേയും മററും വലിയ നദിമാൎഗ്ഗത്തിൽകൂടെ കൊണ്ടുപോയി സമുദ്രങ്ങളിൽ ചാടിക്കുന്നു. ഇപ്രകാരം അനന്തസംവത്സരങ്ങൾ കഴിയുമ്പോൾ ഇപ്പോൾ സമുദ്രമുള്ള സ്ഥാനത്തു കരയും കരയുടെ സ്ഥാനത്തു സമുദ്രവും ആയിത്തീരുന്നു. ഇതിന്നിടക്കു വേറെ ഒരു ദിക്കിൽ ഭൂകമ്പമോ അഗ്നിപൎവ്വതത്തിൻെറ പൊട്ടിത്തെറിക്കലൊ ഒരു വലിയ പട്ടണത്തെ ശൂന്യപ്രദേശമാക്കിത്തീൎക്കുന്നു. സ്വഭാവശക്തികളെക്കൊണ്ടു ലോകത്തിൽ പലേ മാററങ്ങളും ഉണ്ടായിത്തീരുന്നു. ഈ മാററങ്ങളാകുന്നു പ്രകൃതിയിലുണ്ടാവുന്ന വികാരമെന്നു പറയുന്നത്. ഈ വികാരമുണ്ടാവുന്നതിന്നു പ്രധാനകാരണങ്ങൾ അഗ്നി, ഇന്ദ്രൻ, സൂൎയ്യൻ ഈ മൂന്നു തേജോവിശേഷങ്ങളാണെന്നു നാം നിരുക്തത്തിൽനിന്നു അറിയുന്നു. ഇനി ഈ മൂന്നു തേജസ്സുകളുടെ പ്രവൃത്തികളെക്കുറിച്ചു ചിന്തിക്കട്ടെ. 'അഥാസ്യകൎമ്മവഹനംചഹവിഷാമാവാഹനംചദേവതാനാംയച്ചകിഞ്ചിദ്ദാൎഷ്ടിവിഷയികമഗ്നികൎമ്മൈതൽ'. അൎത്ഥം — ഹവിസ്സുകളെ ധരിക്കൽ, ദേവന്മാരെ ആവാഹിക്കൽ, ഇന്ദ്രിയങ്ങളെക്കൊണ്ടു ബാഹ്യവസ്തുക്കളെ അറിയൽ ഇവ അഗ്നിയുടെ കാൎയ്യങ്ങളാകുന്നു. ഹവിസ്സ് എന്നുള്ളതിന്നു സകല

പദാൎത്ഥങ്ങൾ എന്നാകുന്നു അൎത്ഥം. 'പ്രാണസ്യ അന്നമിദം സൎവ്വം എന്നു മനു പറയുന്നുണ്ട്. ദേവൻ എന്നുള്ള ശബ്ദത്തിന്നും സകല വസ്തുക്കൾ എന്നാണ് അൎത്ഥം. ഇതിലേക്കു നിരുക്തവചനം: 'ദാനാ ദ്വാദീപനാദ്വാദ്യോതനാദ്വാ, ദ്യുസ്ഥാനോഭവതീതിവാ.' അൎത്ഥം:— ദാനംചെയ്യുന്നതോ, പ്രകാശിപ്പിക്കുന്നതോ, പ്രകാശിക്കുന്നതൊ ദ്യുലോകത്തിൽ വസിക്കുന്നതോ ദേവനാകുന്നു. ഈ നാലു സംഗതികൾ സത്വഗുണത്തിൻെറ കാൎയ്യങ്ങളായതുകൊണ്ടും ത്രിഗുണങ്ങളില്ലാതെ ലോകത്തിൽ ഒരു വസ്തുവും ഇല്ലാത്തതുകൊണ്ടും ദേവശബ്ദംകൊണ്ടു സകല വസ്തുക്കളെയും പറയാം. ഹവിസ്സ് എന്നുള്ള ശബ്ദത്തിൻേറയും ദേവൻ എന്നുള്ള ശബ്ദത്തിൻേറയും അൎത്ഥങ്ങളെ മനസ്സിലാക്കി അഗ്നിയുടെ കാൎയ്യങ്ങളെ ഒന്നുംകൂടി നോക്കുക. സകല വസ്തുക്കളെ ഭരിക്കൽ, അതാതു വസ്തുക്കളെ യഥോചിതം അതാതു സ്ഥാനങ്ങളിലേക്കു കൊണ്ടുപോവുക, ബാഹ്യപ്രത്യക്ഷമുണ്ടാക്കുക ഇതുകളാണ് അഗ്നിയുടെ കാൎയ്യങ്ങൾ. 'അഥാസ്യകൎമ്മരസാനുപ്രദാനം വൃത്രവധോയാചകാച ബലകൃതിരിന്ദ്രകൎമ്മൈവതൽ.' അൎത്ഥം:— രസങ്ങളെ ദാനംചെയ്യൽ, വൃത്രനെ വധിക്കൽ, ദേഹശക്തി, ഇതുകൾ ഇന്ദ്രകാൎയ്യങ്ങളാകുന്നു: രസം എന്ന വാക്കിന്ന് ആസ്വദിക്കപ്പെടുന്നതു എന്നാകുന്നു ധാത്വൎത്ഥം. ബുദ്ധിക്കു വിഷയമായിട്ടുള്ളതെല്ലാം രസം എന്നാണ് ഇവിടെ അൎത്ഥം. വൃത്രൻ വൃത്രാസുരനല്ല. വൃത്രൻ മേഘമാകുന്നു. മേഘം എന്നുവെച്ചാൽ ആകട്ടെ, വൃക്ഷഫലാദികളുടെ സൃഷ്ടിവിഷയത്തിൽ ഹേതുക്കളും അങ്ങിനെ ഹേതുവാവുന്നതിന്നു യോഗ്യങ്ങളാവുക കഴിയാത്തവയും ആയ വസ്തുക്കളാകുന്നു മേഘം. അതുകൊണ്ടു ഇന്ദ്രപ്രവൃത്തികൾ അതാതു വസ്തുക്കളെ യോജിപ്പിക്കുകയും, യോജിക്കുന്നതിന്നു യോഗ്യങ്ങളല്ലാത്തതുകൾക്കു യോഗ്യത ഉണ്ടാക്കുകയും ദേഹശക്തിയും, മറ്റുമാകുന്നു. 'അഥാസ്യകൎമ്മരസാദാനംരശ്മിഭിശ്ചരസധാരണം യച്ചകിഞ്ചിൽ പ്രവഹ്ളിതമാദിത്യകൎമ്മൈവതൽ.' രസങ്ങളെ സ്വീകരിക്കുകയും ഇതുകളെ രശ്മികളെക്കൊണ്ടു ധരിച്ചിരിക്കുകയും ബുദ്ധിയും ഇതുകളാകുന്നു ആദിത്യൻെറ പ്രവൃത്തികൾ. കാലാദികളായിരിക്കുന്ന കാരണങ്ങളെ അപേക്ഷിച്ചാണ് ഇന്ദ്രൻ ഓരോ വസ്തുക്കളെ യോജിപ്പിക്കുന്നത്. അതുകൊണ്ട് അങ്ങിനെയുള്ള കാരണങ്ങളുടെ സമ്മേള

നം വരുന്നതുവരെ സൂക്ഷിക്കേണ്ട ഭാരം ആദിത്യനാകുന്നു. ഇപ്രകാരം ഈ മൂന്നു തേജസ്സുകളുടേയും കാൎയ്യങ്ങളെ വളരെ സംക്ഷേപിച്ചു പറഞ്ഞു. എങ്കിലും ഇവയെ അറിഞ്ഞാൽ ഈ തേജസ്സുകളുടെ കാൎയ്യങ്ങളെല്ലാം അറിഞ്ഞു എന്നു വിചാരിക്കുന്നത്, ആദ്യത്തെ പതിന്നാലു സൂത്രങ്ങളെ അറിഞ്ഞാൽ വ്യാകരണവിഷയങ്ങളെല്ലാം അറിഞ്ഞു എന്നു പറയുന്നതുപോലെയാകുന്നു. ഈ തേജസ്സുകളുടെ, ആദ്ധ്യാത്മികമായും ആധിഭൗതികമായും, ആധിദൈവികമായും ഉള്ള സ്ഥിതികളെ അറിയേണമെങ്കിൽ വേദങ്ങളിൽനിന്നുതന്നെ അറിയേണ്ടതാകുന്നു. ഋഗ്വേദത്തിൽനിന്ന് അഗ്നിയുടെയും യജുൎവേദത്തിൽനിന്ന് ഇന്ദ്രന്റെയും സാമവേദത്തിൽനിന്ന് ആദിത്യന്റെയും സ്ഥിതികളെ അറിയേണ്ടതാണ്. ഈ മൂന്നു തേജസ്സുകൾക്കും അഭേദങ്ങളും മറ്റു ചില അവസ്ഥകളും അഥൎവണവേദത്തിൽനിന്നു ഗ്രഹിക്കണം. ആദ്യം പറഞ്ഞ മൂന്നു വേദങ്ങൾക്കുള്ള അന്യോന്യസംബന്ധത്തെ ഈ മൂന്നു വേദങ്ങളെക്കൊണ്ടു വിധിക്കപ്പെടുന്ന യാഗങ്ങളുടെ പ്രയോഗസമ്പ്രദായത്തിൽനിന്ന്, അറിയാവുന്നതാണ്. ഇപ്പോൾ ചെയ്തുവരുന്ന യാഗങ്ങളെല്ലാം ഈ മൂന്നു വേദങ്ങളെക്കൊണ്ടു സിദ്ധിക്കുന്നവയും ഈ യാഗങ്ങളിൽ ഈ മൂന്നു വേദങ്ങളുടെ ഉപയോഗവും ഉണ്ട്. അഥൎവ്വണവേദംകൊണ്ടു സിദ്ധിക്കപ്പെടുന്ന യാഗങ്ങളിൽ അന്യവേദങ്ങളുടെ അപേക്ഷ ഇല്ല. ഇതുകൊണ്ടു തന്നെയാണ് ത്രയി എന്ന ശബ്ദംകൊണ്ടു വേദങ്ങളെ പറയുന്നത്. അഥൎവ്വണവേദത്തെ പ്രത്യേകം വേർതിരിച്ചു നിൎത്തിയിരിക്കുന്നു. ഇനിയും ഈ വേദങ്ങളുടെ സ്വരൂപങ്ങൾ അല്പംകൂടി മനസ്സിലാക്കുവാനുണ്ട്. ഈ മൂന്നു വേദങ്ങളുടെ ബാഹ്യാൎത്ഥങ്ങൾ പ്രവൃത്തിമാൎഗ്ഗത്തിൽ ഇരിക്കുന്നവൎക്ക് ഉപയോഗങ്ങളുള്ളവയാണ്. അഥൎവ്വണവേദത്തിന്റെ ബാഹ്യാൎത്ഥം ആഭിചാരപ്രവൃത്തികളും ആകുന്നു. നാലു വേദങ്ങളുടെയും ആന്തരാൎത്ഥങ്ങൾ നിവൃത്തിമാൎഗ്ഗത്തിൽ സ്ഥിതിചെയ്യുന്നവരാൽ അറിയപ്പെടേണ്ടതുകളാണ്. എങ്കിലും ബാഹ്യാൎത്ഥങ്ങൾ കൎമ്മഠന്മാരുടെ ബുദ്ധിക്കു യോജിച്ചവയായതുകൊണ്ടാണ് സന്യാസിമാൎക്കു വേദസംഹിതോപാസന വേണ്ടെന്നുവെച്ചിരിക്കുന്നത്. വേദങ്ങളെപ്പററി അല്പമിവിടെ പ്രസ്താവിച്ചതിന്റെ താല്പൎയ്യം ഇതാകുന്നു: യാഗങ്ങളുടെ പ്രയോഗസമ്പ്രദായങ്ങളിൽനി

നും, അതാതു സന്ദർഭങ്ങളിൽ ഋത്വിക്കുകൾ ജപിക്കുന്ന മന്ത്രാൎത്ഥങ്ങളിൽനിന്നും, നാം, ഈ തേജസ്സുകളുടെ സ്വരൂപങ്ങളെപ്പററി പലതുമറിയേണ്ടതുണ്ട്.

വരവൂർ കപ്പിളിങ്ങാട്ടു നാരായണൻ ഭട്ടതിരി.

# ഞങ്ങളുടെ വായനശാല.

ഹ. പ്രഹസനമാല:—(2 മുതൽ 5 കൂടി നമ്പറുകൾ; സി. വി. രാമൻപിള്ള അവർകൾ എഴുതിയത്; തിരുവനന്തപുരം ബി. വി. ബുക്കുഡിപ്പോവിൽനിന്നു പ്രസിദ്ധപ്പെടുത്തിയത്; വില നന്നാലണ.)

ഒരു കവിയുടെ ജീവിതത്തെ ഏകദേശം വസന്തകാലത്തോടുപമിക്കാവുന്നതാണ്. വാസനാത്മകമായ പ്രകൃതിസൌന്ദൎയ്യത്തെ കാട്ടിക്കൊടുക്കുക എന്ന ധൎമ്മം വസന്തത്തിന്നെന്നപോലെ കവിജീവിതത്തിന്നും ഉള്ളതാണല്ലോ. വസന്തത്തിൽ, അത്യുഗ്രമായ പരിമളധോരണിയെ പാടേ പരത്തുന്ന ഉൽകൃഷ്ടപുഷ്പങ്ങൾ വിടരുന്ന ഒരു കാലമുണ്ട്. അതുപോലെ ഒരു കവിയുടെ ജീവിതത്തിലും, ബന്ധദാർഢ്യാദികളാൽ ദുരവഗാഹമായ കൃതികൾ ആവിൎഭവിക്കുന്ന ഒരു കാലമുണ്ട്. വസന്തകാലത്തെ ആ പരുഷഭാഗം മധുകാംക്ഷികളായ ഭ്രമരങ്ങൾക്കെന്നപോലെ, കവിജീവിതത്തിലെ ആ പ്രകൃഷ്ടാംശം രസലോലുപന്മാരായ സഹൃദയന്മാൎക്കും സുഖസേവ്യമല്ല. എന്നാൽ, യൌവനത്തിലെ ആ തള്ളിപ്പ് ഒന്നൊതുങ്ങി, അനുഭവരമണീയമായ വസന്തപരിണാമത്തിൽ സുകുമാരമായ ചില കുസുമങ്ങൾ അങ്ങുമിങ്ങുമായി വിടൎന്നുതുടങ്ങുന്നതുപോലെ, 'സാഹിത്യസംരംഭമെല്ലാം ശമിച്ച് നിൎവ്വാണമായി' കിടക്കുന്ന കവിജീവിതത്തിലെ ശാന്തഭാഗത്തിലും 'ചെറുതേൻ' നിറഞ്ഞ ചില ചെറുകൃതികൾ ഉത്ഭവിക്കുന്നു. അവയത്രെ രസികജനങ്ങൾക്കു രസായനമായിട്ടുള്ളത്. അങ്ങിനെയുള്ള ചില ചെറുകൃതികളാണ്, മാൎത്താണ്ഡവൎമ്മ-ധൎമ്മരാജാ-പ്രേമാമൃതം

മുതലായ പ്രൌഢഗ്രന്ഥങ്ങളുടെ പ്രണേതാവായ സി. വി. രാമൻ പിള്ള അവർകൾ ഇപ്പോൾ നിർമ്മിച്ചിട്ടുള്ള പ്രഹസനങ്ങൾ എന്നുള്ളതിന്നു യാതൊരു സംശയവുമില്ല. 'പണ്ടത്തെ പാച്ചൻ' (2), ചെറുതേൻ കൊളംബസ്' (3) 'കയ്മളശ്ശന്റെ കടശിക്കൈ' (4), 'ഡാക്കടർക്കു കിട്ടിയ മിച്ചം' (5) എന്നുള്ള നാലു പ്രഹസനങ്ങളും വളരെ നന്നായിട്ടുണ്ട്. ഹാസ്യപ്രധാനങ്ങളായ പ്രബന്ധങ്ങളിൽ ശൃംഗാരാദിരസങ്ങളെ നിബന്ധിച്ചാലുണ്ടാവുന്ന ഭംഗി കാണേണ്ടവർ ഇവ തീർച്ചയായും വായിക്കേണ്ടതാണ്. കേരളീയസമുദായത്തിൽ കടന്നുകൂടീട്ടുള്ള വൈദേശികഭ്രമത്തെപ്പററി, അറിവുള്ളവരുടെ അഭിപ്രായം എന്താണെന്നും ഇതു നോക്കിയാലറിയാം. ചുഴിഞ്ഞു നോക്കുന്നവർക്കു കണ്ടുപിടിക്കാവുന്ന ദുർല്ലഭം ചില ന്യൂനതകൾ ഇതിലുണ്ടായിരിക്കാമെങ്കിലും അത്ര സാരമാക്കാനില്ല. ഗുണഭൂയിഷ്ഠമായ ഈ കൃതികൾ ഈ ദുർഘടകാലത്തുകൂടി കന്നാന്തരം കടലാസ്സിൽ ഭംഗിയായി അച്ചടിപ്പിച്ച ബി. വി. ബുക്കഡിപ്പോക്കാരുടെ ധൈര്യം ഒട്ടും അസ്ഥാനത്തിലല്ല.

൨. <u>നമ്പൂതിരിമാർ</u>:— (പ്രസാധകൻ പാറയിൽ രാമൻ നമ്പൂതിരി അവർകൾ [യോഗക്ഷേമവായനശാലാ സിക്രട്ടറി] തൃശ്ശിവപേരൂർ; വില ക. 1)

നമ്പൂതിരിമാരുടെ പൂർവ്വചരിത്രം, സമുദായനടവടികൾ, സാഹിത്യസമ്പത്ത് എന്നു തുടങ്ങിയ വിഷയങ്ങളുടെ വിവരണങ്ങളും നിരൂപണങ്ങളും അടങ്ങിയ ഒരു സാമുദായികഗ്രന്ഥമാണിത്. ഇതിലുള്ള എട്ടുപന്യാസങ്ങളിൽ എല്ലാം നല്ലവതന്നെയാണെങ്കിലും ഇതിൽ ചിലത് എല്ലാവരുടേയും ശ്രദ്ധയെ ആകർഷിക്കത്തക്കവിധം അത്ര വളരെ വിജ്ഞാനപ്രദങ്ങളാണ്. ചിറയ്ക്കൽ രാമവർമ്മ വലിയ രാജാവവർകളുടെ വകയായ 'നമ്പൂതിരിമാരും പെരുമാക്കന്മാരും' എന്ന ദീർഘോപന്യാസം കേരളത്തിലെ പ്രാചീനഭരണസമ്പ്രദായത്തെയും, അവയുടെ ഗുണദോഷങ്ങളേയും, ആ ഭരണക്രമം പോയി വിദേശത്തുനിന്നു പെരുമാക്കന്മാരെ കൊണ്ടുവന്ന് രാജാക്കന്മാരായി വാഴിക്കുവാനുണ്ടായ കാരണങ്ങളേയും, അവരുടെ ഭരണമുറകളേയും, തൽഫലങ്ങളേയും വിശദമായി വിവരിക്കുന്ന ഒരു ചരിത്ര

മാണ്. 'നമ്പൂതിരിമാരും സാഹിത്യവും' (ഏ. ആർ. രാജരാജവർമ്മ എം. എ.) എന്ന ഉപന്യാസം കേരളസാഹിത്യത്തിനും നമ്പൂതിരിമാർക്കും തമ്മിലുള്ള ബന്ധത്തെ ഫലിതമയമായി വർണ്ണിക്കുന്ന ഒരു ലേഖനമാണ്. 'നമ്പൂതിരിമാരുടെ ഗ്രാമങ്ങൾ' (ഏ. കെ. ടി. കെ. എം. വലിയ നാരായണൻ നമ്പൂതിരിപ്പാട്) എന്ന ഉപന്യാസത്തിൽ പഴയ ഗ്രാമങ്ങളുടെ ചരിത്രം വളരെ ഭംഗിയായി വിവരിച്ചിരിക്കുന്നു. 'നമ്പൂതിരിമാരുടെ ജീവിതസമ്പ്രദായ'ത്തിൽ (കാവിൽ അഖിഞ്ഞിക്കാട്ടു ഭവദാസൻ ഭട്ടതിരിപ്പാട്) നിന്നു കേരളത്തിലെ ഇതരസമുദായക്കാർക്ക് ആദ്ധ്യാത്മികങ്ങളായ അനേകസംഗതികൾ പഠിക്കുവാനുണ്ട്. ആകപ്പാടെ നോക്കുമ്പോൾ, ഈ പുസ്തകം നമ്പൂതിരിമാരുടെ ഇടയിൽ ഉണ്ടായിട്ടുള്ള നവീനമായ ഉണർച്ചക്കു മതിയായ ഒരു ദൃഷ്ടാന്തമാണ്. എന്നാൽ നവീനമായ ഈ ഉണർച്ചയെ ശരിയായ മാർഗ്ഗത്തിൽക്കൂടെ നയിക്കുന്നതിനു കുറെ ക്ലേശമുണ്ട്. ഇതിനെപ്പററി പ്രഫസർ രാജരാജവർമ്മ അവർകൾ സാഹിത്യസംബന്ധമായ തൻെറ ഉപന്യാസത്തിൽ പറയുന്നതു ശ്രദ്ധേയമാണ്. അദ്ദേഹം പറയുന്നു:—"ദൈവം നമ്മുടെ ആയുഷ്കാലം കല്പിച്ചിരിക്കുന്നത് പ്രബലങ്ങളായ രണ്ടു പരിഷ്കാരങ്ങൾ തങ്ങളിൽ ഇടഞ്ഞു കടിപിടികൂടുന്ന ഒരു ഘട്ടത്തിലാകുന്നു. അവയിൽ ഒന്ന് നാട്ടിൽ ഉണ്ടായി വളർന്നതും ചിലർ തെറെറ്റിദ്ധരിച്ചിട്ടുള്ളതുപോലെ ക്ഷയിച്ചു ദുർബ്ബലപ്പെടാത്തതും, നേരെ മറിച്ചു പ്രായാധിക്യത്താലും വിശേഷജ്ഞാനത്താലും പൂജ്യത സമ്പാദിച്ചിട്ടുള്ളതും ആകുന്നു; മറേറതു പാശ്ചാത്യദേശത്തുനിന്നു വന്നു ദുഃഖത്തെ ആകട്ടെ ദോഷത്തെ ആകട്ടെ വകവെയ്ക്കാതെ ലോകത്തെ എല്ലാം സംഗീതസാഹിത്യങ്ങളെക്കൊണ്ടലങ്കരിക്കുന്ന ഒരു പ്രസന്നമായ സ്വാസ്ഥ്യവാദത്തോടുകൂടെ യൌവനപ്രാഭവത്തിൽ മദിക്കുന്നു. നമ്മുടെ ഇടയിൽ പൊതുജനക്ഷേമം ഈ മത്സരത്തിൻെറ പരിണാമത്തിന് ആയത്തമായിരിക്കുന്നു. രണ്ടുപക്ഷത്തിലുമുള്ള ബലത്തെ നമുക്കു ഗണിക്കേണ്ടതുണ്ട്. ഭൂതത്തെ മിഥ്യയാക്കാതെ അതിൻെറ അനുഗാമിയായിത്തന്നെ ഇരിക്കുന്ന ഒരു ഭവിഷ്യത്തോടുകൂടെ നമ്മുടെ വർഗ്ഗക്കാർക്കു നിത്യതയെ സ്വീകരിക്കുന്നതായ ഒരു മട്ടിലേക്കു ഈ മത്സരത്തിൻെറ പര്യവസാനത്തെ നയിപ്പിക്കുകയാണ് നമ്മുടെ ഇപ്പോഴത്തെ കൃത്യം."

൩. സ്വയംഭരണത്തിന്നുള്ള അഹ്ത:-- (32-ാമത്തെ ഭാരതമഹാജനസഭയിൽ വെച്ച് ആനിബസൻറു ചെയ്ത അദ്ധ്യക്ഷപ്രസംഗം; ഹോംറൂൾ ആപ്പീസ്സ, കോഴിക്കോട്; വില 6-ണ.)

ഇതു രാജ്യകാൎയ്യസംബന്ധമായ ഒരു പുസ്തകമാകയാൽ അധികമായൊന്നും ഞങ്ങൾ പ്രസ്താവിക്കേണ്ടതുണ്ടെന്നു തോന്നുന്നില്ല. ആനിബസൻറു മദാമ്മയുടെ അസാധാരണമായ അറിവ് ഇതിൽ ധാരാളമായി പ്രകാശിക്കുന്നുണ്ട്. ഇതു പരിഭാഷപ്പെടുത്തുവാൻ ഉപയോഗിച്ചിട്ടുള്ള ഭാഷ ഒരുവിധം പ്രൌഢവും ഗുണഭൂയിഷ്ഠവും ആണ്. എന്നാൽ രാജ്യകാൎയ്യസംബന്ധമായ സാങ്കേതികപദങ്ങൾക്കു ശരിയായ സംസ്കൃതപദം പ്രയോഗിക്കുവാൻ പരിഭാഷകൻ ചെയ്തിട്ടുള്ള ശ്രമം പല ദിക്കിലും അസ്ഥാനത്തിലായിട്ടുണ്ടെന്നാണ് തോന്നുന്നത്. നാട്ടുഭാഷകളെ പരിഷ്കരിക്കേണ്ട കാൎയ്യത്തിൽ ആനിബസൻറു ഈ പുസ്തകത്തിൽ ഇങ്ങിനെ പറയുന്നു:— "പുതുതായി ലഭിയ്ക്കുവാൻപോകുന്ന അധികാരങ്ങൾക്കു നമ്മുടെ നാട്ടുകാരെ അഹ്ന്മാരാക്കിത്തീൎക്കുവാൻ നാം ചെയ്യേണ്ടതായ ഉപക്രമപ്രയത്നങ്ങൾ പലതും ഉണ്ട്. ഒന്നാമതായി രാഷ്ട്രീയവിഷയങ്ങളെപ്പററി നാട്ടുകാൎക്കറിവുണ്ടാവാൻ ഈ വിഷയങ്ങളെ സ്വന്തഭാഷയിൽ അവൎക്കു പറഞ്ഞുകൊടുക്കണം. രാഷ്ട്രീയകാൎയ്യങ്ങളെ മാതൃഭാഷയിൽ വിവരിച്ചുകൊടുത്താലേ ഈ സംഗതികൾ അവരുടെ മനസ്സിലും ഹൃദയത്തിലും നല്ലവണ്ണം പതിയുകയുള്ളൂ. ഇപ്പോൾതന്നെ, അല്ലെങ്കിൽ കുറെകഴിഞ്ഞിട്ട് - എത്രകണ്ടു വേഗത്തിൽ ചെയ്യാമോ അത്രകണ്ട് നല്ലതാണ്— ഇന്ത്യാരാജ്യത്തെ ഭാഷയ്ക്കനുസരിച്ചു പല ദേശങ്ങളായി വിഭാഗിയ്ക്കേണ്ടിവരും. കാനഡ രാജ്യനിവാസികൾ ഫ്റഞ്ചുഭാഷയും ഇംഗ്ലീഷുഭാഷയും ഉപയോഗിച്ചുവരുന്നപോലെ നമുക്കും കുറെകാലത്തേക്കു രാജ്യഭരണാവശ്യത്തിന്നായി രണ്ടു ഭാഷകൾ വേണ്ടിവരും. ഇതിൽ ഒന്ന് ഇംഗ്ലീഷും മറേറത് ഓരോ രാജ്യത്തിന്നു പററുന്നതായ സ്വന്തഭാഷയുമായിരിക്കണം. ഈ വിധം ഭാഷയിൽ ചില പുതിയ നിയമങ്ങൾ ഏൎപ്പെടുത്തിയാലേ പൊതുജനങ്ങൾക്കു രാഷ്ട്രീയവിഷയങ്ങളിൽ പങ്കുകൊള്ളുവാൻ സാധിക്കയുള്ളൂ." ഈ സ്ഥിതിക്കു രാജ്യകാൎയ്യസംബന്ധമായ പുസ്തകങ്ങൾ തൎജ്ജമചെയ്യുന്ന പരിഭാഷകന്മാർ കുറെ അധികം മനസ്സിരുത്തേണ്ടതുണ്ടെന്നു പറയേണ്ടതില്ലല്ലോ.

स्वत एवाभिव्यक्तत्वात् । प्रमाभिव्यज्यमानं ब्रह्मचैतन्यमेव प्रमेयमिति भावः । वस्तुतो ब्रह्म बृहत् जगदुपादानमिति यावत् । तथा च जीवस्य जगदुपादानत्वपक्षे विषयावच्छिन्नस्य तस्यैव प्रमेयत्वमिति ध्येयम् । ज्ञातं अभिव्यक्तम् । ननु चक्षुरादीनामपि प्रमाणत्वसंभवात् दर्शनान्तरेषु उक्तत्वाच्च तदनुक्त्या न्यूनत्वमिति चेन्न । वृत्तिज्ञानस्य चक्षुरादिभिश्रितत्वेन तत्प्रमाणत्वोक्त्या चक्षुरादेरपि तल्लाभात् प्रमासामान्यं प्रति करणस्य प्रकृते वाच्यत्वात् ॥

**व्याख्या—** मनस्संयुक्तेन्द्रियविषयसन्निकर्षस्य चाक्षुषादिहेतुत्वेन चाक्षुषादिमनोवृत्तेः विषयसंयुक्तत्वमावश्यकमित्युक्तमाक्षिप्य तेनैव हेतुत्वेन तत्साधयन् सचेत्यादिग्रन्थमवतारयति । नन्विति मनस इन्द्रियसंयुक्तत्वेपीति मनस्संयुक्तेन्द्रियविषयसन्निकर्षस्य चाक्षुषादिहेतुत्वेन घटादिसंयुक्तेन्द्रिये मनस्संयोगस्यावश्यकत्वेनापीत्यर्थः । तत्संभवादिति तथा च विषये मनस्संयोगाभावेपि न मनस्संयुक्तेन्द्रियसंयोगानुपपत्तिरिति न तदनुपपत्त्या तत्सिद्धिरिति भावः । घटादिविषयकसाक्षात्कारस्य घटाद्यवच्छिन्नचैतन्याभिन्नप्रमातृचैतन्यरूपत्वं न स्वीक्रियते किन्तु इन्द्रियजन्यघटादिविषयकमनोवृत्तिरूपत्वम् । तथा च नतत्साक्षात्कारानुपपत्त्या विषये मनस्संयोगसिद्धिरिति समाधत्ते विषयाकाराया इति । विनिगमकाभावादिति मनस्संयुक्तेन्द्रियविषयसंयोगस्य चाक्षुषादिहेतुत्वेनावश्यको यो घटादिसंयुक्तेन्द्रिये मनस्संयोगः स विनिगमकाभावात् । घटादिसंयुक्तभागावच्छेदेनापीति मनसो घटादिविषयसंयोगोप्यावश्यक इति भावः । कार्यतासम्भवात् कार्यतासत्वात् बहिर्निर्गमस्य घटादिस्वविषयदेशगमनस्यावश्यवाच्यत्वेनेति । अन्यथा घटादिस्वविषयाणां दूरदेशस्थत्वेन चाक्षुषाद्यवच्छेदकत्वासंभव इति भावः । घटादिसंयोगस्यापि संभव इति घटादिदेशगमने सति सामग्रीसत्वात् तत्संयोगोपि भवतीति भावः । सैवेति चाक्षुषादेर्घटादिविषयकत्वसिध्यन्यथानुपपत्तिरेवेत्यर्थः । मानाभावादिति न च विशिष्टज्ञानं प्रति विशेषणज्ञानस्य हेतुत्वात् घट इत्यादि विशिष्टप्रत्यक्षात् प्राक् घटत्वादिरूपविशेषणज्ञानमावश्यकं तच्च निर्विकल्पकं विना न संभवतीति निर्विकल्पकमावश्यकमिति वाच्यम् । विशिष्टज्ञानं प्रति विशेषणज्ञानहेतुत्वस्यैवाभावात् । न च तद्धेतुत्वाभावे घट इत्यादिप्रत्यक्षस्य घटत्वा-

दिविशिष्टविषयकत्वं पर्वतो वह्निमानित्यनुमित्यादेः वह्न्यादिविशिष्टविषयकत्वं च न स्यात् । विशिष्टविषयकत्वस्य कस्यापि कार्यतानवच्छेदकत्वादिति वाच्यम् । सन्निकर्षपरामर्शादिनैव तत्संभवात् । घटत्वादिविशिष्टविषयकप्रत्यक्षं प्रत्येव सन्निकर्षस्य साध्यविशिष्टपक्षादिविषयकानुमित्यादिकं प्रत्येव परामर्शादेश्च हेतुत्वांगीकारेण घटत्वादिविशिष्टविषयकत्वस्य संनिकर्षादिकार्यतावच्छेदकत्वादिति भावः । ननु घटत्वादिप्रकारकप्रत्यक्षं कदाचित् किंचिद्रूपेण घटत्वादिप्रकारकमुत्पद्यते कदाचिच्च स्वरूपतो घटत्वादिप्रकारकं तद्व्यवस्थापकतया किंचिद्रूपेण घटत्वादिप्रकारकप्रत्यक्षं प्रति किंचिद्रूपेण घटत्वादिविषयकज्ञानं कारणं स्वरूपतो घटत्वादिप्रकारकप्रत्यक्षं प्रति स्वरूपतो घटत्वादिविषयकज्ञानं कारणमिति कार्यकारणभावद्वयमङ्गीकार्यम् । न च संनिकर्षस्य तद्व्यवस्थापकत्वं संभवति । तेनोभयविधप्रत्यक्षस्यापि जननादुभयविधप्रत्यक्षसाधारणघटत्वादिप्रकारकप्रत्यक्षत्वावच्छिन्नं प्रत्येव तद्धेतुत्वस्योपगन्तव्यत्वात् । तथा च घट इत्यादिस्वरूपतो घटत्वादिप्रकारकप्रत्यक्षात् पूर्वं स्वरूपतो घटत्वादिविषयकज्ञानस्यावश्यकतया निर्विकल्पकं विना तदसंभवात् निर्विकल्पकासिद्धिः। न च स्वरूपतो घटादिप्रकारकप्रत्यक्षं प्रति स्वरूपतो घटत्वादिविषयकज्ञानहेतुत्वं न स्वीक्रियते किंतु किञ्चिद्रूपेण घटत्वादिप्रकारकप्रत्यक्षं प्रति किञ्चिद्रूपेण घटत्वादिविषयकज्ञानहेतुत्वमेव । घट इत्यादौ स्वरूपतो घटत्वादिप्रकारकत्वं तु किञ्चिद्रूपेण घटत्वादिप्रकारकत्वप्रयोजककिञ्चिद्रूपेण घटत्वादिविषयकज्ञानाभावसहितघटत्वादिप्रकारकप्रत्यक्षकारणसंनिकर्षादिप्रयोज्यमिति वाच्यम्। एवमपि जातिमान् घट इत्यादिप्रत्यक्षे स्वरूपतो घटत्वादिप्रकारकत्वस्य नोक्तरीत्या निर्वाहः । किञ्चिद्रूपेण घटत्वादिप्रकारकत्वप्रयोजकस्य किञ्चिद्रूपेण घटत्वादिविषयकज्ञानस्य सत्त्वेन तदभावसहितसंनिकर्षाद्यभावादिति तादृशप्रत्यक्षे स्वरूपतो घटत्वादिप्रकारकत्वनिर्वाहाय स्वरूपतो घटत्वादिप्रकारकप्रत्यक्षं प्रति स्वरूपतो घटत्वादिविषयकज्ञानहेतुत्वस्याप्यावश्यकत्वादित्याशंकते न चेति । विजातीयेति जातिविशेषविशिष्टेत्यर्थः । उक्तविषयताकधीरिति स्वरूपतो घटत्वादिप्रकारकप्रत्यक्षेत्यर्थः । ननु एवमपि संनिकर्षे वैजात्यद्वयं कल्पयित्वा तत्रैकवैजात्यविशिष्टसंनिकर्षः किञ्चिद्रूपेण घटत्वादिप्रकारकप्रत्यक्षं प्र-

**മുഹൂർത്തപദവി വ്യാഖ്യാനം 1—4—0**

ഏതു കാര്യം ചെയ്യുന്നതായാലും ആയതു ശുഭമുഹൂർത്തത്തിൽ ചെയ്താൽ അതിന്റെ ഫലം വേറെതന്നെയാണ. ബാലശങ്കരം, വരദീപിക, ആചാരസംഗ്രഹം, കാലദീപകം മുതലായ അനേക ജ്യോതിശ്ശാസ്ത്രങ്ങളിൽ നിന്നും പ്രമാണശ്ലോകങ്ങൾ സന്ദർഭോചിതംപോലെ ഇതിൽ എടുത്തു ചേർത്തിട്ടുണ്ടു. ഈ പുസ്തകം ജ്യോതിശ്ശാസ്ത്രജ്ഞന്മാൎക്കും ജാതിമതാചാരങ്ങൾ വിടാതെ നടന്നുവരുന്ന കേരളീയൎക്കും വിശേഷിച്ചു കേരളീയബ്രാഹ്മണൎക്കും വളരെ പ്രയോജനകരമായിട്ടുള്ളതാണ.

**വൃത്താന്തപത്രപ്രവൎത്തനം 1—0—0**

മലയാളപത്രങ്ങളിൽ ലേഖനമെഴുതുന്നവർ മുതൽ പത്രാധിപന്മാർ വരെയുള്ള പല പണിക്കാരും അറിയേണ്ടുന്ന അനവധി കാൎയ്യങ്ങൾ ഇതിലുണ്ടു. ഇപ്പോഴത്തെ വിദ്യാൎത്ഥികൾ എല്ലാവരും വായിക്കേണ്ട ഒന്നാണ. പത്രങ്ങൾ, മാസികകൾ മുതലായതു വായിക്കുന്നവൎക്ക് ഇതിൽ വായിച്ചു രസിപ്പാനും ഗ്രഹിപ്പാനും ഏറെ സംഗതികളുണ്ടു

---

# മംഗളോദയം കമ്പനി

ക്ലിപ്തം, തൃശ്ശിവപേരൂർ.
1080-ലെ 4-ാം റെഗുലേഷനായ കൊച്ചി കമ്പനി റെഗുലേഷനനുസരിച്ച
റജിസ്റ്റരാക്കപ്പെട്ടതു.
മൂലധനം ഉറുപ്പിക 1,00,000
ഈ മൂലധനത്തെ ഷേയർ 1ക്കു 10 ഉറുപ്പിക വീതം 10,000
ഷേയറുകളായി ഭാഗിച്ചിരിക്കുന്നു.

ഡയറക്ടർമാർ.

1 മഹാമഹിമശ്രീ കൊച്ചി 9-ാംകൂർ രാമവൎമ്മ അപ്പൻതമ്പുരാൻതിരുമനസ്സുകൊണ്ട്
2 ബ്രഹ്മശ്രീ എ.കെ.ടി.കെ.എം. ചെറിയ നാരായണൻനമ്പൂതിരിപ്പാട് അവർകൾ
3 ,, മാത്തൂർ വാസുദേവൻ നമ്പൂതിരിപ്പാട് ,,
4 ,, കരിയന്നൂര് മനയ്ക്കൽ വാസുദേവൻ നമ്പൂതിരി ,,
5 ,, കവൂർ ദാമോദരൻനമ്പൂതിരിപ്പാട് ,,
6 മ-രാ-രാ. എഴുന്നെള്ളപ്പെട്ട കവളപ്പാറ മൂപ്പിൽ നായര് ,,
7 ,, ചങ്ങരംകോത കൃഷ്ണൻകർത്താവ് ,,
8 ,, ടി. സി. കൃഷ്ണമേനോൻ ,,
9 ,, കെ. കുഞ്ഞൻരാജാ ,,

ആഡിററർ—പി. യജ്ഞരാമയ്യർ.
ലീഗൽ അഡ്വൈസർ—കെ. കുഞ്ഞുണ്ണിനായരവർകൾ ബി.എ., ബി.എൽ.,
ഹൈക്കോർട്ടു വക്കീൽ, തൃശ്ശിവപേരൂർ
മാനേജർ—സി. കുഞ്ഞിരാമൻമേനോൻ.

## കമ്പനിയുടെ പ്രധാന ഉദ്ദേശങ്ങൾ.

വളരെ ഉപകാരപ്രദങ്ങളും, ദുർല്ലഭങ്ങളും, ഇതുവരെ അച്ചടിക്കാത്തവയുമായ വിവിധവിഷയങ്ങളിലുള്ള സംസ്കൃതപുസ്തകങ്ങളും മലയാളപുസ്തകങ്ങളും, പരിഷ്കൃതരീതിയിൽ അച്ചടിച്ചു പ്രസിദ്ധംചെയ്യുന്നതിന്നും, മററു പുസ്തകങ്ങൾ അബദ്ധംകൂടാത്ത വിധത്തിൽ അച്ചടിച്ചു പ്രസിദ്ധംചെയ്യുന്നതിന്നും അച്ചടിസംബന്ധമായിട്ടുള്ള ബൈൻറു മുതലായ പ്രവൃത്തികൾ സുകുമാരരീതിയിൽ നടത്തേണ്ടതിന്നും വേണ്ടി എത്രയും ഉയൎന്ന സ്ഥിതിയിൽ കമ്പനിവകയായ കേരളകല്പദ്രുമം അച്ചുക്കൂടത്തെ പരിഷ്കരിച്ചു നന്നാക്കുക.

2 ദേവനാഗരത്തിലും, മലയാളത്തിലും, ഇംഗ്ലീഷിലും മിതമായ നിരക്കിന്മേൽ സകല അച്ചടിപ്രവൃത്തികളും വൃത്തിയായി നടത്തിക്കൊടുക്കുകയും സാദിൽവാരം (സ്റ്റേഷനറി) മുതലായ സാധനങ്ങൾ ഉണ്ടാക്കിയും വാങ്ങിയും വ്യാപാരം നടത്തുകയും ചെയ്ക.

3 മംഗളോദയം മാസിക അതിന്റെ ഉദ്ദേശങ്ങൾ ഉൽകൃഷ്ടസ്ഥിതിയിൽ സാധിക്കത്തക്കവണ്ണം പരിഷ്കരിച്ചു നടത്തുകയും ചെയ്ക.

4 പല ഭാഷയിലുമുള്ള പുസ്തകങ്ങൾ വരുത്തിയും അച്ചടിച്ചും കമ്പനി വക ഇപ്പോഴുള്ള ബുക്കുഡിപ്പോ പരിഷ്കരിക്കുക.

ഷേയറുകൾ ഇനിയും വില്ക്കുവാനുണ്ട്. ഷേയർ ചേരുവാൻ ഇഷ്ടപ്പെട്ടുന്നവർ രേഖാമൂലമായി ഉടനെ മാനേജൎക്ക് അറിവുകൊടുക്കേണ്ടതാണ്.

PRINTERS AND PUBLISHERS:—THE MANGALODAYAM CO., LTD., TRICHUR.

പുസ്തകം ൧൧ ലക്കം ൨

# മംഗളോദയം

൧൦൯൪ ഇടവം.

PRINTERS
THE MANGALODAYAM CO., LTD.,
TRICHUR.

## വിഷയവിവരം.

# മംഗളോദയം.

൧൦൯൩-എടവം.


## മംഗളം.*

ഹരഗംഗാധരശിവശംഭോശിവഗംഗാധരശിവശംഭോ
ഹരഗംഗാധരശിവഗംഗാധരജയശിവശംഭോശിവശംഭോ
മൂലപദാശ്രയശിവശംഭോകാലനിഷൂദനശിവശംഭോ
മൂലപദാശ്രയകാലനിഷൂദനകലിമലനാശനശിവശംഭോ
വസുദേവാത്മജനുതശംഭോവാസവവന്ദിതശിവശംഭോ
വസുദേവാത്മജവാസവവന്ദിതവസുധാപാലകശിവശംഭോ
വൃഷവരവാഹനശിവശംഭോവിഷധരഭൂഷണശിവശംഭോ
വൃഷവരവാഹനവിഷധരഭൂഷണവൃഷനിലയേശ്വരശിവശംഭോ
ഭാർഗ്ഗവസന്നുതശിവശംഭോഭർഗ്ഗമുഖാശ്രയശിവശംഭോ
ഭാർഗ്ഗവസന്നുതഭർഗ്ഗമുഖാശ്രയഭാർഗ്ഗവരാമശിവശംഭോ!

# കൗടില്യന്റെ അർത്ഥശാസ്ത്രം



ഒരു പുരുഷനു സാധിക്കേണ്ടവയായി നാലു സംഗതികൾ ഹിന്ദുമതത്തിൽ പറയുന്നുണ്ട്. അവ ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നിവയാകുന്നു. ഇവയെ സാധിക്കേണ്ടതു പുരുഷന്റെ കൃത്യമാകയാൽ ഇവയ്ക്കു 'പുരുഷാർത്ഥങ്ങൾ' എന്നുകൂടി പേർ പറയുന്നു. ഇവയുടെ സ്വരൂപം, പ്രയോജനം, സാധനോപായം മുതലായവയറിയാതെ പുരുഷാർത്ഥസിദ്ധി ദുർല്ലഭമാകയാൽ, ഓരോ പുരുഷാർത്ഥങ്ങളേയും പ്രതിപാദിക്കുന്ന ശാസ്ത്രങ്ങൾ ഹൈന്ദവസാഹിത്യത്തിൽ ഉണ്ടായിത്തീർന്നു.

---

* തൃശ്ശിവപേരൂർ ദർശനക്രമസ്തോത്രം.

ധമ്മാധമ്മങ്ങളിന്നവയെന്നു കാണിച്ച് കൃത്യാകൃത്യോപദേശം ചെയ്യുന്ന ശാസ്ത്രം ധമ്മശാസ്ത്രം. അത്ഥത്തെ സമ്പാദിപ്പാനും രക്ഷിപ്പാനുമുള്ള വഴികൾ കാണിക്കുന്നത് അത്ഥശാസ്ത്രം. കാമതത്ത്വത്തെ നിരൂപണംചെയ്തു ക്രമപ്പെടുത്തി കാമോപദേശം ചെയ്യുന്നതു കാമശാസ്ത്രം. ഈശ്വരസ്വരൂപത്തെ വിവരിച്ച് പരമപുരുഷാത്ഥമായ ഈശ്വരസാക്ഷാൽക്കാരത്തിന്നുള്ള വഴികൾ തെളിയിച്ച് ആത്യന്തികമായ സ്വാതന്ത്ര്യത്തെ അല്ലെങ്കിൽ മോക്ഷത്തെ ഉപദേശിക്കുന്നതു മോക്ഷശാസ്ത്രം. ഈ നാലു ശാസ്ത്രങ്ങളും പലപ്രകാരത്തിൽ പരസ്പരം ബന്ധമുള്ളവയും, ഇവയിൽ ഓരോന്നിന്റെ ജ്ഞാനം മററുള്ളവയുടെ ജ്ഞാനത്തിന്നു വളരെ ഉപകരിക്കുന്നതും ആണെന്നു പറയേണ്ടതില്ലല്ലൊ.

ഹിന്തുക്കളുടെ സകല ജ്ഞാനങ്ങൾക്കും മൂലം വേദമാണെന്നും, സകല ജ്ഞാനങ്ങളും മോക്ഷോപയോഗികളാണെന്നും ഉള്ള തത്ത്വം ധമ്മാത്ഥാദികളായ പുരുഷാത്ഥങ്ങളുടേയും ശാസ്ത്രങ്ങളുടേയും കാര്യത്തിലും അനുഗതമായിരിക്കുന്നുണ്ട്. ധമ്മാദികളായ പുരുഷാത്ഥങ്ങൾ മോക്ഷത്തിന്നുപകരിക്കുന്നതുപോലെ ധമ്മശാസ്ത്രാദികളായ ശാസ്ത്രങ്ങളും സാക്ഷാത്തായോ പരമ്പരയായോ മോക്ഷത്തിന്നുപകരിക്കുന്നു. ഈ ശാസ്ത്രങ്ങൾക്കെല്ലാം മൂലം വേദമാണതാനും. വേദത്തിൽ അതിസൂക്ഷ്മമായും വിശകലിതമായും സംഗ്രഹിച്ചിട്ടുള്ള പുരുഷാത്ഥോപദേശങ്ങൾ പരിമിതവും ക്ലേശാസഹവുമായ മനുഷ്യബുദ്ധിക്കു ദുരൂഹമാണെന്നുള്ള വിചാരത്താൽ, ലോകാനുഗ്രഹതൽപരന്മാരായ ചില മഹാന്മാർ വേദോപദേശങ്ങളെ മൂലമാക്കി ചില ശാസ്ത്രങ്ങൾ നിമ്മിച്ചു. മനുപ്രഭൃതികളായ മാന്യന്മാർ ധമ്മശാസ്ത്രത്തേയും, ശുക്രൻ മുതലായ ആചാര്യന്മാർ അത്ഥശാസ്ത്രത്തേയും, വാത്സ്യായനൻ തുടങ്ങിയ രസികന്മാർ കാമശാസ്ത്രത്തേയും, വ്യാസാദികളായ ജ്ഞാനികൾ മോക്ഷശാസ്ത്രത്തേയും വേദങ്ങളിൽനിന്നു സംഗ്രഹിച്ചു വേറെ ശാസ്ത്രങ്ങളായി നിമ്മിച്ചു. ഇങ്ങിനെ നാലുവകയായിട്ടുള്ള ശാസ്ത്രങ്ങളെസ്സംബന്ധിച്ചും അനന്തരകാലങ്ങളിൽ അനേകപണ്ഡിതന്മാരുടെ കൃതികളായി അനവധി ഗ്രന്ഥങ്ങൾ ഉണ്ടാകയും, ആ വഴിക്കു വേദതരുവിന്റെ സന്തതികളായ ധമ്മാദിശാസ്ത്രദ്രുമ

ങ്ങൾ ശാഖോപശാഖകളായി പൊട്ടിത്തഴച്ച് ആക്കം അഭേദ്യമായ വിധത്തിൽ അടിയുറയ്ക്കുകയും ചെയ്തു.

മേൽപ്പറഞ്ഞ നാലു ജാതി ശാസ്ത്രങ്ങളിൽവെച്ചു രണ്ടാമത്തേതായ അർത്ഥശാസ്ത്രത്തിൽ ഭൂമി സമ്പാദിക്കുവാനും രക്ഷിക്കുവാനുമുള്ള ഉപായങ്ങളും നിയമങ്ങളും ആണ് ഉപദേശിക്കപ്പെടുന്നത്. അർത്ഥം എന്നുവെച്ചാൽ മനുഷ്യരുടെ വൃത്തി എന്നാണർത്ഥം; അതായതു മനുഷ്യവതിയായ ഭൂമി എന്നു താൽപര്യം. അങ്ങിനെയുള്ള അർത്ഥത്തെ അതായതു ഭൂമിയെ സമ്പാദിക്കുന്നതിന്നും രക്ഷിക്കുന്നതിന്നുമുള്ള ശാസ്ത്രം എന്നാണ് 'അർത്ഥശാസ്ത്ര'ശബ്ദത്തിന്റെ അർത്ഥയോജന. ഈ ശാസ്ത്രത്തിന്നു തന്നെ ദണ്ഡനീതി, നീതിശാസ്ത്രം എന്നിങ്ങിനെ ഈഷദ്വ്യത്യാസത്തോടുകൂടി വേറേയും ചില സംജ്ഞകൾ പറഞ്ഞുവരുന്നുണ്ട്. 'അർത്ഥശാസ്ത്രം' എന്ന പദത്തിന്റെ അർത്ഥത്തെ അന്യൂനാനതിരിക്തമായിക്കുറിക്കുന്ന ഒരു പര്യായപദം ഇംഗ്ലീഷിലോ മലയാളത്തിലോ കാണിപ്പാൻ പ്രയാസമാണ്. വിഷയംകൊണ്ടു നോക്കുന്നതായാൽ ഈ ശാസ്ത്രം വളരെ വ്യാപ്തിയുള്ള ഒന്നാണെന്നു കാണാം. രാജാധികാരങ്ങൾ, രാജഭണ്ഡാരത്തിലേയ്ക്കുള്ള ധനാഗമമാർഗ്ഗങ്ങൾ, രാജ്യഭരണത്തിൽ ആവശ്യമായി വരുന്ന പല വകുപ്പുകൾ, വ്യവഹാരനിർണ്ണയം, കുററങ്ങളുടെ സ്വഭാവം, ശിക്ഷകൾ, അന്യരാജാക്കന്മാരോടുള്ള സന്ധികൾ, യുദ്ധങ്ങൾ, ചാരന്മാർ ദൂതന്മാർ മുതലായവരുടെ നിയമനം എന്നു തുടങ്ങി ഒട്ടേറെ വിഷയങ്ങൾ ഈ ശാസ്ത്രത്തിൽ പ്രതിപാദിക്കുന്നുണ്ട്. ധർമ്മശാസ്ത്രത്തിൽനിന്നു രാജ്യതന്ത്രത്തെസ്സംബന്ധിച്ചേടങ്ങോളമുള്ള വിഷയങ്ങൾ അർത്ഥശാസ്ത്രകർത്താക്കന്മാർ അംഗീകരിച്ചിരിക്കുന്നു. പുറമെ 'പൊളിററിക്കൽ എക്കോണമി', 'പൊളിററിക്കൽ സൈൻസ്' എന്നെല്ലാം പറയുന്ന പാശ്ചാത്യരാജ്യതന്ത്രങ്ങളിലെ പല വിഷയങ്ങളും ഇതിൽ അടങ്ങിയിരിക്കുന്നു. ഇങ്ങിനെ, വിശകലിതമായിക്കിടക്കുന്ന വിവിധവിഷയങ്ങളുടെ വിജാതീയമായ ഒരു സംഗ്രഹമാണ് അർത്ഥശാസ്ത്രം.

ഇങ്ങിനെയൊക്കെയാണെങ്കിലും, അർവ്വാചീനകാലങ്ങളിൽ അർത്ഥശാസ്ത്രത്തിന്റെയും കാമശാസ്ത്രത്തിന്റെയും പ്രചാരം വളരെ കുറഞ്ഞുപോയി. രാജ്യതന്ത്രസംബന്ധമായി വിദ്വാന്മാർക്കുണ്ടായിരുന്ന അധികാരാവകാശങ്ങൾ കുറയുകയും, ആരോഗ്യത്തേയും അതിന്റെ

ഉപയോഗത്തേയും പററിയ അറിവു ക്രമേണ ക്ഷയിക്കുകയും ചെയ്തതായിരിക്കണം ഈ വ്യതിയാനത്തിനുണ്ടായ പ്രധാനകാരണം. പുറമെ, അർത്ഥശാസ്ത്രസമ്മതങ്ങളും ധർമ്മശാസ്ത്രങ്ങളിൽ നിന്ദിതങ്ങളുമായ ഭ്രൂഷ്യവധാദികളായ ചില സംഗതികളെ കവികൾ ഖണ്ഡിക്കുകയാൽ ആ ശാസ്ത്രത്തെപ്പററിത്തന്നെ ഒരു ദുരഭിപ്രായം ജനസമുദായത്തിൽ ഉണ്ടായിത്തീർന്നിരിക്കാം. കാമശാസ്ത്രത്തിൻെറ കാര്യത്തിലും ഇങ്ങിനെ ചില കാരണങ്ങൾ ഊഹ്യങ്ങളാണ്. എന്നാൽ, ധർമ്മശാസ്ത്രത്തിന്നും മോക്ഷശാസ്ത്രത്തിന്നുമുണ്ടായിട്ടുള്ള പ്രചാരാധിക്യത്തിന്നു ജനങ്ങളെല്ലാം ധാർമ്മികന്മാരും മോക്ഷേച്ഛുക്കളും ആയതാണു കാരണമെന്നു വിചാരിക്കുവാൻ വയ്യാത്തതുപോലെ അർത്ഥകാമശാസ്ത്രങ്ങളിലുള്ള ദോഷങ്ങൾ മാത്രമാണ് അവയിൽ വൈമുഖ്യത്തിന്നു കാരണമെന്നും ഖണ്ഡിച്ചു പറവാൻ നിവൃത്തിയില്ല. കാലാന്തരത്തിൽ ഭാരതീയസമുദായത്തിൽ നേരിട്ട വിവിധപരിവർത്തനങ്ങളുടെ ഫലമായി ഈ ശാസ്ത്രങ്ങൾക്കും പ്രചാരം കുറഞ്ഞുവെന്നേ വിചാരിക്കുവാൻ വഴിയുള്ളു.

അർത്ഥശാസ്ത്രം ഒരു കാലത്തു സംസ്കൃതസാഹിത്യത്തിൽ വളരെ പ്രധാനമായ ഒരു സ്ഥാനത്തെ അലങ്കരിച്ചുകൊണ്ടിരുന്നു. ഈ ശാസ്ത്രത്തെസ്സംബന്ധിച്ച് അനേകം പേരുടെ വകയായി വിവിധഗ്രന്ഥങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും ഇപ്പോൾ അവയിൽ ചുരുക്കം ചിലരുടെ കൃതികൾ മാത്രമേ കണ്ടുകിട്ടുന്നുള്ളു. അവയിൽ വെച്ച് ഏററവും പ്രധാനമായിട്ടുള്ളതു കൌടില്യൻെറ അർത്ഥശാസ്ത്രമാകുന്നു. കൌടില്യൻ, ചാണക്യൻ എന്നീ പേരുകളാൽ അറിയപ്പെടുന്ന വിഷ്ണുഗുപ്തൻ എന്ന ബ്രാഹ്മണൻ ക്രിസ്ത്വാബ്ദാരംഭത്തിന്നു മുമ്പു ജീവിച്ചിരുന്ന ഒരു പ്രസിദ്ധവിദ്വാനാകുന്നു. ചതുഃഷഷ്ട്യംഗമായ ജ്യോതിശ്ശാസ്ത്രത്തിലും, ഉശനസ്സിൻെറ (ശുക്രൻെറ) 'ദണ്ഡനീതി' എന്ന ശാസ്ത്രത്തിലും, വിശേഷിച്ചു മന്ത്രശാസ്ത്രത്തിലും വിദഗ്ദ്ധനായിരുന്ന ഇദ്ദേഹം മൌര്യവംശജനായ ചന്ദ്രഗുപ്തമഹാരാജാവിൻെറ മന്ത്രിയായിരുന്നു. ഈ ബ്രാഹ്മണൻ നന്ദവംശം നശിപ്പിച്ചു തൻെറ ശിഷ്യനായ ചന്ദ്രഗുപ്തനെ മഗധരാജാവും ഭാരതചക്രവർത്തിയുമായി വാഴിച്ച കഥ വിഷ്ണുപുരാണം, മുദ്രാരാക്ഷസം മുതലായ ഗ്രന്ഥങ്ങളിൽ വിശദമായിപ്പറഞ്ഞിട്ടുണ്ട്. ക്രി. മു. 272-ൽ സിംഹാസനാരോ

ഹണംചെയ്ത അശോകമഹാരാജാവു ബൌദ്ധമതം സ്വീകരിക്കുക യും, തന്റെ ശാസനങ്ങളെ വിവരിക്കുന്നവയായ സ്തംഭങ്ങൾ നാട്ടി ലെങ്ങും നാട്ടുകയും ചെയ്തുവെന്നുള്ളത് ഇപ്പോഴും കാണുന്നവയായ ചില ശിലാലേഖങ്ങളിൽനിന്നും വ്യക്തമാവുന്നുണ്ട്. അങ്ങിനെയു ള്ള അശോകചക്രവൎത്തിയുടെ മുത്തച്ഛനായിരുന്നു ചന്ദ്രഗുപ്തൻ. ഇ ദ്ദേഹം ക്രി. മു. 327-ൽ രാജാവായി വാണിരുന്നു. അതുകൊണ്ട്, ച ന്ദ്രഗുപ്തമന്ത്രിയായ കൌടില്യന്റെ അൎത്ഥശാസ്ത്രം നിൎമ്മിക്കപ്പെട്ടതു ക്രി. മു. 4-ാം നൂററാണ്ടിലാണെന്നു തീൎച്ചപ്പെടുത്താം.

കൌടില്യൻ ഒരു അൎത്ഥശാസ്ത്രമുണ്ടാക്കീട്ടുള്ളതായി സംസ്കൃത സാഹിത്യത്തിലുള്ള അനേകം ഗ്രന്ഥങ്ങളിൽ പ്രസ്താവിച്ചിട്ടുണ്ട്. 'അ ധീഷ്വ താവദ്ദണ്ഡനീതിം, ഇയമിദാനീമാചാൎയ്യവിഷ്ണുഗുപ്തേന മൌ ൎയ്യാൎത്ഥേ ഷഡ്ഭിഃ ശ്ലോകസഹസ്രൈഃ സംക്ഷിപ്താ' എന്ന് ആചാൎയ്യ ദണ്ഡിയുടെ ദശകുമാരചരിതത്തിൽ കാണുന്നു. ഇതിൽനിന്നു കൌ ടില്യൻ ഈ ശാസ്ത്രമുണ്ടാക്കിയതു ചന്ദ്രഗുപ്തന്റെ ആവശ്യത്തിന്നാ ണെന്നു തെളിയുന്നുണ്ട്. ഈ സംഗതി 'കൌടില്യേനനരേന്ദ്രാൎത്ഥേ ശാസനസ്യവിധിഃകൃതഃ' എന്ന അൎത്ഥശാസ്ത്രവചനത്തിൽനിന്നും വ്യ ക്തമാണ്. ദശകുമാരചരിതത്തിൽത്തന്നെ പ്രമദാജനങ്ങളെക്കൊ ണ്ട് അൎത്ഥശാസ്ത്രത്തെ അവഹേലനംചെയ്വാനായി ഉദ്ധരിപ്പിക്കപ്പെട്ട വയും 'ഇയത ഓദനസ്യ പാകായൈതാവദിന്ധനം' എന്നു തുടങ്ങി 'പ്രാഹസീൽ പ്രഫുല്ലലോചനഃ പ്രമദാജനഃ' എന്നതുവരെയുള്ള വാ ക്യങ്ങളിൽ സൂചിപ്പിക്കപ്പെട്ടവയുമായ അൎത്ഥശാസ്ത്രവിഷയങ്ങൾ യ ഥാൎത്ഥത്തിൽ ഈ അൎത്ഥശാസ്ത്രത്തിലുള്ളവതന്നെയാണ്. കാദംബ രിയിൽ ബാണഭട്ടൻ 'കിം വാ തേഷാം സാമ്പ്രതം യേഷാമതിനൃ ശംസപ്രായോപദേശനിൎഘൃണം കൌടില്യശാസ്ത്രം പ്രമാണം, ആ ഭിചാരക്രിയാക്രൂരൈകപ്രകൃതയഃ പുരോധസോ ഗുരവഃ, പരാഭിസ ന്ധാനപരാ മന്ത്രിണ ഉപദേഷ്ടാരഃ, നരപതിസഹസ്രോജ്ഝിതാ യാം ലക്ഷ്മ്യാമാസക്തിഃ, മാരണാത്മകേഷു ശാസ്ത്രേഷ്വഭിയോഗഃ, സഹജപ്രേമാൎദ്രഹൃദയാനുരക്താ ഭ്രാതര ഉച്ഛേദ്യാഃ' എന്ന ഭാഗ ത്തിൽ കൌടില്യന്റെ ശാസ്ത്രത്തെയും ചരിത്രത്തേയും വിശദമായി കാണിച്ചിട്ടുണ്ട്. കാമന്ദകീയനീതിസാരത്തിലും 'നീതിശാസ്ത്രാമൃതം ധീമാനൎത്ഥശാസ്ത്രമഹോദധേഃ സമുദ്ദധ്രേനമസ്തസ്മൈ വിഷ്ണുഗുപ്തായ

വേധസ' എന്നു പറഞ്ഞു കാണുന്നു. 'തതോധമ്മശാസ്ത്രാണി മനാദീനിഅത്ഥശാസ്ത്രാണി ചാണക്യാദീനി കാമശാസ്ത്രാണി വാത്സ്യായനാദീനി' എന്നു പഞ്ചതന്ത്രത്തിലും പറഞ്ഞിട്ടുണ്ട്. നന്ദിസൂത്രം എന്ന ജൈനഗ്രന്ഥത്തിൽ ഭാരതം, രാമായണം, ഭീമാസുരീയകം, കൌടിലീയകം എന്നിങ്ങിനെ കാണിച്ചിട്ടുള്ള മിത്ഥ്യാശാസ്ത്രങ്ങളിൽ കൌടില്യന്റെ അത്ഥശാസ്ത്രവും ഉൾപ്പെടുന്നുണ്ട്. മഹാമഹോപാദ്ധ്യായമല്ലിനാഥനും രഘുവംശവ്യാഖ്യാനത്തിൽ ഒരു ദിക്കിൽ കൌടില്യന്റെ അത്ഥശാസ്ത്രത്തിൽനിന്നു ചില ഭാഗങ്ങൾ ഉദാഹരണമായി എടുത്തു കാണിച്ചിട്ടുണ്ട്.

മേൽക്കാണിച്ച ഖണ്ഡികയിൽനിന്നു ദണ്ഡി, ബാണഭട്ടൻ, കാമന്ദകർ (ചിലേടത്തിൽ കാമന്ദകി), മല്ലിനാഥൻ മുതലായ പണ്ഡിതന്മാൎക്കു മാത്രമല്ല, പണ്ടത്തെ സ്ത്രീജനങ്ങൾക്കുംകൂടി കൌടില്യന്റെ അത്ഥശാസ്ത്രത്തിൽ പരിചയമുണ്ടായിരുന്നു എന്നു തെളിയുന്നുണ്ടെങ്കിലും, വിശിഷ്ടമായ ആ ശാസ്ത്രം വായിക്കുന്നതിന്നു നമുക്കാൎക്കും ഇതേവരെയും സാധിച്ചിരുന്നില്ല. എങ്കിലും 1908-ൽ മൈസൂർ ഗവർമ്മേണ്ടു വക 'ബിബ്ളിയോത്തിക്കാ സാൻസ്ക്രിട്ടാ' (Bibliotheca Sanskrita) എന്ന സംസ്കൃതഗ്രന്ഥമാലയിലെ 37-ാം നമ്പ്രായി ഈ പുസ്തകം നാഗരാക്ഷരത്തിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിനാൽ ഇപ്പോൾ ഈ ഗ്രന്ഥം എല്ലാവൎക്കും സുലഭമായിരിക്കുന്നു. ഈ പുസ്തകം ഇന്ത്യക്കാരായ പണ്ഡിതന്മാരുടെ മാത്രമല്ല വിദേശീയവിദ്വാന്മാരുടേയും ഏകകണ്ഠമായ അഭിനന്ദനത്തിന്നു പാത്രീഭവിച്ചിട്ടുള്ളതിന്നു പുറമെ, ഇതു പ്രസിദ്ധപ്പെടുത്തിയതിന്നുശേഷം, ഇന്ത്യക്കാരായ നമ്മുടെ പൂൎവ്വന്മാർ പരിഷ്കൃതരീതിയിലുള്ള രാജ്യഭരണത്തിലും രാജ്യതന്ത്രത്തിലും അനഭിജ്ഞന്മാരും വിമുഖന്മാരുമായിരുന്നുവെന്നുള്ള സ്വദേശീയരുടെ മിത്ഥ്യാബോധം നശിക്കുകയും സ്വതന്ത്രമായ രാജ്യതന്ത്രം തങ്ങളുടെ ഉപജ്ഞാഫലമാണെന്നു വിദേശീയൎക്കുണ്ടായിരുന്ന ദുരഭിമാനം ക്ഷയിക്കുകയും ചെയ്തുതുടങ്ങിയിരിക്കുന്നു. പ്രാചീനമോ അൎവ്വാചീനമോ ആയ രാജ്യതന്ത്രനിയമങ്ങളെക്കുറിച്ചുള്ള നിരൂപണങ്ങളിൽ കൌടില്യന്റെ അഭിപ്രായങ്ങൾക്ക് ഇന്നത്തെ ലോകം വലിയ പ്രാധാന്യം നൽകുന്നതുമുണ്ട്.

ഇപ്രകാരം, ചളിയിൽനിന്നു കണ്ടെടുത്തു ശാണോല്ലേഖനംചെ

സ്ഥ കനകദളമെന്നപോലെ പൂൎവ്വാധികം ശോഭിക്കുന്ന ഈ അൎത്ഥശാസ്ത്രം, ഇതിന്റെ പ്രണേതാവായ കൌടില്യനാൽ പൂൎവ്വാചാൎയ്യന്മാരുടെ ഗ്രന്ഥങ്ങൾ പരിശോധിച്ച് അവയിലെ വിഷയങ്ങളെ ക്രോഡീകരിച്ചു നിൎമ്മിക്കപ്പെട്ടതാകുന്നു. 'പൃഥിവ്യാലാഭേപാലനേച യാവന്ത്യൎത്ഥശാസ്ത്രാണി പൂൎവ്വാചാൎയ്യൈഃ പ്രസ്ഥാപിതാനി പ്രായശസ്താനി സംഹൃത്യൈകമിദമൎത്ഥശാസ്ത്രംകൃതം' എന്നു ഗ്രന്ഥകൎത്താവുതന്നെ ഗ്രന്ഥാരംഭത്തിൽ പ്രസ്താവിച്ചിരിക്കുന്നു. ഇതിൽ വാദഗ്രസ്തങ്ങളായ ഓരോ വിഷയങ്ങളുടെ നിൎവ്വചനത്തിൽ വിശാലാക്ഷൻ, പരാശരൻ, പിശുനൻ, കൌണപദന്തൻ, വാതവ്യാധി, ബാഹുദന്തീപുത്രൻ എന്നു തുടങ്ങി ഓരോ പൂൎവ്വാചാൎയ്യന്മാരുടെ മതങ്ങളെ പൂൎവ്വപക്ഷമായി ഉദ്ധരിച്ചു ഗ്രന്ഥകൎത്താവു സ്വസിദ്ധാന്തത്തെ സ്ഥാപിച്ചിട്ടുള്ളതുകൊണ്ടു കൌടില്യനു തന്റെ പൂൎവ്വഗാമികളിൽനിന്നു വലുതായ സാഹായ്യം സിദ്ധിച്ചിട്ടുണ്ടെന്നു നിൎണ്ണയിക്കാം. അവരുടെ എല്ലാവരുടേയും പേരിൽ കൌടില്യനു വളരെ ബഹുമാനമുണ്ടായിരിക്കാമെങ്കിലും ശുക്രനേയും ബൃഹസ്പതിയേയുമാണ് അദ്ദേഹം പ്രത്യേകം വന്ദിച്ചുകാണുന്നത്. ഗ്രന്ഥാരംഭത്തിൽത്തന്നെ ഗ്രന്ഥകൎത്താവ് 'ഓം നമഃ ശുക്രബൃഹസ്പതിഭ്യാം' എന്നു ഗുരുവന്ദനം ചെയ്തിരിക്കുന്നു. അൎത്ഥശാസ്ത്രകൎത്താക്കന്മാരായ എല്ലാവരുടേയും ശാസ്ത്രങ്ങളിൽ കൌടില്യൻ വ്യുല്പന്നനായിരുന്നുവെങ്കിലും ഉശനസ്സിന്റെ (=ശുക്രന്റെ) ദണ്ഡനീതിയിൽ പ്രത്യേകവ്യുൽപന്നൻ ആയിരുന്നതുകൊണ്ട് ഈ ഗുരുവന്ദനം വളരെ യോജിച്ചതന്നെ ഇരിക്കുന്നു. ഉശനസ്സിന്റെ ദണ്ഡനീതി 'ശുക്രനീതി' എന്ന പ്രാചീനഗ്രന്ഥത്തിൽ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട്. വ്യവഹാരനിൎണ്ണയത്തെസ്സംബന്ധിച്ച ഭാഗങ്ങളിൽ യാജ്ഞവൽക്യസ്മൃതിയിലെ വ്യവഹാരകാണ്ഡത്തെയാണു കൌടില്യൻ അടിസ്ഥാനപ്പെടുത്തിയിരിക്കുന്നത്.

ഗ്രന്ഥത്തിലെ വിഷയങ്ങളെ വിശകലനംചെയ്തു ക്രമപ്പെടുത്തുന്ന കാൎയ്യത്തിൽ അൎത്ഥശാസ്ത്രപ്രണേതാവു വളരെ മനസ്സിരുത്തീട്ടുണ്ട്. ആദ്യത്തെ അദ്ധ്യായംകൊണ്ട്, ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കുവാൻ പോകുന്ന പ്രകരണങ്ങളുടേയും അധികരണങ്ങളുടേയും മററും ശരിയായ വിവരം കാണിച്ചിരിക്കുന്നു. ആറായിരം ശ്ലോക(ഗ്രന്ഥ)മുള്ള ഈ ശാസ്ത്രത്തിൽ ആകെ 15 അധികരണങ്ങളും, അധിക

രണങ്ങളിലെല്ലാംകൂടി 150 അദ്ധ്യായങ്ങളും, 180 പ്രകരണങ്ങളുമാണുള്ളത്. അധികരണങ്ങൾക്ക ക്രമത്തിൽ വിഷയസൂചകങ്ങളായ ഓരോ പേരുകളും കൊടുത്തിരിക്കുന്നു.

ആദ്യം സൂത്രം, പിന്നെ ഭാഷ്യം എന്നുള്ള ക്രമത്തിലാണു വിഷയങ്ങൾ പ്രതിപാദിച്ചിട്ടുള്ളത്. സൂത്രവും ഭാഷ്യവും ഗദ്യത്തിൽത്തന്നെയാണ്. സൂത്രകാരനായ കൌടില്യൻതന്നെയാണു ഭാഷ്യവും രചിച്ചിട്ടുള്ളത്. ഭാഷ്യകാരന്മാൎക്ക ശാസ്ത്രത്തിൽ വളരെ വിപ്രതിപത്തി കാണുന്നതുകൊണ്ടു തൻെറ സൂത്രങ്ങൾക്ക ഭാഷ്യമെഴുതേണ്ട ചുമതല അവരെ ഏല്പിക്കുന്നതു യുക്തമല്ലെന്നു തോന്നുകയാൽ താൻതന്നെ ഭാഷ്യം കൂടി നിൎമ്മിക്കുവാനിടയായതാണെന്നു ഗ്രന്ഥകൎത്താവ് ഉപസംഹാരത്തിൽ പറഞ്ഞിരിക്കുന്നു. എല്ലാ പ്രകരണത്തിൻെറയും അവസാനത്തിൽ ആ പ്രകരണത്തിൻെറ ഗൌരവത്തെ സൂചിപ്പിക്കുന്നവയായി ഒന്നോ അധികമോ ശ്ലോകങ്ങളും ചേൎത്തിട്ടുണ്ട്. കൌടില്യൻെറ ഗദ്യപദ്യങ്ങൾ ശബ്ദം കുറഞ്ഞും അൎത്ഥം നിറഞ്ഞും ഉള്ളവയാണ്. ഭാഷാശൈലി ഒട്ടുംതന്നെ ഗഹനമല്ല. എങ്കിലും, എല്ലാ ദിക്കിലും വളരെ വളരെ സാങ്കേതികശബ്ദങ്ങൾ ഉള്ളതുകൊണ്ട് ഇതു വായിച്ചു കാൎയ്യം ഗ്രഹിക്കുവാൻ വളരെ പ്രയാസം നേരിടുന്നുമുണ്ട്.

ഇക്കാലത്തെ പരിഷ്കൃതരീതിയിലുള്ള പഠിപ്പു തുടങ്ങിയതിനു ശേഷമേ ഭാരതീയൎക്ക ചരിത്രവിഷയത്തിൽ അറിവുണ്ടായിട്ടുള്ളുവെന്നും, പണ്ടത്തെ കവികളും ഗ്രന്ഥകൎത്താക്കന്മാരും തങ്ങളുടെ കൃതികൾ ഇന്നാളുണ്ടാക്കിയവയാണെന്നു കാണിക്കുന്നവയായ യാതൊരു ലക്ഷ്യങ്ങളും സ്വഗ്രന്ഥങ്ങളിൽ എഴുതുക പതിവുണ്ടായിരുന്നില്ലെന്നും പറയാറുള്ള അഭിപ്രായം കൌടില്യനെസ്സംബന്ധിച്ചേടത്തോളം ബാധകമല്ല. ഇദ്ദേഹം ഓരോ പ്രകരണങ്ങളിൽ 'ഇതിബാദരായണഃ', 'ഇത്യാഹബോധായനഃ' എന്നു തുടങ്ങി ഓരോ ആചാൎയ്യന്മാരുടെ വചനങ്ങളെ പൂൎവ്വപക്ഷമായിക്കാണിച്ച് 'നേതികൌടില്യഃ' എന്നിങ്ങിനെ സ്വനാമനിൎദ്ദേശത്തോടുകൂടിത്തന്നെ സ്വസിദ്ധാന്തങ്ങളെ സ്ഥാപിച്ചിരിക്കുന്നു. പക്ഷെ, കൌടില്യൻെറ ഈ പ്രയോഗം, ചില നിരൂപകന്മാൎക്ക സമാധാനത്തിന്നു പകരം സന്ദേഹത്തെ ഉണ്ടാക്കുന്നതായിട്ടാണു കാണുന്നത്. സ്വനാമനിൎദ്ദേശത്തോടുകൂടി സ്വാഭിപ്രായം പറയുക എന്നതു വിദ്വാന്മാരുടെ ഇടയിൽ പതിവില്ലെന്നും,

അതുകൊണ്ട് ഈ അൎത്ഥശാസ്ത്രം കൌടില്യന്റെ കൃതിയായിരിക്കയില്ലെന്നും ഇതിൽനിന്നു ചിലർ ഊഹിക്കുന്നു. മാനവധൎമ്മശാസ്ത്രത്തെ മനുശിഷ്യനായ ഭൃഗുവും, യാജ്ഞവല്ക്യസ്മൃതിയെ അദ്ദേഹത്തിന്റെ ഒരു ശിഷ്യനും സംഗ്രഹിച്ചു പ്രശ്നോത്തരരീതിയിൽ നിൎമ്മിച്ചിട്ടുള്ളതായി വിജ്ഞാനേശ്വരഭിക്ഷു എന്നൊരു വിദ്വാൻ പറഞ്ഞിട്ടുണ്ടെന്നും, അതുപോലെ കൌടില്യശിഷ്യനായ ഒരാൾ ഉണ്ടാക്കിയതായിരിക്കാം ഈ അൎത്ഥശാസ്ത്രമെന്നും ആണവർ പറയുന്നത്. ഇങ്ങിനെ ശങ്കിക്കുന്നവരോടു സമാധാനമായി, അവർ വിചാരിക്കുന്നതുപോലെയുള്ള ഒരു ദോഷം സ്വനാമനിൎദ്ദേശംകൊണ്ടു സംഭവിക്കാനില്ലെന്നു മാത്രമേ പറയേണ്ടതായിത്തോന്നുന്നുള്ളു. പോരെങ്കിൽ,

"യേന ശാസ്ത്രം ച ശസ്ത്രം ച നന്ദരാജഗതാ ച ഭൂഃ
അമൎഷേണോദ്ധൃതാന്യാശു തേന ശാസ്ത്രമിദം കൃതം."

എന്നു കൌടില്യൻ തന്നെ പറഞ്ഞിട്ടുള്ളതിനെ അവർ ഒന്നാലോചിച്ചു നോക്കട്ടെ. അതും പോരെങ്കിൽ, ഗ്രീക്കുകാർ ഇന്ത്യയിലെ രാജ്യനീതികളെപ്പററി വൎണ്ണിച്ചിട്ടുള്ളതുപോലെ കൌടില്യന്റെ അൎത്ഥശാസ്ത്രത്തിലും രാജ്യനീതികളെ വിവരിച്ചിരിക്കുന്നു എന്നു 'വിൻസെന്റ് സ്മിത്ത്' എന്ന പാശ്ചാത്യപണ്ഡിതൻ പറഞ്ഞിട്ടുള്ളതുകൊണ്ട് അവർ സമാധാനിച്ചുകൊള്ളട്ടെ.

ഏതായാലും, ഭാരതീയരുടെ രാജ്യതന്ത്രത്തെപ്പററി പരിപൂൎണ്ണവും സ്വതന്ത്രവുമായ ഒരു ഗ്രന്ഥം ക്രിസ്ത്വാബ്ദാരംഭത്തിനു രണ്ടു നാലു നൂററാണ്ടുകൾക്കു മുമ്പെ, ഭാരതഖണ്ഡത്തിലെ ഒരു മന്ത്രിസത്തമൻ തന്നെ എഴുതിവെച്ചിട്ടുള്ള സംഗതി നമുക്കെല്ലാം വളരെ അഭിമാനജനകമായിരിക്കുന്നു. വിശിഷ്ടമായ ഈ ഗ്രന്ഥത്തിന്റെ ഉൽക്കൎഷത്തെക്കാണിക്കുന്ന ചില വിഷയങ്ങളെപ്പററി വഴിയെ എഴുതാമെന്നു വിചാരിച്ച് ഇതിവിടെ ഉപസംഹരിച്ചുകൊള്ളുന്നു.

കെ. വി. എം.

# ഐതിഹ്യങ്ങൾ.

## തിരുനെല്ലി.

വയനാട്ടിൽ സുപ്രസിദ്ധമായ തിരുനെല്ലി ക്ഷേത്രമിരിക്കുന്ന ദേശത്തിന്നു മുമ്പ് 'ആമലകഗ്രാമം' എന്നായിരുന്നു പേര്. ഈ ഗ്രാമത്തിന്നു വടക്കു 'ബ്രഹ്മഗിരി' എന്ന പൎവ്വതവും, അതിന്റെ താഴ്വരയിൽ ഒരു ആമലക (നെല്ലി) വൃക്ഷവും നിന്നിരുന്നു. ഈ ഗ്രാമത്തിലെ പ്രമാണിയായിരുന്ന ബ്രഹ്മദേവൻ എന്ന ബ്രാഹ്മണൻ ആ മരത്തിന്നു സമീപത്തുവെച്ച് ഒരു യാഗം ചെയ്കയും, യാഗസമാപ്തിയിൽ പ്രസന്നനായ വിഷ്ണുഭഗവാൻ ശംഖചക്രാദ്യായുധങ്ങളെ ധരിച്ച ചതുൎബ്ബാഹുവായി ആ വൃക്ഷത്തിൽനിന്നു പ്രത്യക്ഷമായി ബ്രാഹ്മണോത്തമനെ അനുഗ്രഹിച്ച് അന്തൎദ്ധാനംചെയ്കയും ചെയ്തു. അതിന്നുശേഷം ആ ബ്രാഹ്മണൻ അതേസ്ഥലത്ത് ഒരു ക്ഷേത്രം പണിചെയ്ത് തനിക്കു പ്രത്യക്ഷമായ സ്വരൂപത്തിന്നു ശരിയായ വിഗ്രഹമുണ്ടാക്കി ആ ക്ഷേത്രത്തിൽ പ്രതിഷ്ഠ ചെയ്തു. ഭഗവാൻ പ്രത്യക്ഷമായതു നെല്ലിമരത്തിൽനിന്നാകയാൽ 'തിരുനെല്ലി' എന്ന് ആ ഗ്രാമത്തിന്നും ക്ഷേത്രത്തിന്നും പിന്നീടു പേർ വന്നു. ആ ക്ഷേത്രത്തിന്നു പിൻഭാഗത്തു പാപനാശിനിയെന്ന് ഒരു നദിയുണ്ട്. അതിൽ ഋണമോചിനി, ഗുണ്ഡികാ, ശതബിന്ദു, സഹസ്രബിന്ദു, വരാഹം ഇങ്ങിനെ അഞ്ചു പുണ്യതീൎത്ഥങ്ങളുടെ സമാഗമം നിമിത്തം പഞ്ചതീൎത്ഥം എന്നൊരു പേരും പറഞ്ഞുവരുന്നുണ്ട്. ആ നദിക്കു സമീപം പിണ്ഡപ്പാറ എന്നൊരു പാറയും ഉണ്ട്. ഋണമോചിനി എന്ന തീൎത്ഥസംഗമം അവിടത്തിലുണ്ടാകകൊണ്ടു സകലരും പിതൃകടം തീൎപ്പാൻവേണ്ടി ആ പിണ്ഡപ്പാറ എന്ന സ്ഥലത്തു പിതൃപിണ്ഡക്രിയാദികൾ ചെയ്തുവരുന്നു.

കേരളീയബ്രാഹ്മണരായ നമ്പൂതിരിമാൎക്കു പരദേശയാത്ര കേരളാചാരത്താൽ വിരോധിച്ചിരിക്കകൊണ്ടു ഗയാദികളായ പുണ്യസ്ഥ

ലങ്ങളിൽ ശ്രാദ്ധമൂട്ടുവാൻ സാധിക്കാത്തതു നിമിത്തം, മേൽപ്പറഞ്ഞ തിരുനെല്ലി ക്ഷേത്രത്തിൽ പോയി നമ്പൂതിരിമാർ സുലഭമായി പിതൃപിണ്ഡക്രിയാദികൾ ഇന്നും ആചരിക്കുന്നുണ്ട്. നമ്പൂതിരിമാർ ആ സ്ഥലത്തു പിതൃക്രിയ ചെയ്യുന്നതിന്നു വേറെയും കാരണം കേട്ടിട്ടുണ്ട്. ഒരു കേരളീയബ്രാഹ്മണൻെറ ഇല്ലത്തു സന്തത്യഭാവത്തിന്നുള്ള കാരണം എന്തെന്ന് ഒരു ജ്യോത്സ്യനെ വരുത്തി പ്രശ്നംനോക്കിച്ചതിൽ ദുർമ്മൃതിയെ പ്രാപിച്ചിട്ടുള്ള പിതൃപിതാമഹന്മാരുടെ ശാപത്താൽ സിദ്ധിച്ചതാണെന്നുകണ്ട് അതിന്നു സുവർണ്ണരജതങ്ങളെക്കൊണ്ടു പ്രതിമകളുണ്ടാക്കി യഥാവിധി തിലഹോമം കഴിച്ച് അതിപുണ്യസ്ഥലമായ രാമസേതുവിൽ പിണ്ഡംവെച്ചു പ്രതിമകളെ അവിടെ സമർപ്പിച്ചു യഥാശക്തി തദ്ദേശവാസികളായ ബ്രാഹ്മണരെ ദാനഭോജനാദികളെക്കൊണ്ടു തൃപ്തിപ്പെടുത്തിയാൽ ദോഷം തീർന്നു സന്താനലാഭമുണ്ടാകുമെന്നു പ്രതിവിധി നിശ്ചയിച്ചു. കേരളാചാരവിരുദ്ധമായ പരദേശവഴി യാത്രയായി രാമസേതുപ്രവേശനത്തിൽ വൈമനസ്യം വിചാരിച്ചു പശ്ചാത്താപമായി ഇരിക്കുന്ന മദ്ധ്യേ, ഒരു ദിവസം സ്വപ്നമുണ്ടായി. തേജോമയനായ ഒരു യുവാവു തൻെറ സമീപത്തിൽ വന്ന് 'അങ്ങ് ഒരു സംഗതിയെപ്പററി പരിതപിക്കുന്നതു ഞാനറിയുന്നു; അക്കാര്യം തിരുനെല്ലി ക്ഷേത്രത്തിൽ പിണ്ഡപ്പാറ എന്ന പുണ്യസ്ഥലത്തിൽവെച്ചു ചെയ്തിരുന്നാൽ രാമസേതുവിൽ ചെയ്തതുപോലെ ഫലസിദ്ധിയും അങ്ങയുടെ മനോരഥം സാധിച്ചു മേലാൽ ശ്രേയസ്സും ഭവിക്കു'മെന്നു പറഞ്ഞതായി തോന്നി. ഉണർന്ന ശേഷവും ഈ സംഗതി വിസ്മൃതിവരാതെ തോന്നിക്കൊണ്ടിരുന്നു. ഇതു കേവലം സ്വപ്നമല്ലെന്നു കരുതി അദ്ദേഹം സ്വപ്നദർശനപ്രകാരം ഈ തിരുനെല്ലി ക്ഷേത്രത്തിൽ പിണ്ഡപ്പാറ എന്ന സ്ഥലത്ത് വിധിപ്രകാരം പിതൃപിണ്ഡാദികൾ ചെയ്തു പ്രതിമകളെ ഉത്തമബ്രാഹ്മണർക്കായി സദക്ഷിണം ദാനവും മററു ചില സൽക്കർമ്മങ്ങളും ചെയ്തു മടങ്ങിവന്നു. വീണ്ടും പ്രശ്നംവെച്ചു നോക്കിയതിൽ ആ വക ദോഷങ്ങളെല്ലാം തീർന്നു മേലാൽ സന്താനലാഭമുണ്ടാകുമെന്നു ജ്യോത്സ്യൻ പറഞ്ഞപ്രകാരം ആ ബ്രാഹ്മണനു സന്തതിയുണ്ടാകയും ചെയ്തു. അതു മുതൽക്കാകുന്നു കേരളീയബ്രാഹ്മണർക്ക് ഈ ക്ഷേത്രത്തിൽ പ്രത്യേകിച്ചും ഭക്തിവിശ്വാസങ്ങൾ ജനിച്ചത്. ഈ ക്ഷേത്രത്തിൻെറ

പ്രഥമകൎത്താവായിരുന്ന ബ്രഹ്മദേവൻ എന്ന ബ്രാഹ്മണശ്രേഷ്ഠൻ നിത്യനൈമിത്തികങ്ങളായ പൂജയടിയന്തരങ്ങൾക്കു വേണ്ടുന്ന സ്ഥാവരജംഗമസ്വത്തുക്കളെ ആ വിഷ്ണുദേവന്നു ദാനംചെയ്തു വീഴ്ചകൂടാതെ ആ വക ദേവകാൎയ്യങ്ങൾ നടത്തിവന്നു.

കുറെക്കാലം കഴിഞ്ഞ സമയം ആ ദേവസ്വങ്ങളെല്ലാം ആ ഗ്രാമത്തിലുണ്ടായിരുന്ന രണ്ടു ഗോത്രങ്ങളിലുള്ള ബ്രാഹ്മണൎക്കായി ഉദകപൂൎവ്വം ദാനംചെയ്ത് താൻ തുരീയാശ്രമിയായി ദേശാന്തരത്തേക്കു പോകയും ചെയ്തു അതിന്നുശേഷം ആ ബ്രാഹ്മണർ ക്ഷേത്രകാൎയ്യങ്ങളെ ഭരണംചെയ്തുവന്നിരുന്നു. കാലാന്തരത്തിൽ ആ ബ്രാഹ്മണഗോത്രങ്ങൾ രണ്ടും ക്ഷയിച്ചു. ദേവകാൎയ്യങ്ങളും തകരാറായി. ക്ഷേത്രമെല്ലാം ജീൎണ്ണപ്പെട്ട് അത്യന്തം വിഷമാവസ്ഥയിൽ കിടന്നിരുന്നു. അങ്ങിനെയൊരു കാലത്ത് ഒരു സന്ന്യാസി ഈ തിരുനെല്ലിക്ഷേത്രത്തിൽ വന്നു. അദ്ദേഹത്തിന്റെ ദൈവികമായ നിഷ്കളങ്കപ്രവൃത്തികളെക്കൊണ്ടു സന്ന്യാസി വിശിഷ്ടനെന്നു തൽഗ്രാമവാസികൾക്കെല്ലാം പൂൎണ്ണവിശ്വാസമായി. അദ്ദേഹം അവിടത്തെ പ്രമാണികളെയെല്ലാം ഉത്സാഹിപ്പിച്ചു ക്ഷേത്രം മുൻസ്ഥിതിപോലെ ജീൎണ്ണോദ്ധാരണം ചെയ്തു. ഗോകൎണ്ണത്തുനിന്നും നാലു എമ്പ്രാന്മാരെ വരുത്തി

കളെക്കൊണ്ടു സന്ന്യാസി വിശിഷ്ടനെന്നു തൽഗ്രാമവാസികൾക്കെ

ന്നുവെന്നു് ഊരാളബ്രാഹ്മണൻ മനസ്സിലാക്കി ക്ഷേത്രത്തിലെ എല്ലാ അവകാശവും താൻ കയ്യേറി ക്ഷേത്രകാര്യങ്ങൾ നിർവ്വഹിച്ചുകൊണ്ടു വന്നു. പിന്നൊരു കാലത്തു വടക്കമൂത്താനം, തെക്കമൂത്താനം എന്നിങ്ങിനെ ആ ബ്രാഹ്മണകുടുംബം രണ്ടായി വിഭജിച്ചു ക്ഷേത്രാധികാരം തുല്യമായി അനുഭവിച്ചുവരുന്നു. ഇന്നും ആ രണ്ടു ഭവനക്കാരാകുന്നു ക്ഷേത്രത്തിലെ ഉടമാവകാശികൾ. രണ്ടു തവണക്കും അവിടെ വന്നു് ഈ സന്യാസി ആദ്യം വിവരിച്ചുള്ള ബ്രഹ്മദേവവിപ്രശ്രേഷ്ഠൻ തന്നെയെന്നാകുന്നു തത്രത്യന്മാരുടെ പൂർണ്ണവിശ്വാസം.

ഈ ക്ഷേത്രത്തിൽ ആദികാലത്തു് ഒരു അത്ഭുതാവസ്ഥ കണ്ടിരുന്നുപോലും. അത്താഴപ്പൂജയ്ക്കുശേഷം ഭദ്രദീപം കുളത്തിവെച്ചു ഗന്ധം, പുഷ്പം, പൂജിപ്പാനുള്ള ശംഖജലം മുതലായവ തയ്യാറാക്കി നടപ്പൂട്ടിപ്പോരും. പിറെറന്നാൾ നടതുറക്കുന്ന സമയം ജലഗന്ധപുഷ്പങ്ങൾ വെച്ചിരുന്ന സ്ഥാനത്തു കാണാതെയും പുഷ്പങ്ങളെല്ലാം മൂർത്തിയുടെ പാദങ്ങളിൽ കിടക്കുന്നതായും ശംഖ് കമഴ്ത്തിവെച്ചും കാണുമാറുണ്ടത്രെ. തന്റെ ഉപാസനാമൂർത്തിയായി ഒന്നാമതായി പ്രതിഷ്ഠ ചെയ്ത സന്യാസാശ്രമിയായിപ്പോയ ബ്രഹ്മദേവൻ എന്ന ഭൂസുരോത്തമൻ രാവു വന്നു് അച്ചനചെയ്ക എന്നായിരുന്നു തദ്ദേശികന്മാരുടെ പൂർണ്ണബോധം. എന്നാൽ ആ പതിവ് ഇന്നും നടന്നുവരുന്നുണ്ട്. പക്ഷെ പൂർവ്വദിവസം വെച്ചുള്ള സാധനങ്ങളെല്ലാം യഥാസ്ഥാനങ്ങളിൽ തന്നെ കാണാം. ഈ കലിയുഗത്തിൽ അപ്രകാരമല്ലാതെ വരുമോ? ദിവ്യശക്തികളെല്ലാം ഇക്കാലത്തു് അപ്രത്യക്ഷമാണല്ലൊ.

---

# പോകുവാൻപോകുന്ന കവിതകൾ.

---

## വടക്കുന്നാഥസ്തോത്രങ്ങൾ I

---

അലമലമലമല്ലകമേകംമലമലിനിതമവികിലവസനം
സിലമശനംഫലമപിമൂലം നിലമശിഥിലമവികിലശയനം.

നിലയധനസ്വജനാകുലനൈരലപലതതിവിലസിതമലസത
പരശിവനിൻപദഭജനത്തിനുവരമരുളുവടക്കുന്നാഥ!
ആലവമുണ്ടാശ്ശുജഗൽപരിപാലനപരപരമൊരുമാമുനി
ബാലനിലനുകൂലതയാകിലകാലനെവെന്നവനതബന്ധോ!
നാലമഹംതവനമനോശിവ കാലിണതൊഴുതെൻഭവനപരം
പാലയമാമുരുദയയാമമവരമരുളുവടക്കുന്നാഥ!
ഇഹലോകസുഖേഷ്വാഴ്ച്ചതിലഖിലോദ്യമമമതുഹതവിധിയാൽ
വിഫലോതിദൃനോതികദാചനസഫലോനധുനോതിചഹൃദയം
നഖരംപിജഹ്ത്തിജരസ്യപിമൃഗലോചനമാരിൽമനോരതി–
മവലോകയമാമുരുദയയാമമവരമരുളുവടക്കുന്നാഥ!
ഈശ്വരനായത്തുനീകേവലമാശ്രയനീയോസിസദാപദി
താഴ്ചവരാമോഹമഹാമ്മുഹുരോച്ചതാതവചരണാർച്ചയിൽ
കാർച്ചൊരുപാലായുരിദംലംഘ്യപൂർച്ചരനാംപൂർച്ചരസംജ്ഞം
നേച്ചയിതേധൂർജ്ജടയേതേവരമരുളുവടക്കുന്നാഥ!
ഉലകുകളീരേഴിലൊരോരോവക കുലതതിഷുജനിച്ചുമരിച്ചേൻ
ഫലമിതിനാലെന്തിഹവന്നു മലമകൾധവമമവാതവവാ
മലമകൾനിലമിനിമമനിലയം ഉലതരികിലുമിടമൂലനിതാൻ
ബലവദിദംമമരുദിതംശൃണുവരമരുളുവടക്കുന്നാഥ!
ഉത്തുജപിച്ചന്തിമുടിപ്പവരോത്തുപഠിച്ചറിവുതദർത്ഥം
ക്ഷുത്തധിയാകർമ്മകഴിപ്പവർ ധൂർത്തതതൻവാർത്തതൊടാതെ
പാർത്ഥലസുരർപോലുമമീതവവാസ്തവമറിയാഞ്ഞുഴലുന്നു
ഉദ്ഭവഗതികളെല്ലൊരുവഴികളിൽവരമരുളുവടക്കുന്നാഥ!
ഏത്രയുമതിചിത്രമിതാനിൻമസ്തകമതിനുപരിജടാവന–
ഗർത്തഗതാഗളിതബഹിർഗ്ഗതി വർത്തതഏചാമരതടിനി.
സത്യമിതെന്നില്ലൊരുറപ്പിതു പുത്രിപതിസ്സുദ്രിസുതസ്സും
നൃത്തവിധാവപിബഹുധാമമവരമരുളുവടക്കുന്നാഥ!
ഏകൻപ്രഥമോദിതനേവംലോകങ്ങൾചമച്ചവനാദൌ
ദാഹംപുരികാന്തരതസ്തവവാഗംബികതൻപതിസ്സോത
ശോകംപരിഹൃത്യവിധായവിവേകംബതതവമജ്ഞാന–
ന്നകമ്പതയൈവധിയാമമവരമരുളുവടക്കുന്നാഥ!

ഐരാവതമേറിനടക്കിലുമൈരാവതിപോലെയിരിക്കിലു-
മോരോജനതായൊടൊടൊക്കിലുമാരാധ്യരൊടൊപ്പമിരിക്കിലും
ആരോമലൊരാപഗയാകിലുമീരേഴുലകോട്ടകിലും ചിര-
മാരാരറിവോർ തവമഹിമകൾ വരമരുളുവടക്കുന്നാഥ!
കരുവഴിപുനരുരുതരതപസാമുരുപരിണതിയാലുരുമുനികളി-
ലൊരുമുനിവരനൊരുദിനമൊരുപൊഴുതറികിലുമാമറിയാഞ്ഞിലുമാം
സുരമുനിനുതപരിചരണം തവ ഹരമൃഡശിവനാമജപാദിച
പരിചേതും പരശുധരപ്രിയവരമരുളുവടക്കുന്നാഥ!
ഓമിതിഭവദോമനനാമനിഃജമനമിതിയാമതിധീമതി
തേമനമിതിനാമനിഃതശിവങ്ങെമിളിതേയാചനദമാജ്ഞഷി
സാമതിമതിധാമഗതൌതവകാമരിപോകാമദയാമത്തു
നാമതിനധികാരികളാമോ വരമരുളുവടക്കുന്നാഥ!
ഔദരശിഖിയായതുനീപരമോദനസമിദാഹുതിമേതയി
മോദരസംഭവതുഷ്യതാഹുതിമാദനദമനയതിഹൃദയ
ഭ്രൂതപതേഷ്യതപദാനത ഭൂധരജാജാനേ ഞാനൊരു
പാതകിയെന്നാലുമിനിക്കൊരുവരമരുളുവടക്കുന്നാഥ!
അംബുജഭവതുംബുരുനാരദപുംഗവപരിലാളിതപദ ഞാൻ
പൊങ്ങിയകലുഷങ്ങളകറ്റുകഹേഭവഭവസാഗരപോത
ഭസ്മവിഭോഭസ്മവിലേപനഭദ്രകരോഭവവൃഷകേതന
ഭക്തജനേമാദൃശിദീനേവരമരുളുവടക്കുന്നാഥ!
അർക്കനിശാകരശിഖിലോചനസൽക്കരുണാവരുണനികേതന
ദുഷ്കൃതിനാംദൂരോപാസന ശമമഹാചലരോപാസന
പ്രകൃതിലയേപ്രകൃതമതെല്ലാമുള്ളിൽലയിച്ചുള്ളവശ്രീ
ദക്ഷിണകൈലാസനികേതനവരമരുളുവടക്കുന്നാഥ! *

## II

അനേക്കളും ദുരിതം ചെയ്തിരിക്കും കാലവും പോകും
അടുക്കുമന്തകനായുസ്സൊടുക്കത്തികൽ

* ഇത്രയും ഭാഗം സാക്ഷാൽ ഉണ്ണായിവാരിയരുടെ കൃതിയാണെന്നു കാണുന്നു.

നട്ടക്കകണ്ടകൻവന്നിങ്ങടിക്കുമെന്നതിനാൽനി-
ന്നടിസ്ത്തോളമട്ടത്തേൻഞാൻവടക്കുന്നാഥ.
ആദിയുംനിന്നവധിയുംജാതിയുംപേർമഹിമയും
മാധവനുമറിവീലചതുർമ്മുഖനും
ആതിരാനിൻതിരുനാളെന്നേതുഹേതുജനംചൊൽവാൻ
ഭൂതനാഥശിവശംഭോ!വടക്കുന്നാഥ.
ഇരിക്കുന്നുഗിരികന്യാതിരുത്തുടയിലെപ്പോഴും
രമിക്കുന്നുസുരധുനിജടമുടിയിൽ
ഭരിക്കുന്നുജഗദ്വാസികളെനീനിൻചരിത്രങ്ങൾ
ധരിക്കാവല്ലിനിസ്തോത്രംവടക്കുന്നാഥ.
ഇവ്വിധങ്ങൾനിരൂപിച്ചാൽസേവചെയ്യാനധികാരം
ദേവകൾക്കുംമുനികൾക്കുമിനിക്കുമൊക്കും
ആവൊളംഞാൻഭജിക്കുന്നേൻതാവകംമേപരംതത്വം
ഭാവനയിലുദിക്കേണംവടക്കുന്നാഥ.
ഉററവരുംപെററുപാങ്ങുംവിത്തപൂരംവസ്തുസാരം
ചെററുപോരാചേററുപോരായെന്നൊഴിഞ്ഞുണ്ടൊ
അററുപോമായുസ്സൊരുനാൾചൊററുണ്ടൊചിന്തനണാം
വിററുതിന്നുംവിധൌപുണ്യംവടക്കുന്നാഥ.
ഊരുതെണ്ടിനടന്നീടുംഭൂസുരർപോലുമാവേശാൽ
ആരുവാൻത്വാംഭജിക്കുന്നുപാരിലിന്നോർത്താൽ
നാരകംനാരിമാർമൂലമെത്തിടുന്നുമേലവററിൽ
ഏത്തിടൊല്ലേയിനിസ്സാശവടക്കുന്നാഥ.
എന്നിലേകുകൃപമുമ്പെസമ്പദമിങ്ങയച്ചോണ്ട
മന്ദധീകൾപുരന്മാർക്കുംവന്നുപോയ്നാശം
പംക്തിവക്രനതിൽക്കൂട്ടംകുന്തിപുത്രൻഭവത്ഭക്തൻ
നന്ദികേശമഹംവന്ദേവടക്കുന്നാഥ.
ഏതുപുണ്യമേതുപാപമാരറിഞ്ഞുദേഹിനീമേ
പ്രീതിഭൂതിസ്ഥിതാമേധാമോദതാംദൃഷ്ടിം
കാത്തിടേണമടിയനെവീഴ്ത്തിടൊല്ലേഭവസിന്ധൌ
തീർത്തിടേണംദുരിതങ്ങൾവടക്കുന്നാഥ.

ഐതിഹാസംചാന്ദ്രമൈന്ദ്രംചൌതബാണംപൂതബാണം
ശ്വേതഹാലംഭൃതകാലംപീതകാകോളം
ആരുമാപംഭജിക്കാതേമറവുവാർത്താഹലമെന്തു
ഭൈരവൻവന്നടുക്കുമ്പോൾവടക്കുന്നാഥ.
ഒത്തവണ്ണംചിത്തകാമ്പിലോർത്തിടാതെഭവല്പാദം
പാർത്തിരിക്കുന്നവർജന്മംപാരിനുഭാരം
കൈത്തലേപാശദണ്ഡങ്ങളൊത്തുകാലനടുക്കുമ്പോൾ
ആർത്തനാഥതുണനീതാൻവടക്കുന്നാഥ.
ഓർത്തുചൊല്ലുംദ്വിജന്മാരുംപേർത്തുമന്ത്രംജപിപ്പോരും
തീർത്തറിയാഭവത്തത്വംധൂർത്തനാംഞാൻകഥംജാനേ
തത്വമൊന്നുമറിവീലെന്നോർത്തുനമ്മെത്യജിക്കൊല്ലേ
സത്വമൂർത്തേദയാംദേഹിവടക്കുന്നാഥ.
ഔർവ്വരമാർണ്ണസംമൂന്നുംതൈജസംപാവനംഷഷ്ഠം
വൈയതംസപ്തമമന്ത്യംയാജമാനംപോൽ
അഷ്ടമൂർത്തേഭവദംഗമെട്ടൊഴിഞ്ഞുണ്ടോരേടത്തിൽ
വിഷ്ടപേവിദ്ധ്യതേവസ്തുവടക്കുന്നാഥ.
അർക്കചന്ദ്രശിഖിനേത്രപുഷ്കരാക്ഷീഹൃതഗാത്ര
ദുഷ്കൃതോത്സാരണവേത്രസദ്ഗുണസ്തോത്ര
രക്ഷസച്ഛിൽസുഖമാത്രവിഗ്രഹപ്രണയമിത്ര
ഭിക്ഷുഗാത്രസുചരിത്രവടക്കുന്നാഥ.
അക്ഷയോക്ഷവരവാഹദക്ഷയാഗക്ഷതിദക്ഷ
ലക്ഷകോടിജഗദന്ധഭക്ഷണാതൃപ്ത
ഭൈക്ഷവൃത്തിനിരതപഞ്ചാക്ഷരപഞ്ജരസിംഹ
ദക്ഷിണകൈലാസവാസവടക്കുന്നാഥ.

## III

നരകമുണ്ടിനിമേലിൽവരുമെന്നുള്ളൊരുപേടി
പെരുതായെന്മനതാർവെന്തുരുകീടുന്നു.
തിരുനാമമുരചെയ്വാൻവരമമ്പോടരുളേണം
കരുണാവാരിധേശംഭോവടക്കുന്നാഥ.
മടിക്കൊല്ലേജഗന്നാഥനിനക്കില്ലേപരിഭവം

എളപ്പമില്ലിനിക്കേതുംതടുത്തിടായ്കിൽ
മനക്കുരുന്നിലെപ്പൊഴുമനംഗാരെഭവൽപാദം
സ്മരിക്കുവാൻതുണയ്ക്കേണംവടക്കുന്നാഥ.
ശിരസ്സിലമ്പിളിഗംഗാധരിച്ചുചാമ്പലുംപൊൻതൃ-
ക്കരങ്ങളിൽമഴശ്ശൂലംതലയുമായി
വിലസുന്നഭവദ്രൂപംപലനാളുമകതാരിൽ
ചലിയാതെയുറയ്ക്കേണംവടക്കുന്നാഥ
വടക്കുന്നാഥനെക്കണ്ടുമരിയ്ക്കേണംനമുക്കിപ്പോ-
ളൊടുക്കംനിൻപദംതന്നിലിരിക്കാകേണം
വന്നിടൊല്ലേയിനിമേലിൽപൊങ്ങിടുന്നഭവതാപം
തിങ്ങിടുന്നഭക്തിനിന്നിൽവടക്കുന്നാഥ.
യമൻതന്റെപുരത്തിങ്കലയക്കൊല്ലേയിനിനമ്മെ-
ശ്ശിവൻതന്റെപുരത്തിങ്കലിരുത്തീടേണം
ജഗത്തൊക്കനിറഞ്ഞുള്ളപരബ്രഹ്മംമനക്കാമ്പിൽ
സ്മരിയ്ക്കേണംമരിക്കുമ്പോൾവടക്കുന്നാഥ.

# പുഷ്പാഞ്ജലി.

---

## എട്ടാം അദ്ധ്യായം.

---

[പ്രകൃതിഭം- ഹസ്തിദ്വീപം. കമ്മാരദ്വീപം- ദേവമൂർത്തിയുടെ തുല്യത്വം- ആചാരഭേദത്തിന്റെ കാരണം]

പിറേറദിവസം പുലരാൻകാലത്തു ബ്രാഹ്മണർ ഇരുവരും കപ്പൽ കയറി യാത്ര തുടങ്ങി. സമുദ്രത്തിന്റെ സ്ഥിതി തലേദിവസത്തെ സ്ഥിതിപോലെത്തന്നെ ആയിരുന്നു. ആദ്യം മഞ്ഞനിറം, പിന്നെ നീലനിറം, പിന്നെ കൂരിരുട്ടിന്നു തുല്യമായ നിറം- വളഞ്ഞു ചുറ്റിക്കിടക്കുന്ന അതേ അനന്തദേഹം- മുകൾഭാഗത്തു വിരുത്തിയ ഫണമണ്ഡലം- ഇവ കൂടാതെ വിശേഷമായ വ്യത്യാസമൊന്നും കാ

ണപ്പെട്ടിരുന്നില്ല. എന്നാൽ യാതൊരു ഭേദവും ഉണ്ടായിരുന്നില്ലെ ങ്കിലും അതെല്ലാം ആദ്യമായി കാണുന്നതുപോലെ അവക്കു തോ ന്നപ്പെട്ടു.

ചില ചില വസ്തുക്കൾ എല്ലായ്പോഴും അഭിനവരൂപം ധരിച്ചു കൊണ്ടു മനസ്സിനെ ആകഷിയ്ക്കുന്നു. മനോഭൃംഗത്തെ വികസിച്ച പു ഷ്പങ്ങളെക്കൊണ്ടു ശോഭിയ്ക്കുന്ന ഉദ്യാനത്തിൽ സഞ്ചരിപ്പിയ്ക്കുന്നു. വീ ണയുടെ വിചിത്രവാദനം, ക്രീഡാശീലനായ ബാലൻെറ അംഗഭം ഗി, പ്രിയവാദിനിയുടെ മുഖമണ്ഡലം, മലഞ്ചോലയുടെ ഗതി ഇവ യെല്ലാം നിത്യനൂതനത്വഗുണംകൊണ്ട് എല്ലായ്പോഴും മനസ്സിനെ ആകഷിയ്ക്കുന്നവയാണ്. മററു ചില പദാത്ഥങ്ങളിൽ നിത്യനൂതന ത്വമില്ലെങ്കിലും അവ മനസ്സിനെ മോഹിപ്പിയ്ക്കുന്നു. താമരയുടെ ഉ ള്ളിലിരിയ്ക്കുന്ന വണ്ടിനെപ്പോലെ മനോഭൃംഗം അവയിൽ ഇളക്കമി ല്ലാതെ സ്തംഭിച്ച മാതിരിയിലിരുന്നു ലയിച്ചുപോകുന്നു. ഭേരിയുടെ ശബ്ദം, ഉറങ്ങിക്കിടക്കുന്ന കുട്ടിയുടെ മുഖമണ്ഡലം, പ്രീതികൊണ്ടു വി കസിച്ച കാമിനിയുടെ കണ്ണുകൾ, അനക്കമില്ലാതിരിയ്ക്കുന്ന സമുദ്രം ഇവ പുതുമയോടുകൂടാത്ത ഗാംഭീയ്യഗുണംകൊണ്ടു മനസ്സിനെ മോ ഹിപ്പിയ്ക്കുന്നു. ബ്രാഹ്മണർ യാത്രചെയ്തിരുന്ന കാലം വസന്തമായി രുന്നു. ലക്ഷ്മീദേവി അനന്തശായിയായ ഭഗവാൻെറ നേരെ പ്രീതി കൊണ്ടു വികസിച്ച കണ്ണുകളാൽ നോക്കിക്കൊണ്ടിരുന്നിരുന്നു.

കപ്പൽ ഇടവിടാതെ യാത്ര ചെയ്തിരുന്നു. ഒന്നുപോലെ മൂന്നു അഹോരാത്രം കഴിഞ്ഞുപോയി. നാലാം ദിവസം സന്ധ്യാസമയ ത്തു കിഴക്കുദിക്കിൽ വെളുത്ത ഒരു പദാത്ഥം കാണപ്പെട്ടു. സമുദ്ര ത്തിൽനിന്നാണ് ചന്ദ്രൻെറ ഉല്പത്തി എന്നു കേട്ടിട്ടുണ്ട്. ഇതു ച ന്ദ്രൻ തന്നെയായിരിയ്ക്കുമോ? എന്നാൽ ചന്ദ്രൻ ആകാശത്തിലാണ ല്ലൊ വിളങ്ങുക. കാണെക്കാണേ ആ വെളുത്ത വസ്തു ക്രമത്തിൽ ജലരാശിയുടെ ഉള്ളിൽനിന്നു പൊങ്ങിത്തുടങ്ങി. അതു ചന്ദ്രനല്ല; സൌധാവലികളാൽ പരിശോഭിതമായ മഹാസമൃദ്ധിയോടുകൂടിയ നഗരമാണ്. അതുതന്നെയാണ് ബോമ്പായി പട്ടണം. വഴിയാ ത്രക്കാർ കപ്പലിൽനിന്ന് അവിടെ ഇറങ്ങി.

ബ്രാഹ്മണർ ഇരുവരും ബോമ്പായിൽ ഇറങ്ങിയ ഉടനെ ത ന്നെ ഒരു ചെറിയ വഞ്ചിയിൽ കയറി കുറേ ദൂരം പോയ ശേഷം ആ

വർ അപ്രശസ്തമായ ഒരു ദ്വീപിൽ ഇറങ്ങി. വൃദ്ധൻ പറഞ്ഞു: "ഈ സ്ഥലത്തിന്റെ പേർ ഹസ്തിദ്വീപം എന്നാണ്. ഇതു പണ്ട് അതിപ്രസിദ്ധമായ ഒരു തീർത്ഥസ്ഥലമായിരുന്നു ഇപ്പോൾ ആ തീർത്ഥം നശിച്ചുപോയിരിക്കുന്നു. ഈ ദ്വീപിന്റെ മിക്ക ഭാഗവും കാടായിപ്പോയിരിക്കുന്നു. ഒരു ദിക്കിലെങ്കിലും മനുഷ്യന്റെ ശബ്ദം കേൾക്കാൻ കഴിയുന്നതല്ല. ഇടവിടാതെയുള്ള ഝില്ലിഝങ്കാരത്തോടുകൂടിയ കാററിന്റെ ശബ്ദംകൊണ്ടും സമുദ്രത്തിലെ തിരമാലകളുടെ ഗംഭീരമായ ശബ്ദംകൊണ്ടും ഈ ദ്വീപു മുഴുവനും മാറെറാലി കൊള്ളുന്നു." ഇങ്ങിനെ പറഞ്ഞുംകൊണ്ട് അവർ ഒരു പർവ്വതഗുഹയുടെ ദ്വാരത്തിൽ ചെന്നെത്തി. ഗുഹ ഒരു വലിയ പാറ വെട്ടി ഉണ്ടാക്കപ്പെട്ടതാണ്. അതിന്നു മൂന്നു മുറികൾ ഉണ്ട്. ആദ്യത്തെ മുറിയിൽ വലിയ കല്ലുകൊണ്ടുണ്ടാക്കപ്പെട്ട ഒരു വിഗ്രഹം ഉണ്ട്. അതു മൂന്നു തലകളോടും നാലു കൈകളോടും കൂടിയതാണ്.

വൃദ്ധൻ പറഞ്ഞു: "ശില്പകാരൻ എത്ര നൈപുണ്യത്തോടുകൂടി സത്വരജസ്തമോഗുണങ്ങളുടെ സമ്മേളനത്തിൽനിന്നുണ്ടായ സ്വരൂപത്തെ നിർമ്മിച്ചിരിക്കുന്നു! നടുവിലത്തെ മുഖം ബ്രഹ്മാവിന്റേതാണ്. അതിന്റെ ഇടത്തും വലത്തുമുള്ള മുഖങ്ങൾ ശിവന്റേയും വിഷ്ണുവിന്റേയും ആണ്."

മദ്ധ്യവയസ്കൻ ചോദിച്ചു: "നാലിലധികം കൈകൾ ഇല്ലാത്തത് എന്തുകൊണ്ടാണ്?"

വൃദ്ധൻ ഉത്തരം പറഞ്ഞു: "വിശ്വരൂപനായ ഭഗവാന് കോടി കോടി മുഖങ്ങളും കോടി കോടി കൈകളും ഉണ്ട്. എന്നാൽ മനുഷ്യന്റെ ബുദ്ധികൊണ്ടു ഭഗവാനെ മൂർത്തിമത്തായി കാണുമ്പോൾ നാലു കൈകളോടുകൂടിയാണ് കാണാൻ കഴിയുന്നത്. മനുഷ്യബുദ്ധിക്കു ആകാശം, കാലം ജ്ഞാനം, ജീവന്റെ ആധാരം എന്നിവയായിട്ടാണ് ഭഗവാൻ അറിയപ്പെടുന്നത്. അതുകൊണ്ടു ഭഗവാൻ ശംഖചക്രഗദാപത്മങ്ങൾ ധരിച്ചു ചതുർഭുജരൂപിയായിട്ടു മനുഷ്യനു പ്രത്യക്ഷമാകുന്നു."

ബ്രാഹ്മണർ ഗുഹയുടെ രണ്ടാമത്തെ മുറിയിൽ പ്രവേശിച്ചു. അവിടെ ശിലാനിർമ്മിതമായ മൂന്നു വിഗ്രഹങ്ങൾ കാണപ്പെട്ടു. ഒന്നു ശി

വന്റെയും മറെറാന്ന പാവ്വതിയുടേയും മൂന്നാമത്തേതു കാമദേവ ന്റേയും ആയിരുന്നു.

വൃദ്ധൻ പറഞ്ഞു: "ഈ സ്ഥലത്ത് കാമദേവരൂപി കഠിനപ്രേമത്തോടുകൂടിയ ശിവരൂപിയായ പുരുഷനെ പാവ്വതീരൂപിയായ പ്രകൃതിയോടുകൂടി വിവാഹബന്ധത്തിൽ ബന്ധിച്ചിരിക്കുന്നു. ത്രിഗുണമയനായ പുരുഷനിൽനിന്നു സൃഷ്ടിയുണ്ടാവുന്നതല്ല. സൃഷ്ടികാൎയ്യത്തിൽ ഇതു രണ്ടാമത്തെ പ്രകരണമാണ്."

ബ്രാഹ്മണർ ഗുഹയുടെ മൂന്നാമത്തെ മുറിയിൽ പ്രവേശിച്ചു. അവിടെ ശിലാമയമായ അൎദ്ധനാരീശ്വരന്റെ മൂൎത്തിയും അതിന്റെ വലത്തുഭാഗത്ത് ഗണപതിവിഗ്രഹവും ഇടത്തുഭാഗത്ത് ലക്ഷ്മീസേവിതനായ സുബ്രഹ്മണ്യന്റെ വിഗ്രഹവും അവൎക്കു കാണാറായി.

വൃദ്ധൻ പറഞ്ഞു: "പ്രകൃതിയുടേയും പുരുഷന്റേയും— ശക്തിയുടേയും ശിവന്റേയും— ഗതിയുടേയും ജഡത്തിന്റേയും— സമ്മേളനംകൊണ്ടാണ് സൃഷ്ടികാൎയ്യം നടത്തപ്പെടുന്നത്. ശില്പകാരൻ ഗണേശരൂപിയായ ബ്രഹ്മാവിനെ സ്ഥൂലദേഹത്തോടും ഇഴഞ്ഞ വയറോടും ആനമുഖത്തോടുംകൂടി നിൎമ്മിച്ച് അദ്ദേഹം സൎവ്വാഗ്രപൂജ്യനും ഭക്ഷണഗ്രഹണത്തിന്റെ അധിഷ്ഠാനദേവനും ആണെന്നുള്ള ഭാവത്തെ എത്ര സ്പഷ്ടമായി വെളിപ്പെടുത്തിയിരിക്കുന്നു! സുബ്രഹ്മണ്യന്റെ രൂപത്തേയും സുന്ദരീസേവിതമായും അംഗസൌഷ്ഠവത്തോടും വിക്രമശാലിയായ യുദ്ധനിപുണന്റെ രൂപത്തോടുംകൂടിയും കൊത്തിവെച്ച് അദ്ദേഹം സ്ത്രീസംസൎഗ്ഗാധിഷ്ഠാതാവായ വിഷ്ണുവാണെന്ന് എത്ര നല്ലവണ്ണം ശില്പകാരൻ വെളിപ്പെടുത്തിയിരിക്കുന്നു! വാസ്തവത്തിൽ സ്പന്ദനശക്തിയോടുകൂടിയ ജഡത്തിന്റെ ആദ്യത്തെ ധൎമ്മം ഭക്ഷ്യഗ്രഹണമാണ്. രണ്ടാമത്തെ ധൎമ്മം ദാമ്പത്യമാണ്. ഇതുകൊണ്ടാണ് ഗണപതിയും സുബ്രഹ്മണ്യനും പാവ്വതീപരമേശ്വരന്മാരുടെ സന്താനങ്ങൾ എന്നു പറയപ്പെടുന്നത്."

ഇങ്ങിനെ പറഞ്ഞുകൊണ്ടു വൃദ്ധൻ ആ മുറിയുടെ ഒരു അററത്തു പോയി നിന്നു. അവിടെയുള്ള വേറെ ഒരു ശിലാരൂപത്തിന്റെ നേരെ ചൂണ്ടിക്കാണിച്ചുംകൊണ്ടു പറഞ്ഞു: "സൃഷ്ടികാൎയ്യം കണ്ടുവല്ലോ. ഇപ്പോൾ സംഹാരകാൎയ്യം എത്ര കൌശലത്തോടുകൂടി ശില്പ

കാലൻ കൊത്തപ്പെട്ടിരിക്കുന്നതു നോക്കുക! ഉഗ്രരൂപിയായ മഹാദേവൻ പൂണാരത്തെ ഉപേക്ഷിച്ച് അസ്ഥിമാലയെ അലങ്കാരമായി ധരിച്ചതായും വരദാനത്തോടുകൂടിയിരുന്ന കയ്യിൽ ശൂലം ധരിച്ചതായും മൂന്നു ലോകങ്ങളേയും ഏതൊരു ത്രിശൂലത്തിന്റെ അഗ്രഭാഗത്തിൽ സ്ഥാപിക്കപ്പെട്ടിരുന്നുവോ ആ ത്രിശൂലം വളഞ്ഞു വാളായിത്തീർന്നിരിക്കുന്നതായും ഏതൊരു കയ്യിൽ അഭയമുദ്ര ഉണ്ടായിരുന്നുവോ ആ കയ്യ് ത്രിപുരാസുരന്റെ തലമുടി പിടിച്ചിഴക്കുന്നതായും കൊത്തിയിരിക്കുന്നത് എത്ര ഭംഗിയായിരിക്കുന്നു. ത്രിപുരവധം നടക്കുന്നു. സത്വരജസ്തമോഗുണങ്ങളുടെ ധർമ്മങ്ങളുന്നതിന്നു ഭംഗം വരുന്നു. വാത്സല്യമൂർത്തി തന്നെയാണ് ഉഗ്രമായ സംഹാരമൂർത്തി."

ബ്രാഹ്മണർ ഗുഹയുടെ ഉള്ളിലെല്ലാം സഞ്ചരിച്ചു. എല്ലാഭിക്കിലും ചുമരുകളിൽ ദേവദേവിമാരുടെ വിഗ്രഹങ്ങൾ കൊത്തിവെച്ചിട്ടുണ്ട്. ഇതെല്ലാം ഒരു കൃഷ്ണശിലയിൽ കൊത്തീട്ടുള്ളതാണ്. ബ്രാഹ്മണർ ഈ ഗുഹയിൽ തന്നെ രാത്രി കഴിച്ചുകൂട്ടി.

പിറേറദിവസം അവർ വേറെ ഒരു ദ്വീപിൽ പോയി. ഇതിന്റെ പേർ ചെറദ്വീപ് എന്നായിരുന്നു. ഈ ദ്വീപും ഒരു കൃഷ്ണശിലയിൽനിന്ന് ഉണ്ടായതും പർവ്വതമയവും ആയിരുന്നു. അതിൽ മൂന്നു ഗുഹകൾ ഉണ്ടാക്കപ്പെട്ടിട്ടുണ്ട്. ഒന്നിൽ ധ്യാനസ്ഥനായ ബുദ്ധദേവന്റെ രൂപവും മറെറാന്നിൽ ശചീദേവിയോടുകൂടിയ ഇന്ദ്രന്റെ രൂപവും മൂന്നാമത്തേതിൽ പാർവ്വതിയോടുകൂടിയ മഹാദേവന്റെ രൂപവും കൊത്തിവെച്ചിട്ടുണ്ട്.

വൃദ്ധൻ ഓരോന്നായി ആ മൂന്നു ഗുഹകളേയും കാട്ടിക്കൊടുത്ത് എല്ലാററിലും വിശേഷമായ ബുദ്ധദേവന്റെ ഗുഹയിലേക്കു മടങ്ങിവന്ന് ഇങ്ങിനെ പറഞ്ഞു: "ഈ മൂന്നു ഗുഹകളിൽ സൃഷ്ടിയേയും രക്ഷയേയും സംബന്ധിച്ചുള്ള സകല വ്യാപാരങ്ങളും മൂർത്തിമത്താക്കിവെച്ചിട്ടുണ്ട്. ആദ്യത്തെ ഗുഹയിൽ മേഘവാഹനനായ ഇന്ദ്രൻ മിന്നൽപ്പിണരിന്നു തുല്യയായ ശചിയോടുകൂടിച്ചേർന്നു മഴ പെയ്യിപ്പിച്ചു സസ്യസമൃദ്ധിയുണ്ടാക്കിത്തീർക്കുന്നു. രണ്ടാമത്തെ ഗുഹയിൽ ശക്തിയോടുകൂടിയ മഹാദേവൻ ശ്രമസാദ്ധ്യങ്ങളായ സകല വ്യാപാരങ്ങളേയും നിർവ്വഹിച്ച യോഗിനീരൂപയും അറുപത്തിനാലു കലാവിദ്യകളുടെ അധിഷ്ഠാത്രിയുമായ വിദ്യയാൽ പരിവൃതനായി ഇരിക്കുന്നു. ഈ മൂ

നാമത്തെ ഗ്രന്ഥയിൽ ബുദ്ധദേവൻ ആന്തരദൃഷ്ടികൊണ്ടു സൃഷ്ടിയുടെ ചരമഫലത്തെ കണ്ടറിഞ്ഞു ജ്ഞാനാനന്ദമയനും ക്ഷേമമയനും ആയിത്തീൎന്നിരിക്കുന്നു.''

കെ. കുഞ്ഞുണ്ണിനായർ ബി. എ., ബി. എൽ.

---

# ജാതികളും വൃത്തിമൎയ്യാദകളും.

---

മണ്ണാൻപാട്ട് — (തോററം)

പോയ്വരട്ടേ പോയ്വരട്ടേ ഏഴാമാനന്ദപൊങ്കോടിയാളെ കോവിക്കലോളം. പാർവണ്ണന്നമ്പോക്ഷതിരപുറമേറുന്ന പൊന്മകനും പോകാമല്ലോ എന്നു വഴിപുറപ്പെടുന്നു. ഓടുന്നു പോക്ഷതിര വഴിമണ്ടുന്നു പോക്ഷതിര ഏഴാമാനന്ദപൊങ്കോടിയാളെ കോവിക്കലോളം. പോക്ഷതിരവളർകഴത്തിൽകിടക്കുന്ന കോടാർമണിയുടെ നാദം കേട്ടു ഏഴാമാനന്ദഇട്ടിഏളമാതുപൊങ്കോടിയാള്. പടിപ്പാതിൽ തട്ടിത്തുറന്നു അടിതെളിയാരാധന കഴിച്ചു വെള്ളിവിളക്കും കുളത്തിവെച്ച് നടുകുഴിഞ്ഞതിന പത്തിനിമെത്തയും തട്ടിത്തടംവിരിച്ചു പൊന്മകൻെറ വരവും നോക്കി നിലപാക്കുമ്പോൾ പൊന്മകനും പോക്ഷതിരയും വെള്ളിത്തലവണിമിററത്തു നിവിരെചെന്നു വഴിപുറപ്പെട്ടു പൊന്മകനും പോക്ഷതിരയും കണ്ട വേശപ്പെണ്ണുണ്ട് പവിഴവായിൽ പുഞ്ചിരികൊണ്ടു ചിരിച്ച് ഓടിക്കൂടെച്ചെന്നു കൈപിടിച്ചു പൊന്മകനെ കയമരത്തിന്മേൽ കാരിയക്കാരനേയും കെട്ടിച്ച് പോക്ഷതിരയെക്കെട്ടുന്ന പച്ചെടീക്കററിയോടെ പോക്ഷതിരയേയും കെട്ടിച്ച് പൊന്മകനെക്കൊണ്ടകത്തുകൊള്ളിച്ചു ചന്ദനക്കതിർകട്ടിന്മേൽകൊണ്ടന്നരയിരുത്തി. അപ്പോൾ ചോദിച്ചു പൊന്മകൻ ആരെയാകുന്നു വേശപ്പെണ്ണേ എവരെയാകുന്നു വേശപ്പെണ്ണേ കാരിയക്കാര എന്നു ചോദിച്ചു. കിഴക്കേ കൊല്ലത്തു ചങ്ങാതിയുടെ കാരിയാനയാകുന്നു. കേട്ടുകൊണ്ടാലും എൻെറ വേശപ്പെണ്ണേ കിഴക്കെകൊല്ലത്തു പൊന്മകൻെറ വരവൊഴിക്കേണം ഞാൻ നിൻകോവിക്കൽ അമൃത്ഭോജനം കഴിച്ചു താമസിക്കേണമെങ്കിൽ. അതിയതിനെക്കേട്ടു വേശപ്പെണ്ണുങ്ങ കടമേപടി

യെ വിളിച്ചുകൂട്ടി കിഴക്കംകൊല്ലത്തു ചങ്ങാതിയോട ചൊല്ലുകൂട്ടേണ മെന്നു കല്പിച്ചു. ഇന്നും നാളയും അടുത്ത പിററന്നാളും അതിനടുത്ത പിററന്നാളും ഇങ്ങോട്ടു വരണ്ടാ എന്നു ചൊല്ലുകൂട്ടേണം. ഇരുപത്തെട്ടുനാളിൽ തീണ്ടാഴ്മയാകുന്നു എനിക്ക് എന്നു ചൊല്ലുകൂട്ടിക്കോളൂ. ആയതിനെക്കേട്ട കടലോടിയുണ്ട് കാരിയാനയെ അഴിച്ച് കാരിയാനപ്പുറമേറി കിഴക്കംകൊല്ലത്തയ്ക്കു കൊണ്ടുപോകുന്നു. ആയതിനെക്കണ്ട കിഴക്കംകൊല്ലത്തു ചങ്ങാതിയുണ്ട് എന്തേ കാരിയാനയെ ഇങ്ങോട്ടു കൊണ്ടുപോന്നു എൻെറ കടലോടി? ഇന്നും നാളയും അടുത്ത പിററന്നാളും അതിനടുത്ത പിററന്നാളും തീണ്ടാഴ്മയാകുന്നു. ആനയ്ക്കു തീൻ കൊടുക്കുവാനും ആനയ്ക്കു തണ്ണീർ കൊടുക്കുവാനും താക്കോത്തക്കററം വരികകൊണ്ട് ഇങ്ങോട്ടു കൊണ്ടുപോന്നു പൊന്മകനെ! കടലോടി ഇങ്ങോട്ടു പോന്നതിൻശേഷംകൊണ്ട് കിഴക്കംകൊല്ലത്തു പൊന്മകൻ മനസ്സാൽ നിരുപിക്കുന്നു. ഇരുപത്തെട്ടു നാൾക്കല്ലേ തീണ്ടാഴ്മയുള്ളൂ. ആഴ്ചയിൽ രണ്ടു തീണ്ടാഴ്മയുണ്ടോ എന്നു മനസ്സാൽ നിരുപിച്ചു എഴാമാനന്ദംപെണ്ണൊടിവേശപ്പെണ്ണിൻെറ കോവിക്കൽ ആരാണെന്നറിഞ്ഞില്ലല്ലോ. കാരിയാനയെ തുരടഴിച്ചു വക്കക്കയറിട്ടുകെട്ടി കരുവെള്ളിക്കോലാലെ കയ്യിലേന്തി കാരിയാനപ്പുറമേറി ആനച്ചവിട്ടുംചവുട്ടി അറിയട്ടാതംകോപം പൂണ്ടന്ന് എടത്തെരുവു നോക്കീട്ടിതാ വഴിപോകുന്നു. എടത്തെരുവിലെപ്പോർപടിക്കൽച്ചെന്ന് വേശപ്പെണ്ണേ അലഞ്ഞുലഞ്ഞുവിളികൊള്ളുന്നോരു നേരത്തിങ്കൽ. വടക്കംകൊല്ലത്തു പൊന്മകനെ കട്ടിൻചുവട്ടിൽ ഒളിപ്പിച്ച് ആരുമെന്നു വിളിയുംകേട്ട് ഓമെന്നോടിപ്പുറത്തുവന്നു. പടിസാക്ഷതുറക്കാണ് എൻെറ വേശപ്പെണ്ണേ! ഇരുപത്തെട്ടുനാളിൽ തീണ്ടാഴ്മയാകുന്നു എനിക്ക്. പടിസാക്ഷ തള്ളിത്തുറന്നില്ലെങ്കിൽ കാരിയാനയെക്കൊണ്ടിപ്പോൾ പടിതള്ളിക്കും ഞാൻ. നിനക്കു തീണ്ടാഴ്മയാണെങ്കിൽ എനിക്കു തീണ്ടാഴ്മയില്ലാ എൻെറ വേശപ്പെണ്ണേ! പടിസാക്ഷതള്ളിത്തുറന്നില്ലെങ്കിൽ കാരിയാനയെക്കൊണ്ടു പടിതള്ളിക്കും ഞാൻ. എന്നു ചൊല്ലി കാരിയാനയെക്കൊണ്ടു പടിയും തള്ളിച്ച് അങ്ങോട്ടു കടക്കുമ്പോൾ കാരിയാനയെക്കണ്ട പോക്കുതിരയുണ്ട്, കുതിരകുമ്മട്ടംചാടി കുതിരത്തുരടും പൊട്ടിച്ച് മണിക്കിണററിൽ വീണുപൊലിഞ്ഞുപോയി. ആരെയാണടി വേശ

പ്പെണ്ണേ എവരെയാണെടി വേശപ്പെണ്ണേ പാർവണ്ണൻപോക്കുതിര ഇതുവാകുന്നു? ആയതിനെക്കേട്ട വേശപ്പെണ്ണുണ്ട് തലയും കീഴിട്ടുനിന്നു കേഴിക്കൊണ്ട് ചന്ദനക്കതിർകട്ടിന്മേൽ ചെന്നിരുന്നനേരത്തു നനച്ച വെച്ച എലിയെപ്പോലെയുണ്ട് കിടുകിടന്നനെ വിറതുടങ്ങി പൊന്മകൻ. ആയതിനെക്കണ്ടു കിഴക്കുംകൊല്ലത്തു പൊന്മകനുണ്ട് വടക്കുംകൊല്ലത്തു പൊന്മകനെ എത്തിപ്പിടിച്ചു പൊന്മകൻ. കട്ടിൻചോട്ടിന്നിങ്ങുപിടിച്ചു പൊന്മകൻ കട്ടിന്മേൽകൊണ്ടങ്ങരയിരുത്തുന്നു. പേടിക്കേണ്ട ചങ്ങാതി ഭയപ്പെടേണ്ട ചങ്ങാതി ചങ്ങാതിയോടുള്ളൊരു പരിഭവമില്ലല്ലൊ. എൻെറാരുവൻ ചങ്ങാതി നീയല്ലാമെങ്കിൽ ആനക്കോലാലെ ഞാൻ കുമകുമച്ചേനേ! എൻെറാരുവൻ ചങ്ങാതി നീയല്ലാമെങ്കിൽ മുമ്മറത്തെ പല്ലുഞാനടത്തിയേനേ ഇപ്പോൾ. ഇനിക്ക വേണ്ട ചങ്ങാതിയിവൾ നിനക്കാവട്ടെ. എന്നു ചൊല്ലി കാരിയാനയും ചങ്ങാതിയും പടികടന്നിതാ പോകുന്നു. വടക്കുംകൊല്ലത്തല്ല വഴിപോകുന്നു ചങ്ങാതി. വടക്കുംകൊല്ലം പൊന്നുംപോർവടി നോക്കി നിവിരേ ചെന്നു വഴിപുറപ്പെട്ടു. കേട്ടുകൊണ്ടാലോ എൻെറ വടക്കുംകൊല്ലത്തു നല്ലമ്മേ നിങ്ങടെ മകൻ വാണിഭക്കച്ചവടത്തിനായി പറഞ്ഞയച്ചിട്ട് ഏഴാമാനന്ദത്തെരുവിൽ ഉണ്ടൊറങ്ങി താമസിക്കുന്നല്ലൊ എൻെറ നല്ലമ്മേ. നിങ്ങടെ ഒരുവൻ മകനല്ലയെങ്കിൽ അടിമുടി പാദം വരെ കുമകുമച്ചേനേ നല്ലമ്മേ. അയർക്കാന്തക്കത്തിയാലേ കുത്തിഞാൻ പിണമുടിച്ചേനേ നല്ലമ്മേ. മുമ്മുഴം കച്ച ചീന്തി നാടകശാലയിൽ ഞാൻ പിണം തൂക്കിയേനെ എൻെറ നല്ലമ്മേ! ആയതിനെക്കേട്ട നല്ലമ്മയുണ്ട് പച്ചക്കടയെടുത്തു മുത്തുവടിയെടുത്തു ഏഴാമാനന്ദത്തെരുവിലോളം ഓടുന്നു നല്ലമ്മയുണ്ട്. നല്ലമ്മയുടെ വരവുകണ്ട പൊന്മകനുണ്ട് കമ്പിട്ടമ്പടി ചാടി താനിരങ്ങും വയൽഭൂമിയോടിക്കടന്നു. വാണിഭപ്പീടികയിൽ വന്നരയിരിക്കുന്നു. കേട്ടുകൊണ്ടാലോ എൻെറ ഏഴാമാനന്ദവേശപ്പെണ്ണേ എൻെറ മകനുണ്ടോ നിൻകോവിക്കൽ? എന്താണെടൊ നല്ലമ്മേ ഏതാകുന്നു നല്ലമ്മേ നിങ്ങടെ മകൻ എൻ കോവിക്കലൊ എന്നു ചൊല്ലി. എന്തുകൊണ്ടറിഞ്ഞു ഏടോ നല്ലമ്മേ നിങ്ങടെ മകൻ എൻ കോവിക്കലൊണെന്ന്. നീയണിഞ്ഞിരിക്കുന്ന ആടചേലാഭരണം നിനക്കാരാനും

തന്നതോ നിനക്കുള്ളതോ? കയ്യണിഞ്ഞിരിക്കുന്ന കനകവള്ള വിരൽ പത്തിനു മണിമോതിരം നിനക്കുള്ളതോ മകളേ നിനക്കാരാനും തന്നുള്ളതോ? എന്റെ മകന്റെ കയ്യിന്മേൽ കിടക്കുന്ന എട്ടുകെട്ടി എഴുപത്തിരണ്ടു കൽപതിച്ച നാഗഞ്ചുരുൾ മണിമോതിരം നിനക്കു പേർത്തണിവാനെവിടുന്നു കിട്ടി എന്റെ പൊന്മകളെ? അയതിനെക്കേട്ടു വേശപ്പെണ്ണുണ്ട് പവിഴവായിൽ പുഞ്ചിരിപ്പൂണ്ടു ചിരിച്ചു നേരത്തു വേശപ്പെണ്ണിന്റെ അല്ലിത്തിരുമുടി പിടിച്ച് അടിക്കൊരാറായിരം മുടിക്കു മുവ്വായിരം എങ്ങും എഴുനൂറായിരം കുമകുമസ്സുന്നോരു നേരത്തിങ്കലുണ്ട്. അയ്യോ എന്റെ നല്ലമ്മേ നിങ്ങടെ മകൻ തന്ന ആടചേലാഭരണവും കഴുത്തിനുക്കഴുത്ത് മാറിനു മാർത്താലി കസ്സു രണ്ടും കനകവള്ള വിരൽ പത്തിനു മണിമോതിരം ഇതാ കിടക്കുന്നു എന്നു ചൊല്ലി ഊരിക്കൊടുത്തു വേശപ്പെണ്ണ്. ഇതുകൊണ്ടൊന്നും പോരാ എന്റെ വേശപ്പെണ്ണേ എന്റെ മകനെ നീ കാട്ടിത്തന്നില്ലെങ്കിൽ അടിയടിക്കേണ്ടു മകളെ ഞാൻ കുമകുമക്കേണ്ടുമകളെ ഞാൻ നിങ്ങടെ മകനെ ഞാൻ വാണിഭപ്പീടികയിൽ കാട്ടിത്തരാം എന്റെ നല്ലമ്മേ! വേശപ്പെണ്ണു മുമ്പിലും നല്ലമ്മ പിമ്പിലുമായിട്ടു നല്ലമ്മയെക്കൊണ്ടു കച്ചത്തലയും പിടിപ്പിച്ചു വാണിഭപ്പീടിക നോക്കി ഇതാ പോകുന്നു. വാണിഭപ്പീടികയിൽ ചെല്ലുന്നേരത്തു അരയിരിക്കുന്നു വടക്കംകൊല്ലത്തു പൊന്മകൻ. നല്ലമ്മയിനെക്കണ്ടു പൊന്മകനുണ്ട് എണീറ്റുനിന്നാചാരോപചാരം ചെയ്യുമ്പോൾ. മതി മതി എന്റെ മകനെ ആചാരോപചാരം ഇപ്പോൾ. ഇപ്പോൾ പോകേണം നീ വടക്കംകൊല്ലത്തോളം. പൊലിപ്പുറ വലിച്ചിട്ടു തല്ലുന്നു നല്ലമ്മ നാരായം വലിച്ചിട്ടെറിയുന്നു നല്ലമ്മ. നാഴി നാരായം തല്ലിത്തകർക്കുന്നു. ഓടുന്നു പൊന്മകൻ വഴി നടക്കുന്നു പൊന്മകൻ വടക്കംകൊല്ലത്തു നല്ലച്ഛൻ കാക്കൽ ചെന്നു കേഴുന്നു. പാണ്ടികശാലയൊക്കെ അടച്ചുപൂട്ടി നല്ലമ്മ വാണിഭച്ചെറുപിള്ളരെ ഒക്കെപ്പറഞ്ഞയക്കുന്നു. വാണിഭച്ചെറുപിള്ളരെയൊക്കെ പറഞ്ഞയച്ചിട്ടു നല്ലമ്മ പാണ്ടികശാലക്കു കൊണ്ടു തീക്കൊളുത്തുന്നു. പാണ്ടികശാലയിലൊക്കെ തീക്കൊടുത്തിട്ടു നല്ലമ്മ വടക്കംകൊല്ലം നോക്കീട്ടിതാ വഴിപോകുന്നു. വടക്കംകൊല്ലത്തു നിവിരേ ചെന്നിട്ടു നല്ലമ്മ വടക്കംകൊല്ലത്തു നല്ലച്ഛനോടു പട

പറയുന്നു. വടക്കംകൊല്ലത്തു പൊന്നകൻ വാണിഭം വിററു നിധി നേടുവാൻ പോയിട്ട നല്ലച്ചാ വിററുണ്ടു പോരേണ്ട യോഗമായല്ലൊ. എന്തുതടൊ നല്ലമ്മേ ഏതുതടൊ നല്ലമ്മേ എൻെറ മകനെ എന്തു കുമകുമച്ച നല്ലമ്മേ. കെമച്ചിട്ടല്ല നല്ലച്ചാ അവൻ കേഴുന്നിത്, ഏഴംമാനന്ദ വേശപ്പെണ്ണിനെ കാണാത്ത മൂലംകൊണ്ടാണ്. അടക്കയാവുന്ന കാലത്തല്ലെ മടിയിൽ വെച്ചൂട്ട നല്ലമ്മേ കഴുങ്കാവുന്ന കാലത്തു തിരിച്ചു വെക്കേണ്ടേ എൻെറ നല്ലമ്മേ. എന്നാലിനി നമ്മുടെ മകൻ പിടിയാതകയ്യു പിടിക്കുംമുമ്പെയും കുടിക്കാത്ത കഞ്ഞി കുടിക്കും മുമ്പയും കയറാത്ത തിണ്ണ കയറുംമുമ്പയും തൊടുവരുതാത്ത കുളം തൊടുകുംമുമ്പയും നൊമ്മടെ മകനു ഒരു മകളെ മാലവെച്ചു കൊണ്ടുവരണമെന്നു കല്പിച്ചു. ആയതിന്നു വേണ്ടുന്ന ഒരുക്കപ്പാടുകളൊക്കെ ഒരുക്കുട്ടേണമെൻെറ നല്ലച്ചാ. വെയിൽ തടുക്കുവാൻ വെള്ളോട്ട വെയിൽക്കുടയും കുത്തിപ്പിടിപ്പാൻ ചിത്രദണ്ഡം പോർവടിയും കാല്ക്കിടുവാൻ പുള്ളിച്ചെരിപ്പും കൂട്ടുവാൻ ഈക്കദളിക്കുലയും അന്നമൂത്തു ഭോജനത്തിന്നു കാങ്കരന്തപ്പുഴയരിയും യോഗം വരുത്തിക്കൊടുത്തു നല്ലമ്മ. മകളേത്തേടിപ്പോകുന്ന എൻെറ നല്ലച്ചാ ഒരു രാശി വെച്ചു നോക്കീട്ടുവേണം പോവാനെന്നു കല്പിച്ചു നല്ലമ്മ. ആയതിനെക്കേട്ട നല്ലച്ചനുണ്ട് ഒരു കുന്നിക്കുരുവും ഒരു മഞ്ചാടിക്കുരുവും എടുത്തുവെച്ച് എന്നാൽ കേൾക്കണം എൻെറ നല്ലമ്മേ ഈ മഞ്ചാടിക്കുരു നമ്മുടെ മകനാകുന്നു. ഈ കുന്നിക്കുരു നമ്മുടെ മകനു മാലവെച്ചു കൊണ്ടുവരുന്ന മകളാകുന്നു. ഈ കുന്നിക്കുരുവിൻെറ മറവു കാണുന്നിതു പൊന്നകളുടെ തിരുമുഖിയാകുന്നു എൻെറ നല്ലമ്മേ! മഞ്ചാടിക്കുരുവൊത്ത പൊന്നകനു കുന്നിക്കുരുവൊത്ത പൊന്നകാള മാലയോഗം തികഞ്ഞു വരട്ടെ എൻെറ നല്ലമ്മേ. കടലോടിയെക്കൊണ്ടു തുക്കെട്ടും കെട്ടിയെടുപ്പിച്ച് വെള്ളോട്ടുവെയിൽക്കുടനും കയ്യിടിച്ചു നല്ലച്ചൻ പുള്ളിച്ചെരിപ്പും കാൽക്കിട്ടു ചിത്രദണ്ഡപ്പോർവടിയും കയ്യിടിച്ചു. പോയ്വരട്ടെ എൻെറ നല്ലമ്മേ മകനു മാലയോഗം തിരഞ്ഞുവരട്ടെ. അണിയാത്ര തിരുവെടയും എട വഴങ്ങി പോകാമല്ലൊ എന്നു വഴിപുറപ്പെട്ടു നല്ലച്ചനും. കമ്പിട്ടാമ്പടി ചാടി താനിക്കും വയൽത്രുമിയോടിക്കടന്നു അച്ചാലും അവൂർക്കോടിക്കടന്ന് മഞ്ചാ

ടിക്കുരുവൊത്ത മകനു കുന്നിക്കുരുവൊത്ത മകളുണ്ടോ എന്നു ചൊല്ലി മകളെത്തേടി നടന്നു നല്ലച്ചൻ. ഏഴടക്കുള്ള പുള്ളിച്ചെരിപ്പ് മൂന്നടക്കാവോളം ചവുട്ടിത്തിരഞ്ഞു. ഏഴകമ്പുള്ള ചിത്രദണ്ഡപ്പോർവടി മൂന്നു കമ്പാവോളം കുത്തിത്തിരഞ്ഞു. വെയിൽ തടുപ്പാൻ കൊണ്ടുപോയ വെള്ളോട്ടു വെയിൽക്കുട സൂര്യന്റെ ഉദയം തട്ടത്തു കീറിപ്പൊളിഞ്ഞലങ്കലയായി. ഭാഗ്യംകെട്ട മകനു വേണ്ടിട്ടു യോഗ്യംകെട്ട വഴിയൊക്കെ നടന്നു ഞാനിപ്പോൾ. ഇത്രനാളും എനിക്കു മക്കൾ ദാഹമായിരുന്നു. ഇപ്പോളെനിക്കു തണ്ണീർദാഹം പെരുതായല്ലൊ. ഋഷിമാർകുന്നം മലകേറി നോക്കുന്ന നേരത്തു തെക്കുംകൊല്ലത്തു ചെറുതായൊരു പാഴമ്പലം കാണാകുന്നു. ആക്കാണുന്ന ആരിയഞ്ചേരി പാഴമ്പലത്തിൽ ചെന്ന് അന്നമൃത്തുഭോജനം വെച്ചെനിക്ക് ഊൺ കഴിയേണമെന്നു കല്പിച്ചു. ആ കുന്നും മല കടുകടുക്കനെ കീഴ്പ്പെട്ടെറങ്ങി ചാരെയ്ക്കൊള്ളുന്നൊരു നേരത്തിങ്കലുണ്ട് ആരിയഞ്ചേരി പാഴമ്പലത്തിൽ വടക്കിനിയെന്ന മുറിത്തളത്തിൽ നല്ലച്ചനും ചെന്നരയിരുന്നു. കടലോടി അന്നമൃത്തു ഭോജനവും വെച്ചൊരുക്കുന്നൊരു നേരത്തിങ്കൽ തെക്കുംകൊല്ലത്തു നല്ലച്ചനും കടലോടിയുമുണ്ട് തെക്കുംകൊല്ലത്തു മക്കൾക്കു ഒരു മകനെ മാലയോഗം തിരഞ്ഞു പുറപ്പാടാകുന്നു. ആരിയഞ്ചേരി പാഴമ്പലത്തിൽ വന്നു തെക്കിനിയെന്ന മുറിത്തളത്തിൽ തെക്കുംകൊല്ലത്തു നല്ലച്ചനും വന്നരയിരുന്നു. തെക്കുംകൊല്ലത്തു കടലോടി അന്നമൃത്തു ഭോജനവും വെച്ചൊരുക്കി അന്നമൃത്തു ഭോജനവും തുകിലുറങ്ങുന്നൊരു നേരത്തിങ്കൽ. വടക്കിനിയെന്ന മുറിത്തളത്തിൽ വടക്കുംകൊല്ലത്തു നല്ലച്ചൻ ആരിയക്കുളത്തു സൂരിയസ്തുതിപ്പ് സ്തുതിക്കുന്നൊരു നേരത്തിങ്കൽ. തെക്കിനിയെന്ന മുറിത്തളത്തിൽ കിടന്ന് ആരിയക്കുളത്തു സൂരിയസ്തുതിപ്പിന്റെ ഒന്നൊന്ന് അരും പൊരുളാലെ പൊരുൾ തിരിക്കുന്നു തെക്കുംകൊല്ലത്തു നല്ലച്ചൻ. അപ്പോൾ ചോദിച്ചു വടക്കുംകൊല്ലത്തു നല്ലച്ചൻ. ആരതുപോലെ എവരാകുന്നു തെക്കിനിയെന്ന മുറിത്തളത്തിൽ കിടന്ന് അരുമ്പൊരുൾ ഒന്നൊന്നും പിഴയാതെ തിരിക്കുന്നത്? തെക്കുംകൊല്ലത്തു നല്ലച്ചനും കടലോടിയുമാകുന്നു. എവിടെക്കായി പോകുന്നു എന്റെ നല്ലച്ചാ തെക്കുംകൊല്ലത്തൊരു മകളിരിപ്പുണ്ടല്ലൊ അവളെ വ്യാഴാഴ്ച അസ്തമിച്ച് വെള്ളിയാഴ്ച വെളുക്കുംമുമ്പിൽ കാളാധ്യൂളികനെന്ന പടജ

നിച്ച നില്പാകുന്നു. അവൾക്കൊരു മകനെ മാലവെപ്പാനായി തിരഞ്ഞു പോകുന്നു. അതിനെക്കേട്ട നല്ലച്ചനുണ്ട് തെക്കിനിയെന്ന മുറിത്തളത്തിൽ ചെന്നിരുന്ന് ഞാൻ വടക്കുംകൊല്ലത്തു നല്ലച്ചനാകുന്നു എന്റെ നല്ലച്ചാ. വടക്കുംകൊല്ലത്തൊരാരോമലുണ്ണിപ്പൊന്മകനുണ്ട്, അവനൊരു മാല തിരഞ്ഞു പുറപ്പെട്ടു എന്റെ നല്ലച്ചാ. എന്നാൽ നൊമ്മളിരുവരും ആദിയാകുന്ന തെക്കുംകൊല്ലത്തുചെന്ന് മകളെക്കണ്ടു മനം തെളിഞ്ഞു കായക്കത്തി ഗുണദോഷവും കഴിഞ്ഞു പോരാമെന്റെ നല്ലച്ചാ. നല്ലച്ചന്മാരിരിവരും കടലോടിമാരും കൂടി രണ്ടു പൊന്നിനോടകത്തിൽ കരയേറി. മുമ്പേല്ലു പോകുന്ന പൊന്നിനോടകത്തിൽ തെക്കുംകൊല്ലത്തു നല്ലച്ചനും കടലോടിയും, അതുക്കും പിന്നിൽ പോകുന്ന പൊന്നിനോടകത്തിൽ വടക്കുംകൊല്ലത്തു നല്ലച്ചനും കടലോടിയും. ഉപ്പുകടൽ ഉയർക്കടൽ തണ്ണീർ താമരക്കടൽ നീലചോല സമുദ്രപ്പേരാറോടിക്കടന്ന് തെക്കുംകൊല്ലത്തു കീഴ്ക്കടവിൽ നിവിരെ ചെന്നു വഴിപുറപ്പെട്ടു. തെക്കുംകൊല്ലത്തു കന്ദർമാളികപ്പുറത്തിരിക്കുന്നു തെക്കുംകൊല്ലത്തു മകളു്. പൊന്നിനോടകം കണ്ടു തെക്കുംകൊല്ലത്തു മകളുണ്ട് നമ്മുടെ കീഴ്ക്കടവേ എന്തെല്ലാം തോണി പോകും എന്റെ നല്ലമ്മേ! ഉപ്പുവഞ്ചി പോകും മകളെ, കാലച്ചങ്ങാടം പോകും മകളെ! ഉപ്പുതോണി കണ്ടാൽ ഞാനറിയും നല്ലമ്മേ, കാലച്ചങ്ങാടം കണ്ടാൽ ഞാനറിയും. ഒക്കേലും മുമ്പു വരുന്ന പൊന്നിനോടകത്തിൽ പീലിപ്പൊരുക്കൊട ഉയരെ പിടിച്ചിട്ടുണ്ട് നല്ലമ്മേ. അതുക്കും പിന്നാലെ വരുന്ന പൊന്നിനോടകത്തിൽ വെള്ളോട്ടു വെയിൽക്കുട ഉയരെ പിടിച്ചിട്ടുണ്ട് നല്ലമ്മേ! നിനക്കൊരു മാലതേടി വരുമെന്നതാകിൽ മകളെ വീട്ടുപൃഷ്ഠിമയോടെ ഇരുന്നുകൊണ്ടാലും. ആരാണു നല്ലമ്മേ മാലതേടുവാൻ പോയത് ആരാണു നല്ലമ്മേ മാലതേടുവാൻ പറഞ്ഞയച്ചത്? മാലതേടുവാൻ പോയതു നല്ലച്ചൻ മകളേ, മാലതേടുവാൻ പറഞ്ഞയച്ചതു ഞാനാണു മകളെ എന്നു കല്പിച്ചു തെക്കുംകൊല്ലത്തു നല്ലമ്മ. എന്തു തന്നിട്ടു വെറുത്തു നല്ലമ്മേ! ഉടുപ്പാൻ തന്നിട്ടു വെറുത്തോ എന്റെ നല്ലമ്മേ! വാത്സല്യസഭാവം തന്നിട്ടു വെറുത്തോ എന്റെ നല്ലമ്മേ! തലയ്ക്കോലപ്പെണ്ണു തന്നിട്ടു വെറുത്തോ എന്റെ നല്ലമ്മേ! ഇവയൊന്നും തന്നു വെറുത്തിട്ടല്ല എന്റെ മകളെ! ഏഴരാണ്ടെന്നെളുവയസ്സനി

നക്ക്, പതിററരാണ്ടെന്ന വീരപുരുഷൻ വന്ന് എഴുമുതാലി കൂട്ടി മാലവെച്ചല്ലാതെ കണിയും കസ്തൂട്ടും നല്ലതല്ല മകളെ! പട്ടന്മാർ കണ്ടാൽ പ്രാവിപ്പോവും ബ്രാഹ്മണർ കണ്ടാൽ ശപിക്കുകളയും. എന്നു പറഞ്ഞു മകളുടെ മനവും കൂടി എണക്കി. നല്ലമ്മ പറഞ്ഞിന വാചകം മുന്നടങ്ങുംമുമ്പിൽ നല്ലച്ചന്മാരിരുവരും വന്ന് കിഴക്കിനിയെന്ന പൂന്തളത്തിൽ വന്നു നിലപാക്കുന്നു. ആയതിനെക്കണ്ടു നല്ലമ്മയുണ്ട് വെള്ളിശ്രീകിണ്ടിയിൽ തണ്ണീർകോലവും കൊടുത്തു വെള്ളി യാവണപ്പലകയും വലിച്ചിട്ട് വായ്ക്കുരസമ്പ്രയോഗംകൊണ്ടു യോഗം വരുത്തി നല്ലമ്മ. അപ്പോൾ പറഞ്ഞു വടക്കുംകൊല്ലത്തു നല്ലച്ചൻ ദാറിക്കും തണ്ണീർകോലം കുടിക്കേണമെന്നു കല്പിച്ചു. തണ്ണീർകോലം കുടിക്കേണമെങ്കിൽ ഞാൻ തേടിവന്ന മകൾ കയ്യാലെ തണ്ണീർ കുടിക്കുള്ളു എന്നു കല്പിച്ചു. ആയതിനെക്കേട്ടു നല്ലമ്മയുണ്ട് മകളെ ഒരു കിണ്ടി തണ്ണീർ കൊണ്ടുകൊടുക്കേണമെന്നു കല്പിച്ചു. അപ്പോൾ പറഞ്ഞുമകൾ കുളിർകാതു കുത്തി വളർത്തീട്ടില്ലല്ലോ നല്ലമ്മേ! ഓമനത്തിരുമുടി കോതിവളർത്തീട്ടില്ലല്ലോ നല്ലമ്മേ! മാറത്തു കൊങ്ക മുതിന്നിട്ടില്ലല്ലോ നല്ലമ്മേ! അതുകൊണ്ടും ... മകളെ ... വന്ന മാല അകത്തിക്കളയല്ലേ മകളെ! ആയതിനെക്കേട്ടു മകളുണ്ട് ഒരു കിണ്ടി തണ്ണീരും എടുത്തു വടക്കുംകൊല്ലത്തു നല്ലച്ചനു കൊണ്ടുകൊടുക്കുമ്പോൾ തണ്ണീരിൽ നോക്കി നിഴൽനോക്കുന്നു നല്ലച്ചൻ. വടക്കുംകൊല്ലത്തയ്യന്റെ മകളും മതി, നാട്ടിലെക്കെന്റെ മകനും മതി. ഈ മകളെ മാലവെച്ചു കൊണ്ടുപോയാൽ തെക്കുംകൊല്ലത്തയ്യ ഗുണപ്പൊരുത്തമുണ്ടോ എന്നും വടക്കുംകൊല്ലത്തയ്യ ഗണപ്പൊരുത്തമുണ്ടോ എന്നും നാളോലനാൾക്കണിയാനെ വരുത്തി നല്ലരാശി നന്മുഹൂർത്തം എണപ്പൊരുത്തം ഗുണപ്പൊരുത്തം കല്യാണം മംഗലംചെയ്യാൻ ഗുണദോഷവുംകൂടി അറിയേണമെന്നു കല്പിച്ചു. ആയതിനെക്കേട്ടു തെക്കുംകൊല്ലത്തു നല്ലച്ചനോടെ രാശിവെച്ചു നോക്കുമ്പോൾ ഗണപ്പൊരുത്തമില്ല; ഗുണപ്പൊരുത്തമില്ല വടക്കും ... ട് ... തെളിയാനുള്ള യോഗമില്ല. വടക്കുംകൊല്ലത്തയ്യ മാലവെച്ചു കൊണ്ടുപോനാൽ നാടുകെട്ടു വീടുകെട്ട് നാലില്ലം ... കെട്ട് സ്ത്രീധനമെന്ന കാൽച്ചിലമ്പു രണ്ടും പണമുള്ള പാണ്ടിയൻനാട്ടിൽ കൊണ്ടുപോയി കക്കാതെ കളവുകേ

ട് പിടിച്ചുകെട്ടി വീരഭണ്ഡാരപ്പോർക്കുഴവേറുവാനുള്ള യോഗമുണ്ട്. അതിനെക്കേട്ട തെക്കുംകൊല്ലത്തു നല്ലമ്മ ചുണ്ട് അയ്യോ എൻെറ നാൾക്കണിയാനെ ആക്കാണ നോക്കുന്നതു എന്നു ചോദിച്ചു. നൂറെറാന്നു പുള്ളിപ്പുതുപ്പൂണമെടുത്തു കച്ചത്തലക്കൽ മുടിഞ്ഞുകെട്ടി നല്ലച്ചന്മാർ കാണാതെകണ്ട് നാള്ളോല നാൾക്കണിയാനു കൊണ്ടുകൊടുത്തു. എന്താണ കണിയാനെ പറയുന്നതു എന്നു ചോദിച്ചു നല്ലച്ചൻ. വടക്കുംകൊല്ലത്തു നിന്നിങ്ങോട്ടു മാലവെച്ചു കൊണ്ടുവരാൽ ഈ ചോണാടു കേറിത്തെളിയാനുള്ള യോഗമില്ല എന്നു കച്ചു. ഇവിടുന്നങ്ങോട്ടു കൊണ്ടുപോയാലൊ എൻെറ നാൾക്കണിനെ? ഗണപ്പൊരുത്തമുണ്ട് ഗുണപ്പൊരുത്തമുണ്ട് മംഗല്യപ്പൊരുത്തമുണ്ട് വടക്കുംകൊല്ലം ചോണാടു കേറിത്തെളിയാനുള്ള യോഗവുമുണ്ട്.

---

# ഞങ്ങളുടെ വായനശാല.

---

### ഒരു പിതൃഭക്തൻെറ സ്വാത്മത്യാഗം. *

ഇതു ഒരു പുതിയ മണിപ്രവാളകാവ്യമാണ്. പൂർവ്വഭാഗം, ഉത്തരഭാഗം എന്നിങ്ങിനെ രണ്ടു ഭാഗങ്ങളായിത്തിരിച്ചിട്ടുള്ള ഈ കൃതിയിൽ ആകെ 244 പദ്യങ്ങൾ അടങ്ങിയിരിക്കുന്നു. കഥ, ശ്രീമഹാഭാരതപ്രസിദ്ധനായ സാക്ഷാൽ ദേവവ്രതൻെറ (ഭീഷ്മരുടെ) ആദിചരിത്രമാണ്. ഗംഗാവിരഹത്തിനുശേഷം തൽപ്രസാദത്താൽ കിട്ടിയ ദേവവ്രതൻ എന്ന പുത്രനോടുകൂടി ശന്തനുമഹാരാജാവു നാടുവാഴുന്ന കാലത്ത് ഒരിക്കൽ നായാട്ടിന്നായി കാട്ടിൽ പോയി. അപ്പോൾ യമുനാതീരത്തിൽവെച്ച് 'ഉച്ചൈഃശ്രവസ്സ്' എന്ന ദാശരാജൻെറ പുത്രിയായ 'കാളി' എന്ന സർവ്വാംഗസുന്ദരിയായ കന്യകയെ കാണ്മാനും, മഹാരാജാവിന്ന് അവളിൽ അനുരാഗം ജനിക്കുവാനും ഇടയായി. രാജാവ് ദാശരാജനോടു കന്യകയെ ആവശ്യപ്പെട്ടപ്പോൾ അവളിലുണ്ടാവുന്ന പുത്രന്നു രാജ്യാവകാശം കൊടുക്കാമെ

---

* ഗ്രന്ഥകർത്താവ് കിളിമാനൂർ കെ. കൃഷ്ണവാരിയർ അവർകൾ; ശ്രീരാമവിലാസം പ്രസ്സ്, ആറണ; വില ചക്രം വ

ങ്കിൽ സമ്മതമാണെന്നു മറുവടി പറഞ്ഞു. രാജാവു വലിയ പരുങ്ങലിലായി. തന്റെ പുത്രനും മഹാപരാക്രമിയുമായ ദേവവ്രതനിരിക്കേ രാജ്യാവകാശം മറെറാരാൾക്കു കൊടുക്കുവാൻ മഹാരാജാവിന്നു മനസ്സുവന്നില്ല. അതിനാൽ അദ്ദേഹം രാജധാനിയിലേക്കു മടങ്ങിപ്പോയി. എങ്കിലും 'കാളി'യുടെ സൌന്ദര്യധോരണിയിൽ മഗ്നനായ അദ്ദേഹത്തിന്റെ ഹൃദയം കാളിക്കൊണ്ടിരുന്നു. അഭിലാഷവിപ്രലംഭത്താൽ അസ്വസ്ഥനായ അദ്ദേഹത്തിന്റെ വ്യസനകാരണമറിഞ്ഞു യുവരാജാവായ ദേവവ്രതൻ ദാശരാജനെച്ചെന്നുകണ്ട്, കന്യകയെ അച്ഛന്നു ദാനം ചെയ്യണമെന്നു ആവശ്യപ്പെട്ടു. ദാശരാജന്റെ അഭിമതപ്രകാരം ദേവവ്രതൻ ഇങ്ങിനെ ഒരു സത്യവും ചെയ്തു:

"കുരുധരണിഭരിക്കുംശന്തനുക്ഷ്മാമണാളൻ-
തിരുവടിയുടെരണ്ടാംകൂറുരാജ്യാവകാശം
നിരുപമനവിടേയ്ക്കുള്ളദാശയോഷിത്തിലുണ്ടാ-
മരുമമകനുചേരാൻജ്യേഷ്ഠപുത്രൻവെടിഞ്ഞേൻ.
മമതനയനൊരിക്കൽസ്വാവകാശാർജ്ജനത്തിൽ
ശ്രമമതുതുടരായ്വാൻവേണ്ടിയാജീവനാന്തം
രമണികളുടെസംസർഗ്ഗേതരംബ്രഹ്മചര്യാ-
ശ്രമമഹിതധരിത്രീപാലനംചെയ്തുകൊള്ളാം.
വിധുധരവിധിമുഖ്യന്മാക്കുമാധാരമാംശ്രീ-
മധുമഥനപദാബ്ജത്താണുസത്യംമയോക്തം."

ഭീഷ്മമായ ഈ പ്രതിജ്ഞ നിമിത്തം 'ഭീഷ്മൻ' എന്നു വിഖ്യാതനായിത്തീൎന്ന ദേവവ്രതൻ ദാശകന്യകയെ പിതൃപാദത്തിങ്കൽ അൎപ്പിക്കുകയും പിതാവിന്റെ അനുഗ്രഹം വാങ്ങി ആജീവനാന്തം ബ്രഹ്മചൎയ്യസാമ്രാജ്യം വാഴുകയും ചെയ്തു. ഈ കഥയെ ഒരുവിധം ഭംഗിയായിത്തന്നെ മിസ്റ്റർ വാൎയ്യർ വൎണ്ണിച്ചിട്ടുണ്ടെന്നു പറയാം. കവി ഒരു വാസനക്കാരനും കുറെ വ്യുൽപത്തിയുള്ള ആളുമാണെന്ന് ഇതിലെ പല ഭാഗങ്ങളും തെളിയിക്കുന്നുണ്ട്. ദുർല്ലഭമായി വന്നുപോയിട്ടുള്ള ന്യൂനതകൾ, ഈ കവി 'സാഹിത്യപദ്ധതിയിൽ പിച്ചനടക്കാൻ ആരംഭിക്കുന്ന' ഒരു ചെറുപ്പക്കാരനാകയാൽ ക്ഷന്തവ്യമാണ്. ലോകൈകവീരനും നിത്യബ്രഹ്മചാരിയുമായ ഭീഷ്മരുടെ കഥ ഏതു രീതിയിലായാലും ആദരണീയവും അനുകരണീയവുമാകയാൽ ഈ കവിയുടെ ശ്രമം ഒട്ടും അസ്ഥാനത്തിലായിട്ടില്ലെന്നാണു ഞങ്ങളുടെ അഭിപ്രായം.

ति हेतुः । अपरवैजात्यविशिष्टसंनिकर्षस्तु स्वरूपतो घटत्वादिप्रकारकप्रत्यक्षं प्रतीति कार्यकारणभावद्वयं कल्पनीयम् । तथा च विनिगमनाविरहाद्वैजात्यद्वयाकल्पनेन लाघवाच्च पूर्वोक्तकार्यकारणभावद्वयमेव कल्पयितुमुचितमत आह अनन्तकोटीति । तथापीति चाक्षुषादिमनोवृत्तेस्स्वविषयसंयुक्तत्वरूपसिद्धान्तोपपत्तावपीत्यर्थः । मानाभावेनेति मनसस्संकोचविकासशालित्वेन विषयसंसृष्टस्यापि शरीरसंसर्गस्संभवतीत्यभिप्रायेण शरीरसंसर्गासंभवेनेति विहाय शरीरसंसर्गे मानाभावेनेत्युक्तम् । शरीरानवच्छिन्नेत्यादि चाक्षुषादिवृत्तिकालेऽपि शरीरावच्छिन्नमनोभागावच्छिन्नचित एव प्रमातृत्वमिति यस्सिद्धान्तस्तदनुपपत्तिरित्यर्थः । इति चेन्न । घटादिसंसृष्टेत्यादिसिद्धान्तानुपपत्तेरित्यन्तपाठे त्वयमर्थः । घटाद्यसंयुक्तभागावच्छेदेनैवेन्द्रिये मनस्संयुज्यत इत्यत्र शरीरावच्छिन्न मनोभागावच्छिन्नचितश्चाक्षुषादिकालेऽपि प्रमातृत्वमिति यस्सिद्धान्तस्तदन्यथानुपपत्तिरेव विनिगमिकेति विनिगमकाभावात् घटादिसंयुक्तभागावच्छेदेनापीन्द्रिये मनस्संयुज्यत इत्युक्तमसंगतम् । अत एव विषयतासंबन्धेनैव चाक्षुषादेस्संनिकर्षकार्यत्वमिति न तस्य स्वविषयावच्छिन्नत्वसिद्धिरिति मूले स च सावयवत्वात् परिणममान इति । सावयववत्वात् परिणन्तुं योग्योऽन्तःकरणाख्यो विद्याविवर्त इत्यर्थः । यद्वा परिणममान इत्यस्य यथाश्रुत एवार्थः । व्याप्य संयुक्तो भूत्वा अविच्छिन्नः देहाभ्यन्तरघटाद्यविभक्तः अवतिष्ठत इति संयुक्तो भवतीत्यर्थः । न्यायरत्नावळ्यां शरीरघटादितदन्तराळदेशेषु युगपत् संयुक्त इत्येतद्वाक्यतात्पर्यार्थकथनम् । अविच्छिन्न इति प्रतीकधारणं त्वेतदर्थलाभे तत्पदमेव प्रधानं इत्यभिप्रायेण । अत्र विशेषो लघुचन्द्रिकायामुक्तः । चक्षुरादेरिव मनसोऽपि संनिकर्षश्चाक्षुषादिकार्ये हेतुः विनिगमकाभावात् । यदि मनो न स्थूलं तार्किकादिमतवत् स्यात् तदा तस्य जीवनकाले देहात् बहिर्गमनात् न घटादिसंनिकर्षसंभवः । यदा तु युगपद्धस्तपादाद्यवच्छेदेन सुखदुःखादिना संपरिणामभागित्वेन स्थूलं तदा चक्षुरादितुल्यत्वेन तत्संनिकर्षः कथं न चाक्षुषादिहेतुः । चाक्षुषादिहेतुतावच्छेदकजातिविशेषस्य तत्रापि संभवात् । चक्षुरादेर्मनोमिश्रितत्वात् घटादिसंयुक्तचक्षुरादिभागावच्छेदेनापि तदितरचक्षुरादिभागावच्छेदेनेव विनिगमकाभावेन चक्षुरादौ मनस्संयो-

गस्य चाक्षुषाद्युत्पत्तिकाले सत्वात् घटादौ मनस्संयोगस्यावश्यकत्वाच्च । न हि मनश्चक्षुरादेरेकदेश एव संयुज्यत इति नियन्तुं शक्यते किन्तु विसर्पत्तेजोभागबहुळत्वेन तदीयसर्वभागेषु । तथा च चक्षुरादेः क्रियैव मनसो घटादिसंयोगे हेतुः । एवं च घटादौ संयुज्यमानं चक्षुरादिमिश्रितं मन एव घटाद्याकारवृत्तिः चक्षुरादिसंयोगनान्तरीयकत्वात् तज्जन्यतया व्यवह्रियते न तु सा तज्जन्येति लाघवम् । तादृशवृत्तौ चक्षुरादिक्रियाया अपि न हेतुत्वं प्रयोजनाभावात् । संयोगविशेष एव घटादिनिष्ठे तस्या हेतुत्वं तदर्थमेव चक्षुरादियुक्तमनःक्रियायां प्रमातृप्रवृत्तिरिति संक्षेप इति । विषयव्यापकमनोभागो वृत्तिज्ञानाख्यक्रियानिष्ठाभिव्यक्तिनिरूपितयोग्यतारूपत्वेन विषयस्य ज्ञानकर्मत्वसंपादक इत्याह मूले विषयव्यापक इति । अभिव्यक्तियोग्यत्वमिति वृत्तिज्ञानाख्यक्रियाया इत्यादिः । तथा च विषयव्यापकमनोभागो विषयस्य ज्ञानकर्मत्वसंपादकं यद्वृत्तिज्ञानाख्यक्रियानिष्ठमभिव्यक्तियोग्यत्वं तदभिन्न इत्यर्थः । तथा च यतोभिव्यक्तियोग्यत्वं विषयस्य ज्ञानकर्मत्वसंपादकं विषयव्यापकमनोभागश्चाभिव्यक्तियोग्यत्वं अतो विषयव्यापकतद्भागो विषयस्य ज्ञानकर्मत्वसंपादक इत्यर्थः पर्यवसन्नः । न्यायरत्नावळ्यां योग्यतारूपमिति योग्यताया रूपमित्यर्थः । स्वक्रियाविषयसंसृष्टभागोपि वृत्तिज्ञानाख्यक्रियैकदेश इति भावः । मूले कर्तृभागावच्छिन्नचिदंशस्य प्रमातृत्वमेवोक्तं न तु तत्र हेतुरतो हेतुं पूरयति प्रमानुकूलेति । स्वावच्छेदकभागस्येति शेषः । तथा च कर्तृभागावच्छिन्नेत्यादिमूलस्य देहस्थमनोभागावच्छिन्नचिदंशः प्रमानुकूलव्यापारवद्भागावच्छिन्नत्वात् प्रमातेत्यर्थः । एवमुत्तरत्रापि । सिध्यर्थमिति संपत्यर्थमित्यर्थः । प्रमातृप्रयत्नजन्यमनःक्रियायाः मनोविषयसंयोगं प्रत्येव हेतुत्वं न तु प्रमां प्रतीति बोध्यम् । प्रमायां मनोविषयसंयोगजनकमनःक्रियासंपाद्यत्वसत्वप्रदर्शनाय विषयसंसृष्टभागरूपेति प्रमास्वरूपकथनम् । प्रमातृव्यापाराविष्टत्वादिति प्रमातृप्रयत्नजन्यक्रियारूपव्यापारवत्वादित्यर्थः । कर्तृव्यापाराधीनव्यापारवत् कारणमेव करणम् । उक्तं च व्युत्पत्तिवादे काष्ठेन पचतीत्यादौ करणत्वं तृतीयार्थः । तच्च व्यापारवत्कारणत्वम् । व्यापारे कर्तृव्यापाराधीनत्वं निवेशनीयमन्यथा कर्तुरपि करणतापत्त्या चैत्रश्चैत्रेण पचति काष्ठं चैत्रेण पचतीत्यादि







കാവ്യം, ശാസ്ത്രം, പുരാണം, ഇതിഹാസം, സ്തോത്രം,

സാഹിത്യം, സംഗീതകലാവിദ്യ,

വൈദ്യം, ജ്യോതിഷഗണിതം

നോവൽ, കഥ, പ്രബന്ധങ്ങൾ, നാടകം, പ്രഹസനം, കിളിപ്പാട്ടുകൾ തുള്ളലുകൾ, കഥകളി

എന്നുവേണ്ട എല്ലാതരം പുസ്തകങ്ങളും വില്പനക്കുണ്ട്.

1. മംഗളോദയം മാസിക.
2. കേരളകല്പദ്രുമം അച്ചുകൂടം.
3. മംഗളോദയം ബുക്ക് ഡിപ്പോ.
4. മംഗളോദയം വ്യാപാരശാല.

ഇവയെസംബന്ധിച്ച അധികവിവരം വേണ്ടുന്നവർ അപേക്ഷിക്കേണ്ടും മേൽവിലാസം:—

THE MANAGER,
MANGALODAYAM CO. LTD.
TRICHUR.

**മുഹൂർത്തപദവി വ്യാഖ്യാനം 1—4—0**

ഏതു കാര്യം ചെയ്യുന്നതായാലും ആയതു ശുഭമുഹൂർത്തത്തിൽ ചെയ്താൽ അതിന്റെ ഫലം വേറെതന്നെയാണ്. ബാലശങ്കരം, വരദീപിക, ആചാരസംഗ്രഹം, കാലദീപകം മുതലായ അനേക ജ്യോതിശ്ശാസ്ത്രങ്ങളിൽ നിന്നും പ്രമാണശ്ലോകങ്ങൾ സന്ദർഭോചിതംപോലെ ഇതിൽ എടുത്തു ചേർത്തിട്ടുണ്ട്. ഈ പുസ്തകം ജ്യോതിശ്ശാസ്ത്രജ്ഞന്മാർക്കും ജാതിമതാചാരങ്ങൾ വിടാതെ നടന്നുവരുന്ന കേരളീയർക്കും വിശേഷിച്ചു കേരളീയബ്രാഹ്മണർക്കും വളരെ പ്രയോജനകരമായിട്ടുള്ളതാണ്.

**വൃത്താന്തപത്രപ്രവർത്തനം 1—0—0**

മലയാളപത്രങ്ങളിൽ ലേഖനമെഴുതുന്നവർ മുതൽ പത്രാധിപന്മാർ വരെയുള്ളവർ പണിക്കാരും അറിയേണ്ടുന്ന അനവധി കാര്യങ്ങൾ ഇതിലുണ്ട്. ഇപ്പോഴത്തെ വിദ്യാർത്ഥികൾക്കു ഇതു വായിക്കേണ്ടതൊന്നാണ്. പത്രങ്ങൾ, മാസികകൾ മുതലായതു വായിക്കുന്നവർക്കു ഇതിൽ വായിച്ചു രസിപ്പാനും ഗ്രഹിപ്പാനും ഏറെ സംഗതികളുണ്ട്.

---

**മലമ്പനി ജ്വലദോഷപ്പനി**

കഠിനമല്ലാത്ത പ്ലേഗ്.

---

ഈ രോഗങ്ങൾക്കുള്ള ഗുളികകൾ

ബലഹീനതയേയും ക്ഷീണതയേയും അകറ്റുന്ന ഗുളികകൾ

ഔഷധം ചേർത്തുണ്ടാക്കിയ വിശേഷതരമായ പാൽപ്പൊടി

ഗുഹ്യരോഗങ്ങൾക്കുള്ള തൈലം ഇതുകളെല്ലാം വില്പാൻ തയ്യാർ.

Dr. H. L. BATLIWALA,
P. O. WORLI—BOMBAY

# മംഗളോദയം കമ്പനി

ക്ലിപ്തം, തൃശ്ശിവപേരൂർ.

1080-ലെ 4-ാം റഗുലേഷനായ കൊച്ചി കമ്പനി റഗുലേഷനനുസരിച്ച്

രജിസ്റ്ററാക്കപ്പെട്ടത്

മൂലധനം ഉറുപ്പിക 1,00,000

ഈ മൂലധനത്തെ ഷേയർ 1ക്കു 10 ഉറുപ്പിക വീതം 10,000

ഷേയറുകളായി ഭാഗിച്ചിരിക്കുന്നു.

ഡയറക്ടർമാർ.

1 മഹാമഹിമശ്രീ കൊച്ചി 9-ാംകൂർ രാമവർമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട്

2 ബ്രഹ്മശ്രീ എ.കെ.ടി.കെ.എം. ചെറിയ നാരായണൻനമ്പൂതിരിപ്പാട് അവർകൾ

,, മാത്തൂർ വാസുദേവൻ നമ്പൂതിരിപ്പാട് ,,

,, കരിയന്നൂര് മനയ്ക്കൽ വാസുദേവൻ നമ്പൂതിരി ,,

,, കൂറൂര് ദാമോദരൻനമ്പൂതിരിപ്പാട് ,,

6 മ-രാ-രാ. ബഹുമാനപ്പെട്ട കവളപ്പാറ മൂപ്പിൽ നായര് ,,

,, ചങ്ങരംകോത കൃഷ്ണൻകർത്താവ് ,,

,, ടി. സി. കൃഷ്ണമേനോൻ ,,

,, കെ. കുഞ്ഞൻരാജാ ,,

ആഡിറ്റർ—പി. യജ്ഞരാമയ്യർ.

ലീഗൽ അഡ്വൈസർ—കെ. കുഞ്ഞുണ്ണിനായരവർകൾ ബി.എ., ബി.എൽ.,

ഹൈക്കോർട്ടു വക്കീൽ, തൃശ്ശിവപേരൂർ.

മാനേജർ—സി. കുഞ്ഞിരാമൻമേനോൻ.

കമ്പനിയുടെ പ്രധാന ഉദ്ദേശങ്ങൾ.

വളരെ ഉപകാരപ്രദങ്ങളും, ദുർല്ലഭങ്ങളും, ഇതുവരെ അച്ചടിക്കാത്തവയുമായ വിവിധവിഷയങ്ങളിലുള്ള സംസ്കൃതപുസ്തകങ്ങളും മലയാളപുസ്തകങ്ങളും, വിശിഷ്ടരീതിയിൽ അച്ചടിച്ചു പ്രസിദ്ധംചെയ്യുന്നതിനും, മററു പുസ്തകങ്ങൾ അബദ്ധംകൂടാത്ത വിധത്തിൽ അച്ചടിച്ചു പ്രസിദ്ധംചെയ്യുന്നതിനും അച്ചടിസംബന്ധമായിട്ടുള്ള ബൈൻറു മുതലായ പ്രവൃത്തികൾ സുകുമാരരീതിയിൽ നടത്തേണ്ടതിനും വേണ്ടി ഏററവും ഉയൎന്ന സ്ഥിതിയിൽ കമ്പനിവകയായ കേരളകല്പദ്രുമം അച്ചുകൂടത്തെ പരിഷ്കരിച്ചു നന്നാക്കുക.

2 ദേവനാഗരത്തിലും, മലയാളത്തിലും, ഇംഗ്ലീഷിലും മിതമായ നിരക്കിന്മേൽ സകല അച്ചടിപ്രവൃത്തികളും വൃത്തിയായി നടത്തിക്കൊടുക്കുകയും സാദർവാരു (സ്റ്റേഷനറി) മുതലായ സാധനങ്ങൾ ഉണ്ടാക്കിയും വാങ്ങിയും വ്യാപാരം നടത്തുകയും ചെയ്ക.

3 മംഗളോദയം മാസിക അതിൻെറ ഉദ്ദേശങ്ങൾ ഉൽകൃഷ്ടസ്ഥിതിയിൽ സാധിക്കത്തക്കവണ്ണം പരിഷ്കരിച്ചു നടത്തുകയും ചെയ്ക.

4 പല ഭാഷയിലുള്ള പുസ്തകങ്ങൾ വരുത്തിയും അച്ചടിച്ചും കമ്പനി വക ഇപ്പോഴുള്ള ബുക്കഡിപ്പൊ പരിഷ്കരിക്കുക.

ഷേയറുകൾ ഇനിയും വില്പാനുണ്ട്. ഷേയർ ചേരുവാൻ ഇഷ്ടപ്പെടുന്നവർ രേഖാമൂലമായി ഉടനെ മാനേജർക്ക് അറിവുകൊടുക്കേണ്ടതാണ്.

THE MANGALODAYAM CO. LTD. TRICHUR.

പുസ്തകം ൧൧ ലക്കം ൪



# മംഗളോദയം

൧൦൯൪ മിഥുനം.



## സുധാബിന്ദു.

രസകരവും, ഹൃദയാകർഷകവുമായ ഒരു സാമുദായിക നോവൽ.

ശ്രീമാൻ ആർ. സി. ദത്ത് അവർകളുടെ ഒരു ശ്രുതിപ്പെട്ട നോവലിന്റെ തർജ്ജമ.

ദാമ്പത്യജീവിതത്തെ ഇതിലധികം ഫലിതത്തോടെ വിവരിക്കുവാൻ പ്രയാസമാണ്.

ഒരു പേരെടുത്ത ഗദ്യകാരനായ മിസ്റ്റർ കുന്ദത്തു ജനാർദ്ദനമേനവനാണ് ഗ്രന്ഥകാരൻ. പുസ്തകം അച്ചടിച്ചു തുടങ്ങിയിരിക്കുന്നു. കടലാസ്സിന്റെ ദുർഭിക്ഷം നിമിത്തം കുറച്ചു കോപ്പികൾ മാത്രമേ ഇപ്പോൾ അച്ചടിക്കുന്നുള്ളൂ. ആവശ്യക്കാർ താഴെ പറയുന്ന മേൽവിലാസത്തിൽ അപേക്ഷിക്കുക.

മാനേജർ, മംഗളോദയം കമ്പനി, തൃശ്ശിവപേരൂർ.

## വിഷയവിവരം.







# മംഗളോദയം.

൧൦൮൯ മിഥുനം.


## മംഗളം.

വീഴുമ്പൂഞ്ചോലയിൽച്ചിന്നിപ്പുതുമലർവിതറിക്കൊണ്ടുവല്ലാതെവിദ്യു-
ല്ലോലംമെയ്യിട്ടുലച്ചാവിധമിടയിലിടംകയ്യിനാൽമുണ്ടുതാങ്ങി
ച്ചേലത്തുമ്പൊട്ടുകാലിൽത്തടയുമൊരുവിധംഗാൻചിയത്ത്രമത്താൽ
ബാലപ്പൂന്തിങ്കൾചൂടുംശിവയുടെശുഭമാംകന്ദുകക്രീഡകാക്കും.

തോരണത്തു പരമേശ്വരമേനോൻ.

## രശനോപമയും ഏകാവലിയും.

'സദൃശമതനുമാകൃതേഃ പ്രയത്നം
തദനുഗുണാമപരൈഃ ക്രിയാമലംഘ്യാം
ദധദലഘു തപഃ ക്രിയാനുരൂപം
വിജയവതീം ച തപസ്സമാം സമൃദ്ധിം.'

(കിരാതാർജ്ജുനീയം 10 സ. 13 ശ്ലോ.)

ആകൃതിക്കു സദൃശമായ പ്രയത്നം, പ്രയത്നത്തിന്നനുരൂപമായ ക്രിയ, ക്രിയക്കു തക്കതായ തപസ്സ്, തപസ്സിനു സമമായ സമൃദ്ധി



എന്നിങ്ങിനെ പിടിച്ചുവിട്ട മട്ടിൽ മുമ്പുമുമ്പു പറഞ്ഞതിനു പിമ്പുപിമ്പു വരുന്നതു മുറക്കു വിശേഷണമാകുന്നതിനാൽ 'യഥാപൂർവ്വം പരസ്യവിശേഷണതയാ സ്ഥാപനേ ഏകാവലീ' എന്ന അലങ്കാരസർവ്വസ്വവചനമനുസരിച്ചു പ്രസ്തുതപദ്യത്തിലെ അലങ്കാരം ഏകാവലിയാണെന്നു മല്ലി

നാഥമഹോപാദ്ധ്യായൻ പറയുന്നു. മല്ലിനാഥോക്തി യുക്തിയുക്തമല്ലെന്നു പറഞ്ഞു ചിലർ ഇവിടെ രശനോപമ എന്ന അലങ്കാരത്തെയാണു് സ്ഥാപിക്കുന്നതു്. മുമ്പുമുമ്പുള്ള ഉപമേയങ്ങൾക്കു പിമ്പുപിമ്പുള്ളവ ഉപമാനങ്ങളാകുമ്പോഴാണല്ലോ രശനോപമയ്ക്കു പ്രവേശമുണ്ടാകുന്നതു്. സാഹിത്യദർപ്പണലക്ഷണമനുസരിച്ചു നോക്കുമ്പോൾ പ്രകൃതത്തിൽ രശനോപമയ്ക്കേ പ്രസക്തി കാണുന്നുള്ളു. അപ്പോൾ മതഭേദം മൂലം ഏകത്ര ഏകാവലിയ്ക്കും രശനോപമയ്ക്കും പ്രാപ്തിയുണ്ടാകുന്നതിനാൽ, തന്നിവാരണാർത്ഥം അവയ്ക്കു വിവിക്തമായ വിഷയങ്ങൾ കല്പിച്ചുകൊടുക്കേണ്ടി വന്നിരിക്കുന്നു. അതിനു, 'ഔപമ്യവിവക്ഷയുള്ളേടത്തു രശനോപമ, അതില്ലാത്തേടത്തു് 'ഏകാവലി' എന്നിങ്ങിനെ ഭേദം കല്പിച്ചാൽ മതിയാകും. അങ്ങിനെയാകുമ്പോൾ നോക്കേണ്ടതു പ്രകൃതത്തിൽ ഔപമ്യവിവക്ഷയുണ്ടോ ഇല്ലയോ എന്നുള്ളതാണു്. സദൃശസമാദിപദങ്ങൾ പ്രയോഗിച്ചുകാണുന്നതിനാൽ ഔപമ്യവിവക്ഷയുണ്ടെന്നും, അതുകൊണ്ടു രശനോപമയാണു വരുന്നതെന്നും ഏകാവലിയാണെന്ന മല്ലിനാഥന്റെ അഭിപ്രായം അസമഞ്ജസമാണെന്നും വന്നുകൂടുന്നുണ്ടു്. ഇങ്ങിനെയാണു് എതിർകക്ഷികളുടെ വാദത്തിന്റെ നില.

മററു ചിലർ മല്ലിനാഥമതത്തെത്തന്നെ സ്ഥാപിച്ചും കാണുന്നുണ്ടു്. എങ്ങിനെയെന്നാൽ— "സദൃശമതനുമാകൃതേഃ" എന്നതിലെ സദൃശസമാദിപദങ്ങൾ ഉപമാപരങ്ങളല്ല. അങ്ങിനെയാണെങ്കിൽ, രണ്ടും മൂന്നും പാദങ്ങളിൽ അനുഗുണാനുരൂപപദങ്ങളെ പ്രയോഗിക്കാമായിരുന്നില്ല. അവയ്ക്കു സാദൃശ്യാർത്ഥമൊട്ടില്ലതാനും. അതിനാൽ സദൃശസമശബ്ദങ്ങൾ ആനുരൂപ്യാർത്ഥത്തെയാണു് കുറിക്കുന്നതെന്നു സിദ്ധമായി. ആനുരൂപ്യം എന്നതു് അനുകൂലത്വം, അവിരുദ്ധത്വം, അനാപകർഷകത്വം എന്നീവക അർത്ഥങ്ങളിൽ പര്യവസാനിക്കുകയും ചെയ്യുന്നു. സ്വതവേ ഉൽകൃഷ്ടമായ ആകൃതിയ്ക്കു ഹീനമായ വ്യാപാരങ്ങളാൽ അപകർഷം ഉളവാകുന്നതാണല്ലോ. ആകയാൽ ഔപമ്യവിവക്ഷയില്ലാത്ത പ്രസ്തുതസ്ഥലത്തു രശനോപമാലങ്കാരം വരുവാൻ തീരെ ന്യായമില്ല. ഏകാവലിയാകുന്നു വരുന്നതെന്നും നിശ്ചിതമായി. സ്വസമാനാധികരണമായ സ്വാവിരോധ

പ്രയത്നാദികളാകുന്ന ഉത്തരോത്തരവിശേഷണങ്ങൾ വഴിയായി പൂർവ്വപൂർവ്വവിശേഷ്യങ്ങൾക്കു വൈശിഷ്ട്യം കല്പിച്ചിരിക്കുന്നതിനാൽ ഏകാവലിക്കു മാത്രമെ പ്രകൃതത്തിൽ പ്രവേശമുള്ളു. എന്നാൽ—

'ആകാരസദൃശപ്രജ്ഞഃ പ്രജ്ഞയാ സദൃശാഗമഃ
ആഗമൈസ്സദൃശാരംഭഃ പ്രാരംഭസദൃശോദയഃ.

(രഘുവംശം 1 സ.)

എന്നിങ്ങിനെ ഏതൽഛായാനുസാരികളായ പദ്യങ്ങളിലെ സദൃശാദിപദങ്ങൾക്ക് ആനന്തര്യാത്ഥകത്വമല്ലാ ഉള്ളത്. അവിടെ ഔപമ്യാത്ഥമേ വരുവാൻ തരമുള്ളു. അല്ലെങ്കിൽ 'തുല്യാത്ഥൈരതുലോപമാഭ്യാം തൃതീയാന്യതരസ്യാം' (2. 3. 12.) എന്ന പാണിനീയസൂത്രമനുസരിച്ച 'പ്രജ്ഞയാ,' 'ആഗമൈഃ' എന്നിതുകളിൽ വന്നുകാണുന്ന തൃതീയാവിഭക്തിക്കു സാംഗത്യമുണ്ടാകുവാൻ തരമില്ല. തുല്യാത്ഥകങ്ങളായ ശബ്ദങ്ങളുടെ യോഗത്തിൽ മാത്രമെ തൃതീയ വരികയുള്ളു. തുല്യാത്ഥകത്വമില്ലെങ്കിൽ ശേഷഷഷ്ഠിയാണ് വരുവാൻ ന്യായമുള്ളത്. ആകയാൽ 'ആകാരസദൃശേ'ത്യാദിസ്ഥലങ്ങളിൽ ഔപമ്യവിവക്ഷ അപരിഹാൎയ്യമായിരിക്കകൊണ്ടു രശനോപമ തന്നെയാകുന്നു വരുന്നത്. 'സദൃശമതനുമാകൃതേഃ' എന്നാദിയായ കിരാതാൎജ്ജുനീയശ്ലോകത്തിലാകട്ടെ ഔപമ്യവിവക്ഷാവിരഹം ഹേതുവായിട്ട് ഏകാവലിതന്നെ വരുന്നു. രഘുവംശപദ്യവ്യാഖ്യാനത്തിൽ ഏകാവലിയെപ്പററി മിണ്ടാതെ മല്ലിനാഥൻ കിരാതാൎജ്ജുനീയവ്യാഖ്യാനത്തിൽ മാത്രം അതിനെ വിവരണംചെയ്തു ലക്ഷണം ഘടിപ്പിച്ചിരിക്കുന്നതും ഇതുകൊണ്ടുതന്നെയാകുന്നു.

വാസ്തവത്തിൽ ഇവിടത്തെ സദൃശാദിപദങ്ങൾ ഔപമ്യവാചികളായിരുന്നാൽത്തന്നെയും വിരോധമില്ല. അങ്ങിനെയാകുമ്പോൾ രശനോപമക്കു വിഷയമായിത്തീരുമെങ്കിലും പ്രസ്തുതപദ്യത്തിൽ യഥാപൂർവ്വം പരത്തിനു വിശേഷണത്വം നൽകിയിരിക്കുന്നതുകൊണ്ട് അലങ്കാരസൎവ്വസ്വകാരോക്തരീത്യാ ഏകാവലിക്കും ന്യായമായ പ്രസക്തിയുണ്ട്. അതിനാൽ മല്ലിനാഥോക്തി ഇപ്പോഴും യുക്തംതന്നെ. പക്ഷെ രണ്ടലങ്കാരങ്ങൾക്കും സങ്കരമാണെന്നേയുള്ളു. മററു ചില അലങ്കാരങ്ങളും ഇതിന്നുമന്നം അന്യോന്യസംകീൎണ്ണങ്ങളായി

ക്കാണുന്നുണ്ടല്ലോ. എന്നാൽ മല്ലിനാഥൻ ഇവിടെ രശനോപമൈ കാവലികൾക്ക സങ്കരമാണെന്ന് എന്തുകൊണ്ടു പറഞ്ഞില്ല? എന്നുണ്ടെങ്കിൽ അതിനു കാരണം രശനോപമ അത്രത്തോളം സ്പഷ്ടമായി പ്രതിഭാസിക്കുന്നുണ്ടെന്നതിനാൽ അനുക്തവേദ്യമാണെന്നുള്ളതാകുന്നു.

അപ്പോൾ, ആകപ്പാടെ വന്നുകൂടുന്നതു രശനോപമൈകാവലികൾക്ക തമ്മിൽ ഭേദം തന്നെ ദുർല്ലഭമാണെന്നാകുന്നുവല്ലോ. എന്നാൽ വ്യക്തമായ ഭേദം ഉണ്ടെന്നുതന്നെ ധാരാളം തെളിയിക്കാവുന്നതാണ്. പൂർവ്വപൂർവ്വോപമേയോപമാനകമായ ഉത്തരോത്തരൌപമ്യം രശനോപമയും, വിശേഷണീഭവദുത്തരോത്തരമായ പൂർവ്വപൂർവ്വപദാത്ഥം ഏകാവലിയും എന്നിങ്ങിനെ സുവ്യക്തമായ സ്വരൂപഭേദവും ഇവയ്ക്കു കാണാവുന്നതാണ്. സ്വരൂപഭേദമുണ്ടെന്നു സമ്മതിക്കാമെങ്കിലും രണ്ടിനും വിവിക്തമായ വിഷയങ്ങൾ കിട്ടുകയില്ലല്ലോ എന്നു ശങ്കിക്കുവാനും ന്യായമില്ല. 'പുരാണിയസ്യാം സവരാംഗനാനിവ രാംഗനാരൂപപരിഷ്കൃതാംഗയാ' എന്നു മുതലായ പദ്യങ്ങളിൽ രശനോപമയുടെ ആക്രമണമില്ലാത്തതിനാൽ ഏകാവലിയ്ക്കു നിസ്സപത്നമായ പ്രവേശം കാണുമാറുണ്ട്. ആ സ്ഥിതിയ്ക്കു വിവിക്തവിഷയലാഭം ഇല്ലെന്നു എങ്ങിനെ പറയും? അപ്പോൾ വേറെയൊരു വാദമുണ്ട്. രശനോപമയ്ക്കു പ്രവേശം ഇല്ലാത്ത സ്ഥലത്ത് ഏകാവലിക്കു പ്രവേശം കിട്ടുമെങ്കിലും, ഏകാവലി വരാത്ത സ്ഥലം രശനോപമയ്ക്കു കിട്ടുകയില്ലെന്നു മുന്നുദാഹരണങ്ങളിൽനിന്നു വെളിപ്പെടുന്നു! അപ്പോൾ ഏകാവലിയിൽനിന്നു രശനോപമയ്ക്കു പാത്ഥക്യം കാണിയ്ക്കുന്നതെങ്ങിനെ? ശരി, അതിനും തക്ക വഴിയുണ്ട്. രശനോപമ എന്നത് ഒരു സ്വതന്ത്രാലങ്കാരമല്ല. അത് ഉപമയുടെ തന്നെ ഒരു വകഭേദമാകുന്നു. ഉപമയ്ക്കു് ഏകാവലീവിവിക്തമായ വിഷയങ്ങൾ സുലഭമാണെന്ന സംഗതി വിശിഷ്യ വിസ്തരിക്കേണ്ടുന്ന ആവശ്യമില്ല. ആകയാൽ ഏകാവലിയിൽനിന്നുള്ള പാത്ഥക്യം അവ്യഭിചരിതംതന്നെ. ഏവഞ്ച, രണ്ടിനും വിവിക്തവിഷയലാഭം നിർബ്ബാധമാണെന്നതിനാൽ അലങ്കാരവിഭാഗത്തിനും വ്യഭിചാരം പറവാനില്ല. പൃഥഗ്വിഭാഗത്തെ അനായാസേന അർഹിക്കുന്നതായ അലങ്കാരങ്ങളുടെ

വിഭിന്നമായ വിഭാഗങ്ങളിൽപ്പെട്ട ഉപമൈകാവലികൾക്കു രശനോപമാവിഷയമായി വരുന്ന ചുരുക്കം ചിലേടത്തു മാത്രം സങ്കീർണ്ണത വന്നുപോകുമെങ്കിൽത്തന്നെ അതുകൊണ്ട് അലങ്കാരവിഭാഗത്തിനു വ്യാഘാത യാതൊന്നുമില്ല.

പ്രകൃതപദ്യത്തിൽ ഏകാവലിയ്ക്കു നിർബ്ബാധമാംവണ്ണം പ്രവേശമുണ്ടെന്നു വന്നാലേ മല്ലിനാഥമതത്തിനു സാംഗത്യം ഉണ്ടായിരിക്കുകയുള്ളൂ. നിർബ്ബാധമായ പ്രവേശമില്ലെന്ന് ഏളുപ്പത്തിൽ വെളിപ്പെടുത്താം. 'യഥാപൂർവ്വം പരസ്യവിശേഷണതയാ സ്ഥാപനെ ഏകാവലീ' എന്നാണല്ലോ സർവ്വസ്വത്തിലെ സൂത്രം. എവിടെ മുൻമുന്നുള്ളവയെക്കുറിച്ചു പിൻപിന്നുള്ളവയ്ക്കു വിശേഷണത്വം കല്പിക്കനുഭവാ അവിടെയാണ് ഏകാവലി വരുന്നത്. വിശേഷണത്വം സ്ഥാപനം കൊണ്ടോ, നിവർത്തനംകൊണ്ടോ കല്പിക്കാവുന്നതാണെന്നു ആ സൂത്രത്തിൻെറ വിവരണത്തിൽ പറഞ്ഞുകാണ്മാനുണ്ട്.

> 'പുരാണിയസ്യാം സവരാംഗനാനി
> വരാംഗനാരൂപപരിഷ്കൃതാംഗയാ
> രൂപംസമുന്മീലിതസദ്വിലാസ-
> മസ്ത്രംവിലാസഃ കുസുമായുധസ്യ.'

എന്ന ദിക്കിൽ മുൻമുന്നുള്ള വരാംഗനാരൂപാദികളെക്കുറിച്ചു പിൻപിന്നുള്ള വരാംഗനാരൂപവിലാസാദികൾ വിശേഷണത്വേന സ്ഥാപിക്കപ്പെട്ടിരിക്കുന്നതെങ്ങിനെയോ, അങ്ങിനെ പ്രസ്തുതസ്ഥലത്ത് ഉത്തരോത്തരങ്ങൾക്കു പൂർവ്വപൂർവ്വനിരൂപിതമായ വിശേഷണത്വം നിബന്ധിക്കപ്പെട്ടുകാണുന്നില്ല. നേരേമറിച്ചു മുന്നുള്ളതുകൾക്കു പിന്നുള്ളതുകളെക്കുറിച്ച് ഉപമാദ്വാരാ ഉള്ള വിശേഷണത്വം മാത്രമേ കല്പിക്കപ്പെട്ടുകാണുന്നുള്ളൂ. അതുകൊണ്ടു മല്ലിനാഥോക്തദിശാ പ്രസ്തുതശ്ലോകത്തിൽ ഏകാവലി വരുവാൻ ന്യായമെങ്ങിനെ? ശരി. മുൻകാണിച്ച സർവ്വസ്വസൂത്രലക്ഷണത്തിൽ പറഞ്ഞിട്ടുള്ള വിശേഷണത്വം എന്നതു പ്രകാരതാരൂപമായിട്ടല്ലാ വിവക്ഷിക്കപ്പെട്ടിരിക്കുന്നതെന്നോർക്കണം. ഉൽകർഷാധായകത്വരൂപമായ വിശേഷണത്വമത്രേ വിവക്ഷിതമായിട്ടുള്ളത്. സ്വരൂപമാത്രേണ ജ്ഞാതമായിട്ടുള്ള

വസ്തുവിനു യാതൊന്നിൻെറ സംബന്ധംകൊണ്ടാണോ വൈശിഷ്ട്യം തോന്നുന്നത്, അതത്രെ വിശേഷണമാകുന്നത്. അതുകൊണ്ടാണ് പിൻപിന്നുള്ളവസ്തു മുൻമുന്നുള്ളവയെക്കുറിച്ചുള്ള ഉൽകൎഷാധാനത്തിനു ഹേതുത്വം കല്പിക്കുന്നേടത്ത് ഏകാവലി എന്നു പറയുന്നത്. 'വിമർശിനീ'കാരൻ, പൂൎവ്വോത്തരാങ്ങൾക്ക പരസ്പരാനുഷംഗം ഉള്ളതിനാൽ ഏകപംക്തിരൂപമായിട്ടുള്ളത് ഏകാവലി എന്നു സംജ്ഞയ്ക്കു് അൎത്ഥയോജനം ചെയ്യുന്നു. ഇവിടെ വൎണ്ണ്യനായ അൎജ്ജുനനിലുള്ള ആകൃതി-പ്രയത്ന-ക്രിയാ-തപഃ-സമൃദ്ധികൾ സാമാനാധികരണ്യേന വൎണ്ണനമാകുമ്പോൾ ഉത്തരോത്തരത്തിനു പൂൎവ്വപൂൎവ്വാപേക്ഷ്യവൎണ്ണനമായാലും പൂൎവ്വപൂൎവ്വത്തിനു തത്തത്സദൃശമായ ഉത്തരോത്തരത്തോടുള്ള സാമാനാധികരണ്യത്തിൻെറ ബലത്താൽ ഉൽകൎഷം അവഗമ്യമാനമാകുന്നുണ്ട്. അപ്പോൾ ആകൃത്യാദികളിൽ മുൻമുന്നുള്ളവയെക്കുറിച്ചു പിൻപിന്നുള്ളവയായ പ്രയത്നപ്രഭൃതികൾക്ക വിശേഷണഭാവം പ്രകാരവിശേഷ്യഭാവാഭാവത്തിലും അവ്യാഹതം തന്നെയാണ്.

> 'ചന്ദ്രായതേശുക്ലരുചാപിഹംസോ
> ഹംസായതേചാരുഗതേനകാന്താ
> കാന്തായതേസ്പൎശസുഖേനവാരി
> വാരീയതേസ്വച്ഛതയാവിഹായഃ'

എന്നിത്യാദികളിൽ പൂൎവ്വോപമയിലെ വ്യക്തിക്ക തന്നെയാണ് ഉത്തരോപമയിൽ ഉപമാനത്വം അല്ലെങ്കിൽ പൂൎവ്വോത്തരപദാൎത്ഥങ്ങൾക്ക് അന്യോന്യസംബന്ധവശാലുളവായ കാദാചിൽക്കമായ പ്രകൃഷ്ടത്വം വിവക്ഷിതമാകുന്നത്. അവിടെ രശനോപമയുണ്ടെങ്കിലും ഏകാവലിയില്ലല്ലോ എന്നുണ്ടെങ്കിൽ, വേണ്ട; ഇല്ലെങ്കിൽ ഹാനിയെന്തുള്ളു? പ്രകൃതത്തിലാകട്ടെ ഏകാവലീപ്രസംഗം എങ്ങിനെയും അഭംഗം തന്നെ. അതുകൊണ്ടുതന്നെയാണ് ഏകാവലിയ്ക്കും രശനോപമയ്ക്കും വിവിക്തമായ വിഷയം സുലഭമാണെന്ന് ആദ്യം പറഞ്ഞത്.

'ശൃംഖലാരൂപേണ വിശേഷണവിശേഷ്യങ്ങൾക്കുള്ള സംബന്ധം ഏകാവലി' എന്നു ലക്ഷണം കാണിച്ചിട്ടു രസഗംഗാധരകാരൻ ഇങ്ങിനെ പറയുന്നു:— "പൂൎവ്വപൂൎവ്വത്തിന് ഉത്തരോത്തരത്തെക്കുറിച്ചുള്ള വിശേഷ്യത്വേനയും, വിശേഷണത്വേനയും വരുന്നതാകയാ

ഏകാവലി രണ്ടുവിധത്തിലുണ്ട്. സ്ഥാപകത്വം, അപോഹകത്വം എന്ന രണ്ടുവിധം ഭേദത്താൽ അതിൽ ആദ്യവിഭാഗം പിന്നെ ദ്വിവിധമായ്ചമയുന്നു. സ്ഥാപകത്വം എന്നാൽ സ്വസംബന്ധത്താലുള്ള വിശേഷ്യതാവച്ഛേദകമായ നിയാമകത്വമാകുന്നു. സ്വവ്യതിരേകത്താൽ ഉള്ള വിശേഷ്യതാവച്ഛേദകരൂപമായ വ്യതിരേകബുദ്ധിയുടെ ജനകത്വമാണ് അപോഹകത്വം.''

'സ്വച്ഛാന്ധിതോയഃ സ്വഹിതാത്ഥദശീ
ഹിതംചതദ്യത്രുപരാനപക്രിയാ
പരേചതേ യേശ്രിതസാധുഭാവാ
സാസാധുതായത്ര ചകാസ്തികേശവഃ'

ഇത്യാദ്യുദാഹരണത്തിൽനിന്നു, ഏകാവലീലക്ഷണനിവിഷ്ടമായ വിശേഷണത്വം പ്രകാരതാരൂപേണ മാത്രമേ കാണപ്പെടുന്നുള്ളു. എങ്കിലും അലങ്കാരങ്ങളുടെ കാൎയ്യത്തിൽ മതഭേദം ബഹുലമായ്ക്കാണുന്നതിനാൽ വിമശിനീകാരോക്തദിശാ സൎവ്വസ്വാഭിമതവും ഏകാവലീലക്ഷണനിവിഷ്ടവുമായ വിശേഷണത്വം ഉൽകഷാധായകത്വരൂപം തന്നെയാകുന്നു. സൎവ്വസ്വകാരനും രസഗംഗാധരകാരനും തമ്മിൽ തന്നെ ഗണ്യമായ അഭിപ്രായഭേദം കാണുന്നുണ്ടല്ലോ. മുമ്പുമുമ്പുള്ളവയെക്കുറിച്ചു പിമ്പുപിമ്പുള്ളവയ്ക്കുള്ള വിശേഷണത്വത്തിൽ മാത്രമേ ഏകാവലിയുള്ളുവെന്നാണ് സൎവ്വസ്വകാരന്റെ മതം. വിശേഷ്യത്വത്തിലും ആകാമെന്നത്രേ രസഗംഗാധരകാരന്റെ ആശയം.

'ധൎമ്മേണബുദ്ധിസ്തവദേവശുദ്ധാ
ബുദ്ധ്യാനിബദ്ധാസഹസൈവലക്ഷ്മീഃ
ലക്ഷ്മ്യാ ചതുഷ്ടാ ഭുവി സൎവ്വലോകാ
ലോകൈശ്ചനീതാ ഭുവനേഷുകീൎത്തിഃ'

എന്ന ഈ ശ്ലോകം ഉദാഹരിച്ച് ഇതിൽ പൂൎവ്വത്തോടു അവ്യവഹിതമാംവണ്ണം ഉത്തരോത്തരത്തെ വിശേഷിപ്പിച്ചിരിക്കുന്നതായി വിവരിച്ചിരിക്കുന്നു. അതിനാൽ രസഗംഗാധരകാരാദി നവീനന്മാരുടെ മതപ്രകാരവും പ്രകൃതത്തിൽ ഏകാവലിയെ സാധിക്കാവുന്നതാണ്. പിൻപിനുള്ള പ്രയത്നാദികളെക്കുറിച്ചു മുൻമുന്നുള്ള ആകൃത്യാദികൾക്കു പ്രകാരതാരൂപമാണെങ്കിലും വിശേഷണത്വം സുവ്യക്തമാകുന്നുണ്ട്. ആകയാൽ പ്രാചീനപക്ഷത്തിലും അൎവ്വാചീനപക്ഷത്തിലും

പ്രകൃതത്തിൽ മല്ലിനാഥമതപ്രകാരം ഏകാവലിയാണ് അലങ്കാരം എന്നു പറയുന്നതിൽ യാതൊരു വിരോധവുമില്ല. ഇങ്ങിനെയാണ് ഈ പദ്യത്തിലെ അലങ്കാരത്തെപ്പററി രാജശ്രീ ഒതതീർത്ഥകസ്തൂരിരംഗനാഥപണ്ഡിതരുടെ അഭിപ്രായം.

ശ്രീമാൻ അപ്പാശർമ്മവിദ്യാവാചസ്പതിയുടെ ആശയം താഴെ കാണിക്കുന്നതിന്നുമാകുന്നു:—

വാദഗ്രസ്തമായ 'സദൃശമതനുമാകൃതേഃ' എന്നാദിയായ പദ്യത്തിൽ അലങ്കാരം ഏകാവലിയാണെന്ന മല്ലിനാഥോക്തിയുടെ യുക്തതയെ സമർത്ഥിച്ചിട്ടുള്ള പണ്ഡിതതീർത്ഥൻ അതിലെ സദൃശാദിപദങ്ങൾക്ക് ഔപമ്യപരത്വമില്ലെന്നും, ആനുകൂല്യവാചകത്വമാണുള്ളതെന്നും പറഞ്ഞുകാണുന്നു. ഔപമ്യപരത്വം ഇല്ലാത്തപക്ഷം രശനോപമയും വരുവാൻ തരമില്ല. എന്നാൽ ഇവിടെ ഒന്നാമതായാലോചിക്കുവാനുള്ളതു സദൃശാദിപദങ്ങൾക്ക് ഔപമ്യപരത്വം ഉണ്ടോ എന്നുള്ളതാണ്. ഉണ്ടെങ്കിൽ അത് ആരാലെങ്കിലും അംഗീകൃതമായിട്ടുണ്ടോ എന്നാണ് രണ്ടാമതു നിരൂപിക്കുവാനുള്ളത്. ഈ നിരൂപണംകൊണ്ടു വാദഗ്രസ്തമായ വിഷയത്തിന്റെ തീരുമാനം ഏതാണ്ടു വരുന്നതാണല്ലൊ. സദൃശപദത്തിന് അനുകൂലാർത്ഥം മാത്രം അംഗീകരിക്കുന്നതിനു, പിന്നീടുള്ള അനുഗുണാദിപദങ്ങളുടെ പ്രയോഗമാണ് പ്രയോജകമായിരിക്കുന്നത്. പ്രകൃതപദ്യത്തിൽ ഏകാവലിയെ സമർത്ഥിച്ചിട്ടുള്ള മല്ലിനാഥമഹോപാദ്ധ്യായൻ സദൃശപദപര്യായത്വേന തുല്യപദത്തെ വെച്ചുംകൊണ്ടു നിർവ്വിശങ്കം അതിന് ഔപമ്യവാചിത്വം വിശദീകരിക്കുന്നുണ്ട്. നിഘണ്ടുകാരന്മാരും അനുഗുണാനുരൂപപദങ്ങൾക്കു സാദൃശ്യാർത്ഥം സമ്മതിക്കുന്നില്ലെന്നില്ല. "അനുഗുണഃ സദൃശഗുണയുക്തേത്രിഷു കാന്താരതാപസാധിക്ഷുവംശകാനുഗുണൌമതൌ" എന്നു 'വാചസ്പതി' സോദാഹരണം അനുഗുണശബ്ദത്തെ വ്യാഖ്യാനിച്ചുകാണുന്നു. അതിൽനിന്നു അനുഗുണശബ്ദത്തിനു സാദൃശ്യവാചകത്വം സുസ്പഷ്ടമാകുന്നുണ്ട്. അനുരൂപശബ്ദവും ഇതിന്നുണ്ണംതന്നെയാണ്. 'രൂപമനുഗതം' എന്നു പ്രാദിസമാസം വെച്ചുകൊണ്ടാൽ മതി. 'ദേവാനാമനുരൂപാഹി ചരന്ത്യേതേമഹീതലേ' എന്നു രാമായണത്തിൽ അനുരൂപശബ്ദത്തെ സാദൃശ്യാർത്ഥത്തിൽ പ്രയോഗിച്ചിട്ടുമുണ്ട്. ശബ്ദകല്പദ്രുമത്തിൽ ശ്രീരാധാകാന്ത

ദേവൻ സാദൃശ്യവാചകതയെ സമർത്ഥിച്ചും കാണ്മാനുണ്ട്. ചരമപാദസ്ഥമായ 'സമ'ശബ്ദത്തിനു സാദൃശ്യവാചിത്വം അവ്യഭിചരിതവുമാണല്ലോ. ആകയാൽ 'സദൃശമതനുരാകൃതേഃ' എന്നാദിയായ ശ്ലോകത്തിൽ സദൃശാദിപദങ്ങൾക്ക് ഉപമാവാചകത്വാംഗീകരണം നിരവദ്യം തന്നെ. അതുകൊണ്ടുതന്നെയാണ് അതനുത്വാദിസാധാരണധർമ്മങ്ങളും ഉപാത്തമായിരിക്കുന്നത്.

ഇനി, അനുഗുണശബ്ദത്തിന് അനുകൂലമെന്നർത്ഥം വ്യാഖ്യാനിച്ച മല്ലിനാഥവചനം ശരിയാകുന്നതെങ്ങിനെയെന്നാണ് ആലോചിക്കേണ്ടത്. ആനുകൂല്യം എന്നതു സാദൃശ്യപ്രയോജകമായ ധർമ്മത്തോടുകൂടിയതാവുക എന്നുള്ളതാണ്. അപ്പോൾ സദൃശാദിപദങ്ങളുടെ ഔപമ്യപരത്വം പ്രാമാണികമായിരിക്കേ രശനോപമ ദുർന്നിവാരമാകുമല്ലോ. ആ സ്ഥിതിക്ക് ഏകാവലിയെ മാത്രം സമർത്ഥിക്കുന്നതെങ്ങിനെ? പിന്നെ പ്രയത്നാദികൾ ആകൃത്യാദികൾക്ക് ഉൽകർഷാധായകങ്ങളാണെന്നു പറയുന്നതിനു പ്രമാണം കാണുന്നില്ല. പ്രയത്നാദികളിൽ സ്വസാമാനാധികരണ്യമുള്ളപ്പോൾ സ്വാവിരോധിതയും ഉള്ളതിനാൽ ഇവിടെ ആകൃത്യാദികൾക്കുള്ള വൈശിഷ്ട്യവർണ്ണനം അംഗീകരണീയമാണെങ്കിൽ ഏതത്സമാനമായ,

'അധരഇവോക്തിർമ്മധുരാ തനുരലക്ഷ്മീരതിവപുശ്ശ്രിയാസ്സ്സ്വർണ്ണാ
തനുരിവമനോഹരാദൃഗ് ദൃഗിവമൃഗാക്ഷ്യാസ്സദസ്സ്ഥാചിരഹഃ'

എന്നതിലും ഏകാവലി വരുന്നതാണല്ലോ. ഉക്ത്യാദികൾ അധരാദിഗതമായ ഉൽക്കർഷത്തെ ഉളവാക്കുന്നവയാണ്. ആലങ്കാരികന്മാർക്ക് അതൊട്ട് അഭിമതവുമല്ല. നേരേമറിച്ചു സർവ്വരും അതിൽ രശനോപമയെയാണത്രേ സമർത്ഥിച്ചിരിക്കുന്നത്. ശ്രീവിശ്വേശ്വരപണ്ഡിതർ ആ പദ്യത്തെ അലങ്കാരകൌസ്തുഭത്തിൽ രശനോപമയ്ക്ക് ഉദാഹരണമായുദ്ധരിച്ചിട്ടുണ്ട്. ആകയാൽ പ്രകൃതസ്ഥലത്ത് ഏകാവലിയ്ക്കു ലേശവും പ്രവേശമില്ലെന്നുതന്നെ പറയാം.

അത്രയുമല്ല; ഏകാവലിയിൽ പൂർവ്വപൂർവ്വത്തെക്കുറിച്ച് ഉത്തരോത്തരത്തിനു വിശേഷണത്വേനയുള്ള സ്ഥാപനമോ, അപോഹനമോ ഉണ്ടായിരിക്കണം. വിശേഷണം എന്നതു, സ്വരൂപമാത്രേണ പ്രതീതമായ വസ്തുവിനു യാതൊന്നിൻെറ സംബന്ധബലത്താലാണോ വൈശിഷ്ട്യം തോന്നുന്നത് അതാകുന്നു എന്നു സർവ്വസമ്മതമാണല്ലോ.

ഖ്യാനത്തിൽ ജയരഥൻ പറഞ്ഞിട്ടുണ്ട്. 'സദൃശമതനുമാകൃതേഃ' എന്ന പദ്യത്തിലാകട്ടെ ആകൃത്യാദികൾ സ്വരൂപമാത്രേണയല്ലാ അവഗമ്യമാനമാകുന്നത്; പിന്നെയൊ അതനുത്വം അലംഘ്യത്വം മുതലായ ധൎമ്മങ്ങളുള്ളെങ്കിൽ ഗുണങ്ങളോടു വിശിഷ്ടമായിട്ടാകുന്നു. അതിനാൽ ഇവിടെ പ്രയത്നാദികൾക്കു വിശേഷണത്വം സംഭവിക്കുന്നില്ല. തന്മൂലം ഏകാവലിയ്ക്കും പ്രവേശമില്ല. രശനോപമയ്ക്കും ഏകാവലിക്കും തമ്മിലുള്ളഭേദം ഇതാണ്: രശനോപമയിൽ മുൻമുന്നുള്ള വസ്തു സ്വരൂപമാത്രേണയല്ലാ അവഗമ്യമാകുന്നത്; യൽകിഞ്ചിദ്ധൎമ്മവിശിഷ്ടമായിട്ടാകുന്നു. ഏകാവലിയിലാകട്ടെ മുൻമുന്നുള്ള വസ്തുക്കൾ സ്വരൂപമാത്രേണ അവഗതമായിട്ടു പിൻപിന്നുള്ള പദാൎത്ഥങ്ങളുടെ സംബന്ധബലത്താലാകുന്നു ഉൽകൃഷ്ടമായിട്ടു പ്രതീതമാകുന്നത്.

'സദൃശമതനുമാകൃതേഃ' എന്ന പദ്യത്തിൽ പ്രയത്നാദികൾക്കു വിശേഷണത്വം കല്പിച്ച കസ്തൂരിരംഗനാഥപണ്ഡിതർ ഇതിൽ 'വിമൎശിനീ'കാരോക്തമായ ലക്ഷണം സംഘടിപ്പിച്ചതെങ്ങിനെയെന്നു മനസ്സിലാകുന്നില്ല. ആകൃതിപ്രതിയോഗികമായ(ആകൃതിയുടേതു)സാദൃശ്യത്തിനു പ്രയോജകമായ അതനുത്വത്തിനു തന്നെയാണ് സ്വസംബന്ധബലത്താൽ വിശേഷണത്വം കാണുന്നത്.

ഈ പണ്ഡിതർ പറയുന്നതിന്മണ്ണം പ്രയത്നാദികൾക്കു വിശേഷണത്വം യഥാകഥഞ്ചിൽ ഉണ്ടെന്നു സമ്മതിച്ചാൽത്തന്നെ പ്രകൃതത്തിൽ ഏകാവലി വരുന്നതല്ല. മുൻമുന്നുള്ളതിനെക്കുറിച്ചു പിൻപിന്നുള്ളവസ്തു വിശേഷണത്വേന സ്ഥാപനമൊ അപോഹനമൊ ചെയ്യാലാണല്ലൊ ഏകാവലി. അതായത്, ആദ്യം വിശേഷണമായിരുന്നതു പിന്നീടു വിശേഷ്യമായും, അതിനു മറെറാന്നു വിശേഷണമായും, അനന്തരം വിശേഷ്യമായും ഭവിക്കുന്നവിധത്തിൽ എവിടെയോ ശൃംഖലവണയായി നിബന്ധിക്കുന്നത്, അവിടെയാണ ഏകാവലി. ആദ്യം വിശേഷണമായിരുന്നതിനു പിന്നീടു വിശേഷ്യത്വമില്ലെങ്കിൽ അവിടെ ഏകാവലിയില്ല. ഇവിടെ ആദ്യം വിശേഷണമായി കല്പിക്കപ്പെട്ടതു പിന്നെ വിശേഷ്യമായ്ഭവിച്ചുകാണുന്നില്ല അതിനാൽ കരുവിധത്തിലും പ്രസ്തുതശ്ലോകത്തിൽ ഏകാവലിയെ സമൎത്ഥിക്കുവാൻ വഴിയില്ല. സമഗ്രമായ ലക്ഷണങ്ങളും തികഞ്ഞിരിക്കുന്നതിനാൽ മ

ശനോപമസ്സുതന്നെയാണ് അവകാശമുള്ളത്. ആകയാൽ മല്ലിനാഥോക്തിയും യുക്തമായിട്ടുള്ളതല്ല.

ഇങ്ങിനെയാണ് അപ്പാശൎമ്മവിദ്യാവാചസ്പതിയുടെ അഭിപ്രായം. ഇവരിൽ ആരുടെ അഭിപ്രായത്തിനാണ് സാംഗത്യം എന്നു രണ്ടിനേയും പരിശോധിച്ചു പണ്ഡിതന്മാർ തീൎച്ചപ്പെടുത്തട്ടെ.

സി. ശങ്കുണ്ണിനായർ.

# പോകുവാൻ പോകുന്ന കവിതകൾ.

“ തൃശ്ശിവപേരൂർവാഴും ശിവശംഭോ ”

അമ്പിളിത്തെല്ലുംപിച്ചകമാലയും തുമ്പമാലയുംചാൎത്തിവിളങ്ങുന്ന
അമ്പിൽനല്ലതിരുമുടികാണേണം തൃശ്ശിവപേരൂർവാഴുംശിവശംഭോ
താരിൽമാനിനീകാന്തൻമുകുന്ദനും സാരസാസനൻതാനുംസുരന്മാരും
നാരദാദിമുനികൾസേവിപ്പതും തൃശ്ശിവപേരൂർവാഴുംശിവശംഭോ
ബാലചന്ദ്രനോടൊത്തുവിലസുന്ന ഫാലദേശേവിളങ്ങുംനയനവും
ലീലകോലുന്നചില്ലീയുഗളവും തൃശ്ശിവപേരൂർവാഴുംശിവശംഭോ
ആദിത്യചന്ദ്രന്മാരായ്‌വിളങ്ങുന്നോരിന്ദ്രനീലസമാനകനീനികൾ
നീലപത്മസമാനനയനങ്ങൾ തൃശ്ശിവപേരൂർവാഴുംശിവശംഭോ
ചാരുതൈലസുമസമനാസയും പാരംമിന്നുന്നദന്തവസനവും
നേരേകാണേണംദന്താവലികളും തൃശ്ശിവപേരൂർവാഴുംശിവശംഭോ
കുണ്ണുകുണ്ഡലമണ്ഡിതഗണ്ഡവും പൂൎണ്ണംമിന്നുന്നൊരാനനപത്മവും
മുന്നിലാമ്മാറുകാണായ്‌വരേണമേ തൃശ്ശിവപേരൂർവാഴുംശിവശംഭോ
കണ്ഠശോഭയുംകാളകൂടാഭയും കണ്ടാൽകൌതുകമേറുംതിരുമാറും
കണ്ടാവൂനീലകണ്ഠദയാനിധേ തൃശ്ശിവപേരൂർവാഴുംശിവശംഭോ
എപ്പൊഴുംതിരുമാറിലണിയുന്ന സൎപ്പമാലകൾപൊന്മണിമാലകൾ

പുഷ്പമാലകൾകാണായ്വരേണമേ തൃശ്ശിവപേരൂർവാഴുംശിവശംഭോ
മാനുംവെണ്മഴുവുമായുധംപരം പാരമെന്ന്യെവിളങ്ങുംതൃക്കൈകളും
മാനസതാരിലെപ്പോഴുംതോന്നേണം തൃശ്ശിവപേരൂർവാഴുംശിവശം
(ഭോ
ആലിലയ്ക്കൊത്തൊരുദരശോഭയും ചാലെമിന്നുന്നരോമാവലികളും
കാർശ്യമായുള്ളമദ്ധ്യപ്രദേശവും തൃശ്ശിവപേരൂർവാഴുംശിവശംഭോ
നാഗചർമ്മലസിതകടിതടം ഭോഗിരാജവിരാജിതകാഞ്ചിയും
നാഗരാജകരാഭങ്ങളൂരണ്ടും തൃശ്ശിവപേരൂർവാഴുംശിവശംഭോ
ചാരുതപ്പെട്ടജാനുയുഗളവും കാമബാണധിയ്ക്കൊത്ത ജങ്കാലും
ചന്തമേറുംപുറവടിനൂപുരം തൃശ്ശിവപേരൂർവാഴുംശിവശംഭോ
ഭക്തരാകുംജനങ്ങൾമനസ്സിലുള്ളജ്ഞാനമിരുൾതീർത്തുവിലസുന്ന
ഉത്തുംഗനഖചന്ദ്രികാശോഭയും തൃശ്ശിവപേരൂർവാഴുംശിവശംഭോ
ഒററക്കൊമ്പനുംതാരകവൈരിയും ആറാമില്ലാത്തഭൂതഗണങ്ങളും
ചുററുംനിന്നുസ്തുതിപ്പതുംകാണേണം തൃശ്ശിവപേരൂർവാഴുംശിവശംഭോ
ഭസ്മധൂളികൾരുദ്രാക്ഷമാലയും ഉൾസ്മിതത്തോടുചാരുകടാക്ഷവും
അസ്മദീയമംഗലങ്ങളേകേണം തൃശ്ശിവപേരൂർവാഴുംശിവശംഭോ
അസ്ഥിമാലയുംഹസ്തകപാലവും പൃഷ്ഠഭാഗേപുലിത്തോൽധരിച്ചുള്ള
വിഗ്രഹംമമകാണുമാറാകണം തൃശ്ശിവപേരൂർവാഴുംശിവശംഭോ
നൃത്തംചെയ്യുന്നനേരംബലിസുതൻ കൈത്തലത്താൽപണവമടിച്ച-
(യാൽ
ദാസ്ഥലത്തിൽവസിക്കുന്നിതെപ്പോഴും തൃശ്ശിവപേരൂർവാഴുംശിവ
(ശംഭോ
പംക്തികന്ധരഭിത്ത്യാഭവാനിതാനങ്കത്തിൽകേറുമന്നേരംസ്നേഹ-
(ത്താൽ
മന്ദംമന്ദംപുണർന്നുരസിപ്പിച്ച തൃശ്ശിവപേരൂർവാഴുംശിവശംഭോ
ബാലനാമൊരുഭൂസുരനന്ദനൻ കാലൻവന്നതുകണ്ടുഭയപ്പെട്ടു
കാലുതൊട്ടുനമിച്ചപ്പോൾരക്ഷിച്ച തൃശ്ശിവപേരൂർവാഴുംശിവശംഭോ
ബുദ്ധികൊണ്ടിന്നുബാലനുംഞാനത്രെ സിദ്ധികൂട്ടുവാൻകാലൻവരു-
(ന്നേരം
സിദ്ധാന്തംകൂടാതെന്നെയുംകാക്കേണം തൃശ്ശിവപേരൂർവാഴുംശിവശം-
(ഭോ

വെള്ളിക്കുന്നിൽവസിക്കുന്നനിന്നുടെ പള്ളിക്കാലിണനിത്യംഭജിക്കുവാൻ
ഉള്ളിൽതോന്നേണമെന്നുംമടിയാതെ തൃശ്ശിവപേരൂർവാഴുംശിവശം
സിദ്ധചാരണഗന്ധർവ്വഗുഹ്യകസാദ്ധ്യവിദ്യാധരാപ്സരോവൃന്ദവും (ഭോ
ബദ്ധമോദേനവാഴ്ത്തിസ്തുതിപ്പതും തൃശ്ശിവപേരൂർവാഴുംശിവശംഭോ
പക്ഷിരാജദ്ധ്വജാദിസമസ്തരുമിക്ഷുബാണാരിപോഭവല്പാദങ്ങൾ
അക്ഷയംഫലത്തിന്നായ്നമിക്കുന്നു തൃശ്ശിവപേരൂർവാഴുംശിവശംഭോ
ഘോരാപസ്മാരമർദ്ദനകാലത്തിൽ ഭേരീരാവംമുഴക്കിസ്സുരന്മാരും
തോഷത്താൽപുഷ്പവൃഷ്ടികളുംചെയ്തു തൃശ്ശിവപേരൂർവാഴുംശിവശംഭോ
നാരദൻവീണവായിച്ചുകിന്നര ചാരണവർഗ്ഗംനൃത്തങ്ങൾചെയ്കയും
ഗന്ധർവ്വഗണംപാടിസ്തുതിക്കയും തൃശ്ശിവപേരൂർവാഴുംശിവശംഭോ
വെള്ളിമാമലപോലെവിളങ്ങുന്ന വെള്ളക്കാളതന്നത്ഭുതകാന്തിയും
ഉള്ളിൽകാണായ്വരേണംവിശേഷിച്ചും തൃശ്ശിവപേരൂർവാഴുംശിവശം- (ഭോ
ദക്ഷിണകൈലാസത്തിൽമരുവുന്ന സാക്ഷാൽബ്രഹ്മമായുള്ളഭവാനു- (ടെ
പക്ഷഭാഗത്തിലെന്നെയിരുത്തേണംതൃശ്ശിവപേരൂർവാഴുംശിവശംഭോ
ബ്രഹ്മരാത്രദിപരാർദ്ധകാലത്തിൽ തന്മയമാമീയണ്ഡങ്ങളൊക്കയും
സംഹരിച്ചവവീണ്ടുംസൃഷ്ടിക്കുന്ന തൃശ്ശിവപേരൂർവാഴുംശിവശംഭോ
അന്ത്യകാലത്തിലന്തകാരാതേ ചന്തമേറുന്നദിവ്യശരീരത്തെ
മുന്നിലാമ്മാറുകാട്ടിത്തരേണമേ തൃശ്ശിവപേരൂർവാഴുംശിവശംഭോ
ശങ്കരശിവശംഭോമഹാദേവ ചന്ദ്രശേഖരയെന്നീത്തിരുനാമം
എപ്പൊഴുംസ്തുതിച്ചീടുവാൻതോന്നണം തൃശ്ശിവപേരൂർവാഴുംശിവ- (ശംഭോ!



# ആരോഗ്യസംരക്ഷണം.

എല്ലാവിധസുഖങ്ങൾക്കും അടിസ്ഥാനം ആരോഗ്യമാണെന്നും, ആരോഗ്യമില്ലാത്തവന്നു യാതൊരു സുഖവും വഴിപോലെ അനുഭവിപ്പാൻ സാധിക്കുന്നതല്ലെന്നും, അതുകൊണ്ട് അതിനെ രക്ഷ

ക്കുന്നതാണ് മനുഷ്യന്റെ മുഖ്യമായ മുറയെന്നുമുള്ള സംഗതി ഏറക്കുറെ എല്ലാവക്കും നിശ്ചയമുള്ളതാണല്ലോ. ആരോഗ്യരക്ഷാമാൎഗ്ഗത്തെ ശമനോപായം, നിവാരണോപായം എന്നിങ്ങിനെ വൈദ്യശാസ്ത്രത്തിൽ രണ്ടായി പറയുന്നുണ്ട്. ഇതിൽ ആദ്യത്തേതു ദീനം വന്നാൽ പരിഹരിപ്പാനുള്ള മാൎഗ്ഗവും, രണ്ടാമത്തേതു ദീനം വന്നു പിടിപെടാതെ സൂക്ഷിക്കുന്നതിന്നുള്ള മാൎഗ്ഗവുമാകുന്നു. ഇതിൽ രണ്ടാമത്തേതിന്ന് ആദ്യത്തേതിനെക്കാൾ വളരെ അധികം പ്രാധാന്യം കൂടുന്നതാണ്. അപകടത്തിൽപ്പെട്ടു നിവൃത്തിമാൎഗ്ഗം ആലോചിക്കുന്നതിനെക്കാൾ ആദ്യംതന്നെ അതിൽപ്പെടാതെ സൂക്ഷിക്കുകയാണ് ഉത്തമമെന്നു പറയേണ്ടതില്ലല്ലോ. ദൈവം നമ്മെ സൃഷ്ടിച്ചപ്പോൾ നമുക്കു സുഖമായി ജീവിപ്പാനുള്ള ചില നിയമങ്ങളും ഏൎപ്പെടുത്തിട്ടുണ്ട്. ആ വക നിയമങ്ങൾ ഊണ്, ഉറക്കം, വ്യായാമം മുതലായവയെസ്സംബന്ധിച്ചുള്ള ചില വ്യവസ്ഥകളാകുന്നു. ഇവയെ ശരിയായി അനുസരിച്ചു നടന്നാൽ നമുക്കു മിക്ക ദീനങ്ങളും വരാതെ കഴിക്കാം. നേരേമറിച്ച്, ഇവയെ ലംഘിച്ചാൽ തക്കശിക്ഷ അനുഭവിക്കാതെ ഒരിക്കലും കഴിയുന്നതുമല്ല. ഒരു സമയം രാജനിയമങ്ങളെ ലംഘിച്ചു നടന്നാലും ചിലപ്പോൾ ശിക്ഷ കിട്ടാതെ കഴിഞ്ഞു എന്നു വരാം. എന്നാൽ അതിഭക്ഷണം കഴിച്ചവന്ന് അജീൎണ്ണദണ്ഡശിക്ഷ അനുഭവിക്കാതെ ഒരിക്കലും കഴിയുന്നതല്ല. അതുകൊണ്ട് ആരോഗ്യത്തെ ആഗ്രഹിക്കുന്നവരെല്ലാം മേൽപ്പറഞ്ഞ നിയമങ്ങളെ അനുസരിക്കുകയാണ് ഒന്നാമതായി ചെയ്യേണ്ടതെന്നു തെളിയുന്നു. എന്നാൽ ഈ വിഷയത്തിൽ നമ്മുടെ അജ്ഞതകൊണ്ടും അന്ധവിശ്വാസംമൂലമായും അശ്രദ്ധയാലും മറ്റും പലവിധ വീഴ്ചകളും വന്നുകൂടുന്നുണ്ട്. ദേഹപ്രകൃതിയൊന്നും നോക്കാതെ കണ്ണിൽക്കണ്ട സാധനങ്ങൾ ഓരോന്നു തിന്നും, കുടിച്ചും, വലിച്ചും, ശരീരം മുഴുവൻ കേടുവരുത്തി, വൈദ്യന്നും മരുന്നിന്നുമായി വളരെ പണം ചിലവുചെയ്ത്, അവസാനം യാതൊരു നിവൃത്തിയും കിട്ടാതെ എത്രയോ ചെറുപ്പക്കാർ അകാലവാൎദ്ധക്യത്തേയും അകാലമരണത്തേയും പ്രാപിക്കുന്നു! എന്നാൽ നവീനപരിഷ്കാരത്തിന്റെ പ്രചാരത്തോടുകൂടി ആരോഗ്യനിയമങ്ങളെ ശരിയായി അനുസരിച്ചു നടപ്പാൻ നിവൃത്തിയില്ലാത്തതായും, എന്നല്ല, പലപ്പോഴും ലംഘിച്ചു നടക്കേണ്ടതായുമുള്ള അവ

സരങ്ങൾ ഏറക്കുറെ വന്നുചേൎന്നിട്ടുണ്ടെന്നുള്ളതു വാസ്തവംതന്നെ. എങ്കിലും ശരിയായ മുൻകരുതലോടുകൂടിയിരിക്കുന്നപക്ഷം കുറെയൊക്കെ ഭേദമുണ്ടാകുമെന്നുള്ളതിന്നു സംശയമില്ല. അതുകൊണ്ട് ഈ വിഷയത്തിൽ നാം ശ്രദ്ധവെക്കേണ്ടതായ ചില പ്രധാന സംഗതികളെക്കുറിച്ച് ഇവിടെ പ്രസ്താവിക്കുന്നത് ഒരിക്കലും അനാവശ്യമായിവരികയില്ലെന്നു വിശ്വസിക്കുന്നു. ഭക്ഷണം, നിദ്ര, വ്യായാമം, ശുചിത്വം, മനസ്സമാധാനം എന്നീ വിഷയങ്ങളെക്കുറിച്ചു മാത്രമാണ് തൽക്കാലം ഞാൻ ഇവിടെ പറയാൻ പോകുന്നത്.

എന്നാൽ ഈ വക പ്രസംഗങ്ങളിൽ ശുദ്ധവായു, ശുദ്ധജലം മുതലായ മററു വിഷയങ്ങളെക്കൂടി സാധാരണ ഉൾപ്പെടുത്താറുണ്ടെന്നുള്ളതു ശരിതന്നെ. ആരോഗ്യത്തെസ്സംബന്ധിച്ചേടത്തോളം അവക്കു വളരെ പ്രാധാന്യമുണ്ടെന്നുള്ളതിന്നും സംശയമില്ല. പക്ഷേ മലയാളികളായ നമ്മളിൽ അധികം ആളുകളുടേയും പാപ്പും കാലക്ഷേപവും പരദേശങ്ങളിലെപ്പോലെ ജനങ്ങൾ തിങ്ങിത്താമസിക്കുന്ന ഗ്രാമങ്ങളിലോ നഗരങ്ങളിലോ അല്ലാത്തതുകൊണ്ടും, ശുദ്ധവായുവും ശുദ്ധജലവും ഒരുവിധം സുലഭമായി കിട്ടുന്ന നാട്ടുപുറങ്ങളിലാകയാലും അവയിൽനിന്നുള്ള ദോഷങ്ങൾ കുറെ കുറവാണെന്നു കരുതി ആ വക വിഷയങ്ങളെ വിട്ട്, അധികം അപകടങ്ങൾ കണ്ടുവരുന്ന ഭക്ഷണം മുതലായ മേൽപ്പറഞ്ഞ ഏതാനും ചില വിഷയങ്ങളെ മാത്രം ഇവിടെ എടുത്തതാണെന്നുള്ള സംഗതി ആദ്യംതന്നെ പറഞ്ഞുകൊള്ളുന്നു. ഇനി ആദ്യത്തെ വിഭാഗമനുസരിച്ച് ഓരോ വിഷയങ്ങളേയും പ്രത്യേകം എടുത്തു വിവരിക്കാൻ ശ്രമിക്കാം.

<u>ഭക്ഷണവും അതിൻെറ ഉപയോഗവും:</u>— നമ്മുടെ ശരീരത്തിൻെറ പ്രവൃത്തിമൂലം അതിൻെറ ഓരോ അംശങ്ങളും എല്ലായ്പോഴും നശിച്ച് ഉപയോഗമില്ലാതായിത്തീരുകയും, ഉപയോഗമില്ലാത്തതായിത്തീൎന്ന ആ വക അംശങ്ങൾ മലം, മൂത്രം, വിയൎപ്പ്, ഉച്ഛ്വാസം എന്നിവയിൽ കൂടി പുറത്തു പോവുകയും ചെയ്യുന്നു. ഈ നാശത്തെ പരിഹരിക്കാനാണ് നാം ആഹാരം കഴിക്കുന്നത്. ഈ ക്ഷയത്തിന്നനുസരിച്ചു നാം അന്നപാനങ്ങൾ കഴിച്ചില്ലെങ്കിൽ ശരീരം നിലനില്ക്കുന്നതല്ല. ഇതിൽനിന്നു ഭക്ഷണത്തിൻെറ ഉപയോഗം ഇന്നതാണെന്ന ഒരുവിധം ചുരുക്കത്തിൽ മനസ്സിലാക്കാമല്ലോ.

സമയം: ഭക്ഷണത്തിന്നുള്ള സമയത്തെപ്പററിയാലോചിക്കുമ്പോൾ പ്രായം ശീലംമുതലായ പല സംഗതികളും വിചാരിക്കേണ്ടതുണ്ട്. എന്നാൽ വിശക്കുമ്പോൾ ഭക്ഷിക്കുക എന്ന പ്രകൃതിയെ അനുസരിക്കുന്നത് എല്ലാവൎക്കും പററുന്ന ഒരു നിയമമാകുന്നു. പക്ഷെ പരിഷ്കൃതജീവിയായ മനുഷ്യന് ഇതിലും ഗൌരവമേറിയ പലേ കൃത്യങ്ങളും നിൎവ്വഹിപ്പാനുള്ളതുകൊണ്ട് എല്ലായ്പോഴും ഈയൊരു നിശ്ചയം സാധിച്ചുവെന്നു വരുന്നതല്ല. അതുകൊണ്ട് ഓരോരുത്തരുടേയും ജീവിതസമ്പ്രദായമനുസരിച്ച് ഒരു സമയം ക്ലിപ്തപ്പെടുത്തേണ്ടതായിവരും. വിശക്കുമ്പോൾ ഭക്ഷിക്കുക എന്ന പ്രകൃതിയെ മാററി ഭക്ഷണസമയത്തെക്കു വിശക്കുക എന്നാക്കിത്തീൎക്കേണ്ടിവരും. പരിചയംകൊണ്ട് ഈയൊരു കാൎയ്യം നമുക്ക് അനുകൂലമായും ഹിതമായും വരുത്താവുന്നതുമാണ്. മലയാളികളായ അധികം ആളുകൾക്കും പററുന്നതായ ഭക്ഷണസമയം കാലത്ത് ഏകദേശം ഒമ്പതുമണിയോടുകൂടി ഒരു ഊണും, ഇടനേരം എന്തെങ്കിലും ഒരു ലഘുഭക്ഷണവും, അസ്തമിച്ച് ഏകദേശം എട്ടു മണിയോടുകൂടി അത്താഴവും ആകുന്നതായാൽ വലിയ വൈഷമ്യമൊന്നും ഇല്ലെന്നാണ് തോന്നുന്നത്. ദഹനം വരുന്നതിന്നു മുമ്പായി ഒരിക്കലും ഭക്ഷിപ്പാൻ പാടുള്ളതല്ല. വിശന്നിട്ടു ഭക്ഷിക്കാതിരിക്കുന്നതിനെക്കാൾ വിശപ്പു തുടങ്ങുന്നതിന്നുമുമ്പേ ഭക്ഷിക്കുന്നതുകൊണ്ടുള്ള ദോഷമാണ് അധികം, വലുതായിട്ടുള്ളതെന്നു നാം എല്ലായ്പോഴും ഓൎമ്മവെക്കണം. ദഹനം നല്ല ശരിയായിട്ടില്ലെന്നു തോന്നിയാൽ ഉണ്ണുവാനുള്ള സമയം വൈകിക്കുക, മാത്ര ചുരുക്കുക, പട്ടിണിയിടുക ഇങ്ങിനെ അവസ്ഥപോലെ കരുതിയാൽ വൈദ്യൻെറയും മരുന്നിൻെറയും സഹായം ഒട്ടുമുക്കാലും കൂടാതെ കഴിക്കാം. സാധാരണ നാം ഊണുകഴിച്ചാൽ പിന്നെ അഞ്ചു മണിക്കൂർ കഴിഞ്ഞേ എന്തെങ്കിലും കഴിക്കാവു എന്നാണ് വൈദ്യവിധി. ഇതിൽ നാലു മണിക്കൂർ ദഹനപ്രവൃത്തിക്കും, ഒരു മണിക്കൂർ വയറിൻെറ സ്വസ്ഥതക്കും ഉള്ള സമയമാണത്രെ. ഈവിധം നോക്കുമ്പോൾ നമ്മുടെ ഇപ്പോഴത്തെ ഇടവിടാതെകണ്ടുള്ള കാപ്പിയും പലഹാരവും ഒരിക്കലും ആരോഗ്യത്തിന്നു ചേൎന്നതല്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. 'അജീൎണ്ണേഭോജനംവിഷം' എന്നുള്ള പ്രമാണം വളരെ സാരമായിട്ടുള്ളതാകുന്നു.

മാത്ര:— ഇതു പ്രായം ആരോഗ്യസ്ഥിതി ദേഹാദ്ധ്വാനം എന്നിവയെ അനുസരിച്ച് ഓരോരുത്തക്കും വ്യത്യാസപ്പെട്ടുകൊണ്ടിരിക്കും. എങ്കിലും എല്ലാവക്കും പററുന്നതായ ഒരു നിയമം വിശപ്പും ദാഹവും ശമിക്കുന്നതുവരെ കഴിക്കുക എന്നുള്ളതുതന്നെയാണ്. അതു ശമിച്ചാൽ പിന്നെ ഒന്നും കഴിക്കയില്ലെന്നുള്ള ദൃഢനിശ്ചയമുള്ളവക്കു വലിയ ഉദരവ്യാധികളൊന്നും ഉണ്ടാവാൻ വഴിയില്ല. പക്ഷേ, അപത്ഥ്യം പ്രവൎത്തിപ്പാനുള്ള വാസന മനുഷ്യനു സഹജമായിട്ടുള്ളതാണ്. ഒന്നാമത് ആഹാരത്തിലുള്ള ആൎത്തിയെ— അല്ലെങ്കിൽ ആസക്തിയെ— ജയിപ്പാനുള്ള മനശ്ശക്തിയില്ലാത്തതുകൊണ്ടും, വയറു നിറയെ കഴിക്കുന്നതും ഗുരുത്വമുള്ള ഓരോ സാധനങ്ങൾ കണക്കിലധികം കടത്തിവിടുന്നതും മററും ദേഹത്തിനു വലിയ ഗുണമാണെന്നുള്ള തെററിദ്ധാരണ മൂലമായും മററും ഈ വിഷയത്തിൽ നമുക്കു വളരെ അബദ്ധങ്ങൾ വന്നുകൂടുന്നുണ്ട്. ഇങ്ങിനെ അമിതഭക്ഷണം കൊണ്ടു ദഹനേന്ദ്രിയത്തിനു സ്വൈരമായും സ്വയമായും പ്രവൎത്തിപ്പാനുള്ള ശക്തി ക്ഷയിച്ചുതുടങ്ങുകയും, മരുന്നിൻെറ സഹായം വേണ്ടിവരികയും, അങ്ങിനെ കുറെ കഴിയുമ്പോൾ ആ മരുന്നുകൊണ്ടും മതിയാകാതായിത്തീരുകയും, അവസാനം യാതൊരു നിവൃത്തിയും കിട്ടാതെ വലിയ ആപത്തിൽ ചെന്നു ചാടുകയും ചെയ്യുന്നതായ അനുഭവങ്ങൾ നമ്മുടെ ഇടയിൽ ഒട്ടും അപൂൎവ്വമല്ലല്ലോ. ഭക്ഷണത്തിൻെറ അളവല്ല നോക്കേണ്ടത്; അതു ദേഹത്തിൽ പിടിക്കുന്നുണ്ടോ എന്നാണ്. 'ഭക്ഷിപ്പാൻ ജീവിച്ചിരിക്കുകയല്ല; ജീവിച്ചിരിപ്പാൻ ഭക്ഷിക്കുകയാകുന്നു'. പണ്ടത്തെ ആളുകൾക്കുണ്ടായിരുന്ന ആരോഗ്യത്തിനും ദീൎഘായുസ്സിനുമുള്ള മുഖ്യകാരണം, അവരുടെ അന്നപാനാദികളിലുള്ള കൃത്യം ഒന്നു മാത്രമായിരുന്നു. നമ്മുടെ ആചാരങ്ങളിൽ ഓരോ വ്രതോപവാസാദികളും മററും നിശ്ചയിച്ചിട്ടുള്ളതിൻെറ സാരം വെറും മതസംബന്ധമായ കാൎയ്യം മാത്രമല്ല; ആരോഗ്യത്തിൻെറ വലുതായ രഹസ്യവും അതിൽ അടങ്ങീട്ടുണ്ട്. ദേഹാദ്ധ്വാനം അധികം ചെയ്യുന്നവർ അധികം ഭക്ഷിക്കേണമെന്നും, മനസ്സുകൊണ്ടു അധികം പണി എടുക്കുന്നവർ ഭക്ഷണത്തിൽ ചുരുക്കണമെന്നും കൂടി ഈ അവസരത്തിൽ പറഞ്ഞുകൊള്ളുന്നു.

ഭക്ഷണസാധനങ്ങൾ:— ഈ കാൎയ്യത്തിലും കാലദേശാവസ്ഥ

കരം ദേഹപ്രകൃതി ശീലം മുതലായ പല സംഗതികളും ആലോചിക്കേണ്ടതുണ്ട്. എന്നാൽ ദേഹപ്രകൃതിയെ അനുസരിച്ചു ശീലിക്കുന്നത് അധികമാളുകൾക്കും പററുന്ന ഒരു നിയമമായി കരുതാം. രുചിയേയോ സ്വാദിനേയോ അനുസരിക്കുന്നത് അത്ര ഗുണമായിരിക്കയില്ല. എന്നാൽ നിത്യം ഒരേമാതിരി ഭക്ഷണം ശീലിക്കാതെ ഓരോ ദിവസങ്ങളിലായി ഭക്ഷണസാധനങ്ങൾ മാറിമാറി ശീലിക്കുന്നതു പലക്കും ഹിതമായി കാണാറുണ്ട്. ഷഡ്രസത്തോടുകൂടി ഭക്ഷിക്കണമെന്നും, അതിൽത്തന്നെ മധുരം പ്രധാനമായിരിക്കണമെന്നുമാണ് ആയുർവേദവൈദ്യശാസ്ത്രത്തിലെ സാമാന്യവിധി. നമ്മുടെ നടവടിയും ഈ വിധിക്ക് ഏതാണ്ടു യോജിച്ചതന്നെയാകയാൽ അതിനെപ്പററി അധികം വിസ്തരിക്കുന്നില്ല. എന്നാൽ മാംസഭക്ഷണം നമ്മുടെ രാജ്യത്തിന്റെ ശീതോഷ്ണസ്ഥിതിക്കും മനുഷ്യന്റെ ദേഹപ്രകൃതിക്കും ബുദ്ധിക്കും ഒരിക്കലും ചേന്നതല്ല. അതു ജന്തുക്കൾക്കു പററിയതാണ്. അതു നമ്മെ മൃഗപ്രായന്മാരാക്കിത്തീക്കുന്നു. അതിനാലാണ പണ്ടുള്ള വിദ്വാന്മാരും വൈദികന്മാരും മാംസഭക്ഷണം തീരെ നിഷേധിച്ചിട്ടുള്ളത്. ആധുനികവൈദ്യന്മാരും ഇപ്പോൾ ഈ വിധം തന്നെ അഭിപ്രായപ്പെട്ടുതുടങ്ങിയിരിക്കുന്നു. ഈ രാജ്യത്തിന്നു ചേന്നതു സസ്യഭക്ഷണം തന്നെയാകുന്നു. അതിൽ ഏതേതു സാധനങ്ങളാണ് ദേഹത്തിന്നു പററുന്നതെന്ന് അവരവർ തന്നെ പരീക്ഷിച്ചറിഞ്ഞു നടപ്പാൻ സാധിച്ചാൽ അത്ര നന്നായിട്ടു മററൊന്നുമില്ല. അവനവന്റെ വൈദ്യൻ അവനവൻ തന്നെ ആയിരിക്കുന്നതാണ് ഉത്തമം.

പാനീയങ്ങൾ:— ഈ പ്രകൃതത്തിൽ പാനീയങ്ങളെക്കുറിച്ചു രണ്ടുവാക്കു പറയുന്നത് ആവശ്യമായിരിക്കുമല്ലൊ. ചായ, കാപ്പി, കൊക്കൊ, സോഡ, ലെമനെഡ്, പലതരത്തിലുള്ള മദ്യങ്ങൾ എന്നിങ്ങിനെ നാനാവിധത്തിലുള്ള കൃത്രിമപാനീയങ്ങൾ ഇപ്പോൾ നമ്മുടെ ഇടയിൽ കടന്നുകൂടീട്ടുണ്ട്. വൈദ്യശാസ്ത്രപ്രകാരം നോക്കുമ്പോൾ ഇതൊന്നും നമുക്ക് അത്ര ഹിതമായി കാണുമെന്നു തോന്നുന്നില്ല. എന്നാൽ ലോകഗതിയെ തടയാൻ അത്രവേഗത്തിൽ സാധിക്കുന്നതല്ലല്ലൊ. അതുകൊണ്ടു ദോഷം ചുരുങ്ങിയതും നമുക്കത്യാവശ്യമായിത്തീന്നിട്ടുള്ളതുമായവയെ പക്ഷേ സ്വീകരിക്കാം. എന്നാൽ

മദ്യം ദേഹത്തിന്നും ബുദ്ധിക്കും ഒരുപോലെ ദോഷകരമായിട്ടുള്ളതാ
കയാൽ അതു തീരെ ഉപേക്ഷിക്കേണ്ടതാണെന്നു പ്രത്യേകം പറയാ
തെ കഴിവില്ല. കാപ്പിയും ചായയും മറ്റും മിതമായി ഉപയോഗി
ച്ചാൽ അതുകൊണ്ടു വലിയ ദോഷമില്ലെന്നു പറയാം. എന്നാൽ
ഇപ്പോഴത്തെ മാതിരിയിൽ സാപ്പാടപേക്ഷിച്ചു കാപ്പി കുടിച്ചു വയ
റു നിറയ്ക്കുന്ന സമ്പ്രദായം ഏതുവിധവും വലിയ ദോഷം തന്നെയെ
ന്നുള്ളതിന്നു സംശയമില്ല. നിവൃത്തിയുള്ളപക്ഷം ശുദ്ധജലം, ചുക്കു
വെള്ളം— എന്നുവെച്ചാൽ മരുന്നിട്ടു തിളപ്പിച്ച വെള്ളം— കഞ്ഞി
മുതലായവയെക്കൊണ്ടു പാനീയത്തിന്റെ കാൎയ്യം നിൎവ്വഹിക്കുന്നതാ
ണ് ഉത്തമമായിട്ടുള്ളത്. അമിതമായ സുഖാനുഭവം അവസാനം
ആപൽകരമായിട്ടുള്ളതാണെന്നും അതുകൊണ്ടു നമ്മുടെ ജീവിതം
മിതമായിരിപ്പാൻ ശ്രമിക്കേണ്ടതാണെന്നും ഈ പ്രകൃതത്തിൽ പറ
ഞ്ഞുകൊള്ളുന്നു.

ഭക്ഷണസമ്പ്രദായം:— ആരോഗ്യത്തെ സംബന്ധിച്ചേടത്തോ
ളം ഭക്ഷണസമ്പ്രദായവും വളരെ പ്രധാനമായിട്ടുള്ളതാണ്. ഭക്ഷ
ണസാധനങ്ങൾ നല്ലവണ്ണം വേവിച്ചും കടിച്ചുചവച്ചും കഴിക്കേണ്ട
താണെന്നുമാത്രമല്ല, വൃത്തിയുള്ളതായിരിക്കയും വേണം. ഭക്ഷണ
സമയത്തു വലിയ ആലോചനകൾ ഒന്നും ചെയ്യാതെ മനസ്സിന്നു
സ്വസ്ഥതയും സന്തോഷവും അത്യാവശ്യമായിട്ടുള്ളതാകുന്നു. ഇഷ്ടമു
ള്ള സാധനങ്ങൾ, ഇഷ്ടജനങ്ങൾ ഒന്നിച്ചിരുന്ന്, ഇഷ്ടമുള്ള ആളു
കൾ തെയ്യാറാക്കി തന്നു കഴിക്കേണമെന്നുള്ള വാക്ക് വളരെ ശരിയാ
യിട്ടുള്ളതാണ്. ഭക്ഷണത്തിന്റെ അവസ്ഥയെ അനുസരിച്ച് അ
തിന്നുശേഷം കുറഞ്ഞൊരു വിശ്രമം അത്യാവശ്യമായിട്ടുള്ളതാകുന്നു.
ഈ വക സംഗതികൾ ദേഹനപ്രവൃത്തിക്ക് അത്യാവശ്യമായിട്ടുള്ളതാ
കയാൽ ഇതിൽ എല്ലാവരും പ്രത്യേകം മനസ്സിരുത്തേണ്ടതാണെന്നു
പറഞ്ഞുകൊള്ളുന്നു.

നിദ്രയും അതിന്റെ ഉപയോഗവും:— നമ്മുടെ ഇന്ദ്രിയങ്ങൾ
ക്കും മനസ്സിന്നും എപ്പോഴും പണിയെടുപ്പാൻ ശേഷിയില്ല. പ്രവൃ
ത്തിയെ അനുസരിച്ച് അവയ്ക്കു കൂടക്കൂടെ ഒരു വിശ്രമം ആവശ്യമാ
ണ്. ഈ വിശ്രമമാണ് ഉറക്കം എന്നു പറയുന്നത്. അദ്ധ്വാനം
കൊണ്ടു മനസ്സിന്റെയും ഇന്ദ്രിയങ്ങളുടെയും ശക്തിയും ഓജസ്സും ക്ഷ

യിച്ചുപോകുന്നു. ഈ ശക്തിക്ഷയത്തെ തീൎക്കുന്നതു ഗാഢനിദ്രകൊണ്ടാകുന്നു. 'തേക്കുള്ള കിണററിൽ പകൽസമയം വെള്ളം ക്രമേണ വററിപ്പോകുന്നതും രാത്രിയിൽ അതു പണ്ടത്തെ സ്ഥിതിയിൽ വന്നു കൂടുന്നതും' നാം കണ്ടിട്ടുണ്ടല്ലൊ. അതുപോലെ തന്നെ പകൽ മുഴുവൻ പ്രവൃത്തി എടുത്തു ക്ഷീണിച്ചിട്ടുള്ള നമ്മുടെ മനസ്സിന്നും ശരീരത്തിന്നും രാത്രിയിലെ ഗാഢനിദ്രകൊണ്ടു പുലരുമ്പൊഴക്കും ഒരു പുതിയ ശക്തിയും ഉന്മേഷവും ഉണ്ടാകുന്നു. അതുകൊണ്ട് ഉറക്കം പ്രകൃതിസിദ്ധമായിട്ടുള്ളതാണെന്നും, അതു വേണ്ടതുപോലെ ഇല്ലാതെ പോയാൽ അതിൽനിന്നു പലേ ഉപദ്രവങ്ങളും അനുഭവിക്കേണ്ടതായിവരുമെന്നും തെളിയുന്നുണ്ടല്ലൊ. ഉറക്കമൊഴിച്ചാൽ ദേഹത്തിന്നും മനസ്സിന്നും തളച്ച്, തലതിരിച്ചൽ, മടി, ദീപനക്ഷയം, ശോധനക്കുറവ് മുതലായ പല ഉപദ്രവങ്ങളും ഉണ്ടാകുന്നതിന്നു പുറമെ, ഈ വിഷയത്തിൽ അതിയായ ഉപേക്ഷ കാണിച്ചാൽ ഓൎമ്മകേട്, ചിത്തഭ്രമം തുടങ്ങിയുള്ള മഹാവ്യാധികൾകൂടി വന്നുകൂടുവാനിടയുണ്ട്. എന്നാൽ ആവശ്യത്തിൽ അധികം ഉറങ്ങുന്നതും ആരോഗ്യത്തിന്നു ഹാനികരമാണെന്നു പ്രത്യേകം ഓൎമ്മപ്പെടുത്തിക്കൊള്ളുന്നു.

എത്രനേരം ഉറങ്ങാം:— എത്ര നേരമുറങ്ങാമെന്നുള്ള കാൎയ്യത്തിൽ പ്രായം, ശീലം മുതലായ പല സംഗതികളും ആലോചിക്കേണ്ടതുണ്ട്. എന്നാൽ ക്ഷീണം തീരുന്നതുവരെ ഉറങ്ങുക എന്നുള്ളതു പരക്കെ സ്വീകരിക്കാവുന്ന ഒരു നിശ്ചയമാണ്. സാധാരണ യൌവനമുള്ള ഒരാൾക്കു പതിനാറുനാഴികയിൽ ചുരുങ്ങാതെയും പതിനെട്ടു നാഴികയിൽ കവിയാതെയും ഉറങ്ങണമെന്നാണ് പറയപ്പെടുന്നത്. എന്നാൽ കുട്ടികൾ, വൃദ്ധന്മാർ, ദുൎബ്ബലന്മാർ, സ്ത്രീകൾ, ദേഹംകൊണ്ടും മനസ്സുകൊണ്ടും അധികം അദ്ധ്വാനമുള്ളവർ, ഇവൎക്കൊക്കെ അധികം ഉറങ്ങേണ്ടതാണ്. ദേഹാദ്ധ്വാനത്തേക്കാൾ മനഃക്ലേശം ചെയ്യുന്നവൎക്കു ഉറക്കം അധികം വേണമെന്നും പ്രത്യേകം ഓൎമ്മവെക്കണം. സൂക്ഷ്മത്തിൽ മനസ്സിന്റെ ശ്രമപരിഹാരമാണ് ഉറക്കമെന്നു പറയാം. അതിനാൽ മനസ്സുകൊണ്ട് അധികം പ്രവൃത്തി എടുക്കുന്നവർ ഉറക്കത്തിൽ അധികം ശ്രദ്ധ വെക്കേണ്ടതാണെന്നു പറയേണ്ടതില്ലല്ലൊ.

സമയം:—സകലജീവികൾക്കും ഉറക്കത്തിന്നു ദൈവം അനുവ

ദിച്ചിട്ടുള്ള സമയം രാത്രിതന്നെയാകുന്നു. പകലുറക്കം സാമാന്യേന ദോഷമായിട്ടുള്ളതാണെന്നുള്ളതിന്നു സംശയമില്ല. എങ്കിലും ദേഹസ്ഥിതി ശീലം മുതലായവയെ അനുസരിച്ച് ഈ വിധിയെ ഏറക്കുറെ ഭേദപ്പെടുത്തേണ്ടതായി വരും. ശിശുക്കൾ വൃദ്ധന്മാർ തുടങ്ങിയുള്ളവൎക്ക് എതു കാലത്തും, ഉഷ്ണകാലത്ത് എല്ലാവൎക്കും പകലുറക്കം ഏറക്കുറെ ആവശ്യമായിത്തീരും.

സുഖനിദ്രക്കുള്ള മാൎഗ്ഗങ്ങൾ:— സുഖനിദ്രക്കാവശ്യമായ സംഗതികളിൽ കൃത്യസമയം, മിതഭക്ഷണം, നിൎവ്വിചാരം മുതലായവയാകുന്നു മുഖ്യമായിട്ടുള്ളവ. സമയം തെററിയാൽ ഉറക്കം സുഖമാവാത്ത ആളുകൾ നമ്മുടെ ഇടയിൽ ധാരാളം കാണാറുണ്ടല്ലോ. വയറു നിറയെ ആഹാരം കഴിച്ച് ഉടനെ കിടന്നുറങ്ങുന്നതുകൊണ്ടാണ് ചില ദുഃസ്വപ്നങ്ങളും മററും കണ്ടുവരുന്നത്. മിതമായി ആഹാരം കഴിച്ചു രണ്ടു മണിക്കൂറെങ്കിലും വിശ്രമിച്ചതിന്റെ ശേഷമായിരിക്കണം കിടക്കുന്നത്. അല്ലാത്തപക്ഷം അതു ദഹനത്തിന്നും ഉറക്കത്തിന്നും തടസ്ഥമായിത്തീരുന്നതാണ്. രാത്രി എട്ടുമണിക്ക് അത്താഴം കഴിക്കുക, പത്തുമണിക്കു കിടക്കുക, കാലത്ത് ആറുമണിക്ക് എഴുനീല്ക്കുക എന്നുള്ള നിയമം നമ്മുടെ ഉടയിൽ അധികം ആളുകൾക്കും പററുന്നതായിരിക്കും. മനോരാജ്യംകൂടാതെ ഇരിക്കുന്നത് ഉറക്കത്തിന്ന് എത്രയോ അത്യാവശ്യമായിട്ടുള്ളതാകുന്നു. വേറെ എത്രതന്നെ അനുകൂലസംഗതികൾ ഉണ്ടായാലും മനോരാജ്യത്തിൽ പെട്ടുപോയാൽ പിന്നെ ഉറക്കം വരാൻ വളരെ പ്രയാസമായിരിക്കുമല്ലോ. 'വ്യാപാരശാല പൂട്ടുന്നതോടുകൂടി തലച്ചോറിലെ അറകളേയും പൂട്ടണ'മെന്നാണ് ഒരാൾ ഈ വിഷയത്തിൽ തന്റെ സ്നേഹിതനോടു ഉപദേശിച്ചിട്ടുള്ളത്.

വിശ്രമം:— ഈ പ്രകൃതത്തിൽ തന്നെ വിശ്രമത്തെക്കുറിച്ചുകൂടി രണ്ടു വാക്കു പറഞ്ഞുകൊള്ളട്ടെ. യാതൊരു വിശ്രമവും കൂടാതെ ദേഹംകൊണ്ടും മനസ്സുകൊണ്ടും എല്ലായ്പോഴും അദ്ധ്വാനിക്കുന്നത് ആരോഗ്യത്തിന്നു വളരെ ദോഷകരമായിട്ടുള്ളതാകുന്നു. പണിയുടെ അവസ്ഥപോലെ കൂടക്കൂടെ ഒരു വിശ്രമം എല്ലാവൎക്കും ഒഴിച്ചുകൂടാത്തതാണ്. പ്രതിപദം, പ്രദോഷം മുതലായ ദിവസങ്ങളെ നാം അനദ്ധ്യായദിവസങ്ങളായി നിശ്ചയിച്ചിട്ടുള്ളതും, പാഠശാലകൾക്കും ക

ച്ചേരികൾക്കും മററും ആഴ്ചതോറും മാസംതോറും കൊല്ലംതോറും ഓരോ ഒഴിവുകാലങ്ങളെ നിയമിച്ചിട്ടുള്ളതും ഈയൊരു ഉദ്ദേശത്തെ മാത്രം അടിസ്ഥാനമാക്കിയാകുന്നു. എന്നാൽ ഇങ്ങിനെ കേവലം സ്വസ്ഥമായിരിക്കുന്നതിന്നും പുറമെ, മാറിമാറി പ്രവൃത്തി എടുക്കുന്നതും ഒരുവിധം വിശ്രമമാണെന്നുതന്നെ പറയാം. വായിച്ചു മനസ്സുമടുത്തിരിക്കുന്ന സമയം കുറച്ചു ദേഹാദ്ധ്വാനം ചെയ്കയോ, അദ്ധ്വാനിച്ചു ദേഹം ക്ഷീണിച്ചിരിക്കുന്ന സമയം കുറച്ചു വായിക്കുകയോ ചെയ്യുന്നതു ചിലപ്പോൾ കുറെ ആശ്വാസകരമായി തോന്നാനിടയുണ്ട്. അതുകൊണ്ട് അധികം പ്രവൃത്തി എടുക്കുന്നവർ ഈയൊരു കാൎയ്യത്തിൽ പ്രത്യേകം മനസ്സുവെക്കേണ്ടതാണെന്നു മാത്രം പറഞ്ഞുകൊള്ളുന്നു.

(തുടരും)

എ. ഭവദാസൻ ഭട്ടതിരിപ്പാട്.




# നിരുക്തം.

(൩)

ജീവാത്മാവിന്നും പരമാത്മാവിന്നും തമ്മിൽ അഭേദസിദ്ധിയോ സാമ്യപ്രാപ്തിയോ ആണ് മോക്ഷമെന്നു വിചാരിക്കുക. ഈ മോക്ഷപ്രാപ്തിയാണു പരമപുരുഷാൎത്ഥമെന്നു നിൎവ്വിവാദമാകുന്നു. ദേവതാപ്രസാദംകൊണ്ട് അധൎമ്മവാസനയെ നിൎമ്മൂലനം ചെയ്ക, ധൎമ്മവിഷയമായ വാസനക്കു ചിത്തത്തിൽ സ്ഥിരപ്രതിഷ്ഠ കൊടുക്കുക, എന്നിവകൂടാതെ മുക്തിലാഭമുണ്ടാവുന്നതല്ലല്ലൊ. ഇനി നമുക്കു രാമായണത്തിലുള്ള പാത്രങ്ങളുടെ അവസ്ഥയെപ്പററി ചിന്തിക്കുക തന്നെ. സമുദ്രത്തെ സംസാരമായും, സാഗരമദ്ധ്യത്തിലുള്ള ലങ്കയെ ശരീരമായും, ലങ്കയുടെ അധിപന്മാരായ രാവണകുംഭകൎണ്ണവിഭീഷണന്മാരെ രജോഗുണം, തമോഗുണം, സത്വഗുണം എന്നിങ്ങിനെ യഥാക്രമമായും, രാവണന്റെ പത്തു ശിരസ്സുകളെ രജോഗുണാധീനങ്ങളായ പത്ത് ഇന്ദ്രിയങ്ങളായും, സീതാദേവിയെ ജീവാത്മാവായും, ശ്രീ

രാമനെ പരമാത്മാവായും, ഇവരുടെ അന്യോന്യം ഒന്നിച്ചു ചേരൽ മുക്തിയായും വിചാരിക്കണം. ജീവാത്മാവിനെ പരമാത്മാവിങ്കൽ നിന്നു വേർപിരിച്ച് അസുരാദികളുടെ ശരീരത്തിന്ന് അധീനമാക്കിത്തീൎക്കുന്നതു രജോഗുണവും അതിൻെറ ചാൎച്ചവഴിക്കുള്ള ചേതോവികാരങ്ങളുമാകുന്നു എന്നുള്ള വാസ്തവത്തെ നാം സീതാപഹരണത്തിൽനിന്നു ഗ്രഹിക്കുന്നു. ശരീരാധീനനായിരിക്കുന്ന ജീവാത്മാവിനെ വീണ്ടും പരമാത്മാവിനോട് ഒന്നിച്ചു യോജിപ്പിക്കണമെങ്കിൽ, ഒരു മഹാസമരം വേണ്ടിവരുമെന്നും, ഈ സമരത്തിൽ ഈശ്വരനും, ഈശ്വരപ്രതിനിധികളായിരിക്കുന്ന ദേവതകളും, അനീശ്വരങ്ങളായ കാമക്രോധാദികളും, പങ്കുകൊള്ളേണ്ടിവരുമെന്നും, ഈ രണ്ടു സംഗതികളെ നമുക്കു രാമരാവണയുദ്ധവും, ഈ യുദ്ധത്തിൽ ഏൎപ്പെട്ടുന്നവരും പഠിപ്പിച്ചുതരുന്നു. പ്രഹസ്തൻ, അതികായൻ ഇത്യാദിശബ്ദങ്ങളുടെ അന്വയാൎത്ഥങ്ങളെ ആലോചിച്ചാൽ രാവണൻെറ ഭാഗത്തിലുള്ളവർ രജോഗുണത്തിൻെറ ചാൎച്ചവഴിക്കുള്ളവരാണെന്നു അറിയാം. സത്വഗുണപ്രധാനനായ വിഭീഷണൻ മാത്രം മറേറ ഭാഗത്തിൽ ചേൎന്നു. ബുദ്ധിപ്രകാശത്തെ ഉണ്ടാക്കുന്ന ആദിത്യൻെറ പുത്രനായിരിക്കുന്ന സുഗ്രീവനാണ് വാനരരാജാവ്. അതാതു വസ്തുക്കളെ യഥോചിതം വേണ്ടദിക്കുകളിലേക്കു കൊണ്ടുപോകുന്ന അഗ്നിയുടെ പുത്രനായിരിക്കുന്ന നീലനാണു സേനാധിപൻ. ദേഹശക്തി ഇന്ദ്രൻെറ കാൎയ്യമാണല്ലോ. ദേഹശക്തികൊണ്ടു ചോരത്തിളപ്പുണ്ടാവുമ്പോൾ, അന്യായകൃത്യങ്ങളെ പ്രവൎത്തിക്കാറുണ്ട്. എങ്കിലും ശരീരബലം അത്യാവശ്യമാണുതാനും. ഈ ദ്വരഭിപ്രായത്തെ, ഇന്ദ്രപുത്രനായിരിക്കുന്ന ബാലിയുടെ വധവും തൽപുത്രനായ അംഗദനെ സ്വീകരിക്കലും വെളിവാക്കുന്നു. സുഗ്രീവൻ, നീലൻ, അംഗദൻ ഈ മൂന്നു പാത്രങ്ങളും, ബാലിവധവും അഗ്ന്യാദി തേജസ്സുകളുടെ സ്വരൂപങ്ങളെയാണ് പഠിപ്പിക്കുന്നത്. ഹനുമാനെപ്പററി വളരെ ആലോചിപ്പാനുണ്ട്. ഇന്ദ്രതേജസ്സിൻെറ ഒരു ആകാരഭേദമാണു വായു. വായുവിൻെറ പുത്രനും ആദിത്യൻെറ ശിഷ്യനുമാണല്ലോ ഹനുമാൻ. അതുകൊണ്ട് ആദിത്യൻ, വായു ഈ തേജസ്സുകളെക്കൊണ്ടുണ്ടാകുന്ന ഒരു ശക്തിവിശേഷമാണ് ആഞ്ജനേയൻ. ഈ ശക്തി യോഗശക്തിയാകുന്നു. ബുദ്ധിയെ വേണ്ടമാതിരി ഉപയോഗിച്ചു പ്രാണായാ

സം യോഗസിദ്ധിക്കു മുഖ്യകാരണമാകുന്നു. യോഗസിദ്ധികൊണ്ടാണ് ജീവാത്മാവിന്റെ അവസ്ഥയെ അറിയുന്നത്. സമുദ്രത്തെ ലംഘിച്ചു ലങ്കയിൽ ചെന്നു സീതാദേവിയുടെ കഷ്ടസ്ഥിതികളെ ഹനുമാനാണല്ലൊ ആദ്യം അറിഞ്ഞത്. ഇതുകളെക്കൊണ്ടു യോഗശക്തിയാകുന്നു ഹനുമാൻ എന്നു വിചാരിക്കാം. ഇനിയും ദേവപുത്രന്മാരായിരിക്കുന്ന അനവധി ഹരികേസരികളെ നാം വാനരസൈന്യത്തിൽ കാണുന്നുണ്ട്. ഇതുകളെക്കുറിച്ചെല്ലാം ഇവിടെ ചിന്തിക്കുവാൻ സാധിക്കുന്നതല്ല. രാമായണത്തിൽ ഇന്ദ്രപുത്രനായ ബാലിയെ ഹനിച്ചു സൂൎയ്യസുതനായ സുഗ്രീവനെ രാജാവാക്കുന്നതും, ഭാരതത്തിൽ ആദിത്യസൂനുവായ കൎണ്ണനെ വധിപ്പിച്ച് ഇന്ദ്രപുത്രനായ അൎജ്ജുനനെ വിജയിയാക്കുന്നതും, നാം ചിന്തിക്കണം. കുന്തി കന്യകയായിരിക്കുമ്പോൾ ആണ് കൎണ്ണനെ പ്രസവിച്ചതെന്ന് ഓൎമ്മവെച്ചാൽ ഇതിന്നു സമാധാനം കിട്ടും.

വേദോക്തദേവതകൾക്കും പുരാണപാത്രങ്ങൾക്കും അന്യോന്യം സംബന്ധമുണ്ടെന്നും, ഈ സംബന്ധമാലോചിക്കുന്നേടത്തോളം വെളിവാവുന്നതാണെന്നും, വായനക്കാർ ഓൎമ്മവെച്ചാൽ നന്ന്. ഇതിഹാസപുരാണങ്ങൾ ദേവതകളുടെ സ്വരൂപങ്ങളെ മനസ്സിലാക്കിത്തരിക മാത്രമല്ല ചെയ്യുന്നത്. ചരിത്രസംബന്ധമായ ചില വാസ്തവങ്ങളെയും നാം ഇതുകളിൽനിന്നു പഠിക്കുന്നു. മേഘം ഇടിമിന്നൽ മേഘധ്വനി ഇതുകളെപ്പററി ഋഷിമാർ ആശ്ചൎയ്യപ്പെടുന്നതും സ്തുതിക്കുന്നതും നാം വേദത്തിൽ കാണുന്നുണ്ട്. എന്നാൽ ഇതുകളുടെ താല്പൎയ്യം ഇതാകുന്നു: മേഘം, വൎഷം, വൎഷധാരാ, ധാന്യോല്പത്തി ഇങ്ങിനെ ചില കാൎയ്യങ്ങൾ, മൂന്നു ലോകങ്ങളിലും വസിച്ചുകൊണ്ടിരിക്കുന്ന ദേവന്മാർ, മനുഷ്യർ, തിൎയ്യക്കുകൾ ഇതുകളുടെയും മററും അന്യോന്യപ്രവൃത്തികളെക്കൊണ്ടുണ്ടാവുന്നവകളും അന്യോന്യോപകാരത്തിന്നായി പൎയ്യവസിക്കുന്നവകളും ആകുന്നു. അതായതു വൎഷാദികാൎയ്യങ്ങൾ സമഷ്ടിയുടെ പ്രവൃത്തികൊണ്ടുണ്ടാവുന്നതും സമഷ്ടിയുടെ ഉപയോഗത്തിന്നുവേണ്ടി പൎയ്യവസിക്കുന്നതും ആകുന്നു എന്നൎത്ഥം. സമഷ്ടിക്കു പ്രത്യേകം ചില കാൎയ്യങ്ങളുള്ളതുപോലെ വ്യഷ്ടികൾക്കും ചില പ്രത്യേകകാൎയ്യങ്ങളുണ്ട്. ഇപ്രകാരം വ്യഷ്ടിക്കും സമഷ്ടികൾക്കും വേണ്ട കാൎയ്യങ്ങളെ ചെയ്തുകൊണ്ടിരിക്കുന്ന അഗ്ന്യാദി

തേജോവിശേഷങ്ങളിലുള്ള ഭക്ത്യാധിക്യംകൊണ്ടായിരിക്കാം മഹർഷി മാർ ഈ തേജോവിശേഷങ്ങളുടെ കാര്യങ്ങളായിരിക്കുന്ന വർഷാദി കളെ അഭിനന്ദിക്കുന്നത്. അല്ലെങ്കിൽ വേറെ ഒരു വിധത്തിലും വി ചാരിക്കാം: ഒന്നുമറിയാത്ത ജഡന്നു കാളിദാസപ്രഭൃതികളുടെ കവി തകളിൽ യാതൊരു രസവും ഉണ്ടാവുന്നതല്ല. വിദ്വാന്മാർ, കവിക ളുടെ മധുരവചനങ്ങളെ ആലോചനയാകുന്ന ജിഹ്വകൊണ്ട് ആ സ്വാദിച്ചുകൊണ്ടിരിക്കുമ്പോൾ, ഭക്ഷണത്തെയും വിസ്മരിക്കുന്നു. ഇതു പോലെ മനുഷ്യബുദ്ധി മേഘം, വർഷം ഇത്യാദികളെ കണ്ട് ആശ്ച ര്യപ്പെടത്തക്കവിധത്തിലുള്ള ഉത്കർഷത്തെ പ്രാപിച്ചിട്ടില്ലെന്നും മഹർഷിമാരുടെ ബുദ്ധി ഈ ഉൽക്കർഷത്തെ പ്രാപിച്ചിട്ടുണ്ടെന്നും വി ചാരിക്കാം. ഈ മൂന്നു തേജസ്സുകൾ സർവ്വത്ര ലയിച്ചുകൊണ്ടിരിക്കു ന്നു. ഇതുകൾ സ്വസ്വകാര്യങ്ങളെ ഏഴു രശ്മികളുടെ സഹായത്താൽ നടത്തുന്നു എന്നോ ഏഴുരശ്മികൾതന്നെ നടത്തുന്നു എന്നോ പറ യാം. ഈ രശ്മികൾ സർവ്വദാ പരന്നുവേണ്ടി ഓരോ കാര്യങ്ങളെ ചെ യ്തുകൊണ്ടിരിക്കുന്നു എന്നു പറയുന്ന മന്ത്രങ്ങളിൽ ഒന്നാണ് ഇത്: "സ്ത്രിയസ്സതീസ്താ ഉമേ പുംസ ആഹുഃ പശ്യദക്ഷണ്വാന്നവിചേതദ ന്ധഃ കവിര്യഃ പുത്രസ്സഈമാചികേതയസ്താ വിജാനാൽ സ പിതുഷ്പി താസൽ" (ഋഗ്വേദം) അർത്ഥം="പരന്നുവേണ്ടി സർവ്വദാ പ്രവൃത്തിക ളെ ചെയ്യുന്നതുകൊണ്ടു ഈ രശ്മികളെ സ്ത്രീകൾ എന്നു പറയാം. പക്ഷെ താൻ ഈ പ്രവൃത്തികളിൽ യാതൊരു സുഖദുഃഖങ്ങൾക്കും പങ്കുകൊള്ളാത്തതുകൊണ്ടു പുരുഷന്മാർ എന്നും പറയാം. ഈ രശ്മി കളെ എവനാണോ അറിയുന്നത് അവനാണു കണ്ണുള്ളവൻ. ഇതുക ളെ അറിയാത്തവനാണ് അന്ധൻ. ഒരുവൻ ഈ രശ്മികളെ അറി യുന്നുവെങ്കിൽ അവൻ ഒരു പുത്രനായിരുന്നാലും അവനെ പിതാവി ന്റെ പിതാവായി വിചാരിക്കണം." ഈ ഏഴു രശ്മികളുടെ വിവിധ ക്രിയാവൈഭവത്താൽ ഓരോരോ വസ്തുവിന്റെ അവയവങ്ങളിലും ഏഴുവിധമായ ബന്ധങ്ങളും ഏഴുവിധമായ ചലനങ്ങളുമുണ്ടാവുന്നു. ഈ ഏഴുവിധബന്ധങ്ങളെയാണു നാം സപ്തധാതുക്കൾ എന്നു വിചാ രിക്കുന്നത്. ധാതുക്കളായി തീരുവാൻപോകുന്ന വസ്തുക്കളിൽ അതാ തുധാതുക്കളായിത്തീരുന്നതിന്ന് ഉചിതങ്ങളായ ഏഴുവിധം ചലന ങ്ങളുണ്ടാവുന്നു. ഈ ചലനങ്ങളാണു സപ്തസിന്ധുക്കൾ. ഭാഗവതാദി

കളിൽ കാണുന്ന സപ്തപൎവ്വതങ്ങളും (പൎവ്വതം=പൎവ്വമുള്ളത്, പൎവ്വം=ബന്ധം) സപ്തസിന്ധുക്കളും (സിന്ധു=സ്പന്ദനം, ചലനവിശേഷം) സമഷ്ടിയുടെ ഏഴുവിധമായ ബന്ധവും ചലനവും ആകുന്നു. സമഷ്ടിക്കുള്ളതെല്ലാം വ്യഷ്ടികൾക്കുള്ളതിനാൽ, ഈച്ച, എറുമ്പ് ഇത്യാദി പ്രാണികളിലുംകൂടി സപ്തപൎവ്വതങ്ങളും, സപ്തസിന്ധുക്കളും ഉണ്ട്. ഈ രശ്മികൾതന്നെയാണു സപ്ത ഋഷികൾ. ഏഴ് എന്ന സംഖ്യക്കു പ്രാധാന്യം ഈ രശ്മികളെക്കൊണ്ടുണ്ടായതാണ്. ഞരമ്പുകൾ ദേഹമാസകലം വ്യാപിച്ചിരിക്കുന്നതുപോലെ ഈ രശ്മികൾ ലോകത്തിലുള്ള സൎവ്വപദാൎത്ഥങ്ങളേയും വ്യാപിച്ചു ബന്ധിക്കുന്നു. ഇങ്ങിനെയുള്ള ഏഴു രശ്മികളുടെ സഹായത്തോടുകൂടിയാണു, സൎവ്വത്ര ലയിച്ചുകൊണ്ടിരിക്കുന്ന അഗ്ന്യാദിദേവതകൾ സ്വസ്വകാൎയ്യങ്ങളെ നടത്തിക്കൊണ്ടുവരുന്നത്. ഇതാണു നിരുക്തസിദ്ധാന്തം. പക്ഷെ യാസ്കൻ പൌരാണികന്മാരുടെ അഭിപ്രായങ്ങൾക്കും അവകാശം കൊടുക്കുന്നുണ്ട്.

കരചരണാദ്യവയവങ്ങളോടുകൂടി ഇന്ദ്രാദിദേവതകളെ സ്തുതിക്കുന്നതു വേദത്തിലും പുരാണത്തിലും കാണുന്നതുകൊണ്ടു ഈ ദേവതകളെ മനുഷ്യരെപ്പോലെ ശരീരങ്ങളോടുകൂടിയവരായി വിചാരിക്കാം. നാം കാണുന്നവയായ ആദിത്യമണ്ഡലം, ജ്വാലാസമേതനായ അഗ്നി, നഭോമണ്ഡലത്തിൽ മേഘങ്ങളോടൊന്നിച്ചു ശോഭിക്കുന്ന വിദ്യുത്ത്, ഇതുകളെത്തന്നെ അഗ്ന്യാദിദേവകളായി വിചാരിക്കുന്നതായാലും വിരോധമില്ല. നമ്മുടെ ദൃഷ്ടിക്കു ഗോചരങ്ങളാകുന്ന ആദിത്യമണ്ഡലാദികൾ അതാതു ദേവതകളുടെ ശരീരങ്ങളാണെന്നും ഈ ശരീരങ്ങൾക്കു പ്രാണികളുടെ ശരീരങ്ങൾക്ക് എന്നപോലെ ആത്മാക്കളുണ്ടെന്നും ഈ ആത്മാക്കളാണ് ദേവതകൾ എന്നും, ഇങ്ങിനെയും ഒരു മതമുണ്ട്. ഇപ്രകാരം പലവിധത്തിൽ ദേവതകളുടെ സ്വരൂപങ്ങളെ യാസ്കൻ പറഞ്ഞിട്ടുണ്ട്. ദേവതാസ്വരൂപങ്ങളെക്കുറിച്ചുള്ള ഭിന്നാഭിപ്രായങ്ങൾ വാസ്തവമാണോ എന്ന് ആലോചിക്കണം. വീട്, വൃക്ഷം ഇങ്ങിനെ നാം കാണുന്ന വസ്തുക്കളുടെ ആകൃതിയെപ്പററി ഏകാഭിപ്രായമേ ഉണ്ടാകുന്നുള്ളു. ഈശ്വരൻെറ ആകൃതിയെപ്പററിയാകട്ടെ ഓരോരോ ശാസ്ത്രപ്രവൎത്തകന്മാർ ഓരോരോ വിധത്തിൽ വൎണ്ണിച്ചുകാണുന്നു. ശാസ്ത്രപ്രവൎത്തകന്മാരായ ആചാൎയ്യന്മാർ നമ്മെ തെററിദ്ധരിപ്പിക്കുന്നു എന്നല്ല നാം ഇതിൽനി

ന്നു തീൎച്ചയാക്കേണ്ടത്. ഈശ്വരൻ സൎവ്വസ്വരൂപിയായതുകൊണ്ട് അദ്ദേഹത്തിൻെറ സ്വരൂപത്തെ ഏതുവിധത്തിൽ പറഞ്ഞാലും തെററാവില്ലെന്നാണ് സകല ശാസ്ത്രങ്ങളുടേയും തത്വം. ഈ വാസ്തവത്തെ യാസ്കൻ നിരുക്തത്തിൽ (ആത്മാസൎവ്വംദേവസ്യദേവസ്യ) ഇത്യാദി വാക്യങ്ങളെക്കൊണ്ടു സ്പഷ്ടമായിപ്പറഞ്ഞിട്ടുണ്ട്. അഗ്നി, ഇന്ദ്രൻ, ആദിത്യൻ ഈ മൂന്നു തേജസ്സുകളുടെ പ്രവൃത്തികളേയും സ്വരൂപങ്ങളേയും പറഞ്ഞുവല്ലൊ. സോമൻ, വരുണൻ ഇങ്ങിനെ അനവധി ദേവതകൾ വേദത്തിൽ കാണപ്പെടുന്നുണ്ട്. ഇതുകളെപ്പററിയും അല്പം അറിയണമല്ലൊ.

മുമ്പു കാണിച്ച അഗ്ന്യാദിദേവതകളിൽ മററു സകല ദേവതകളും അന്തൎഭവിയ്ക്കുമെന്നാണ് നിരുക്തസിദ്ധാന്തം. ചില ദേവതകൾ അഗ്നിയിലും മററു ചിലതു വേറെ ഒന്നിലും ഈവിധത്തിലാണ് അഗ്ന്യാദിദേവതകളിൽ അന്യദേവതകളുടെ അന്തൎഭാവം. ഇന്നത് ഇന്നതിൽ അന്തൎഭവിയ്ക്കുമെന്നു പ്രത്യേകിച്ച് അറിയേണമെങ്കിൽ വൈദികനിഘണ്ടുവിൽനിന്നു നിഷ്പ്രയാസം അറിയാവുന്നതാണ്. ഒരു ദേവത മറെറാരു ദേവതയിൽ അന്തൎഭവിയ്ക്കുമെന്നു പറയുന്നതിന്ന് ഇതാണ് അൎത്ഥം: ഒരു ദേവതയെപ്പറയുന്ന പൎയ്യായശബ്ദങ്ങളുടെ അവയവാൎത്ഥങ്ങൾ പലതുമായിരിയ്ക്കും. ഇതിൽ ഒരു ശബ്ദത്തിൻെറ അവയവാൎത്ഥം എന്തായിരിയ്ക്കുന്നുവോ ആ അൎത്ഥത്തെ ആ ദേവത ചെയ്തുകൊണ്ടിരിയ്ക്കുമ്പോൾ ഈ ശബ്ദംകൊണ്ട് ഈ ദേവതയെ പറയാം. ഉദാഹരണം— വരുണന്ന് ഇന്ദ്രങ്കലാണ് അന്തൎഭാവം. വരുണപദത്തിൻെറ അൎത്ഥം മേഘങ്ങളെക്കൊണ്ട് ആകാശത്തെ മറയ്ക്കുന്നവൻ എന്നാണ്. (വൃണോതീതി സതഃ) ഇന്ദ്രശബ്ദത്തിൻെറ അൎത്ഥം ധാന്യങ്ങളെ പിളൎക്കുന്നവൻ എന്നാകുന്നു. "ഇരാം ദൃണാതീതി." മേഘംകൊണ്ട് ആകാശത്തെ ആച്ഛാദിയ്ക്കുന്നതായ ഒരു തേജസ്സു വരുണശബ്ദംകൊണ്ടു പറയപ്പെടുന്നു. ഈ തേജസ്സു തന്നെ, ധാന്യാദികളെ വേറെ ഒന്നാക്കി പരിണമിപ്പിയ്ക്കുമ്പോൾ അതിനെ പിളൎക്കുന്നതുകൊണ്ട്, ഇന്ദ്രനായിത്തീരുന്നു. ഇങ്ങിനെ ശബ്ദങ്ങളുടെ അവയവാൎത്ഥങ്ങളെ ആലോചിച്ച് ഇന്ദ്രനേയും വരുണനേയും ഒന്നാക്കുന്നപക്ഷം അഗ്നിയേയും ഇന്ദ്രനേയും ഒന്നാക്കുന്നതിന്ന് എന്താണ് വിരോധം എന്നൊരു സംശയം ജനിയ്ക്കാം. ആകെ ദേവതകൾ മൂ

നുവിധമാണെന്നും ഇതുകളിൽ മററു ദേവതകൾക്ക് അന്തർഭാവമാണെന്നും നിരുക്തസിദ്ധാന്തമാകുന്നു എന്നു മാത്രമേ ആ സംശയത്തിന്നു സമാധാനമുള്ളു. പൌരാണികന്മാരുടെ സിദ്ധാന്തത്തെ അനുസരിച്ച് യാസ്കൻ ഇന്ദ്രനേയും വരുണനേയും ഭിന്നദേവതകളായി പറയുന്നില്ലെന്നില്ല. മന്ത്രങ്ങളെ വ്യാഖ്യാനിക്കുന്ന അവസരത്തിൽ യാസ്കൻ പലേ ലോകതത്വങ്ങളേയും ഉപദേശിക്കുന്നു എന്നു മുമ്പു പറഞ്ഞുവല്ലൊ. ഉദാഹരണത്തിന്നുവേണ്ടി ഒന്നോ രണ്ടോ ചേക്കുന്നു.

കത്തിജ്ജ്വലിഞ്ഞുകൊണ്ടിരിക്കുന്ന തി കെടുമ്പോൾ അതു നശിക്കുന്നു എന്നാണ് പൊതുവിൽ വിചാരിച്ചുവരുന്നത്. ഈ തീ നശിക്കുന്നില്ലെന്നും, ഇതു ജലം, പൃഥ്വി ഇത്യാദികളിൽ ലയിക്കുകയാണെന്നും "കായമാനോ വനാതപം" എന്ന മന്ത്രവ്യാഖ്യാനത്തിൽ സ്പഷ്ടമായി പറഞ്ഞിട്ടുണ്ട്. വൃക്ഷാദികളുടെ ചുവട്ടിൽ എറുമ്പുകൾ മട ഉണ്ടാക്കുകയും ഈ മടയിൽനിന്നു മണ്ണെടുത്ത് അതിൻെറ ചുററും കൂട്ടുകയും ചെയ്യാറുണ്ടല്ലൊ. ഇങ്ങിനെ കൂട്ടിട്ടുള്ള മണ്ണ് അല്പം നനവോടുകൂടിയാണ് കാണാറുള്ളത്. ഈ നനവിന്നുള്ള കാരണം വമ്ര്യഃ (എറുമ്പുകൾ) എന്ന പദവ്യാഖ്യാനത്തിൽ പറയപ്പെട്ടിരിക്കുന്നു. "വമ്ര്യോവമനാൽ" നിരുക്തവാക്യം. ഭഗവദ്ദുർഗ്ഗാചാൎയ്യൻെറ വ്യാഖ്യാനം. "താഹിമമന്ത്രഉദകം ഫേനമുൽ ആർദ്രം ഭവതി" അൎത്ഥം — എറുമ്പുകൾ ചർദ്ദിക്കുന്നതുകൊണ്ടാണ് മണ്ണ് ആർദ്രമായിത്തീരുന്നത്. ഇങ്ങിനെ ചില ലോകതത്വങ്ങളെ പറയുന്നതിന്നു പുറമെ ഇന്ത്യയിൽ പണ്ടുകാലങ്ങളിൽ ഉണ്ടായിരുന്ന പലേ ആചാരസമ്പ്രദായങ്ങളേയും സ്മൃതികൾക്കും വേദങ്ങൾക്കും ഉള്ള സംബന്ധത്തേയും യാസ്കൻ കാണിക്കുന്നുണ്ട്. ഇതുകളെ എല്ലാം പററി ഒരു ഉപന്യാസത്തിൽ എഴുതുവാൻ പ്രയാസമാണ്. ഈ ഉപന്യാസം തന്നെ സാമാന്യത്തിലധികം വലുതായിത്തീൎന്നു എന്നാണ് തോന്നുന്നത്. പക്ഷേ നിരുക്തം വായിച്ചിട്ടുള്ളവർ ഈ ഉപന്യാസത്തെ വേണ്ടതിലധികം ദീൎഘമായിത്തീൎന്നതായി വിചാരിക്കില്ലെന്ന വിശ്വാസത്തോടുകൂടി തൽക്കാലം വിരമിക്കുന്നു.

വരവൂർ കപ്പിളിങ്ങാട്ടു നാരായണൻ ഭട്ടതിരി.

—००:००—

# "പ്രേതമോ മനുഷ്യനോ?"*

(ഒരു ചെറുകഥ.)

I

"റാണിഘട്ട"ത്തിലെ സെമിണ്ടാറായ "ശാരദാശങ്കര"ന്റെ ഭവനത്തിലുണ്ടായിരുന്ന വിധവയ്ക്കു് അവളുടെ പിതൃകുടുംബക്കാരായ ബന്ധുക്കൾ ആരും ഉണ്ടായിരുന്നില്ല. ഓരോരുത്തരായി എല്ലാവരും മരിച്ചുപോയി. ഭർത്തൃകുടുംബത്തിൽ അവളുടെ സ്വന്തം എന്നു പറയുവാൻ ആരും ഉണ്ടായിരുന്നില്ല. അവൾക്കു ഭർത്താവും പുത്രനും ഇല്ല. അവളുടെ ഭർത്തൃസഹോദരനായ 'ശാരദാശങ്കര'ന്റെ കുട്ടിയായിരുന്നു അവളുടെ ഓമന. ആ കുട്ടിയെ പ്രസവിച്ചശേഷം വളരെ കാലത്തേയ്ക്കു് അതിന്റെ അമ്മ അത്യന്തം ദീനത്തിൽ പെട്ടു. വിധവയായ "കാദംബിനി"യാണ് അതിനെ വളർത്തിക്കൊണ്ടു പോന്നത്. ഒരു സ്ത്രീ മറ്റൊരാളുടെ കുട്ടിയെ വളർത്തുന്നതായാൽ അവൾക്കു് അതിനോടുള്ള വാത്സല്യത്തിന്നു പതിന്മടങ്ങു ശക്തിയുണ്ടായിരിക്കും. കാരണം, അവൾക്കു് ആ കുട്ടിയുടെ പേരിൽ യാതൊരു അവകാശവും ഇല്ല; യാതൊരു രക്തബന്ധവുമില്ല; കേവലം സ്നേഹവാത്സല്യത്തിന്റെ അവകാശം മാത്രമേയുള്ളു. സ്നേഹത്തിന്നു സമുദായം സ്വീകരിക്കുന്ന ഏതെങ്കിലും ഒരു രേഖമൂലം അതിന്റെ അവകാശത്തെ സ്ഥാപിക്കുവാൻ സാധിക്കുകയില്ല; അതു തെളിയിക്കുവാൻ ആഗ്രഹവുമില്ല. അത് അതിന്റെ വിഷയമായതും ആരുടെ എന്നു നിശ്ചയമില്ലാത്തതുമായ അമൂല്യരത്നത്തെ ദ്വിഗുണീഭവിച്ചതായ ആസക്തിയോടുകൂടി ആരാധിക്കുക മാത്രം ചെയ്യുന്നു. ഇങ്ങിനെ ആ വിധവയുടെ തടയപ്പെട്ടതായ സ്നേഹശക്തി മുഴുവനും ആ കുട്ടിയുടെ നേക്കു തിരിഞ്ഞു. ശ്രാവണമാസത്തിൽ ഒരു രാത്രി "കാദംബനി" പെട്ടെന്നു കാലഗതിയെ പ്രാപിച്ചു. എന്തോ കാരണത്താൽ അവളുടെ ഹൃദയത്തിന്റെ സ്പന്ദനം ശമിച്ചു. നാലുപുറവും ഉള്ള ലോകം അതിന്റെ യഥാക്രമമുള്ള ഗതിയെ നിർവ്വഹിച്ചു. സ്നേഹപരിപൂർണ്ണമാ

* ഈ ചെറുകഥ സെർ. രവീന്ദ്രനാഥടാഗോർ എഴുതിയതാകുന്നു.

യ കാദംബിനിയുടെ അതിസൌമ്യമായ ചെറുഹൃദയത്തിൽ മാത്രം സാധാരണ ഗതിക്കു വിപ്ലവം നേരിടുകയും അവളുടെ 'കാലഘടികാരം' എന്നന്നേയ്ക്കുമായി നിന്നുപോവുകയും ചെയ്തു.

പൊല്ലീസുകാർ അനാവശ്യമായ ബുദ്ധിമുട്ടുകൾ ഉണ്ടാക്കാതിരിക്കുന്നതിനുവേണ്ടി സെമിണ്ടാരിന്റെ നാലു ബ്രാഹ്മണഭൃത്യന്മാർ പ്രത്യേകം ചടങ്ങുകൾ ഒന്നും അനുസരിക്കാതെ ആ മൃതശരീരത്തെ ദഹിപ്പിക്കുന്നതിന് ഉടനെതന്നെ നീക്കംചെയ്തു. 'റാണിഹട്ട്'ത്തിലെ ശ്മശാനസ്ഥലം ഗ്രാമത്തിൽനിന്നു വളരെ ദൂരെയായിരുന്നു. ഒരു കുളത്തിന്നരികെ ഒരു ചെറുകുടിലും സമീപത്ത് ഒരു വടവൃക്ഷവും അല്ലാതെ ആ പ്രദേശത്ത് എങ്ങും ഒന്നും ഉണ്ടായിരുന്നില്ല. പണ്ട് ആ നിലത്തിൽക്കൂടി ഒരു പുഴ ഒഴുകിയിരുന്നു. പിന്നീട് അതിന്റെ ഗതി തിരിയുകയും നദീതടം വരണ്ടുപോവുകയും ചെയ്തു. അതിലൊരു ഭാഗം ഉദകക്രിയകളുടെ ആവശ്യത്തിലേയ്ക്കു വെട്ടിത്താഴ്ത്തി ഒരു കുളമാക്കീട്ടുണ്ടായിരുന്നു. ജനങ്ങൾ ആ കുളത്തെ പഴയ നദിയുടെ തന്നെ ഒരു ഭാഗമായി വിചാരിച്ച് ആരാധിച്ചുപോന്നു.

മൃതശരീരത്തെ വഹിച്ചിരുന്ന നാലുപേരും അതിനെ ആ കുടിലിൽ എത്തിച്ചു ശവദാഹത്തിന്നു വേണ്ടതായ വിറകു വരുന്നതിന്നു കാത്തിരുന്നു. കാത്തുകാത്ത് അക്ഷമന്മാരായി തീർന്ന് അവരിൽ രണ്ടുപേർ വിറകു വരാത്തത് എന്താണെന്നന്വേഷിക്കുവാൻ പുറപ്പെട്ടു. 'നിതായി'യും 'ഗുരുചരൻ'നും അങ്ങിനെ പോയപ്പോൾ 'വിധു'വും 'ബാണമാലി'യും ശേഷം കാത്തുംകൊണ്ടിരുന്നു.

ശ്രാവണമാസത്തിലെ ഇരുട്ടുള്ള ഒരു രാത്രിയായിരുന്നു. നക്ഷത്രങ്ങൾ തെളിയാത്ത ആകാശവീഥിയിലെല്ലാം കാർമേഘപടലങ്ങൾ തിങ്ങിയിരുന്നു. കുടിലിലെ പ്രകാശമില്ലാത്ത മുറിക്കുള്ളിൽ മൃതശരീരത്തിന്നടുത്തു രണ്ടുപേരും മൌനമായി ഇരുന്നു. അവരുടെ തീപ്പെട്ടികൊണ്ടും വിളക്കുകൊണ്ടും ഫലമുണ്ടായില്ല. തീപ്പെട്ടി തണുത്തതായിരുന്നു. അവരെത്ര പ്രയത്നിച്ചിട്ടും അത് കത്തിയില്ല. വിളക്കു കെട്ടുപോകയും ചെയ്തു. വളരെ നേരം മിണ്ടാതിരുന്ന ശേഷം അതിലൊരാൾ, 'ചങ്ങാതി! ഒന്നു പുകവലിക്കാൻ കിട്ടിയെങ്കിൽ നന്നായിരുന്നു. ധൃതിയിൽ നാം അത് എടുക്കുവാൻ മറന്നുപോയി' എന്നു പറഞ്ഞു.

"ഞാൻ ഓടിപ്പോയി വേണ്ടതെല്ലാം എടുത്തുകൊണ്ടുവരാം," എന്നു കൂട്ടുകാരൻ മറുവടി പറഞ്ഞു.

'ബാണമാലി' പോകുവാൻ ആഗ്രഹിച്ചതിന്റെ കാരണം 'വിധു' ധരിച്ചു. (ശ്മശാനഭൂമി ചെകുത്താന്മാരുള്ള സ്ഥലമാകയാൽ പേടിച്ചാണ് പോകുവാനാഗ്രഹിച്ചത്) "തരക്കേടില്ല! ഞാൻ തന്നെത്താൻ ഇവിടെ ഇരിക്കണം അല്ലേ." എന്നു മറുവടി പറഞ്ഞു.

സംഭാഷണം വീണ്ടും അവസാനിച്ചു. ഇരുവരും നിശ്ശബ്ദരായി. അഞ്ചുമിനിട്ടു ഒരു മണിക്കൂറുപോലെ തോന്നി. വിറകു കൊണ്ടുവരുവാൻ പോയ കൂട്ടരെ അവർ മനസ്സുകൊണ്ടു ശപിച്ചു. അവർ ഇരുവരും വല്ല സ്ഥലത്തും ചെന്നിരുന്നു വെടിപറയുകയായിരിക്കണമെന്ന് അവർ സംശയിച്ചു. ഇടവിടാതെ തവളകളും കുളക്കരയിലുള്ള മണ്ണട്ടകളും കരയുന്നതിന്റെ ശബ്ദമല്ലാതെ ഒരിടത്തും ഒരനക്കവും ഒച്ചയും ഉണ്ടായിരുന്നില്ല. പെട്ടന്ന്, മൃതശരീരം തന്നെത്താൻ ഒരു ഭാഗത്തേക്കു തിരിഞ്ഞുകിടക്കുമ്പോളെന്നപോലെ, ശവം കിടത്തിയിരുന്ന പായ ഒന്നിളകിയതായി അവർക്കു തോന്നി. 'വിധു'വും 'ബാണമാലി'യും പേടിച്ചു വിറച്ചുംകൊണ്ടു 'രാമ, രാമ, രാമ' എന്നു ജപിക്കുവാൻ തുടങ്ങി. മുറിയിൽനിന്ന് ഒരു ദീർഘനിശ്വാസം കേട്ടു. ഒരു നിമിഷത്തിനുള്ളിൽ കാവൽക്കാർ കുടിലിൽനിന്നു പേടിച്ചു പുറത്തു ചാടി, ഗ്രാമത്തിലേക്കു കുതികുത്തി ഓടി.

മൂന്നു നാഴിക അങ്ങിനെ ഓടിയപ്പോൾ അവരുടെ ചങ്ങാതിമാർ ഒരു റാന്തലും കുളത്തി വരുന്നതു കണ്ടു. വാസ്തവത്തിൽ, അവർ ഒന്നു പുകവലിക്കാൻ തന്നെയാണ് പോയിരുന്നത്. വിറകുകാര്യത്തെപ്പററി അവർക്കു യാതൊരു വിവരവുമുണ്ടായിരുന്നില്ല. എങ്കിലും, വിറകിന്നുള്ള മരം മുറിച്ചിട്ടിട്ടുണ്ടെന്നും വെട്ടിക്കീറിക്കഴിഞ്ഞാൽ ഉടനെ അങ്ങോട്ടു കൊണ്ടുവരുമെന്നും അവർ ഉറപ്പിച്ചു പറഞ്ഞു. 'വിധു'വും 'ബാണമാലി'യും കുടിലിൽ വെച്ചുണ്ടായ സംഗതികൾ അവരെ അറിയിച്ചു. 'നിതായി'യും 'ഗുരുചര'നും ആ കഥ കേട്ട് അവരെ പുച്ഛിക്കുകയും സ്ഥലം വിട്ടു പോന്നതിന്നു കലശലായി ശാസിക്കുകയും ചെയ്തു.

താമസിക്കാതെ, അവർ നാലുപേരും കുടിലിലേയ്ക്കു മടങ്ങി. കുടിലിൽ പ്രവേശിച്ചപ്പോൾ, ദഹിപ്പിക്കുവാൻ കൊണ്ടുവന്ന മൃതശരീരം

അവിടെനിന്നു പോയിരിക്കുന്നു എന്ന് അവക്ക് മനസ്സിലായി. ഒരു വെറും പായ മാത്രം അവിടെ കിടന്നിരുന്നു. അവർ പരിഭ്രമിച്ച് അന്യോന്യം മുഖത്തോടുമുഖം നോക്കി. വല്ല കുറുക്കനും വലിച്ചുകൊണ്ടു പോയിരിക്കുമോ? എന്നാൽ വസ്ത്രത്തിന്റെ ഒരു കഷണംപോലും അവിടെ എങ്ങും കാണ്മാൻ ഇല്ലല്ലൊ. പുറത്തു കടന്നു നോക്കിയപ്പോൾ മുൻവശത്തു കൂട്ടിയിരുന്ന മണ്ണിൽ പുതുതായി ഉണ്ടായ ഒരു സ്ത്രീയുടെ മൃദുലങ്ങളായ കാലടികൾ അവർ കണ്ടു. ശാരദാശങ്കരൻ ഒരു വിഡ്ഢിയല്ലായിരുന്നു. വല്ല ചെകുത്താൻകഥകളും ചെന്നു പറഞ്ഞാൽ അദ്ദേഹം ഒരിക്കലും വിശ്വസിക്കയില്ല. അതുകൊണ്ട് ഇനി എന്തു വേണമെന്ന് അവർ നാലുപേരും കൂടി ആലോചിച്ചു. വളരെ വാദപ്രതിവാദങ്ങൾക്കു ശേഷം മൃതശരീരത്തെ യഥാക്രമം ദഹിപ്പിച്ചു എന്നു പറയുന്നതായിരിക്കും ഉത്തമം എന്നു തീർച്ചപ്പെടുത്തി.

സൂര്യോദയത്തോടുകൂടി വിറകുകാർ വന്നപ്പോൾ, അവർ വരുവാൻ വളരെ താമസിച്ചതുകൊണ്ട്, അവരെ കൂടാതെ തന്നെ കാര്യം നിവൃത്തിച്ചു എന്നും ഭാഗ്യവശാൽ കുടിലിൽ തന്നെ കുറെ വിറകുണ്ടായിരുന്നു എന്നും അവർ പറഞ്ഞു. മൃതശരീരം ആരെങ്കിലും കട്ടുകൊണ്ടുപോകുന്ന ഒരു വിലപിടിച്ച സാധനമല്ലാത്തതുകൊണ്ട് അതിനെപ്പററി ആക്കും സംശയമുണ്ടാകുവാൻ അവകാശമില്ലല്ലൊ.

II

ജീവന്റെ യാതൊരു ലക്ഷണവും ഇല്ലാതിരിക്കുമ്പോൾപോലും, ചിലപ്പോൾ, ശരീരത്തിൽ സൂക്ഷ്മമായ ജീവശക്തി ഒളിഞ്ഞു കിടപ്പുണ്ടായിരിമെന്നും, പ്രത്യക്ഷത്തിൽ മൃതപ്രായമായ ചില ശരീരത്തിന്നു രണ്ടാമതും ജീവൻ ഉണ്ടാകാമെന്നും എല്ലാവക്കും അറിയാവുന്നതാണ്. 'കാദംബിനി' മരിച്ചിട്ടുണ്ടായിരുന്നില്ല. അവളുടെ ജീവയന്ത്രം എന്തോ സംഗതിവശാൽ, പെട്ടന്നു ചലനരഹിതമായിത്തീന്നിട്ടേ ഉണ്ടായിരുന്നുള്ളൂ.

വീണ്ടും സുബോധമുണ്ടായപ്പോൾ, അവൾ, അവളുടെ നാലുഭാഗത്തും നിബിഡമായ അന്ധകാരത്തെ കണ്ടു. അവളുടെ പതിവുള്ള സ്ഥാനത്തല്ലാ കിടക്കുന്നതെന്ന് അവൾക്കു തോന്നി. അവൾ 'സഹോദരീ' എന്ന് ഉറക്കെ വിളിച്ചു. ഇരുട്ടിൽ നിന്ന് ഒരുത്തരവും പുറപ്പെട്ടില്ല. അവൾ ഭയവിഹ്വലയായി എഴുനീററിരുന്നു. അ

വളുടെ മരണശയ്യയും ഹൃദയഭാഗത്തു പെട്ടന്ന് ഒരു വേദനയും പിന്നീട് ഒരു ശ്വാസംമുട്ടും മോഹാലസ്യവും ഉണ്ടായതും അവൾക്ക് ഓൎമ്മവന്നു. അവളുടെ സഹോദരി അപ്പോൾ കുട്ടിക്കു കൊടുക്കുവാനുള്ള പാലു കാച്ചുകയായിരുന്നു. “സഹോദരീ! കുട്ടിയെ ഇങ്ങോട്ടു കൊണ്ടുവരു. എനിക്കു തീരെ സുഖമില്ല” എന്നു ശ്വാസംമുട്ടി പറഞ്ഞുകൊണ്ടാണ് കാദംബിനി മോഹാലസ്യപ്പെട്ടു കിടക്കമേൽ വീണത്.

പിന്നീടുണ്ടായതൊന്നും അവൾക്ക് ഓൎമ്മയില്ല. മഷിക്കുപ്പി തട്ടിമറിഞ്ഞുപോയ എഴുത്തുപുസ്തകംപോലെ അവളുടെ ഓൎമ്മശക്തി മാഞ്ഞുപോയിരുന്നു. “കാദംബിനി”യുടെ ബോധശക്തിയും ഓൎമ്മശക്തിയും— ലോകഗ്രന്ഥത്തിന്റെ അക്ഷരങ്ങൾ— ഒരു ക്ഷണത്തിൽ ആകൃതിരഹിതങ്ങളായിത്തീൎന്നു. ബോധക്ഷയത്തിനുശേഷം അവളുടെ പ്രേമഭാജനമായ ആ ശിശു സ്നേഹമസൃണമായ മൃദുസ്വരത്തിൽ അവളെ “അമ്മായീ” എന്ന് ഒടുക്കത്തെ വിളിയായി വിളിച്ചുവോ ഇല്ലയോ എന്നുകൂടി വിധവയായ “കാദംബിനി”ക്ക് ഓൎമ്മയുണ്ടായിരുന്നില്ല. അവൾക്കു പരിചിതമായിരുന്ന ജീവലോകത്തെ വിട്ട് അവസാനമില്ലാത്തതും, അറിയപ്പെട്ടിട്ടില്ലാത്തതും ആയ മൃത്യുലോകയാത്ര അവൾ ആരംഭിച്ചപ്പോൾ ആ ശാന്തലോകത്തേക്കു പോകുവാൻ വേണ്ടതായ വഴിച്ചെലവിനൊന്നുപോലെയുള്ള സ്നേഹസമ്പൂൎണ്ണമായ ഒരു സഹായസംഭാവന വേർപാടുസമയത്ത് അവളുടെ ഓമനയായ കുട്ടിയിൽനിന്നു ലഭിച്ചിട്ടുണ്ടായിരിക്കുമോ എന്നുകൂടി അവൾക്കു തീരെ ഓൎമ്മിക്കുവാൻ സാധിച്ചില്ല. സുബോധം വന്നപ്പോൾ കണ്ടതായ ആ ഇരുട്ടടഞ്ഞ നിശ്ശബ്ദസ്ഥലം, ഒന്നും കാണുവാൻ ഇല്ലാത്തതും, കേൾക്കുവാനില്ലാത്തതും, പ്രവൎത്തിക്കുവാനില്ലാത്തതും, ആദ്യന്തമില്ലാത്ത ഒരു കലവറസ്ഥാനം മാത്രമായിട്ടുള്ളതും ആയ യമലോകമാണെന്ന് അവൾക്ക് ആദ്യത്തിൽ തോന്നീട്ടുണ്ടായിരിക്കണമെന്നു ഞാൻ വിചാരിക്കുന്നു. എന്നാൽ, തുറന്നുകിടക്കുന്ന വാതായനത്തിൽക്കൂടി ജലസമ്പൎക്കമുള്ള ഒരു തണുത്ത കാററ് അകത്തു പ്രവേശിക്കുകയും, പുറത്തുനിന്നു തവളകളുടെ നിലവിളി കേൾക്കുകയും ചെയ്തപ്പോൾ അവളുടെ ഓൎമ്മശക്തി പ്രസ്ഫുടമായിത്തീരുകയും, ചുരുങ്ങിയ അവളുടെ ജീവകാലത്തിലെ വൎഷങ്ങൾ ഓൎമ്മയിൽ വരികയും അവൾക്കപ്പോഴും

ഇഹലോകസംബന്ധിതന്നെയാണെന്നുള്ള ധാരണ ദൃഢീഭൂതമായിത്തീരുകയും ചെയ്തു. അപ്പോൾ ഒരിടിമിന്നലുണ്ടായി. അതിന്റെ പ്രകാശത്താൽ സമീപത്തുള്ള കുളവും, അടുത്തുള്ള വടവൃക്ഷവും പരന്നുകിടക്കുന്ന മൈതാനവും, ദൂരത്തുള്ള വൃക്ഷസമൂഹവും, അവൾ വിവരമായി കണ്ടറിഞ്ഞു. പൌർണ്ണമാസി ദിവസങ്ങളിൽ അവൾ ആ പുഴയിൽ കുളിക്കുവാൻ വരാറുണ്ടെന്ന് ഓർമ്മവന്നു. തദവസരങ്ങളിൽ ആ ശ്മശാനസ്ഥലത്തു വല്ല മൃതശരീരവും കണ്ടാൽ മരണം എത്രയും ഭയങ്കരമായിട്ടുള്ളതാണെന്നു വിചാരിച്ച് അവൾ ഭയപ്പെടാറുണ്ട്.

അവളുടെ ആദ്യത്തെ വിചാരം സ്വഗൃഹത്തിലേക്കു മടങ്ങേണമെന്നായിരുന്നു. എന്നാൽ, പിന്നീടവൾ അതിനെപ്പററി ആലോചിച്ചു: "ഞാൻ മരിച്ചവളാണ്. എനിക്ക് എങ്ങിനെ വീട്ടിലേക്കു മടങ്ങിച്ചെല്ലാം. ഞാൻ മടങ്ങി എത്തിയാൽ അതു കുടുംബക്കാർക്ക് ആപത്തായിത്തീരും. ഞാൻ ജീവലോകത്തോടു യാത്ര പറഞ്ഞുകഴിഞ്ഞു. ഞാൻ ഒരു പ്രേതം മാത്രമാകുന്നു!" കാര്യം ഇപ്രകാരമല്ലായിരുന്നുവെങ്കിൽ, "ശാരദാശങ്കര"ന്റെ സുരക്ഷിതമായ അന്തഃപുരം വിട്ട് ഇത്ര അകലത്തുള്ള ശവദാഹഭൂമിയിൽ ഈ അർദ്ധരാത്രിയിൽ എത്തിച്ചേരുവാൻ അവൾക്ക് എങ്ങിനെ സാധിക്കുമായിരുന്നു എന്ന് അവൾ ആലോചിച്ചു. അവളുടെ ശവസംസ്കാരക്രിയകൾ കഴിഞ്ഞിട്ടുണ്ടായിരുന്നില്ലെങ്കിൽ, അവളുടെ മൃതശരീരം ദഹിപ്പിക്കുവാൻ ചുമതലപ്പെട്ടവർ ഇപ്പോൾ എവിടെ പോയിരിക്കുന്നു? അവർ ശവദാഹം കഴിച്ചു മടങ്ങിപ്പോയതായിരിക്കണം. ഇങ്ങിനെയെല്ലാമായിരുന്നു അവളുടെ ആലോചനയുടെ ഗതി. "ശാരദാശങ്കര"ന്റെ പ്രശോഭിതമായ ഭവനത്തിൽവെച്ചു കഴിഞ്ഞതായ അവളുടെ ചരമഘട്ടത്തെ കുറിച്ച് ഓർത്തപ്പോൾ, അവൾ ഇപ്പോൾ ദൂരത്തുള്ളതും, ജീവജാലങ്ങളാൽ ഉപേക്ഷിക്കപ്പെട്ടതും, അന്ധകാരമയമായതും ആയ ശ്മശാനഭൂമിയിൽ ഏകാകിനിയായിത്തീർന്നിരിക്കുന്നു എന്ന സംഗതി, അവൾ അറിഞ്ഞു. തീർച്ചയായും അവൾ ഇപ്പോൾ ഐഹികസമുദായങ്ങളിലെ ഒന്നിലേയും ഒരംഗമല്ല. അവൾ ദുർന്നിമിത്തത്തിന്റേയും ഭയങ്കരത്വത്തിന്റെയും മൂർത്തിയായിരുന്നു. അവൾ അവളുടെതന്നെ പ്രേതമായിരുന്നു.

ഈ ധാരണയാൽ അവളെ ഇഹലോകത്തോടു ബന്ധിച്ചിരുന്ന

സകല കെട്ടുകളും താനേ അഴിഞ്ഞുപോയി. അവൾക്ക് അമാനുഷമായ അത്ഭുതശക്തിയും, അപരിമിതമായ സ്വാതന്ത്ര്യവും, ഉണ്ടെന്നു തോന്നി. അവൾക്ക് ഇഷ്ടമുള്ളതു പ്രവർത്തിക്കുവാനും ഇഷ്ടമുള്ളേടത്തുപോകുവാനും സാധിക്കുമായിരുന്നു. ഈ പുതിയ സങ്കല്പത്തിൽനിന്നുണ്ടായ ആവേശത്താൽ മതിമറന്നവളായി അവൾ ഒരു കൊടുങ്കാററിനെപ്പോലെ ഭയങ്കരയായി കുടിലിൽനിന്നു പുറത്തു ചാടി ശ്മശാനസ്ഥലത്തു ചെന്നുനിന്നു. ലജ്ജയുടെയോ, ഭയത്തിൻെറയോ, ഒരു ഛായപോലും അവളിൽ കാണപ്പെട്ടില്ല.

എന്നാൽ, നടക്കുംതോറും അവളുടെ പാദങ്ങൾക്കു ശക്തി കുറയുകയും, ശരീരം ക്ഷീണിക്കുകയും ചെയ്തു. ആ മൈതാനം അവസാനമില്ലാതെ പരന്നുകിടന്നിരുന്നു. ഇടയ്ക്കിടയ്ക്കു നെൽവയലുകൾ ഉണ്ടായിരുന്നു. ചിലപ്പോൾ അവൾ മുട്ടിനൊപ്പം വെള്ളത്തിൽക്കൂടിയാണ് സഞ്ചരിച്ചിരുന്നത്.

അരുണോദയത്തോടുകൂടി ദൂരത്തുള്ള വീടുകളുടെ അടുത്തു നില്ക്കുന്ന പട്ടിളിൻകൂട്ടങ്ങളിൽനിന്ന് ഒന്നോ രണ്ടോ പക്ഷികളുടെ കരച്ചിൽ കേട്ടു. അപ്പോൾ അവൾ ഭയത്തിന്നധീനയായി. ഈ ലോകത്തോടും, ജീവജാലങ്ങളോടും അവൾക്കുള്ള ബന്ധമെന്തായിരുന്നു എന്നു നിർണ്ണയിക്കുവാൻ അവൾക്കു സാധിച്ചില്ല. അവൾ, വിസ്തൃതമായ ശ്മശാനഭൂമിയിലായിരുന്നപ്പോൾ, ശ്രാവണമാസത്തിലെ കൂരിരുട്ട് അവൾക്കു ചുററുമുണ്ടായിരുന്നപ്പോൾ, തീരെ ഭയമില്ലാത്തവളും, പ്രേതരാജ്യനിവാസികളിൽ ഒരുവളും ആയിരുന്നു. സൂര്യപ്രകാശവും, മനുഷ്യാലയങ്ങളും, അവളെ ഭയാകുലയാക്കിത്തീർത്തു. അവൾ അവളെത്തന്നെ ഭയപ്പെട്ടു. മരണമാകുന്ന നദിയുടെ ഓരോ തീരങ്ങളിൽ നിവസിക്കുന്നവരായ മനുഷ്യരും പ്രേതങ്ങളും അന്യോന്യം ഭയപ്പെടുന്ന കൂട്ടരാകുന്നു.

III

അവളുടെ വസ്ത്രങ്ങളിൽ ചേറുപുരണ്ടിരുന്നു. അസാധാരണങ്ങളായ അസംബന്ധവിചാരങ്ങളാലും, നിശാസഞ്ചാരത്താലും "കാദംബിനി" ഒരു ഭ്രാന്തത്തിയെപ്പോലെയായിട്ടുണ്ടായിരുന്നു. വാസ്തവത്തിൽ, അവളുടെ ആകൃതി നേരിട്ടു കാണുന്നവർ പേടിക്കത്തക്കവിധത്തിലായിരുന്നു. കുട്ടികൾ അവളെക്കണ്ടാൽ കല്ലെറിയുകയോ,

പേടിച്ചോടുകയോ, ചെയ്യുമായിരുന്നു. ഭാഗ്യവശാൽ അവളെ ആദ്യം കണ്ടതു് ഒരു വഴിപോക്കനാണു്. അയാൾ, അടുത്തുവന്നു് "അമ്മേ! നിങ്ങൾ ഒരു കുലീനയാണെന്നു തോന്നുന്നു. എവിടെക്കാണു് ഈ വേഷത്തിൽ തന്നത്താൻ പോകുന്നതു്" എന്നു ചോദിച്ചു. "കാദംബിനി" അവളുടെ വിചാരപരമ്പരകളെ ഏകോപിച്ചു് ഒരു സമാധാനം പറയുന്നതിന്നു് അശക്തയായി അയാളുടെ മുഖത്തെക്കു് തുറിച്ചുനോക്കി. അവൾക്കു് ഇഹലോകസമ്പർക്കമുണ്ടായിരുന്നു എന്നു് ഇനിയും വിശ്വസിക്കുവാൻ ശക്തിയുണ്ടായിരുന്നില്ല. അവൾ ഒരു കുലീനയെപ്പോലെ കാണപ്പെടുന്നുണ്ടെന്നും, ഒരു വഴിപോക്കൻ അവളോടു ചിലതെല്ലാം ചോദിക്കുന്നുണ്ടെന്നും ധരിക്കുവാൻ അവൾക്കു സാധിച്ചില്ല. ആ യാത്രക്കാരൻ വീണ്ടും "അമ്മേ! വരൂ! ഞാൻ നിങ്ങളെ വീട്ടിൽ കൊണ്ടുപോയാക്കാം. എവിടെയ്ക്കാണു പോകേണ്ടതു്" എന്നു് അവളോടു ചോദിച്ചു.

"കാദംബിനി" ചിന്താമഗ്നയായി. ഭർത്തൃഗൃഹത്തിലേക്കു പോകുന്ന കാര്യം തീരെ അസംബന്ധമായിരുന്നു. അവൾക്കു പിതൃഗൃഹം ഉണ്ടായിരുന്നതും ഇല്ല. അവൾക്കു് അവളുടെ ബാല്യകാലത്തിലെ ഒരു സ്നേഹിതയെക്കുറിച്ചു് അപ്പോൾ ഓർമ്മവന്നു. "യോഗമായ"യെ അവൾ ബാല്യത്തിന്നുശേഷം കണ്ടിട്ടില്ല. എങ്കിലും, അവർ തമ്മിൽ കത്തെടപാടുകൾ ഉണ്ടായിരുന്നു. ചിലപ്പോഴും അവർ തമ്മിൽ വഴക്കുകളും പിണക്കങ്ങളും ഉണ്ടായിട്ടുണ്ടു്. "കാദംബിനി"ക്കു "യോഗമായ"യെ അപരിമിതമായ സ്നേഹമുണ്ടായിരുന്നു എന്നു "കാദംബിനി"യും "യോഗമായ"ക്കുണ്ടായിരുന്നിടത്തോളം സ്നേഹം "കാദംബിനി"ക്കില്ലെന്നു "യോഗമായ"യും അന്യോന്യം വാദിച്ചു കലഹിക്കാറുണ്ടു്. ഒരിക്കൽ കണ്ടുമുട്ടിയാൽ അന്യോന്യം പിരിയുവാൻ സാധിക്കയില്ലെന്നു് അവർക്കു് ഇരുവർക്കും തീർച്ചയുണ്ടായിരുന്നു.

"ഞാൻ നിസിന്ധപുരത്തിലുള്ള "ശ്രീപതി"യുടെ ഗൃഹത്തിലേക്കാണു പോകുന്നതു്" എന്നു "കാദംബിനി" തന്നോടു സഹതാപം തോന്നിയ ആ യാത്രക്കാരനെ അറിയിച്ചു.

"നിസിന്ധപുരം" വളരെ അടുത്തല്ലെങ്കിലും ആ യാത്രക്കാരനു പോകേണ്ടതായ "കല്ക്കത്ത"ക്കുള്ള വഴിമദ്ധ്യത്തിലായിരുന്നു. അതുകൊണ്ടു്, അയാൾ "കാദംബിനി"യെ ശ്രീപതിയുടെ ഗൃഹ

ത്തിൽ കൊണ്ടാക്കുകയും ബാല്യത്തിൽ വേർപിരിഞ്ഞ ആ സ്നേഹിതകൾ വീണ്ടും ഒന്നിച്ചു ചേരുകയും ചെയ്തു. ആദ്യത്തിൽ അവക്ക് അന്യോന്യം മനസ്സിലായില്ലെങ്കിലും, ക്രമേണ കുട്ടിക്കാലത്തെ മുഖച്ഛായ പിടിച്ച് ഇരുവരും പരസ്പരം നല്ലപോലെ അറിഞ്ഞു.

"ഹാ! എന്റെ ഭാഗ്യംതന്നെ! ഞാൻ നിന്നെ വീണ്ടും കാണുമെന്നു സ്വപ്നേപി വിചാരിച്ചിരുന്നില്ല. എങ്ങിനെയാണ് ഇവിടെ എത്തിച്ചേർന്നത്. ഭർത്തൃഗൃഹത്തിലുള്ളവർ നിന്നെ തീച്ചയായും ഇങ്ങോട്ട് അയക്കുവാൻ കാരണമില്ല" എന്നിപ്രകാരം യോഗമായ സന്തോഷത്തോടുകൂടി പറഞ്ഞു. കാദംബിനി കുറെ നേരം മിണ്ടാതിരുന്ന ശേഷം, "സഹോദരീ! എന്റെ ഭർത്താവിന്റെ പിതാവിനെക്കുറിച്ച് എന്നോടൊന്നും ചോദിക്കരുത്. എനിക്ക് ഇവിടെ വല്ല മൂലയും ഒഴിച്ചുതന്നാൽ മതി. എന്നെ ഇവിടത്തെ വേലക്കാരിയെപ്പോലെ മാത്രമേ കരുതേണ്ടതുള്ളൂ. ഞാൻ നിന്റെ പണിയെല്ലാം എടുത്തുകൊള്ളാം," എന്നു മറുവടി പറഞ്ഞു. "എന്തു! നിന്നെ ഒരു വേലക്കാരിയെപ്പോലെ വിചാരിക്കുകയോ? എന്തിനാ, അത്? നീ എന്റെ ഉള്ളിണങ്ങിയ ചങ്ങാതിയാണ്. നീ എന്റെ—" എന്നെല്ലാം യോഗമായ തടുത്തു പറഞ്ഞു.

പുറത്തു പോയിരുന്ന ശ്രീപതി അപ്പോൾ വീട്ടിലേക്കു മടങ്ങിഎത്തി. കാദംബിനി അദ്ദേഹത്തിന്റെ നേരെ കുറച്ചുനേരം തുറിച്ചുനോക്കി. പിന്നെ ഒന്നും മിണ്ടാതെ, പതുക്കെ പുറത്തേക്കു പോയി. അവൾ അവളുടെ ശിരസ്സു മൂടിയിരുന്നില്ല. (വിധവ തല മൂടുമല്ലോ). അശേഷം ആദരവോ, ലജ്ജയോ അവൾ പ്രദശിപ്പിച്ചില്ല. കാദംബിനിയുടെ പ്രകൃതം കണ്ടു ശ്രീപതി മുഷിഞ്ഞു തന്റെ സ്നേഹിതയെ തെററിദ്ധരിച്ചുപോയാലോ എന്നു ശങ്കിച്ചു യോഗമായ കാദംബിനിയെക്കുറിച്ചു ശ്രീപതിയോട് ഓരോന്നു വിവരിച്ചു പറയുവാൻ തുടങ്ങി. എന്നാൽ, യോഗമായ പറയുന്നതെല്ലാം എപ്പോഴും സമ്മതിക്കുവാൻ തയ്യാറുള്ള ശ്രീപതിയുടെ അടുക്കൽ നീണ്ട വിവരണങ്ങളൊന്നും ആവശ്യമുണ്ടായിരുന്നില്ല. കഥ മുഴുവൻ കേൾക്കാതെ തന്നെ കാര്യമെല്ലാം സമ്മതിച്ചു. കഥ മുഴുവനാകുവാൻ സമ്മതിക്കാഞ്ഞതുകൊണ്ടു യോഗമായക്ക് അല്പം ബുദ്ധിമുട്ടുണ്ടായില്ലെന്നില്ല.

കാദംബിനി സ്വഗൃഹത്തിൽ ചെന്നു താമസിച്ചിരുന്നു എങ്കിലും, അവൾക്കു സ്നേഹിതയായ യോഗമായയ്ക്കും പഴയപോലെ ഇണക്കമോ യോജിപ്പോ ഇല്ലായിരുന്നു. അവരുടെ രണ്ടാളുടേയും ഇടയ്ക്കു മറണമാകുന്ന ഒരു ഭിത്തി ഉണ്ടായിരുന്നു. കാദംബിനിയുടെ ജീവസന്ധാരണകാര്യം അവളെത്തന്നെ പരിഭ്രമിപ്പിക്കുകയും, സുബോധം നിലനില്ക്കുകയും ചെയ്യുമ്പോൾ, അവൾക്കു മറ്റൊരാളോട് ഉള്ളഴിഞ്ഞ സൌഹാർദ്ദം എങ്ങിനെ ഉണ്ടാകും! യോഗമായയെ പൂർണ്ണമായി സ്നേഹിക്കുന്നതിന്ന് അവൾക്കു സാധിച്ചില്ല. കാദംബിനി യോഗമായയെ നോക്കി ചിന്താമഗ്നയായിരിക്കും. 'യോഗമായക്കു ഭർത്താവുണ്ട്; അവൾക്കു ദിനകൃത്യങ്ങളുണ്ട്; അവൾ എന്റെ ലോകത്തിൽനിന്നു വളരെ വളരെ അകന്ന ഒരു വ്യത്യസ്തലോകത്തിലാണ് നിവസിക്കുന്നത്. അവൾ ഇഹലോകവാസികളുടെ സ്നേഹവാത്സല്യങ്ങളിലും, കർത്തവ്യങ്ങളിലും പങ്കുകൊള്ളുന്നു. ഞാനാണെങ്കിൽ കേവലം പൊള്ളയായ ഒരു വെറും നിഴൽ മാത്രമാകുന്നു. അവൾ ജീവിക്കുന്നവരിൽ ഒരുവളാണ്. ഞാൻ അനിത്യതയിൽ ലയിച്ചുപോയവളാണ്.' ഇപ്രകാരമായിരുന്നു കാദംബിനിയുടെ ആലോചനകൾ.

യോഗമായയ്ക്കും ഏതാണ്ട് ഒരു അസ്വസ്ഥത തോന്നി. പക്ഷെ, കാരണമെന്താണെന്ന് അവൾക്കുതന്നെ മനസ്സിലായില്ല. സ്ത്രീകൾക്കു ഗൂഢസംഗതികളിൽ സ്വതേ ഭ്രമം കുറയും. എന്തുകൊണ്ടെന്നാൽ, അതിൽ യഥാർത്ഥകവിതയും, ധീരോദാത്തതയും, വിചിത്രത്വവും എല്ലാം ഉണ്ടെന്നിരുന്നാലും അതിനെ സാധാരണമായ ഗൃഹകൃത്യങ്ങളിൽ ചേർത്തുപയോഗിക്കുവാൻ അസാദ്ധ്യമാണ്. ഭവനജോലികളോടു സംയോജിപ്പിക്കപ്പെടുവാൻ വയ്യാത്ത രഹസ്യകാര്യങ്ങളെപ്പറ്റി വിചിന്തനം ചെയ്യാൻ സ്ത്രീകൾ ഇഷ്ടപ്പെടുകയില്ല. തന്നിമിത്തം, തങ്ങൾക്ക് ഇന്നതാണെന്നു മനസ്സിലാക്കുവാൻ കഴിയാത്തതായ വല്ല കാര്യവുമുണ്ടായാൽ സ്ത്രീകൾ സാധാരണയായി അതിനെ ഒന്നുകിൽ തീരെ നശിപ്പിക്കുവാനോ, അല്ലെങ്കിൽ വിസ്മരിക്കുവാനോ ശ്രമിക്കും. അല്ലാത്തപക്ഷം, ഉപയോഗപ്രദമായ തരത്തിൽ അതിന്ന് ഒരു പുതിയ പരിണാമം വല്ലതും വരുത്തും. ഇതൊന്നും സാദ്ധ്യമല്ലാതെ വരുന്ന ദിക്കിൽ, സ്ത്രീകളുടെ ക്ഷമയും ശാന്ത

തയും നശിക്കുകയും അവർ കോപിഷ്ഠകളും മററുമായിത്തീരുകയും ചെയ്യും. കാദംബിനിയുടെ വിഷയപരിത്യാഗവും കൂട്ടത്തിൽ ചേരാഴ്കയും അധികരിച്ചുവരുംതോറും യോഗമായയുടെ ക്ഷമ കുറഞ്ഞുകുറഞ്ഞു വന്നു. അവളുടെ മനസ്സിലുണ്ടായിരുന്ന ആ കനത്ത ഭാരം എന്താണെന്നു യോഗമായ ആശങ്കപ്പെട്ടു.

അക്കാലത്ത് ഒരു പുതിയ ആപത്തു നേരിട്ടു. കാദംബിനിക്ക് അവളെത്തന്നെ വളരെ ഭയമായിരുന്നു. എങ്കിലും അവൾക്ക് അവളെ വിട്ടോടിപ്പോകുവാൻ നിവൃത്തിയുണ്ടായിരുന്നില്ല! ചെകുത്താനെ ഭയപ്പെടുന്നവർ അവരുടെ പിമ്പിലാരെങ്കിലും ഉണ്ടെങ്കിൽ അവരെ ഭയപ്പെടുന്നതു സാധാരണയാണ്. പിന്നിൽ ആരും ഇല്ലെങ്കിലും ഉണ്ടെന്നു തോന്നും. കണ്ണെത്താത്ത ദിക്കിൽ ഭയവും ഉണ്ട്! എന്നാൽ കാദംബിനിയുടെ പ്രധാനമായ ഭീതിഹേതു അവളിൽ തന്നെയാണ് കിടന്നിരുന്നത്. അവളിൽനിന്നു വിട്ടു യാതൊന്നിനേയും അവൾ ഭയപ്പെട്ടിരുന്നില്ല. അർദ്ധരാത്രിയുടെ നിശ്ശബ്ദതയിൽ അവളുടെ മുറിയിൽ അവൾ തനിച്ചിരിക്കുമ്പോൾകൂടി അവൾ ഭയപ്പെട്ടു നിലവിളിച്ചു. സന്ധ്യക്കു, ദീപപ്രകാശത്തിൽ അവളുടെ നിഴൽ കാണുന്നതായാൽ അവൾ ഭയപ്പെട്ടു വിറക്കും. അവളുടെ ഭയപരിഭ്രമങ്ങളെ കണ്ടുകണ്ട് ആ വീട്ടിലുള്ള മററുള്ളവരും ഒരുവിധം ഭയാകുലരായിത്തീർന്നു. വേലക്കാരും, യോഗമായ തന്നെയും, പ്രേതങ്ങളെ കണ്ടുതുടങ്ങി! ശങ്കയും ഭയവും സകല ഹൃദയങ്ങളിലും നിറഞ്ഞു. അർദ്ധരാത്രിയിൽ ഒരിക്കൽ അവളുടെ മുറിയിൽനിന്നു കാദംബിനി നിലവിളിച്ചുംകൊണ്ടു പുറത്തുവന്നു യോഗമായയുടെ വാതുക്കൽ മുട്ടി, ‘സഹോദരീ! സഹോദരീ! നിൻെറ കാലടികളിൽ വീണു മരിക്കുവാൻ നീയെന്നെ അനുവദിക്കണേ. നീ എന്നെത്താനൊ വിട്ടുകളയരുതേ’ എന്നിങ്ങിനെ കരഞ്ഞപേക്ഷിച്ചു.

യോഗമായയുടെ ഭയവും കോപവും ഒരുപോലെ വളൎന്നു. ആ നിമിഷത്തിൽ കാദംബിനിയെ അവിടെനിന്ന് അവൾ ആട്ടിപ്പുറത്താക്കുമായിരുന്നു. പക്ഷെ സത്സ്വഭാവിയായ ശ്രീപതി അതിഥിയെ പറഞ്ഞു ശാന്തയാക്കുകയും അടുത്തു വേറെ ഒരു മുറിയിൽ അവളെ സമാധാനപ്പെടുത്തി ഇരുത്തുകയും ചെയ്തു.

പിറേറദിവസം, യോഗമായ അവളുടെ ഭൎത്താവിനെ, അവി

ചാരിതമായവിധത്തിൽ അവളുടെ സ്വന്തം മുറിയിലേക്കു വിളിച്ചുവരുത്തി. അവൾ താഴെ പറയുംപ്രകാരം ശ്രീപതിയെ ശാസിച്ചു: 'നിങ്ങൾ ഒരു പുരുഷനാണെന്നഭിമാനപ്പെടുന്നുണ്ടല്ലോ! ഇതാണോ നിങ്ങളുടെ പൌരുഷം. ഒരു സ്ത്രീ, അവളുടെ ശ്വശുരഗൃഹത്തിൽനിന്ന് ഓടിപ്പോന്ന് നിങ്ങളുടെ ഗൃഹത്തിൽ പ്രവേശിച്ചു. ഒരു മാസം കഴിഞ്ഞു. അവർ മടങ്ങിപ്പോകേണ്ടതാണെന്നു സൂചിപ്പിക്കുകകൂടി നിങ്ങൾ ഇതുവരെ ചെയ്തിട്ടില്ല. അഹിതമായി ഒരു ശബ്ദംപോലും നിങ്ങൾ ഉച്ചരിച്ചതായി ഞാൻ കേട്ടിട്ടില്ല. അതിനുള്ള കാരണം മനസ്സിലാക്കിത്തന്നാൽ വളരെ ഉപകാരമായിരുന്നു. ഇങ്ങിനെയാണോ ഒരു പരസ്ത്രീയോട് പുരുഷന്മാർ പെരുമാറേണ്ടത്? നിങ്ങൾ, പുരുഷന്മാരെല്ലാവരും ഇക്കാര്യത്തിൽ ഒരുപോലെയാണ്.'

മിക്ക പുരുഷന്മാൎക്കും തങ്ങളുടെ ഭാൎയ്യമാരോട് സീമാതീതമായ സ്നേഹമുണ്ട്. ഭാൎയ്യമാർ തങ്ങളെ അനാവശ്യമായി കുറപ്പെടുത്തിയാൽപോലും അവൎക്ക് പരിഭവമില്ല. നിസ്സഹായയും സുന്ദരിയുമായ കാദംബിനിയോടു ശ്രീപതിക്കു തോന്നിയ സ്നേഹം അതിൻെറ ശരിയായ അൎത്ഥത്തിൽ അശേഷം അതിലംഘിച്ചിട്ടില്ലെന്നും താൻ തീരെ നിരപരാധിയാണെന്നും യോഗമായയുടെ കാലുപിടിച്ചു സത്യം ചെയ്യുവാൻകൂടി ശ്രീപതി ഒരുക്കമായിരുന്നു. എങ്കിലും അദ്ദേഹത്തിന്ന് ആ വാസ്തവത്തെ പ്രവൃത്തിമൂലം വിശദീകരിക്കുവാൻ സാധിച്ചില്ല. ശ്വശുരഗൃഹക്കാർ അനാഥയായ ആ സാധുവിധവയോടു നികൃഷ്ടമായവിധത്തിൽ പെരുമാറീട്ടുണ്ടായിരിക്കണമെന്ന് അദ്ദേഹം വിശ്വസിച്ചു. അതു ദുസ്സഹമായി തീൎന്നപ്പോൾ അവൾ ചാടിപ്പോന്ന് അദ്ദേഹത്തിൻെറ അടുക്കൽ അഭയം പ്രാപിച്ചതായിരിക്കണം. അച്ഛനോ, അമ്മയോ, ഇല്ലാത്ത കാദംബിനിയെ അദ്ദേഹം എങ്ങിനെ ഉപേക്ഷിക്കും? ഇപ്രകാരമെല്ലാം ശ്രീപതി ആലോചിച്ചു. അതുകൊണ്ടു, ഭാൎയ്യയുടെ ആക്ഷേപങ്ങളെ അദ്ദേഹം കൈക്കൊണ്ടില്ല. അസന്തോഷകരങ്ങളായ ചോദ്യങ്ങളെക്കൊണ്ടു കാദംബിനിയെ ബുദ്ധിമുട്ടിക്കുവാൻ അദ്ദേഹം അശേഷം ആഗ്രഹിച്ചില്ല.

തൻെറ അഭിലാഷങ്ങളെ സ്വീകരിക്കാഞ്ഞതുകൊണ്ടു, ശ്രീപതിയുടെ ഭാൎയ്യ, മന്ദനായ അവളുടെ ഭൎത്താവിൻെറ നേരെ മററുതരത്തിൽ പ്രേരിപ്പിക്കുവാൻ തുടങ്ങി. കാദംബിനിയെ അവിടെ താമസി

പ്പിച്ചുകൂടെന്നും ഭർത്താവിനെക്കൊണ്ടു തന്നെ വേണ്ടതു ചെയ്യിപ്പിക്കേണമെന്നും അവർ ഉറപ്പിച്ചിട്ടുണ്ടായിരുന്നു. ഭാര്യയുടെ ഉപദ്രവം സഹിക്കവയ്യാതെയായി. സമാധാനത്തോടുകൂടി ഒരു വീട്ടിൽ കഴിച്ചുകൂട്ടുന്നതിന്നു കാദംബിനിയുടെ ഭർത്തൃഗൃഹത്തിൽ വിവരം അറിയിക്കുവാൻ ശ്രീപതി നിർബ്ബന്ധിതനായിത്തീൎന്നു. എഴുത്തയച്ചാൽ കിട്ടുന്ന മറുപടി തൃപ്തികരമായിരിക്കയില്ലെന്നു ശ്രീപതിക്കു തോന്നി. അതുകൊണ്ടു 'റാണിഘട്ട'ത്തിലേക്കു താൻ തന്നെ നേരിട്ടു പുറപ്പെട്ടു. അവിടുന്നു കിട്ടുന്ന അറിവിനെ ആസ്പദമാക്കി വേണ്ടതു പ്രവൎത്തിക്കുവാൻ ശ്രീപതി തീൎച്ചപ്പെടുത്തി.

അങ്ങിനെ, ശ്രീപതി 'റാണിഘട്ട'ത്തിലേക്കു പോയി. യോഗമായ കാദംബിനിയോടു 'ചങ്ങാതി! നീ ഇനിയും ഇവിടെ അധികം താമസിക്കുന്നത് ഏതുവിധവും ഉചിതമല്ല. ജനങ്ങൾ എന്തു പറയും' എന്നു് അടുത്തുകൂടി പറഞ്ഞു.

'എനിക്കും ജനങ്ങൾക്കും തമ്മിൽ എന്താ സംബന്ധം?' എന്നു കാദംബിനി സ്നേഹിതയായ യോഗമായയുടെ മുഖത്തു തുറിച്ചുനോക്കിക്കൊണ്ടു സമാധാനം പറഞ്ഞു.

യോഗമായ അത്ഭുതപരവശയായി, 'നിനക്കു ജനങ്ങളുമായി ബന്ധമൊന്നുമില്ലെങ്കിൽ ഞങ്ങൾക്ക് അങ്ങിനെയല്ല. അന്യഗൃഹത്തിലെ ഒരു സ്ത്രീയെ ഇവിടെ അനാവശ്യമായി താമസിപ്പിക്കുന്നതിന്നു ഞങ്ങൾ എന്തു സമാധാനം പറയും?' എന്നു യോഗമായ കോപത്തോടുകൂടി ചോദിച്ചു.

'എന്റെ ശ്വശുരഗൃഹം എവിടെയാണ്?'

'നിനക്കു ഭ്രാന്താണ്. ഇവൾ ഇനി എന്താണാവോ പറവാൻ ഭാവം.'

എനിക്കു നിന്നോടെന്താകാൎയ്യം? ഞാനീലോകത്തിൽ ഉള്ളവളാണോ? നീ ചിരിക്കുകയും, കരയുകയും, സ്നേഹിക്കുകയും ചെയ്യുന്നുണ്ട്. ഓരോരുത്തരും അവരവരുടെ കാൎയ്യങ്ങളെ വിടാതെ പിടിക്കുകയും, സാധിക്കുകയും ചെയ്യുന്നു. ഞാനോ, വെറുതെ മിഴിച്ചുനോക്കിക്കൊണ്ടിരിക്കുന്നു! നീ ഒരു മനുഷ്യനാണ്. ഞാനൊരു നിഴലാണ്. എന്നെ ഈശ്വരൻ നിങ്ങളുടെ ഈ ലോകത്തിൽ ഇങ്ങിനെ വെച്ചുകൊണ്ടിരിക്കുന്നത് എന്തിനാണെന്ന് എനിക്കു മനസ്സിലാവുന്നില്ല.'

കാദംബിനിയുടെ അസാധാരണവും പ്രകൃതിവിരുദ്ധവും ആയ മുഖഭാവവും വാക്കുകളും കണ്ടും കേട്ടും അവളുടെ വിചാരഗതിയെക്കുറിച്ചു, മുഴുവനുമല്ലെങ്കിലും, ഏതാണ്ടൊക്കെ, യോഗമായക്ക് അപ്പോൾ മനസ്സിലായി. അവളെ പുറത്താക്കുവാനോ, ഇനിയും ചോദ്യങ്ങൾ ചോദിച്ചു ബുദ്ധിമുട്ടിക്കുവാനോ, അവൾ ശക്തയായില്ല. വിചാരമഗ്നയായി, യോഗമായ സ്വന്തം മുറിയിലേക്കു മടങ്ങിപ്പോന്നു.

IV

ശ്രീപതി 'റാണിഘട്ട'ത്തിൽ നിന്നു മടങ്ങിയെത്തിയപ്പോൾ രാത്രി ഏകദേശം പത്തുമണിയായി. ഘോരമാരി നിമിത്തം അവിടമെല്ലാം വെള്ളത്തിൽ മുങ്ങിയിരുന്നു. മഴ മാറുകയില്ലെന്നും രാത്രി ഒരിക്കലും അവസാനിക്കുകയില്ലെന്നും തോന്നി. റാണിഘട്ടത്തിലേക്കു പോയ സംഗതിയെക്കുറിച്ചു യോഗമായ ഭർത്താവിനോടു ചോദിച്ചു. 'എനിക്കു വളരെ പറയാനുണ്ട്,' എന്നു ശ്രീപതി മറുപടി പറഞ്ഞു. അദ്ദേഹം വസ്ത്രങ്ങൾ മാററി അത്താഴം കഴിച്ചു അതിന്നുശേഷം ഒന്നു പുകവലിച്ചു. അദ്ദേഹത്തിൻെറ മനോവികാരങ്ങൾ അവ്യവസ്ഥിതങ്ങളായിരുന്നു. ഭാർയ്യയുടെ ജിജ്ഞാസ വർദ്ധിച്ചുവർദ്ധിച്ചു വന്നു. അവൾ അക്ഷമയായിത്തീർന്നു. ഭർത്തൃസമീപത്തെത്തി 'എന്താ കേട്ടത്?' എന്നു ചോദിച്ചു.

അദ്ദേഹം പറഞ്ഞു: 'നീ ചെയ്തതു വലിയ തെററായിപ്പോയി എന്ന്.'

യോഗമായ വളരെ പരിഭ്രമിച്ചു. അവൾക്കു ശുണ്ഠിയും പരിഭ്രമഭാവവും ഉണ്ടായി. സ്ത്രീകൾക്ക് ഒരിക്കലും തെറു പററാറില്ല; അഥവാ, വല്ലതും പററിയാൽ തന്നെ, ബുദ്ധിയുള്ള പുരുഷൻ അതിനെപ്പററി പ്രസ്താവിക്കയില്ല; ആ തെററിനെ താൻതന്നെ കയ്യേല്ക്കുന്നതായിരിക്കും അധികം നല്ലത്. 'അതെങ്ങിനെയാണെന്നു എനിക്കു കേൾക്കാമോ,' എന്നു യോഗമായ പരിഭവത്തോടുകൂടി ചോദിച്ചു.

'നീ ഇവിടെ അതിഥിയായി സ്വീകരിച്ച ആ സ്ത്രീ നിൻെറ സ്നേഹിതയായ കാദംബിനിയല്ല.'

ഇതു കേട്ടപ്പോൾ യോഗമായ്ക്കു വളരെ ദ്വേഷ്യം വന്നു. മറെറാരാളാണ് അപ്രകാരം ആക്ഷേപിച്ചതെങ്കിൽ സഹിക്കാമായിരുന്നു. 'എന്തേ പറഞ്ഞത്? എനിക്ക് എന്റെ ചങ്ങാതിയെ തിരിച്ചറിഞ്ഞുകൂടെ? അതിനും ഞാൻ നിങ്ങളുടെ അടുക്കൽ വരണമോ? അവിടുന്ന് ആൾ അതിസമർത്ഥൻ തന്നെ.'

'എന്റെ സാമർത്ഥ്യത്തെപ്പററി നാം തമ്മിൽ കലഹിക്കേണ്ട ആവശ്യം ഒന്നും ഇല്ല. ഞാൻ പറഞ്ഞതു ശരിയാണെന്നു തെളിയിച്ചുതരാം. നിന്റെ കാദംബിനി മരിച്ചുപോയിരിക്കുന്നു എന്നതിന്നു സംശയമില്ല.'

'കേട്ടോളോ! നിങ്ങൾക്ക് എന്തോ ഒരു വലിയ തെററു പററീട്ടുണ്ട്. ഒന്നുകിൽ, പോയി അന്വേഷിച്ച വീടു തെററീട്ടുണ്ട്; അല്ലെങ്കിൽ, നിങ്ങൾ കേട്ടതൊക്കെ തെററിദ്ധരിച്ചിട്ടുണ്ട്. നിങ്ങളോടുതന്നെ പോകുവാനാരു പറഞ്ഞു? ഒരെഴുത്തയച്ചു. അപ്പോൾ സംഗതികളൊക്കെ ശരിയായി വിവരിച്ചു മനസ്സിലാക്കാം.'

കാര്യനിർവ്വഹണത്തിനു തനിക്കുള്ള പ്രാപ്തിയെക്കുറിച്ചു തന്റെ ഭാര്യയ്ക്കുതന്നെ അവിശ്വാസം ജനിച്ചതിൽ ശ്രീപതിക്കും വളരെ പരിതാപം തോന്നി. അദ്ദേഹം പലതരത്തിലുള്ള തെളിവുകളും ഹാജരാക്കി. ഒരു ഫലവും ഉണ്ടായില്ല. അർദ്ധരാത്രി ആയിട്ടും അവരുടെ തർക്കങ്ങൾ അവസാനിച്ചില്ല. കാദംബിനിയെ അവിടെനിന്നു പറഞ്ഞയയ്ക്കേണ്ട കാര്യത്തിൽ ഇരുവക്കും ഒരേ അഭിപ്രായംതന്നെയായിരുന്നുവെങ്കിലും, കളവായി ചങ്ങാതിത്വം നടിച്ച് ആ സ്ത്രീ തന്റെ ഭാര്യയെ ചതിച്ചുവന്നു ശ്രീപതിക്കു വിശ്വാസമുണ്ടായിരുന്നുവെങ്കിലും, തന്റെ സ്നേഹിത കുലടയായ ഒരു വ്യഭിചാരിണിയാണെന്നു യോഗമായ തീരുമാനപ്പെടുത്തിയിരുന്നുവെങ്കിലും, തല്ക്കാലത്തെ വാദപ്രതിവാദത്തിൽ ആരും പരാജയത്തെ സമ്മതിച്ചില്ല. പറഞ്ഞുപറഞ്ഞ് അവരുടെ ഒച്ച വളരെ ഉച്ചത്തിലായി. അടുത്ത മുറിയിൽ കാദംബിനി കിടന്നുറങ്ങുന്നുണ്ടെന്നുള്ള കാര്യംതന്നെ അവർ വിസ്മരിച്ചു.

അവരിലൊരാൾ പറഞ്ഞു: 'ഏതായാലും നാം നല്ല കുടുക്കിൽ പെട്ടു. സത്യമായിട്ടും, ഞാൻ പറഞ്ഞ സംഗതി ഞാൻ എന്റെ സ്വന്തം ചെവികൊണ്ടു കേട്ടതാണ്.' മറേറ ആൾ അതു കേട്ടു കോ

പിച്ച്, 'അതിന്നു ഞാനെന്തുവേണം? എനിക്ക് എൻെറ കണ്ണുകൊണ്ടു കാണരുതേ? നല്ല കാര്യം' എന്നു മറുവടി പറഞ്ഞു.

ഒടുവിൽ യോഗമായ അഭിപ്രായപ്പെട്ടു. 'ആട്ടെ, കേൾക്കട്ടെ. കാദംബിനി എന്നാണു മരിച്ചത്?' കാദംബിനി മരിച്ചു എന്നു പറയുന്ന ദിവസവും അയാളുടെ അടുക്കൽനിന്നു തനിക്കു കിട്ടീട്ടുള്ള എഴുത്തുകളിൽ ഏതെങ്കിലും ഒന്നിൻെറ തിയ്യതിയും തമ്മിൽ താരതമ്യപ്പെടുത്തി അതിലുണ്ടാകാവുന്ന തെററുകൊണ്ടു ശ്രീപതി പറയുന്നത് അബദ്ധമാണെന്നു ശ്രീപതിയെ ബോദ്ധ്യപ്പെടുത്താമെന്നു യോഗമായ വിചാരിച്ചു. തിയ്യതി പറഞ്ഞപ്പോൾ, അതിഥി അവിടെ എത്തിയതിൻെറ തലേദിവസമാണ് കാദംബിനി മരിച്ചതെന്നു മനസ്സിലായി. യോഗമായയുടെ ഹൃദയം തുടിച്ചു. ശ്രീപതിയും അല്പം ഇളകിപ്പരശായി.

അപ്പോൾ വാതിൽ പെട്ടെന്നു തള്ളിത്തുറന്ന് ഒരു തണുത്ത കാററു ശക്തിയോടുകൂടി അകത്തേയ്ക്കു അടിച്ചുകയറി. അവിടെയുണ്ടായിരുന്ന വിളക്കു കെട്ടു. അതോടുകൂടി നിബിഡാന്ധകാരം അവിടെയെല്ലാം നിറഞ്ഞു. കാദംബിനി അകത്തു കടന്നുവന്നു. നേരം രാത്രി ഒരു മണിയായിരിക്കുന്നു. പുറത്തു മഴ പെയ്തുകൊണ്ടിരുന്നു.

'ചങ്ങാതി! ഞാൻ നിൻെറ കാദംബിനിതന്നെയാണ്. എന്നാൽ, ഞാൻ ഇപ്പോൾ ജീവിച്ചിരിക്കുന്ന കാദംബിനിയല്ല. ഞാൻ മരിച്ചവളാണ്,' എന്നു കാദംബിനി സ്പഷ്ടമായിപ്പറഞ്ഞു.

യോഗമായ പേടിച്ചു നിലവിളിച്ചു. ശ്രീപതിക്ക് ഒരക്ഷരം മിണ്ടുവാൻ വയ്യാതായി.

കാദംബിനി തുടന്നു പറഞ്ഞു. 'മരിച്ചുപോയവളാണ് എന്നുള്ള സംഗതി ഒഴിച്ചു ഞാൻ നിങ്ങളോടു യാതൊരപരാധവും ചെയ്തിട്ടില്ല. എനിയ്ക്കു ജീവനുള്ളവരുടെ കൂട്ടത്തിൽ കൂടുവാൻ വയ്യെങ്കിൽ മരിച്ചവരുടെ കൂട്ടത്തിലും ചേരുവാൻ വയ്യ. ഓ! ഈശ്വര! ഞാൻ ഇനി എവിടെ പോകും?' ധാര മുറിയാതെ മഴപെയ്യുന്ന കൂരിരുട്ടുള്ള ആ ഭയങ്കരരാത്രിയിൽ നിർവ്വികാരനായി കിടന്നുറങ്ങുന്ന സൃഷ്ടികർത്താവിനെ വിളിച്ചുണർത്തുവാനോ എന്നു തോന്നുമാറ് കാദംബിനി ഉറക്കെ നിലവിളിച്ചുംകൊണ്ട് 'ഈശ്വരാ! ഞാൻ ഇനി എവിടെ പോകും' എന്ന് ഒരിക്കൽകൂടി ഗർജ്ജിച്ചു.

മോഹാലസ്യപ്പെട്ടു നിലത്തുകിടക്കുന്ന തന്റെ ചങ്ങാതിയായ 'യോഗമായ'യെ തനിയെ വിട്ടുംകൊണ്ടു 'കാദംബിനി' അവളുടെ ശരിയായ സ്ഥാനത്തെ അന്വേഷിച്ചുംകൊണ്ടു വിസ്തൃതമായ ലോകരംഗത്തിൽ പ്രവേശിച്ചു.

V.

കാദംബിനി റാണിഘട്ടത്തിൽ എത്തിയത് എങ്ങിനെയാണെന്നു പറയുവാൻ സാധിക്കയില്ല. ആദ്യത്തിൽ അവൾ പുറത്തൊന്നുമിറങ്ങാതെ സമീപത്തുള്ള ഇടിഞ്ഞുപൊളിഞ്ഞ ഒരു അമ്പലത്തിൽ പട്ടിണികിടന്നു കഴിച്ചുകൂട്ടി. ഉച്ചതിരിഞ്ഞശേഷം, മഴക്കാലമാകയാൽ, കാലേ ഇരുട്ടായി. ആസന്നമായിരുന്ന കൊടുങ്കാററിനെ പേടിച്ചു ജനങ്ങളെല്ലാം അവരവരുടെ ഗൃഹാന്തർഭാഗങ്ങളിൽ കടന്നുകൂടി. അപ്പോൾ കാദംബിനി പുറത്തു വന്നു. ശ്വശുരഗൃഹത്തിലെത്തിയപ്പോൾ അവളുടെ ഹൃദയം വല്ലാതെ അടിച്ചു. മുഖം മുഴുവനും ഒരു തടിച്ച മൂടുപടംകൊണ്ടു് ആച്ഛാദനം ചെയ്തു അവൾ അകത്തു പ്രവേശിച്ചു. വേലക്കാരാരും വിരോധം പറഞ്ഞില്ല. അവർ അവളെ അവിടുത്തെ ഒരു വേലക്കാരിയാണെന്നു വിചാരിച്ചു. മഴ പെയ്യുകയും കാററടിക്കുകയും ചെയ്തുകൊണ്ടിരുന്നു.

ഗൃഹനായികയായ ശാരദ ശങ്കരന്റെ ഭാര്യ വിധവയായ അവളുടെ സഹോദരിയോടുകൂടി ശീട്ടുകളിക്കുകയായിരുന്നു. അടുക്കളയിൽ ഒരു വെപ്പുകാരൻ വേല നടത്തിയിരുന്നു. ശയനമുറിയിൽ ഒരു കിടയ്ക്കമേൽ അവിടുത്തെ ചെറിയ കുട്ടി, കാദംബിനിയുടെ പ്രിയപ്പെട്ട ബാലൻ, ദീനമായി കിടന്നുറങ്ങിയിരുന്നു. ആരും കാണാതെ കാദംബിനി ആ മുറിയിൽ പ്രവേശിച്ചു. അവൾ ഭർത്തൃഗൃഹത്തിൽ വന്നതു് എന്തിനാണെന്നു് എനിക്കു മനസ്സിലാകുന്നില്ല; അവൾക്കുതന്നെ അതു വിവരമുണ്ടായിരുന്നില്ല. അവളുടെ ആ കുട്ടിയെ ഒരു കണ്ണുകൂടി കണ്ടാൽ കൊള്ളാമെന്നു മാത്രമേ അവൾക്കു തോന്നിയിരുന്നുള്ളു. പിന്നീടു് എന്തു ചെയ്യേണമെന്നോ, എവിടെ പോകേണമെന്നോ, അവൾക്കു യാതൊരാലോചനയും ഉണ്ടായിരുന്നില്ല. വിളക്കു കത്തിക്കൊണ്ടിരുന്ന ആ മുറിയിൽ പനിപിടിച്ചു ചടച്ച ശരീരത്തോടുകൂടി കൈകൾ മുറുക്കിപ്പിടിച്ചുംകൊണ്ടു് അവളുടെ ഓമന കിടന്നുറങ്ങിയിരുന്നതു് അവൾ കണ്ടു. അതിനെ കണ്ട മാത്രയിൽ

അവളുടെ ഹൃദയം വരണ്ടുപോയി. അവൾക്കു ദാഹം വർദ്ധിച്ചു. ആ പൈതലിന്റെ ശോഷിച്ച ശരീരത്തെ അവളുടെ മാറിടത്തിൽ അമർത്തിപ്പിടിക്കുവാൻ സാധിച്ചുവെങ്കിൽ എത്ര നന്നായിരുന്നു! പെട്ടന്നു് ആ പഴയ വിചാരം അവൾക്കു വീണ്ടും വന്നു. അവൾ ഇപ്രകാരം ആലോചിച്ചു: 'ഞാൻ ജീവിക്കുന്നില്ല. അതു് ആരു കാണും? അവന്റെ അമ്മ ചങ്ങാതിമാരേയും നേരമ്പോക്കിനേയും ശീട്ടുകളിയേയും ഇഷ്ടപ്പെടുന്നു. ആ കുട്ടിയുടെ ചുമതല അവൾ എന്നെ ഏല്പിച്ചിരുന്ന കാലത്തെല്ലാം അവൾക്കു് അവനെപ്പററി എന്തെങ്കിലും ഒരു ആവലാതിയോ, മനസ്സമാധാനക്കേടോ ഉണ്ടായിരുന്നില്ല. ഞാൻ നോക്കിയപോലെ ഇപ്പോൾ അവനെ ആരു നോക്കുവാനാണ്'

ഉറങ്ങിയിരുന്ന കുട്ടി ഒന്നു തിരിഞ്ഞുകിടന്നു പാതി ഉറക്കത്തിൽ 'അമ്മായി! എനിക്കു് ഇത്തിരി വെള്ളം തരു' എന്നു പറഞ്ഞു. അവളുടെ പൊന്നോമന 'അമ്മായി'യെ അന്നും മറന്നിട്ടുണ്ടായിരുന്നില്ല. അവൾ പരിഭ്രമിച്ചു, വികാരസമ്പൂർണ്ണതയോടുകൂടി കുറച്ചു വെള്ളം വാർത്തെടുത്തു് ആ കുട്ടിയെ അവളുടെ മാറിടത്തിൽ ചേർത്തുപിടിച്ചു് അവനു വെള്ളം കൊടുത്തു.

ഉറക്കത്തിൽനിന്നുണരാതിരുന്നപ്പോൾ, പരിമിതമായിരുന്ന ആ കയ്യിൽനിന്നു വെള്ളം വാങ്ങി കുടിക്കുന്നതിലുള്ള അസാധാരണത്വത്തെപ്പററി ആ കുട്ടിക്കു് ഒന്നും തോന്നിയില്ല. വളരെ നാളായി അത്യന്തം ആഗ്രഹിച്ചിരുന്ന അവളുടെ മോഹം സാധിച്ചു. കുട്ടിയെ അവൾ, പല കുറി ചുംബിച്ചു വീണ്ടും താരാട്ടി ഉറക്കുവാൻ ഭാവിച്ചപ്പോൾ കുട്ടി ഉണർന്നു് അവളെ കെട്ടിപ്പിടിച്ചു. 'അമ്മായി! അമ്മായി ചത്തുപോയോ?' എന്നു് ആ കുട്ടി അവളോടു ചോദിച്ചു.

“ഉവ്വ് ഓമനേ!”

“എന്നിട്ടു രണ്ടാമതും വന്നുവോ. ഇനി ചാവരുതു്, കിട്ടോ.”

അവൾക്കതിന്നു സമാധാനം പറയുവാൻ സാധിക്കുന്നതിനുമുമ്പു കാര്യമെല്ലാം അപകടത്തിലായി. വേലക്കാരിൽ ഒരുവൾ ഒരു കപ്പു സാഗോ അരി കുറുക്കിയതുംകൊണ്ടു് അകത്തേക്കു വന്നു. കപ്പു അവളുടെ കയ്യിൽനിന്നു താഴെ വീണു! അവൾ തന്നെ നിലത്തു പതിച്ചു. ഒച്ച കേട്ടു ഗൃഹനായിക കളി നിറുത്തി മുറിയിൽ പ്രവേശിച്ചു. അവളൊരു മരത്തൂണുപോലെ സ്തംഭിച്ചുനിന്നു. ഓടിപ്പോകുവാനോ

വല്ലതും ശബ്ദിക്കുവാനോ അവൾക്കു സാധിച്ചില്ല. ഇതെല്ലാം കണ്ട് ആ കുട്ടിയും വളരെ പരിഭ്രമിച്ചു. കുട്ടി ഉറക്കെ കരഞ്ഞുതുടങ്ങി. 'പൊക്കോളോ, അമ്മായി' അമ്മായി ഒരു ഓട്ടുപാത്രമെടുത്ത് അവളുടെ തന്നെ തലയ്ക്ക് ആഞ്ഞ് ഒരടി അടിച്ചു. നെററി പൊട്ടി രക്തം പ്രവഹിച്ചു. "നോക്കു എനിയ്ക്കു ജീവനുണ്ട്" എന്ന് അവൾ ഉച്ചത്തിൽ പറഞ്ഞു. ശാരദാശങ്കരൻ അവിടെ ഒരു പ്രതിമയെപ്പോലെ നിശ്ചേഷ്ടനായി നിന്നു. കുട്ടി ഭയപ്പെട്ട് നിലവിളിച്ചു. മോഹാലസ്യപ്പെട്ടു വീണ സ്ത്രീകൾ അവിടെത്തന്നെ കിടന്നിരുന്നു.

"ഞാൻ മരിച്ചിട്ടില്ല. ഞാൻ മരിച്ചിട്ടില്ല" എന്ന് ഉച്ചത്തിൽ പറഞ്ഞുംകൊണ്ടു കാദംബിനി പടിയിറങ്ങി അന്തഃപുരത്തിനടുത്തുള്ള കിണററിൽ ചെന്നു ചാടി. വെള്ളത്തിൽ വീണ ഒച്ച മുകളിൽ നിന്നിരുന്ന ശാരദാശങ്കരൻ കേട്ടു.

രാത്രി മുഴുവനും മഴ പെയ്തു. പിറേറന്നു പ്രഭാതത്തിലും മഴ പെയ്തിരുന്നു. ഉച്ചക്കും മഴ പെയ്യുന്നുണ്ടായിരുന്നു. രണ്ടാമതും മരിച്ചതുകൊണ്ടു മുമ്പു മരിച്ചിട്ടുണ്ടായിരുന്നില്ലെന്നു കാദംബിനി തെളിയിച്ചു..

പുത്തേഴത്തു രാമമേനോൻ ബി. എ., ബി. എൽ.

---

## ജാതികൎമ്മം വൃത്തിമൎയ്യാദകൎമ്മം

### മണ്ണാർപാട്ട് — തോററം.

---

(തുടൎച്ച.)

ഇന്നേയ്ക്കുടുത്തിന്ന ഏഴാം ദിവസം ഈ മകളെ മാലവെച്ച് കൊണ്ടുപോയിരിക്കാം. എന്റെ മകനെ ശുന്യപ്പിഴ വന്നുപോയെങ്കിലും ദത്ത് വെച്ചിട്ടെങ്കിലും ഈ മകളെ മാലവെച്ചുകൊണ്ടുപോയിരിക്കാം. അച്ചാർക്കല്യാണവും കഴിഞ്ഞ് വിശ്വാസക്കയ്യും പിടിച്ചു വടക്കുംകൊല്ലത്ത് നല്ലച്ഛൻ കുടലോടിയുംകൂടി പോകാമെല്ലോ എന്ന് വഴിപുറപ്പെട്ടു. ആദിയാകുന്ന വടക്കുംകൊല്ലത്ത് നിധിരെ ചെന്നു വഴിപുറപ്പെട്ടു. കേട്ടുകൊണ്ടാലൊ എന്റെ വടക്കുംകൊല്ലത്ത് നല്ലമ്മേ, മകന് മകളെ തേടിപ്പോയി തെക്കുംകൊല്ലത്ത് ചെന്ന് മകളെക്കണ്ട് മനം

തെള്ളിഞ്ഞ് കായകുഞ്ഞിഗ്ഗുണദോഷവും കഴിച്ച് അച്ചാരക്കല്ല്യാണവും കഴിഞ്ഞു വിശ്വാസക്കയ്യും പിടിച്ച് പോന്നു എൻെറ നല്ലമ്മേ. മഞ്ചാടിക്കുരുവൊത്ത മകനെ കുന്നിക്കുരുവൊത്ത മകളെ എന്നെക്കാണ് നല്ലച്ചാ കല്ല്യാണം നിശ്ചയിച്ചുപോന്നിരിക്കണ്. ഇന്നക്കൂട്ടത്തിനേഴാംനാള് കല്ല്യാണവും നിശ്ചയിച്ചുപോന്നു എൻെറ നല്ലമ്മെ. കല്ല്യാണത്തിന്ന് അന്നമൃത്തുഭോജനം വെച്ചൊരുക്കുവാൻ കുടിയാളരെ വരുത്തി കാളക്കഴുത്തിൽ നെല്ലളന്ന് കുടിയാളരെ മിററത്ത് കൊണ്ടു പൊതിമറിച്ച് ഇന്നക്കൂട്ടത്തിന ഏഴാം പക്കം പച്ചരി കുത്തി പതംവരുത്തി വടക്കംകൊല്ലും ചോണാട്ട് കൊണ്ടുവന്ന് അരിയളന്നാണ് എന്നു കല്പിച്ചു. ഇനിതന്നെ കേട്ടുകൊണ്ടാലുംഎൻെറ നല്ലമ്മെ. കല്ല്യാണയോഗം അറിവുകൂടിവരട്ടെ എൻെറ നല്ലമ്മെ. ഈഴരാജാവോട,ചോളരാജാവോട,വല്ല രാജാവോട മാററത്ത് മാർച്ചുണങ്ങൾമരുത്തൂർവാഴും എളൻചെട്ടിയാരോടും കല്ല്യാണവും അറിവുകൂട്ടി. കേട്ടുകൊണ്ടാലുമെൻെറ കടലോടി അടിയാളര് കുടിയാളരെ വിളിച്ചുകൂട്ടിക്കൊണ്ടുവന്നാണ്. ആയിരം കോൽ ചുററ് ചെത്തിയടിച്ചു മനസ്സോലനിരപ്പന്തൽ നിരക്കപ്പുരക്കപ്പണിതീർത്താണ് എന്നു കല്പിച്ചു. അടിയാളര് കുടിയാളരെ വിളിച്ചുകൂട്ടിക്കൊണ്ടുവന്ന് നിരക്കപ്പുരക്കെ ചെത്തിയടിപ്പിച്ച് മനസ്സോലവാഴുന്ന നിരപ്പന്തൽ പണിതീർപ്പിച്ചു. പച്ചോല വെട്ടി മറവുചെയ്തു മൂന്നു കല്ലുകൾക്ക് അടുപ്പുകൂട്ടി മലയോളം വിറകും കൊണ്ടുചെന്നു തീക്കൂട്ടിച്ചു. ആയിരം പറ അരിവെക്കുന്ന അല്ലിച്ചരക്കും വലിച്ചുവെച്ച് കടലോളം വെള്ളവും കൊണ്ടുചെന്നു തേമ്പലിട്ടു. കടുമ്പാവിനു ഇട്ടു കടുക്കനെതിയ്യും കൂട്ടി വെള്ളവും തിളച്ചുവരുകുംമുമ്പിൽ അടിയാളര് കുടിയാളര് കങ്കിരതപ്പുഴയരിയും കുത്തി യോഗം വരുത്തിക്കൊണ്ടുവന്ന് അരിയും വാങ്ങിച്ചു അരിയരിച്ചു തേമ്പലിട്ടു. ആയിരംകെട്ടു ശക്കരയും കൊണ്ടുചെന്നു ചേക്കനോരുനേരത്തിലുണ്ട് കൊട്ടത്തേങ്ങയും ഉടച്ചിട്ടു വേദിച്ചു പട്ടിട്ടുമൂടി തണ്ടിട്ടെടുത്ത് മനസ്സോലവാഴുന്ന നിരപ്പന്തലിൽ കൊണ്ടുവെച്ച് എന്മകൻ മാലചെയ്യാൻപോകുന്ന കല്ല്യാണമഹാജനങ്ങളും നിരക്കപ്പുരക്കച്ചെന്നരയിരുന്നാണെ എന്നു കല്പിച്ചു. വടക്കംകൊല്ലത്തു പൊന്മകനും കിഴക്കംകൊല്ലത്തു ചങ്ങാതിയും മണവാളർചെക്കനാക്കി വലഭാഗത്തിരുത്തി തുച്ചിനെന്ന ഇലമുറിച്ചിട്ട്

കിഴക്കംകൊല്ലത്തു കന്തിദേവി നേരമ്മായി ചെന്ന് രത്നത്താലെ കൊണ്ടുചെന്ന് അയിനി വിളമ്പി. അന്നാമൃതുഭോജനവും നിരക്കെപ്പുരക്കെക്കൊടുത്ത് അന്നാമൃതുഭോജനവും കഴിച്ചു കയ്യോടുവായതിരുമുഖവുംകഴുകി വായിനെ തീൻകഴിച്ചു തെക്കംകൊല്ലത്തുമകളെ മാലവെച്ചുകൊണ്ടുപോരുവാൻ പോകാമല്ലൊ എന്നു വഴിപുറപ്പെട്ടുവാനും കാലമാകുന്നു. കാർത്തിക മീനം ശരരാശിമേൽ കൊണ്ടുചെന്നു കല്യാണക്കപ്പലുംകൊണ്ടു നിലനിറുത്തി. തണ്ടാളികളെ വിളിച്ചുകൂട്ടി തണ്ടുകെട്ടിപ്പിടിപ്പിച്ച് കല്യാണമഹാജനങ്ങളും വടക്കംകൊല്ലത്തു പൊന്മകനും ചെന്നരായിരുന്നു. പാണി കൊട്ടുന്ന പണിക്കന്മാരെ കതിർകളിക്കുന്ന അമ്മായികളും ചെന്നരായിരുന്നു. വെടിവെച്ചിട്ടു കപ്പലടപ്പിച്ച് തണ്ടാളികളെക്കൊണ്ടു തണ്ടുവലിപ്പിച്ചു പോകാമല്ലൊ എന്നു വഴിപുറപ്പെടുന്നു. ഒന്നാമനന്നത്തണ്ടും തുഴപിടിക്കുന്നനേരത്ത് ഒരു വെള്ളിപ്പാൽക്കടലെ കടന്നോടുന്നു. രണ്ടാമനന്നതുഴപിടിക്കുന്നനേരത്ത് ഇരുവെള്ളിപ്പാൽക്കടലും കടന്നോടുന്നു. ഉപ്പുകടല്, ഉയിർക്കടല്, തണ്ണീർക്കടല്, താമരക്കടല്, നീലച്ചോല, സമുദ്രപോരാറും കടന്നോടുന്നു. ഈഴരാജാവും തന്റെ കീഴ്കടവും നോക്കിയിട്ടു കല്യാണക്കപ്പല് കളിച്ചോടട്ടെ. തണ്ടുതൽപാട്ട്, കൊട്ടുവെടി ആലഭാരത്തോട് ഈഴത്തമ്മാമന്റെ കീഴ്ക്കടവിൽ മെയ്യണയേണമെന്നു കല്പിച്ചു. ഈഴത്തമ്മാമന്റേന്ന് ആലുതാലി മന്ത്രകോടിപുടവ വാങ്ങീട്ടുവേണം തെക്കംകൊല്ലത്തു ദേവിയെ എതിരേചെന്നു മാലവെപ്പാൻ. കൊട്ടുവെടി ആലഭാരത്തോട് ഈഴത്തമ്മാമന്റെ കീഴ്ക്കടവിൽ കൊണ്ടുചെന്നു മെയ്യണപ്പിച്ചു. വെടിവെച്ചിട്ടു മെയ്യണപ്പിച്ചു കയററിഞ്ഞിട്ടു കപ്പൽ പിടിച്ചുകെട്ടി. ചിനിതാത്തിട്ടു കപ്പൽ സമം നിറുത്തി. നിങ്ങൾ ഇവിടെത്തന്നെ ഇരുന്നുകൊണ്ടാലുമെന്റെ കല്യാണമഹാജനങ്ങളെ. ഞാൻ ഈഴത്തമ്മാമൻകയ്യിന്നു ആലുതാലി മന്ത്രകോടിപ്പുടവ വാങ്ങിച്ചുവരട്ടെ. ഏഴചിപ്പുള്ള ഈർങ്ങളിക്കലെയെടുത്തു അമ്മാമനു കാഴ്ചക്കു കൊണ്ടുപോയി മുല്ലയില നള്ളി കാഴ്ച വെച്ചുകൊടുത്തു. ആലുതാലി മന്ത്രകോടിപ്പുടവയും വാങ്ങി പോയിവരട്ടെ എന്റെ ഈഴത്തമ്മാമാ. തെക്കംകൊല്ലത്തു മകളെ മാലവെച്ചു പോരുംവഴിക്കു ഇതിലെ വന്നേച്ചുപോകണ്ട് എന്നു കല്പിച്ചു പോകാമല്ലൊ എന്നുവഴിപുറപ്പെട്ടു പൊന്മകനും. പൊന്നിനോട

ത്തിൽ വന്ന കരയേറി വെടിവെച്ചു കപ്പലഴിയപ്പെടുത്തി ത[illegible]ളിക ചമക്കളെക്കൊണ്ടു തണ്ടുംവലിപ്പിച്ചു തെക്കുംകൊല്ലത്തു കീഴ്ക്കടവു നോക്കി വഴിപോകുന്നു. കേട്ടുകൊണ്ടാലോ എന്റെ പാണികൊട്ടുംപണിക്കന്മാരെ, പാണികൊട്ട് ഉരുണ്ടശംഖ് വളഞ്ഞകൊമ്പ് പറന്ന താളം വിനയെന്ന നാഗവെള്ളിപ്പുങ്കുഴലും ഒന്നു തരിയുണരട്ടെ എന്നു കല്പിച്ചു. തണ്ടുങ്ങൽപാട്ട് കുഴൽവിളിതാളത്തോടൊന്നു പെരുതാക്കിച്ചു പൊന്മകൻ. തെക്കുംകൊല്ലത്തു കീഴ്ക്കടവിൽചെന്നു മെയ്യണപ്പിച്ചു പൊന്മകൻ. വെടിവെച്ചു കപ്പലണച്ചുകെട്ടി നിലപാക്കുന്നോരുനേരത്തിങ്കൽ ആയതിനെ കേട്ടിരിക്കുന്ന തെക്കുംകൊല്ലത്തെ പൊയ്യപ്പൂങ്കാവിൽ കണ്ടർമാളികപ്പുറത്തിരിക്കുന്ന മകൾ കേൾക്കുന്നോരുനേരത്തിലുണ്ട്, കേട്ടുകൊണ്ടാലുമെന്റെ തെക്കുംകൊല്ലത്തു നല്ലമ്മേ. കല്യാണമഹാജനങ്ങളും എന്നെ മാലവെക്കുവാൻ വരുന്ന മകനും കീഴുംകീഴ്ക്കടവിൽ വന്നു മെയ്യണഞ്ഞതല്ലോ. മാററിമ്പം വെടിവെപ്പാനും മറിയിമ്പം കുഴലൂതുവാനും എങ്കോവിക്കൽ ആളില്ലാതെ വിധിവന്നല്ലോ. ആയതിനെക്കേട്ട നല്ലമ്മയുണ്ട് അടിയാളരെ വിളിച്ചുകൂട്ടി പോർപടിയും തട്ടിയടപ്പിച്ച് ഏഴാനക്ക് എടുത്തുകൂടാ എട്ടാനക്ക നിലംപുരട്ടാത്ത കാളിമാൻകതിർകല്ലുംകൊണ്ടുചെന്നു പടിപ്പുരക്ക് ഊടവുതള്ളി. ഇപ്പടിതുറന്നുവരുന്ന മകനെ എന്റെ മകളെ മാലവെച്ചുകൊടുക്കുള്ളു എന്നു കല്പിച്ചു. മാററിമ്പം വെടിവെപ്പിച്ചു. മറിയിമ്പം കുഴലൂതിപ്പിച്ചു. ആയതിനെക്കേട്ട കല്യാണമഹാജനങ്ങളും കീഴ്ക്കടവിന്നോടി കരകൊണ്ടു. ഈഴരാജാവ്, ചോഴരാജാവ്, വല്ലരാജാവ്, വംഗരാജാവ് അവരുടെ കുടതഴപല്ലക്കും ആയിച്ചെന്നു പോർപടിക്കൽ മുട്ടി ഈടൊഴിഞ്ഞു. കതിർകളിക്കുന്ന കുന്തിദേവി നേരമ്മായികളും ചെന്നു പോർപടി മുട്ടി ഈടൊഴിയുന്നു. പാണികൊട്ടുംപണിക്കന്മാര് തണ്ടാളിപ്പുനമക്കളും അറുപത്താറുനൂറുവണ്ണവും എഴുപത്തേഴ എഴുകുലങ്ങളും പോർപടിക്കൽ മുട്ടി പിന്നൊഴിയുംനേരത്തുണ്ട് പൊന്മകനും കിഴക്കുംകൊല്ലത്തെ ചങ്ങാതിയും നിവിരെ ചെന്നു വഴിപ്പുറപ്പെട്ടു. (തുടരും)

प्रयोगापत्तेरिति । ननु मध्यस्थमनोभागस्य प्रमातृव्यापाराविष्टत्वेऽपि प्रमां प्रति कारणत्वाभावात् कथं करणत्वमत आह । तादृशप्रमां प्रतीति तादृशप्रमायोगशून्यत्वरूपतत्कारणत्वादित्यर्थः । मध्यस्थमनोभागरूपायां वृत्तावुक्तहेतुद्वयसत्त्वं दर्शयितुं प्रमातृप्रयत्नजन्यतत्क्रियाया विषयसंयोगजनकत्व तादृशक्रियोपहितायां तस्यां विषयसंसृष्टभागायोगशून्यत्वं च दर्शयति प्रमात्रेति । अज्ञातविषयभागत्वादिति अज्ञातविषयसंसृष्टभागत्वादित्यर्थः । अज्ञाननिवृत्तिरूपाभिव्यक्त्युत्पत्तियोग्यत्वं विषयस्यास्तीति प्रदर्शनायाज्ञातेति तद्विशेषणम् । तदव्यवधानेन विषयसंसृष्टभागाव्यवधानेन । फलेति प्रमाफलेत्यर्थः । तस्यैव विषयसंसृष्टभागस्यैव । अज्ञातविषयकत्वमिति अज्ञातविषयकत्वघटितप्रमात्वमित्यर्थः । यदव्यवधानेन यत् फलं दृश्यते तस्यैव तत्त्वादिति भावः । यद्वा अज्ञातविषयाभिव्यक्तिरूपफलदर्शनेनेति वस्तुतोऽज्ञातो यो विषयो घटादिः तदभिव्यक्तिरूपस्य वस्तुतोऽज्ञातघटादिविषयकत्वविशिष्टफलस्य दर्शनेनेत्यर्थः । वस्तुतोऽज्ञातघटाद्यभिव्यक्तिं प्रति वस्तुतोऽज्ञातघटादिविषयत्वविशिष्टस्यैव ज्ञानस्य हेतुतया तत्फलस्य तदभिव्यक्तिरूपत्वमिति भावः । अज्ञातविषयकत्वमिति वस्तुतोऽज्ञातघटादिविषयकत्वमित्यर्थः ।।

न्या- र— प्रमातृचैतन्येति जीवेत्यर्थः । स्वप्नेऽप्यविद्यावृत्तेः स्वाप्नविषयजीवयोरुपरागार्थत्वात् स्वाप्नगजादेरस्वच्छत्वेन तत्र प्रतिबिंबाश्रयवृत्तिघटितोपरागस्य तत्साक्षात्कारार्थं शुक्तिरूप्यादाविव आवश्यकत्वात् स्वप्ने प्रमात्रभावस्य प्रमाणवृत्त्यभावप्रयुक्तस्य मूल एवाग्रे सवृत्तिकान्तःकरणावच्छिन्नचैतन्यस्यैव प्रमातृत्वादित्यादिना वक्ष्यमाणत्वात् । अहं घटं साक्षात्करोमीति व्यवहारार्थं तु प्रमात्रुपरागोपेक्ष्यत एव । घटादिव्यावहारिकसाक्षात्कारस्य मनोवृत्तिघटितत्वेन तत्र प्रमात्रुपरागस्य आवश्यकत्वात् । उपरागेति संबन्धेत्यर्थः । प्रतिबिंबाश्रयप्रमावच्छेदकत्वं घटादिनिष्ठं प्रत्यक्षस्थले संबन्धः । तेनैव घटं साक्षात्करोमीति व्यवहारसंभवात् प्रतिबिंबाश्रयप्रमाविषयत्वम् । परोक्षस्थले तेनैव घटमनुमिनोमि घटं जानामीत्यादिव्यवहारसंभवात् । ननु सुखादिषु जीवस्य तादात्म्यसंबन्ध एव साक्षात्कारव्यवहारे नियामकः । घटादिषु तूक्तरूपमिति वैरूप्यमिति चेन्न । ब्रह्मण एव जगदुपादानत्वपक्षे

जीवस्य मनःसुखादौ प्रतिबिंबद्वारैव संबन्धस्य वाच्यत्वेन मनस्सुखाद्यवच्छिन्नचिद्रूपस्य मनआदिसाक्षात्कारस्यापि जीवप्रतिबिंबाश्रयत्वेन जीवस्य प्रतिबिंबाश्रयसाक्षात्कारावच्छेदकत्वरूपसंबन्धस्यैव मनस्सुखादिसाक्षात्कारनियामकत्वेनावैरूप्यात् मनोवच्छिन्नचितः जीवत्वे मनोवच्छिन्नरूपेणैकेन बिंबत्वं प्रतिबिंबाधारत्वं च अनुपपन्नमिति वाच्यम् । मनोविशिष्टरूपेण द्वितीयस्य मन उपहितरूपेण आद्यस्य स्वीकारात् मनसोपि स्वच्छत्वेन प्रतिबिंबाधारत्वे विशेषणत्वं भोक्तृत्वरूपजीवकोटौ विशेषणतया निवेशासंभवेन जीवोपाधित्वेन तन्निष्ठबिंबत्वे उपाधित्वमेव । न च मनोविशिष्टचिद्रूपप्रतिबिंबाश्रयं प्रति मनसोवच्छेदकत्वे मानाभाव इति वाच्यम् ॥

न्या० र० व्या०— तदधिष्ठानत्वप्रयोजकं तादात्म्यमिति अध्यस्ताधिष्ठानयोर्यत्तादात्म्यं तदित्यर्थः । आध्यासिकसंबन्धशब्दितस्य तस्यैव भासकतायां तन्त्रत्वादिति भावः । अनाद्यध्यासस्य दोषादेरिवाधिष्ठानस्यापि नापेक्षेति अनादिदृश्यानामधिष्ठानाभावेन तेपूक्तचितो नोक्ततादात्म्यमिति कथं तद्भासकत्वमत आह अनादिदृश्यानामिति । अनाद्यध्यासस्य जनकतयाधिष्ठानानपेक्षायामप्याश्रयत्वादिना तदपेक्षासत्वादिति भावः । उक्तञ्चाद्वैतसिद्धौ ब्रह्मणि कृत्स्नकल्पनोपपादने तत्वविद्याध्यासस्यानादित्वेन दोषाद्यनपेक्षावदधिष्ठानापेक्षापि न स्यादिति चेन्न । जनकत्वेनाधिष्ठानानपेक्षायामप्याश्रयत्वेन तदपेक्षानियमात् परममहत्वादेराश्रयापेक्षावत् भासकतयाप्यधिष्ठानापेक्षणाच्चेति उपरागार्थकत्वादिति । तथा च प्रमातृचैतन्येति मूलस्थप्रमातृपदस्य यथाश्रुतार्थकत्वे स्वाप्नाविद्यावृत्तेरस्वाप्नविषयजीवयोरुपरागार्थकत्वस्यानुक्त्या मूलस्य न्यूनता स्यादिति तद्वारणाय तत्पदं जीवार्थकतया व्याख्यातमिति भावः । ननु प्रमातृचैतन्योपरागार्थान्तःकरणवृत्तिरिति मूले प्रमातृपदस्य जीवार्थकत्वेपि अन्तःकरणवृत्तिपदेनाविद्यावृत्तेरग्रहणात्तदनुक्तितादवस्थ्यमिति चेन्न । तत्रान्तःकरणवृत्तीत्यस्याविद्यावृत्त्युपलक्षणत्वात् । ननु स्वप्नेविद्यावृत्तेर्नोपरागार्थकत्वं स्वाप्नविषयस्य स्वच्छत्वेन तत्र स्वप्रतिबिंबवत्वरूपोपरागस्यैव संभवादित्यत आह स्वाप्नजादेरिति । अस्वच्छत्वेनेति स्वप्रतिबिंबवत्वरूपोपरागासंभवादिति शेषः । ननु स्वाप्नगजादिकं स्वच्छमेवान्यथा त-

തൃശ്ശിവപേരൂർ

മംഗളോദയം

കമ്പനിയിൽ

പുസ്തകങ്ങൾ















കാവ്യം, ശാസ്ത്രം, പുരാണം, ഇതിഹാസം, സ്തോത്രം,

സാഹിത്യം, സംഗീതം, കലാവിദ്യ,

വൈദ്യം, ജ്യോതിഷം, ഗണിതം.

നോവൽ, കഥ, പ്രബന്ധങ്ങൾ, നാടകം, പ്രഹസനം, കിളിപ്പാട്ടുകൾ തുള്ളലുകൾ, കഥകളി.

എന്നുവേണ്ട എല്ലാതരം പുസ്തകങ്ങളും വില്പനക്കുണ്ട്.

1. മംഗളോദയം മാസിക.
2. കേരളകല്പദ്രുമം അച്ചുക്കൂടം.
3. മംഗളോദയം ബുക്കഡിപ്പോ.
4. മംഗളോദയം വ്യാപാരശാല

ഇവയെസംബന്ധിച്ച അധികവിവരം വേണ്ടുന്നവർ അപേക്ഷിക്കേണ്ടും മേൽവിലാസം:—

THE MANAGER,
MANGALODAYAM CO. LTD
TRICHUR.

മംഗളോദയം കമ്പനി, ലിമിറ്റഡ്

തൃശ്ശിവപേരൂർ.

---

# രാമായണ പാരായണം.

---

## സുന്ദരകാണ്ഡം

(കിളിപ്പാട്ട്)

മാത്രമായി

നല്ലകടലാസിൽ

വരിക്കുവരിചേർത്ത്

## വൃത്തിയായി

അച്ചടിച്ചിട്ടുള്ളത്.

## വില 4 ണ മാത്രം.

തപാൽക്കൂലി പുറമെ.

---

## മലമ്പനി ജലദോഷപ്പനി

കഠിനമല്ലാത്ത പ്ലേഗ്.

ഈ രോഗങ്ങൾക്കുള്ള ഗുളികകൾ

ബലഹീനത്തേയും ക്ഷീണത്തേയും അകററുന്ന ഗുളികകൾ

ഔഷധം ചേർത്തുണ്ടാക്കിയ വിശേഷതരമായ പാൽപ്പൊടി

ചർമ്മരോഗങ്ങൾക്കുള്ള തൈലം ഇതുകളെല്ലാം വില്പാൻ തയ്യാർ.

Dr. L. BATLIWALA,
P. O. WORLI—BOMBAY

# മംഗളോദയം കമ്പനി

ക്ലിപ്തം, തൃശ്ശിവപേരൂർ.

1080-ലെ 4-ാം റെഗ്യുലേഷനായ കൊച്ചി കമ്പനി റെഗുലേഷനനുസരിച്ച്
രജിസ്ത്രാക്കപ്പെട്ടതു.

മൂലധനം ഉറുപ്പിക 1,00,000

ഈ മൂലധനത്തെ ഷേയർ 1ക്ക 10 ഉറുപ്പിക വീതം 10,000
ഷേയറുകളായി ഭാഗിച്ചിരിക്കുന്നു.

ഡയറക്ടർമാർ.

1 മഹാമഹിമശ്രീ കൊച്ചി 9-ാംകൂർ രാമവർമ്മ അപ്പൻതമ്പുരാൻതിരുമനസ്സലെ
2 ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. ചെറിയനാരായണൻനമ്പൂതിരിപ്പാട് അവ
3 ,, മാത്തൂർ വാസുദേവൻ നമ്പൂതിരിപ്പാട് ,,
4 ,, കറിയന്നൂർ മനക്കൽ വാസുദേവൻ നമ്പൂതിരി ,,
5 ,, കരൂർ ദാമോദരൻനമ്പൂതിരിപ്പാട് ,,
6 മ. രാ. രാ. ബഹുമാനപ്പെട്ട കവളപ്പാറ മൂപ്പിൽ നായര് ,,
7 ,, ചിങ്ങരംകോത്ത കൃഷ്ണൻകർത്താവ് ,,
8 ,, ടി. സി. കൃഷ്ണമേനോൻ ,,
9 ,, കെ. കുഞ്ഞൻരാജാ ,,

ആഡിറ്റർ—പി. സുബ്ബരാമയ്യർ.

ലീഗൽ അഡ്വൈസർ—കെ. കുഞ്ഞുണ്ണിനായരവർകൾ ബി. എ., ബി. എൽ.,
ഹൈക്കോർട്ടു വക്കീൽ, തൃശ്ശിവപേരൂർ

മാനേജർ—സി. കുഞ്ഞിരാമൻമേനോൻ.

കമ്പനിയുടെ പ്രധാന ഉദ്ദേശങ്ങൾ.

വളരെ ഉപകാരപ്രദങ്ങളും, ദുർല്ലഭങ്ങളും, ഇതുവരെ അച്ചടിക്ക
യുമായ വിവിധവിഷയങ്ങളിലുള്ള സംസ്കൃതപുസ്തകങ്ങളും മലയാളപുസ്തകങ്ങ
ൾ ശിഷ്ടരീതിയിൽ അച്ചടിച്ചു പ്രസിദ്ധം ചെയ്യുന്നതിന്നും, മററു പുസ്തകങ്ങൾ
തെററുകൂടാത്ത വിധത്തിൽ അച്ചടിച്ചു പ്രസിദ്ധംചെയ്യുന്നതിന്നും അച്ചടിസംബ
ന്ധിട്ടുള്ള ബൈൻറു മുതലായ പ്രവൃത്തികൾ സുകുമാരരീതിയിൽ നടത്തേണ്ട
വേണ്ടി ഏററവും ഉയന്ന സ്ഥിതിയിൽ കമ്പനിവകയായ കേരളകല്പദ്രുമം അ
ത്തെ വർദ്ധിപ്പിച്ചു നന്നാക്കുക.

2 ദേവനാഗരത്തിലും, മലയാളത്തിലും, ഇംഗ്ലീഷിലും മിതമായ
ക്കിന്മേൽ സകല അച്ചടിപ്രവൃത്തികളും വൃത്തിയായി നടത്തിക്കൊടുക്കുകയും
വാരം (സ്റ്റേഷനറി) മുതലായ സാധനങ്ങൾ ഉണ്ടാക്കിയും വാങ്ങിയും വ്യാപാ
രിക്കുകയും ചെയ്ക.

3 മംഗളോദയം മാസിക അതിന്റെ ഉദ്ദേശങ്ങൾ ഉൽകൃഷ്ട
യിൽ സാധിക്കത്തക്കവണ്ണം പരിഷ്കരിച്ചു നടത്തുകയും ചെയ്ക.

4 പല ഭാഷയിലുള്ള പുസ്തകങ്ങളും വരുത്തിയും അച്ചടിച്ചും കന
ക ഇപ്പോഴുള്ള ബുക്ക്ഡിപ്പോ പരിഷ്കരിക്കുക.

ഷേയറുകൾ ഇനിയും വില്ക്കുവാനുണ്ട്. ഷേയർ ചേരുവാൻ ഇ
ന്നവർ രേഖാമൂലമായി ഉടനെ മാനേജർക്ക് അറിവുകൊടുക്കേണ്ടതാണ്.

PRINTERS AND PUBLISHERS:—THE MANGALODAYAM CO., LTD., TRICHUR.

# മംഗളോദയം.

൧൦൯൮ ചിങ്ങം.


## മംഗളം

മനോ ധിനോതു മേ ദേവീ മനോജ്ഞാരിമനോരമാ
യാ ഹ്യൌപനിഷദീ സംവിൽ പരാ രസമയീ രതിഃ.

# രസനിരൂപണം.

(൧)



സംഗീതസോദരമായ സാഹിത്യത്തിന്റെ സൌന്ദൎയ്യത്തെ അറിഞ്ഞാസ്വദിക്കുന്ന സഹൃദയന്മാരുടെ ഇടയിൽത്തന്നെ കാവ്യസ്വരൂപത്തെ സംബന്ധിച്ച മതഭേദങ്ങൾ അനേകമുണ്ട്. "രമണീയാൎത്ഥപ്രതിപാദകശ്ശബ്ദഃ കാവ്യം" എന്ന് രസഗംഗാധരകാരൻ നിൎവ്വചിച്ചിരിക്കുന്നു. "രീതിരാത്മാകാവ്യസ്യ" എന്നു വാമനാചാൎയ്യർ വിചാരിക്കുന്നു. "വക്രോക്തിഃകാവ്യജീവിതം" എന്ന് വക്രോക്തിജീവിതകാരൻ സിദ്ധാന്തിക്കുന്നു. "കാവ്യസ്യാത്മാധ്വനിഃ" എന്ന് ധ്വനികാരനും സ്ഥാപിക്കുന്നു. "തദദോഷൌ ശബ്ദാൎത്ഥൌ സഗുണാവനലംകൃതി പുനഃ ക്വാപി" എന്നും "അദോഷംഗുണവൽകാവ്യമലങ്കാരൈരലംകൃതം രസാന്വിതം" എന്നും മററും ഓരോ ശാസ്ത്രകാരന്മാരും ഓരോ വിധത്തിൽ അഭിപ്രായപ്പെടുന്നു. "വാ

ക്യംരസാത്മകംകാവ്യം" എന്നു സഹൃദയന്മാർ ഒരുപോലെ സമ്മതിച്ചിരിക്കുന്നു.

ഒരു മനുഷ്യശരീരത്തിന്ന് കടകകുണ്ഡലാദ്യാഭരണങ്ങൾ എപ്രകാരമോ അപ്രകാരം, രസാത്മകമായ കാവ്യശരീരത്തിന്നു (വാക്യത്തിന്നു) ഒരു മോടി വരുത്തുവാൻ മാത്രമേ ഉപമാദ്യലങ്കാരങ്ങൾക്കു സാധിക്കൂ. മാധുര്യാദിഗുണങ്ങളാകട്ടെ, ശൌര്യാദികൾ ഒരുവൻെറ ആത്മാവിനെ എന്നപോലെ, കാവ്യാത്മാവായ രസത്തെ അത്യൽകൃഷ്ടമാക്കിത്തീർക്കും. ഈ വക സംഗതികൾ ആധുനികന്മാർക്കു ആപണ്ഗാനങ്ങളായിത്തീർന്നിട്ടുണ്ട്. എങ്കിലും നീരസങ്ങളായ കവനകീടങ്ങൾ സാഹിത്യനഭോമണ്ഡലത്തെ ഇപ്പോഴും ദൂഷിപ്പിക്കാതിരിക്കുന്നില്ല. ഈ ഒരു ദോഷത്തിന്നു ഈ നിരൂപണകർത്താവുതന്നെ പലപ്പോഴും ഭാഗഭാക്കായിത്തീർന്നിട്ടുണ്ടെന്നുള്ള പരമാർത്ഥം സസങ്കോചം സമ്മതിച്ചുകൊള്ളുന്നു.

കവിയശഃപ്രാർത്ഥിതപത്തിൻെറ ഫലമായി കാവ്യജീവനായ രസത്തിൻെറ സ്വരൂപജ്ഞാനം സമ്പാദിക്കുന്നതിന്നു മുമ്പുതന്നെ കാവ്യനിർമ്മാണത്തിന്നു കൈവെക്കുമ്പോഴാണ് കവിത ദൂഷിച്ചുപോകുന്നത്. കവനകലാകാമുകന്മാരും, കാവ്യശ്രവണകുതുകികളും രസത്തിൻെറ ഒരു സാമാന്യജ്ഞാനം സമ്പാദിച്ചേ തീരൂ. രസത്തിൻെറ സ്വരൂപം, വിഭാഗം, അവാന്തരവിഭാഗങ്ങൾ, ഓരോ രസത്തിന്നുമുള്ള വിഭാവം, അനുഭാവം, സ്ഥായിഭാവം, സഞ്ചാരി ഇതുകളുടെ സ്വഭാവം, രസഭംഗകരങ്ങളായ ദോഷങ്ങൾ ഇങ്ങിനെ പല കാര്യങ്ങളും ശരിയായി ഗ്രഹിച്ചാൽ മാത്രമേ ഈ സാമാന്യജ്ഞാനം സിദ്ധിക്കുകയുള്ളൂ. അതുകൊണ്ട് ഇപ്പറഞ്ഞ വിഷയങ്ങളെക്കുറിച്ചാണ് ഇവിടെ നിരൂപണംചെയ്വാനാരംഭിക്കുന്നത്

വിഭാവേനാനുഭാവേനവ്യക്തസ്സഞ്ചാരിണാതഥാ
രസതാമേതിരത്യാദിഃസ്ഥായീഭാവസ്സചേതസാം.

വിഭാവം, അനുഭാവം, സഞ്ചാരി ഇതുകളാൽ സുവ്യക്തവും സുസ്ഥിരവുമായ രത്യാദിചിത്തവൃത്തിവിശേഷമാണ സഹൃദയന്മാരുടെ ഹൃദയങ്ങളിൽ ശൃംഗാരാദിരസമായി പരിണമിക്കുന്നത്. ഇപ്പറഞ്ഞ ചിത്തവൃത്തിവിശേഷം വാസ്തവത്തിലുണ്ടാകുന്നത് നായകാ

ദികളിലാണെങ്കിലും കാവ്യാൎത്ഥങ്ങളുടെ ഭാവനാവിശേഷംകൊണ്ട് അതുകൾ സഹൃദയന്മാരിലും ഉണ്ടായിത്തീരുന്നു. ഈ സംഗതി മറെറാരിടത്തു സ്പഷ്ടമായി വിവരിക്കപ്പെടും. "വിഭാവാശ്ചാനുഭാവാശ്ച സാത്വികാവ്യഭിചാരിണഃ" എന്നിങ്ങിനെ സാത്വികങ്ങളായ ഭാവങ്ങൾക്കുകൂടി രസഘടകത്വമുണ്ടെന്നാണ് ചിലരുടെ അഭിപ്രായം. പക്ഷേ അവ അനുഭാവങ്ങളിൽ അന്തൎഭവിച്ചതുകളാകയാൽ വേറെ എടുത്തു പറയേണ്ടതായ ആവശ്യം കാണുന്നില്ല. "രസപ്രതീതിയുണ്ടാകുന്നു" എന്നു പറയുന്നതിനു "ചോറു വെയ്ക്കുന്നു" എന്നു പറയുന്നതുപോലെ അൎത്ഥം ഗ്രഹിച്ചാൽ മതി. വാസ്തവത്തിൽ അരിയാണ് വെയ്ക്കുന്നത്; അത് ചോറായിത്തീരുന്ന ഒരു പ്രത്യേകവ്യാപാരത്തെ പുരസ്കരിച്ച് അങ്ങിനെ വ്യവഹരിയ്ക്കുനുവെന്നേയുള്ളു. ഇപ്രകാരംതന്നെ രത്യാദിസ്ഥായിഭാവങ്ങളുടെ ചൎവ്വണാവസ്ഥയെ ആസ്പദമാക്കിക്കൊണ്ടാണ് "രസപ്രതീതി" എന്നു വ്യവഹരിക്കുന്നത്. രസത്തെ വിഷയീകരിച്ച് ഒരു പ്രത്യേകബോധമുണ്ടാവുകയല്ലെന്നു താല്പൎയ്യം. ഈ സംഗതിയെക്കുറിച്ചു പല മതഭേദങ്ങളുമുണ്ട്. അവയുടേയും സ്ഥൂലമായ ഒരറിവുണ്ടാവുന്നതു പ്രകൃതത്തിന്നു അത്യാവശ്യമായിരിക്കും. മുൻപറഞ്ഞ വിഭാവാദികളുടെ സ്വരൂപജ്ഞാനം, ഈ മതഭേദങ്ങളുടെ താല്പൎയ്യഗ്രഹണത്തിനു വളരെ സഹായമായിത്തീരും. അതുകൊണ്ട് വിഭാവാദികളെത്തന്നെ ഇവിടെ ആദ്യമായി വിവരിക്കാം.

കാരണാന്യഥകാൎയ്യാണിസഹകാരീണിയാനിച
രത്യാദേഃസ്ഥായിനോലോകെതാനിചേന്നാട്യകാവ്യയോഃ
വിഭാവാഅനുഭാവാസ്തൽകത്ഥ്യന്തെവ്യഭിചാരിണഃ

എന്നാണ് നിശ്ചയം. ആലംബനം, ഉദ്ദീപനം ഇങ്ങിനെ കാരണങ്ങൾ രണ്ടുവിധം. അവറ്റിനാൽ പ്രവാഹരൂപമായ രത്യാദിചിത്തവൃത്തിവിശേഷം യാതൊരു വ്യക്തിയെ ആലംബിച്ചു (ആശ്രയിച്ച്) ഉത്ഭവിയ്ക്കുന്നുവോ അത് (ആവ്യക്തി) ആലംബനം. ഇങ്ങിനെ ഉത്ഭവിച്ചതിന്നുശേഷം ഏതേതു വസ്തുക്കൾ ആ ചിത്തവൃത്തിയെ ഉദ്ദീപിപ്പിയ്ക്കുന്നുവോ അതുകൾ ഉദ്ദീപനങ്ങൾ. കാമിന്യാദികൾ ആലംബനങ്ങളും ചന്ദ്രോദയാദികൾ ഉദ്ദീപനങ്ങളുമാണെന്നു ചുരു

ക്കം. രത്യാദികളുടെ ആവിർഭാവത്തിനു ശേഷം കായികമായോ, വാചികമായോ, മാനസികമായോ ഉണ്ടാവുന്ന ചേഷ്ടാവിശേഷങ്ങളാണ് ഇവിടെ "കാൎയ്യങ്ങൾ" എന്നു വ്യവഹരിയ്ക്കപ്പെടുന്നത്. രത്യാദികളാൽ ഉല്ലേഖനംചെയ്യപ്പെടുന്ന കാൎയ്യങ്ങളുടെ ഝടിതിപ്രതീതിയ്ക്കു സഹായികളായി നില്ക്കുന്ന നിൎവ്വേദാദികൾതന്നെ സഹകാരികൾ. ഇപ്പറഞ്ഞ കാരണകാൎയ്യസഹകാരികളെ ക്രമേണ വിഭാവം, അനുഭാവം, വ്യഭിചാരി (സഞ്ചാരി) എന്നിങ്ങിനെ നിൎദ്ദേശിച്ചു വരുന്നു. വാസനാരൂപേണ ലയിച്ചു കിടക്കുന്ന രത്യാദിചിത്തവൃത്തികളെ വിഭാവനം ചെയ്യുന്നത് (ആസ്വാദയോഗ്യമാക്കിത്തീൎക്കുന്നത്) വിഭാവം. അതുകളെത്തന്നെ അനുഭവവിഷയമാക്കിത്തീൎക്കുന്നത് അനുഭാവം. രത്യാദികളെ വിശേഷിച്ചും സഞ്ചരിപ്പിക്കുന്നത് വ്യഭിചാരി-എന്നിങ്ങിനെ ഇവയുടെ പേരിനു പറയുന്നതായ അൎത്ഥവും നിൎണ്ണയിക്കപ്പെട്ടിട്ടുണ്ട്.

ഉൽബുദ്ധംകാരണൈഃസ്വൈഃസ്വൈൎബ്ബഹിൎഭാവംപ്രകാശയൻ
ലോകേഹികാൎയ്യരൂപസ്സോനുഭാവഃകാവ്യനാട്യയോഃ
വിശേഷാദാഭിമുഖ്യേനചരന്തോവ്യഭിചാരിണഃ
സ്ഥായിന്യുന്മഗ്നനിൎമ്മഗ്നാഃകല്ലോലാഇവവാരിധൌ
യേത്തുപകൎത്തുമായാന്തിസ്ഥായിനംരസമുത്തമം
ഉപകൃത്യതുഗച്ഛന്തിതേമതാവ്യഭിചാരിണഃ

എന്നുള്ള പ്രമാണവചനങ്ങൾ മുൻ പറഞ്ഞ തീരുമാനങ്ങൾക്കു സാക്ഷികളാണ്. വനിതാദികളെ ആലംബിച്ചു ജാതമായി, പവനോദ്യാനാദികളാൽ ഉദ്ദീപ്തമായി, നിൎവ്വേദാദികളാൽ ഝടിതിസ്ഫുടീകൃതമാകുന്ന രത്യാദിചിത്തവൃത്തിവിശേഷമാണ് രസം എന്നുള്ളത് ഇപ്പോൾ സ്പഷ്ടമായല്ലൊ. ചില ഉദാഹരണങ്ങളെക്കൂടി ചൂണ്ടിക്കാണിയ്ക്കാം

“ചേണഞ്ചുംകാന്തികാന്തേ!കടുകിനുകായാനില്പ്പൂജാക്കറിതെന്തി-
ന്നാണയ്യോവെച്ചുകെട്ടിക്കൃശതനു!വിഷമിയ്ക്കുന്നതാന്തരിവയ്ക്കാം”
പ്രാണപ്രേയാനിവണ്ണംപരിചിനൊടരുളിത്തുശിതപ്പൂനഃനേരം
നാണത്താലൊന്നൊതുങ്ങിക്കിളിമൊഴികുളിൎമ്മെക്കൊണ്ടുതെല്ലൊ
(നാട്ടത്താൾ.”

മുഗ്ദ്ധയായ നായികയെ സമാശ്ലേഷംചെയ്യുന്നതിന്നു ഉത്സുക നായ നായകന്റെ പ്രവൃത്തിയും നായികയുടെ അപ്പോഴത്തെ നിലയുമാണ് കവി ഇവിടെ വർണ്ണിച്ചിരിക്കുന്നത്. നായികാനായകന്മാർ രണ്ടുപേരിലുമുള്ള രതിയെ പോഷിപ്പിക്കുന്ന സംഗതികളടങ്ങിയ ഒരു കാവ്യമാണ് ഈ പദ്യം. നായികാനിഷ്ഠയായ രതിക്കു നായകൻ ആലംബനവും അയാളുടെ സരസോക്തിയും സൂചീഗ്രഹണവും ഉദ്ദീപനങ്ങളും രോമാഞ്ചം മുതലായവ അനുഭാവങ്ങളും ലജ്ജ വ്യഭിചാരിയുമാണ്. നായകനിഷ്ഠയായ രതിക്കു് നായിക ആലംബനവും അവളുടെ ശോഭാവിശേഷം ഉദ്ദീപനവും സരസോക്തിയും സൂചീഗ്രഹണവും അനുഭാവങ്ങളും അവകളാൽ പ്രതീയമാനമായ ഔത്സുക്യം വ്യഭിചാരിയുമാകുന്നു. ഇപ്രകാരം ഇവരിലുള്ള രതി ഏതാദൃശങ്ങളായ കാര്യങ്ങളെ വഴിപോലെ അറിയുന്ന സഹൃദയന്മാരുടെ ഹൃദയങ്ങളിൽ പ്രകാശിക്കുമ്പോൾ ശൃംഗാരരസാസ്വാദമാകുന്ന പരമാനന്ദം അവരനുഭവിക്കുന്നു. നായകനൊ നായികയൊ ഒരു വ്യക്തി മാത്രം ആലംബനമായി ഉണ്ടാകുന്ന രതിയും രസംതന്നെയാണ്.

"പോവാനിത്രതിടുക്കമെന്തുപറയൂഞാനീയിടത്തുന്നിയോ-
രീവാച്ചിന്നാകണ്ടുവോപുതിയതാണീരീതിയെന്നിങ്ങിനെ
ആവാമാക്ഷിയടുത്തണഞ്ഞുടനേകയ്യിൽക്കൊടുത്തന്നുതൻ
ജീവാധാരകളേബരംകിടുകിടുത്തപ്പോൾകുനിച്ചാൾമുഖം.

കണ്ടാദ്യംനോക്കിനിന്നെങ്കിലുമരികിലണഞ്ഞീടുവാൻമാറ്റമോർത്തും-
കൊണ്ടാണപ്പോളിരിപ്പെങ്കിലുമതുവിജനസ്ഥാനമാണെങ്കിലുംതാൻ
ഉണ്ടായിട്ടില്ലമുമ്പീയൊരുനിലയതിനാൽനെഞ്ചിടിപ്പിൽത്തുളുമ്പും
തണ്ടാരമ്പത്തിടമ്പിൻതടമുലതരുണൻചേർത്തുഗാഢംപുണർന്നാൻ."

ഇതിൽ പ്രഥമപദ്യത്തിൽ നായിക ആലംബനവും അനുകൂലഭാഷണവും മറ്റും ഉദ്ദീപനങ്ങളും കിടുകിടുപ്പു അനുഭാവവും പ്രതീയമാനമായ ഹർഷം വ്യഭിചാരിയും, ദ്വിതീയപദ്യത്തിൽ നായകൻ ആലംബനവും വിജനസ്ഥലം ഉദ്ദീപനവും നെഞ്ചിടിപ്പു് അനുഭാവവും പ്രതീയമാനമായ ആവേശം വ്യഭിചാരിയും ആകുന്നു. ഇപ്പറഞ്ഞ വിഭാവാദികൾ ദണ്ഡചക്രന്യായേനയാണ് രസങ്ങളെക്കുറിച്ചു കാരണങ്ങളായിത്തീരുന്നത്. അല്ലാതെ തൃണാരണിമണിന്യായേനയായ

ല്ല. ഈ സംഗതിയെ ഒന്നുകൂടി വിശദപ്പെടുത്താം. കുലാലന്റെ ചക്രവും കോലും ഘടോല്പത്തിക്കു കാരണങ്ങളാണ്. എന്നാൽ അവ ഷ്ക്ക് അന്യോന്യാശ്രയത്വമുണ്ട്. ചക്രത്തിന്നോ കോലിന്നോ ഒററ യ്ക്കു ഒരു ഘടത്തെ ജനിപ്പിയ്ക്കുവാൻ ശക്തിയില്ല. കരികല്ല, മുള, സൂര്യകാന്തം ഇവയോ തീയിനെക്കുറിച്ച് പ്രത്യേകം പ്രത്യേകം കാരണങ്ങളാണ്. ഒന്നിന് മറെറാന്നിനെ ആശ്രയിക്കേണ്ട എന്നു താല്പര്യം. ഇതുപോലെ രസത്തിനു വിഭാവാദികൾ ഓരോന്നും പ്രത്യേകകാരണങ്ങളല്ല. ഇന്നിന്ന രസങ്ങൾക്കു വിഭാവാദികൾ ഇന്നിന്നവയെന്നു നിയമമില്ല. ഒരു വ്യാഘ്രത്തെ കാണുമ്പോൾ ഭീരുക്കൾക്കു ഭയവും വീരന്മാൎക്കുത്സാഹവും അതിനെ മുമ്പു കാണാത്തവൎക്കു വിസ്മയവും അതു വല്ലവരേയും ഉപദ്രവിച്ചിട്ടുണ്ടെങ്കിൽ അവരുടെ ബന്ധുക്കൾക്കു ക്രോധവും ഉണ്ടാകുന്നതു സാധാരണയാണ്. അപ്പോൾ ഭയാനകത്തിന്നെന്നപോലെ വീൎയ്യത്തിന്നും, അത്ഭുതത്തിന്നും രൌദ്രത്തിന്നും വ്യാഘ്രം ആലംബനവിഭാവമായിത്തീരും. ഇപ്രകാരം തന്നെ വിപ്രലംഭശൃംഗാരത്തിന്നും, കരുണത്തിന്നും, ഭയാനകത്തിന്നും ചിന്താദികൾ വ്യഭിചാരികളുമാകുന്നു. ഇതുകൾ ഒന്നുകൊണ്ടുതന്നെ രസപ്രതീതിയുണ്ടാവുന്നതല്ല. വ്യാഘ്രം ആലംബനമായും, അശ്രുപാതം അനുഭാവമായും, ചിന്ത വ്യഭിചാരിയായും, ഭയം സ്ഥായിയായും ഉണ്ടാകുന്ന ചിത്തവൃത്തിവിശേഷമേ ഭയാനകമാകയുള്ളൂ. ഈ അഭിപ്രായത്തെ ഉള്ളിൽ വച്ചുകൊണ്ടാണ് 'വ്യക്തസ്സതൈൎവ്വിഭാവാദ്യൈഃ' എന്നു ബഹുവചനം പ്രയോഗിച്ചിരിക്കുന്നത്.

വാസ്തവം ഇപ്രകാരമാണെങ്കിലും ചിലേടങ്ങളിൽ വിഭാവാദികളെല്ലാം വൎണ്ണിയ്ക്കപ്പെട്ടിട്ടില്ലെങ്കിൽത്തന്നെ രസപ്രതീതിയ്ക്കു യാതൊരു ഹാനിയും ഉണ്ടാകുന്നതല്ല. ഏതെങ്കിലും ചിലതുണ്ടെങ്കിൽ അതുകൾക്ക് അനുരൂപമായി ഇതരസംഗതികളെ അതാതു പ്രകൃതങ്ങളിൽ ആരോപിച്ച് രസസാക്ഷാൽക്കാരം സാധിയ്ക്കാവുന്നതാണ്.

സത്ഭാവശ്ചേദ്വിഭാവാദേർദ്വയോരേകസ്യവാഭവേൽ

ഝടിത്യന്യസമാക്ഷേപേതദാദോഷോനവിദ്യതേ.

എന്നും വിധിച്ചിട്ടുണ്ട്. അതായത് ചില ചില രസങ്ങൾക്കു വിഭാവാദികൾ ഇന്നിന്നവയാണെന്നു നിയമമുണ്ട്. അങ്ങിനെ വരുന്ന

ഘട്ടങ്ങളിൽ ഏതെങ്കിലും ഒരു സംഗതി വൎണ്ണിക്കപ്പെട്ടാൽ തന്നെ പ്രകരണബലംകൊണ്ട് ഇതരസംഗതികളെ ആരോപിക്കുവാൻ കഴിയും. അവിടെ ചില സംഗതികളെ മാത്രം പ്രദൎശിപ്പിച്ചാലും ശേഷപൂരണംചെയ്തു സഹൃദയന്മാർ രസമനുഭവിച്ചുകൊള്ളും. അതിന്നു ചമല്ക്കാരവുമുണ്ട്.

നീരുണ്ടീടിനനീരദങ്ങൾ ഗഗനംകൂടിക്കഴിഞ്ഞു, മദം-
ചേരുംവണ്ടുകളുംമുരണ്ടിതപറന്നീടുന്നുപാരൊക്കയും,
ചാരുശ്രീയെഴുമങ്കുരാവലികരിങ്കല്ലുംപിളൎക്കുന്നിതാ
ഹേരുഷ്ടേ! കഴൽകുമ്പിടുംപ്രിയതമൻതന്നിൽപ്രസാദിക്കനീ.

കളിയൊരുദിനമില്ലാത്തൂശിയുംനൂലുമിപ്പോൾ
കിളിമൊഴിതൊടുകില്ലാപുസ്തകംപൂട്ടിവച്ചു
നളിനമിഴിചടച്ചൂനൽക്കപോലത്തിലാന്നോ-
രൊളി, ശിവ! പരമാനക്കൊമ്പുപോലേവിളൎത്തു.

ആരാലെത്തുന്നതുണ്ടോപ്രിയതമനലിവാന്നൊന്നുമുമ്പോട്ടിതെല്ലാ-
മാരാനുംകാണുമോയെന്നുടനടിതിരിയേ, പിന്നെമുമ്പോട്ടുതന്നെ
നേരായെന്നേവരാസ്വാനരികിലിനിയുമെന്നൊന്നുമേല്പോട്ടിതേമ-
ട്ടാരാമംമുററുമപ്പെൺകൊടിയുടെനയനംപമ്പരംപാഞ്ഞുരണ്ടും.

ഇത്യാദി പദ്യങ്ങളിൽ ആദ്യത്തേതിൽ വിഭാവവും (മേഘദൎശനം, ഭൃംഗാരാവശ്രവണം, അങ്കുരാവലോകനം മുതലായവ ഉദ്ദീപനവിഭാവങ്ങളും ആലംബനവിഭാവവും) രണ്ടാമത്തേതിൽ അനാസ്ഥ, കാൎശ്യം, പാണ്ഡുത മുതലായ അനുഭാവങ്ങളും, മൂന്നാമത്തേതിൽ ഔത്സുക്യം, ശങ്ക, ചിന്ത മുതലായ വ്യഭിചാരികളും മാത്രമേ വൎണ്ണിക്കപ്പെട്ടിട്ടുള്ളു. അപ്പോൾ ആദ്യത്തേതിൽ അനുഭാവവും വ്യഭിചാരിയും, രണ്ടാമത്തേതിൽ വിഭാവവും വ്യഭിചാരിയും, മൂന്നാമത്തേതിൽ വിഭാവവും അനുഭാവവും ആരോപിക്കപ്പെടേണ്ടിവരും. അങ്ങിനെ ചെയ്യുന്നതുകൊണ്ടു രസത്തിനു ന്യൂനതയില്ലതാനും. സിദ്ധങ്ങളോ ആരോപിതങ്ങളോ ആയിട്ടുള്ള വിഭാവാദികളെക്കൊണ്ടാണ് രസസാക്ഷാൽക്കാരം സിദ്ധിക്കുന്നത്.

ആലത്തൂർ അനുജൻനമ്പൂതിരിപ്പാട്.

# ആരോഗ്യസംരക്ഷണം.

(തുടൎച്ച)

വിവിധവിനോദങ്ങൾ:— കാലാവസ്ഥകൊണ്ട് എല്ലാവൎക്കും കാൎയ്യം വൎദ്ധിച്ചും, നേരംപോക്ക ചുരുങ്ങിയും വന്നുതുടങ്ങിയിരിക്കുന്നു. ഇതിൽ തന്നെ മനസ്സുകൊണ്ടുള്ള പണിക്ക വളരെ പ്രാധാന്യം കൂടീട്ടുമുണ്ട്. ഇതിന്റെ പ്രതിവിധിയായി കൂടക്കൂടെ വിശ്രമം ഒഴിച്ചുകൂടാത്തതാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. എന്നാൽ അതുകൊണ്ടു മാത്രം മതിയാവുന്നതല്ല. വിശ്രമസമയങ്ങളിൽ എന്തെങ്കിലും വല്ല വിനോദത്തിന്നുള്ള വഴികളും എടുക്കേണ്ടതാണ്. പന്തുകളി മുതലായ കളികളെ ഈ കൂട്ടത്തിൽ സാധാരണ ഗണിക്കാറുണ്ട്. എന്നാൽ അവയെല്ലാം അധികവും ശരീരത്തെ സംബന്ധിക്കുന്നവയാകയാൽ മനസ്സമാധാനത്തെ സംബന്ധിച്ചേടത്തോളം അവയ്ക്കുള്ള ശക്തി മതിയാകുമെന്നു തോന്നുന്നില്ല. അതുകൊണ്ടു മനസ്സിനെ പ്രത്യേകം സംബന്ധിക്കുന്ന സംഗീതസാഹിത്യാദികളാണ് ഇതിന്നു ശരിയായിട്ടുള്ള മാൎഗ്ഗമെന്നു പറയാം. സംഗീതശ്രവണം, സാഹിത്യപാരായണം, ഇഷ്ടജനങ്ങളുമായുള്ള സരസസംഭാഷണം എന്നിതുകൾക്ക മനസ്സിന്നുള്ള മാന്ദ്യങ്ങളെ കളഞ്ഞു പുതുമയും ഉന്മേഷവും നൽകുന്നതിന്ന് ഒരുതരം പ്രത്യേക ശക്തിയുണ്ടെന്നുള്ളത് ഏറെക്കുറെ എല്ലാവൎക്കും അനുഭവമുള്ളതാകയാൽ അതിനെപ്പററി അധികം വിസ്തരിക്കുന്നില്ല. ഒരു സമയത്തും സൈ്വരവും സ്വസ്ഥതയുമില്ലാതെ മനസ്സുകൊണ്ട് അധികമായി പണിയെടുക്കുന്നവരൊക്കെ ഈ വിഷയത്തിൽ പ്രത്യേകം ശ്രദ്ധവെക്കേണ്ടതാണെന്നു മാത്രം പറഞ്ഞുകൊള്ളുന്നു.

മനശ്ശക്തി:— മനസ്സമാധാനമില്ലാതാക്കിത്തീൎക്കുന്ന സംഗതികളിൽ മനസ്സിന്റെ ഉറപ്പില്ലായ്മ വളരെ മുഖ്യമായ ഒന്നാകുന്നു. നിസ്സാരമായ വല്ല സുഖക്കേടും ഉണ്ടാവുമ്പോഴെക്കും വല്ലാതെ ഭയപ്പെട്ടു തനിക്ക ശരീരത്തിന്നു തീരെ സുഖമില്ല, ഒന്നിന്നും വയ്യ എന്നും മ

റും വെറുതെ ജലപിശാചു വിചാരിച്ചുതന്നെ വളരെ ആളുകൾ മനസ്സമാധാനത്തെ നശിപ്പിക്കുന്നുണ്ട്. എന്നല്ല, ഈ ജലപിശാചു തന്നെ ഒടുവിൽ ഭയങ്കരമായ വ്യാധിയായിപ്പരിണമിക്കാറുള്ളതും കട്ടും അപൂർവ്വമല്ല. 'ചിന്ത ചിതയെക്കാൾ ആപൽക്കരമാകുന്നു. ചിത ദേഹത്തെ മാത്രമേ ദഹിപ്പിക്കുന്നുള്ളു. ചിന്തയാകട്ടെ ദേഹത്തെയും ദേഹിയേയും ഒപ്പം ദഹിക്കുന്നു.' അതുകൊണ്ടു നമ്മുടെ ഈ മനോദൌർബ്ബല്യത്തെ പരിഹരിച്ചാലല്ലാതെ ഒരിക്കലും മനസ്സമാധാനമുണ്ടാവുന്നതല്ല. മനസ്സിന്നു നമ്മെ കൊല്ലുവാൻ കഴിയുമെങ്കിൽ ജീവിപ്പിക്കുവാനും അതിന്നു തന്നെ ശക്തിയുണ്ട്. ആ ശക്തിയെ നാം ഉണർത്തി ബലപ്പെടുത്തുകയേ വേണ്ടു. സഹനശീലംകൊണ്ടാണ് അതു ബലപ്പെടുന്നത്. നമുക്കു നിത്യം ഉണ്ടായിക്കൊണ്ടിരിക്കുന്ന ചില്ലറ ഉപദ്രവങ്ങളെ വകവെക്കാതെ എല്ലാക്കാലം സഹിച്ചുതന്നെ ശീലിക്കണം. ക്ലേശങ്ങളെ സഹിക്കുന്നതിൽ നിന്നാകുന്നു മനശ്ശക്തി വെളിപ്പെടുന്നത്. സഹനശീലം മനസ്സിന്നുള്ള വ്യായാമമാകുന്നു. അതുകൊണ്ടു ദൌർബ്ബല്യം, സംശയം, ഭയം, ആലസ്യം മുതലായ ക്ഷുദ്രവികാരങ്ങളെ ധൈര്യം, സ്ഥൈര്യം, ഉത്സാഹം എന്നീ ഊർജ്ജസ്വലങ്ങളായ വികാരങ്ങളെക്കൊണ്ടു ഒന്നാമതു ജയിക്കണം. എന്നാൽ ബാഹ്യമായും ആഭ്യന്തരമായും ഉള്ള ഈ വക ഉപദ്രവങ്ങളെ സഹിച്ചു ശീലിച്ചതുകൊണ്ടു മാത്രമായില്ല; സൽസ്വഭാവത്തെ പുഷ്ടിപ്പെടുത്തുകയും കൂടി വേണം. പൂന്തോട്ടത്തിലുള്ള മുൾച്ചെടികളെ കളയുക മാത്രം ചെയ്താൽപോരാ; പൂച്ചെടികളെവെച്ചു പിടിപ്പിക്കുകയും കൂടി വേണമെന്നു പറയേണ്ടതില്ലല്ലോ. നെപ്പോളിയൻെറ കരളുറപ്പ് ആവശ്യംതന്നെ; എന്നാൽ വിവേകാനന്ദൻെറ മനഃശുദ്ധി അതിലേറെ ആവശ്യമായിട്ടുള്ളതാകുന്നു. സൂക്ഷ്മത്തിൽ സന്മാർഗ്ഗമാണു മനസ്സമാധാനത്തിൻെറ അടിസ്ഥാനം. അതുകൊണ്ടു ധൈര്യം സ്ഥൈര്യം മുതലായ ശക്തിമത്തായ വികാരങ്ങളെ സമ്പാദിക്കുന്നതോടുകൂടി സത്യം സഹോദരസ്നേഹം മുതലായ സൽഗ്ഗുണങ്ങളെക്കൂടി പുഷ്ടിപ്പെടുത്താൻ ശ്രമിക്കണം. സൽഗ്ഗുണങ്ങൾ സമാധാനത്തെയും ദുർഗ്ഗുണങ്ങൾ അസ്വാസ്ഥ്യത്തെയും ജനിപ്പിക്കുന്നു എന്നുള്ളത് ഒരു പ്രകൃതിനിയമമാകുന്നു. അതുകൊണ്ടു ദുസ്സ്വഭാവത്തെയെല്ലാമടക്കി, സൽസ്വഭാവത്തെ പുഷ്ടിപ്പെടുത്തുക. എന്നാൽ നമുക്കു മനസ്സ

മാധാനമുണ്ടാവാതിരിക്കയില്ല. 'മനംപോലെമംഗല്യം' എന്നല്ലെ അഭിയുക്തവചനം.

കൃത്യനിഷ്ഠ:— ഓരോരുത്തൎക്കും അവരവരുടെ അവസ്ഥയ്ക്കനുസരിച്ച് ആത്മാൎത്ഥമായും പരാൎത്ഥമായും ഓരോ കൃത്യങ്ങൾ ഉണ്ടായിരിക്കും. ആ വക കൃത്യങ്ങളെല്ലാം അപ്പപ്പോൾ തന്നെ ചെയ്തുതീൎക്കാഞ്ഞാൽ ഒരിക്കലും മനസ്സമാധാനമുണ്ടാവുന്നതല്ല. കൃത്യം എന്നതു ഭാരമേറിയ ഒരു ചുമടാണ്. അതു തലയിൽ നിന്നിറക്കിയാൽ മാത്രമേ മനസ്സിന്നു ആശ്വാസവും സുഖവും ഉണ്ടാവുകയുള്ളു. എന്നാൽ ഈ കാൎയ്യത്തിൽ രണ്ടുമൂന്നു സംഗതി നാം പ്രത്യേകമായി മനസ്സിരുത്തേണ്ടതുണ്ട്. ഒന്നാമത് അവരവരുടെ കൃത്യം ഇന്നതാണെന്നു മനസ്സിലാക്കുക, രണ്ടാമത് അതു സമയത്തു ചെയ്യുക, മൂന്നാമതു ചെയ്യുന്നതു ശ്രദ്ധയോടുകൂടിയിരിക്കുക. ഇതിൽ സ്വകൃത്യങ്ങളെ അറിവാനുള്ള വഴി അവരവരുടെ സ്ഥിതി ഇന്നതാണെന്നു മനസ്സിലാക്കുക തന്നെയാകുന്നു. എല്ലാവൎക്കും സ്വാഭാവികമായി പ്രത്യേകം പ്രത്യേകം ഓരൊ സ്ഥാനങ്ങളും സ്ഥിതികളുമെല്ലാമുണ്ട്. അവയെ മനസ്സിലാക്കി കൃത്യങ്ങളനുഷ്ഠിച്ചാൽ അതു നമ്മുടെ മനസ്സിന്നു സമാധാനമുണ്ടാക്കുന്നതിന്നു പുറമെ മനുഷ്യർ തമ്മിലുള്ള ബന്ധത്തെ വളരെ ദൃഢമാക്കിത്തീൎക്കുകയും ചെയ്യും. എന്നാൽ ഈയൊരു കാൎയ്യം കേവലം മറന്നു, നിസ്സാരമായ വല്ല പേരും പദവിയും മാത്രം മോഹിച്ച്, ഓരൊ കാൎയ്യങ്ങളിൽ ചെന്നുചാടുന്നതുകൊണ്ടാണു സ്വഭാവവും പ്രവൃത്തിയും തമ്മിൽ യോജിക്കാതെ ഒടുവിൽ ഇച്ഛാഭംഗം, പശ്ചാത്താപം, അപമാനം മുതലായവയോടുകൂടി തങ്ങൾ ഏൎപ്പെട്ട കാൎയ്യങ്ങളിൽനിന്നു പിൻതിരിയേണ്ടിവരുന്നതും, സമുദായത്തിൽ ഇന്നു കണ്ടുവരുന്നതായ വലുതായ കുഴപ്പങ്ങൾ നേരിടുന്നതും. അതുകൊണ്ട് എല്ലാവരും ഓരോ കാൎയ്യങ്ങളിൽ ഏൎപ്പെടുന്നതിന്നു മുമ്പായി തനിക്കു പഠിപ്പ് പ്രാപ്തി പണം മുതലായത് എത്രകണ്ടുണ്ട്, തന്റെ സ്ഥിതിയെന്താണ്, എന്നും മറ്റും ഒന്നാമതായി ആലോചിക്കേണ്ടതാണ്. കൃത്യനിഷ്ഠയിൽ സമയം വളരെ പ്രധാനമായ ഒന്നാണ്. എന്നല്ല കൃത്യനിഷ്ഠയെന്നു കേട്ടാൽ സമയമാണ് ആളുകളുടെ ഉള്ളിൽ ഒന്നാമതായി കയറുന്നത്. എല്ലാ കാൎയ്യവും സമയ

ത്തുതന്നെ ചെയ്താൽ അല്പപ്രയത്നംകൊണ്ട് അധികംഫലം സിദ്ധിക്കുന്നതാണ്. നേരെമറിച്ച് സമയം തെറ്റിയാൽ പിന്നെ വളരെ അദ്ധ്വാനിച്ചിട്ടും വലിയ ഫലമൊന്നുമില്ല. വെള്ളമെല്ലാം പോയതിന്നു ശേഷം ചിറ കെട്ടാൻ ശ്രമിക്കുന്ന മാതിരി പലപ്പൊഴും പ്രയത്നം തീരെ നിഷ്ഫലമായി എന്നും വരാനാണ് എളുപ്പം. വല്ല സുഖക്കേടും ഉള്ളതായി കണ്ടാൽ ഉടൻതന്നെ അതിന്നു പ്രതിവിധി ചെയ്യണം. അപകടത്തിൽ ചാടിയതിന്നു ശേഷം വൈദ്യനെ വരുത്തീട്ടു വലിയ കാര്യമൊന്നുമില്ല. നാം കൃഷിചെയ്യുന്നതു കാലത്തുതന്നെ ആയിരിക്കണം. കാലം തെറ്റിയാൽ വേല വിഫലം. നമുക്കു കിട്ടാനുള്ളതു സമയത്തു വാങ്ങുകയും, നാം കൊടുപ്പാനുള്ളത് അവധിക്കുതന്നെ കൊടുത്തുതീൎക്കുകയും വേണം. അല്ലാത്തപക്ഷം അത് ഊട്ടംകൂടി, ഒടുവിൽ കൂട്ടംകൂടേണ്ടതായി വരുമെന്നു പറയേണ്ടതില്ലല്ലോ. ഇങ്ങിനെ, കുളി, ഊണ്, ഉറക്കം മുതലായ ഏതു കാൎയ്യം നോക്കുന്നതായാലും സമയം വളരെ വിലയുള്ളതാണെന്നു കാണാം. ഇതുപോലെ തന്നെ ശ്രദ്ധയും കൃത്യനിഷ്ഠയിൽ എത്രയൊ മാഹാത്മ്യമുള്ള ഒന്നാകുന്നു. അശ്രദ്ധയോടുകൂടിയ പ്രവൃത്തി തനിക്കും മറ്റുള്ളവൎക്കും ഒരുപോലെ വൈരസ്യത്തെ ജനിപ്പിക്കുന്നു. ഒരതിഥിയെ സൽക്കരിക്കുന്നത് അശ്രദ്ധയോടുകൂടിയായാൽ ആ അതിഥിക്ക് അതൃപ്തിയെ ഉണ്ടാക്കുന്നതിന്നു പുറമെ തൻെറ മനസ്സിനെയും അസഹ്യപ്പെടുത്തുമെന്നുള്ളതിന്നു സംശയമില്ല. അതുകൊണ്ടു നാം എല്ലാ കാൎയ്യവും ശ്രദ്ധയോടുകൂടിത്തന്നെ ചെയ്യേണ്ടതാകുന്നു. മേൽപറഞ്ഞപ്രകാരം അവരവരുടെ കൃത്യം ഇന്നതാണെന്നറിഞ്ഞ്, അതാതുസമയത്തു തന്നെ ശ്രദ്ധയോടുകൂടി അനുഷ്ഠിച്ചാൽ, ഫലം എന്തുതന്നെയായിരുന്നാലും, പ്രവൃത്തിയുടെ പരമോദ്ദേശ്യമായ 'ചെയ്യേണ്ടതു ചെയ്തു' എന്നുള്ള മനസ്സമാധാനമെങ്കിലും നമുക്കു ഒരിക്കലും ഉണ്ടാകാതിരിക്കുന്നതല്ല.

ഈശ്വരവിശ്വാസം:— ഒന്നിലും ഒരു വിശ്വാസമില്ലാത്തവരുടെ മനസ്സു സംശയം ഭയം മുതലായ വികാരങ്ങളെക്കൊണ്ട് എപ്പൊഴും വ്യാകുലപ്പെട്ടുകൊണ്ടിരിക്കും. ധൈൎയ്യമായി ഒരു കാൎയ്യവും അവരെക്കൊണ്ടു പ്രവൎത്തിപ്പാൻ കഴിയുന്നതല്ല. വിശ്വാസമാണു മനുഷ്യ

ന് ഏതു സങ്കടത്തിലും ഒരു അഭയസ്ഥാനമായിട്ടുള്ളത്. സംശയരഹിതമായും നിർഭയമായും ഓരോ കാര്യങ്ങൾ നമ്മെ പ്രവർത്തിപ്പിക്കുന്നതിന്നു വിശ്വാസത്തിന്നുള്ള ശക്തി ഒന്നു വേറെത്തന്നെയാകുന്നു. മനുഷ്യർ തമ്മിൽതമ്മിലുള്ള വിശ്വാസം തന്നെ ഇതിന്നു ദൃഷ്ടാന്തമാണ്. നമുക്കു വല്ല ആപത്തും നേരിടുമ്പോൾ നമുക്കു സഹായിപ്പാൻ ചില ബന്ധുക്കളുണ്ടായാലത്തെ അവസ്ഥയും അത് ഇല്ലാത്താലത്തെ അവസ്ഥയും തമ്മിൽ ഒന്നാലോചിച്ചാൽ മതി. ഈ സ്ഥിതിക്കു മനുഷ്യന്റെ അറിവിനെയും ശക്തിയേയും അതിക്രമിക്കുന്ന പല സംഭവങ്ങളും സദാ നമ്മുടെ ചുറ്റും നടന്നുകൊണ്ടിരിക്കുന്ന ഈ ലോകത്തിൽ സർവ്വജ്ഞനും സർവ്വശക്തനും സർവ്വലോകൈകബന്ധുവുമായ ഒരീശ്വരൻ നമ്മെ സകലവിധ ആപത്തുകളിൽനിന്നും കാത്തുരക്ഷിക്കുമെന്നുള്ള വിശ്വാസം നമുക്ക് എത്രമാത്രം ധൈര്യത്തേയും സമാധാനത്തെയും ഉണ്ടാക്കിത്തീർക്കണം? ഈയൊരു വിശ്വാസം പണ്ഡിതന്മാൎക്കും പാമരന്മാൎക്കും ഒരുപോലെ അത്യാവശ്യമായിട്ടുള്ളതുമാകുന്നു. പണ്ഡിതന്മാരുടെ പൌരുഷത്തിന്നു പൂർവ്വാധികമായ ശക്തി കൊടുത്തും, പാമരന്മാരുടെ ദൌർബ്ബല്യത്തെ തീർത്താശ്വസിപ്പിച്ചും, എന്നു വേണ്ട ഇനീലോകത്തെയെല്ലാം ഒരുപോലെ അനുഗ്രഹിച്ചും നിലനിർത്തിപ്പോരുന്നതിന്നുള്ള ശക്തി വല്ലതിനുമുണ്ടെങ്കിൽ അത് ഈശ്വരവിശ്വാസം ഒന്നിനു മാത്രമേയുള്ളു. ഇതിനെ തെളിയിപ്പാൻ വലിയ പ്രയാസമൊന്നുമില്ല. വളരെ പണച്ചെലവു ചെയ്തു വലിയ ചികിത്സകളെല്ലാം ചെയ്തിട്ടും യാതൊരു നിവൃത്തിയും കിട്ടാത്ത എത്രയൊ മഹാവ്യാധികൾക്ക് ഈശ്വരസേവകൾ, വഴിപാടുകൾ, ദാനധർമ്മങ്ങൾ മുതലായവകൊണ്ട് ഒടുവിൽ എളുപ്പത്തിൽ സുഖം കിട്ടീട്ടുള്ളതായ അനുഭവം ഏറക്കുറെ എല്ലാവൎക്കുമുണ്ടായിരിക്കുമല്ലൊ. ഇതിനെല്ലാമടിസ്ഥാനം, ഈശ്വരവിശ്വാസം ഒന്നു മാത്രമല്ലാതെ മറ്റൊന്താണ്? ചുരുക്കിപ്പറയുന്നതായാൽ നമ്മുടെ പൂർവ്വാചാരങ്ങളിൽ ആരോഗ്യനിയമങ്ങളെല്ലാം അടങ്ങീട്ടുണ്ട്. അവയെ വിശ്വസിച്ച് ആവുന്നതും അനുസരിച്ചു നടക്കുക മാത്രമെ നാം വേണ്ടതുള്ളു. എന്നാൽ ശരീരമായും, മാനസികമായും മറ്റുമുള്ള യാതൊരു ഉപദ്രവവും ഉണ്ടാവാൻ വഴിയില്ല.

എന്നാൽ ഇപ്പോൾ പാശ്ചാത്യപരിഷ്കാരം വർദ്ധിച്ചുവരുന്നതോടുകൂടി നമ്മുടെ സ്വാഭാവികമായ ജീവിതമെല്ലാം പോയിരിക്കുന്നു. ഊണ്, ഉടുപ്പ്, നടപ്പ്, കുളി, മുതലായ എല്ലാ നടപടിയും വളരെ കൃത്രിമമായിത്തീർന്നിട്ടുണ്ട്. ഇതു നിമിത്തം നമ്മുടെ ദേഹത്തിന്നും, ബുദ്ധിക്കും, സ്വഭാവത്തിന്നും വളരെ കേടു പറ്റുന്നുണ്ടെന്നുള്ള അഭിപ്രായം ഇന്നു പല മഹാന്മാരിൽനിന്നും നാം കേട്ടുവരുന്നുണ്ടല്ലോ. ജീവിപ്പാനത്യാവശ്യമായിട്ടുള്ള ചൂട്, വെളിച്ചം, കാറ്റ്, വെള്ളം, സസ്യങ്ങൾ എന്നിവയെല്ലാം നമ്മുടെ രാജ്യത്തു പ്രകൃത്യാ തന്നെ സുലഭമായിട്ടുള്ളതാണ്. അതിനാൽ ഇവയിൽനിന്നു ലഭിക്കേണ്ടതായ കാര്യങ്ങൾക്കുവേണ്ടി മദ്യമാംസങ്ങളുടെ ഉപയോഗം പുകവലി നഖശിഖാന്തമുള്ള ഉടുപ്പ് എന്നീ കൃത്രിമസമ്പ്രദായങ്ങളൊന്നും നമുക്കാവശ്യമില്ല. എന്നല്ല അതു വലിയ അപായകരവും കൂടിയായിത്തീരും. അതുകൊണ്ടു ഇവയെയെല്ലാമുപേക്ഷിച്ച് നാം നമ്മുടെ രാജ്യത്തിന്നും നമ്മുടെ ധൈര്യത്തിന്നും അനുസരിച്ചു നടക്കുന്നതായാൽ നമ്മുടെ പൂർവ്വന്മാരെപ്പോലെ ആരോഗ്യവും, ആയുസ്സും, ഓജസ്സും, തേജസ്സും, ശ്രേയസ്സുമെല്ലാം ഉണ്ടായിത്തീരുന്നതാണെന്നു മാത്രം പറഞ്ഞു തൽക്കാലം അവസാനിപ്പിക്കുന്നു.

എ. ഭവദാസൻ ഭട്ടതിരിപ്പാട്.

---

# ബാബു*

(ശിശിരകുമാരഘോഷിന്റെ ഒരിംഗ്ലീഷുലേഖനത്തിൽനിന്ന്)

താഴെ എഴുതുന്നത് ഇന്ത്യയെ സന്ദർശിച്ച ഒരു ആംഗ്ലേയദേശസഞ്ചാരിയുടെ പ്രസിദ്ധപ്പെടുത്താത്ത ഡയറിയിൽനിന്നെടുത്തതാണ്:—

"ബങ്കാളരാജ്യത്തിലെ ഈ അത്ഭുതമൃഗത്തെപ്പററി ആദ്യമായി ഞാൻ കേട്ടതു കോൺപൂരിൽവെച്ചാണ്. ഒരു ദിവസം വൈകുന്നേ

* ഇംഗ്ലീഷുവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള ബങ്കാളികളെ 'ബാബു' എന്നു വിളിക്കുക പതിവുണ്ട്.

രം ഞാൻ, ഒന്നിച്ചു താമസിച്ചിരുന്ന സ്നേഹിതന്റെ വരവും പ്രതീക്ഷിച്ചിരിക്കുകയായിരുന്നു. ആപ്പീസ്സുകൾ എല്ലാം വിടേണ്ട സമയം കഴിഞ്ഞിട്ടും അദ്ദേഹത്തെ കുറെ നേരത്തേക്കു കണ്ടില്ല. എങ്കിലും സന്ധ്യയടുത്തപ്പോൾ അദ്ദേഹം വലിയ ക്രുദ്ധഭാവത്തോടുകൂടി വീട്ടിലേക്കു ബദ്ധപ്പെട്ടു കടന്നുവന്നു ഒരു കസാലമേൽ കിടന്നു. ഈ ദേഷ്യത്തിന്റെയും ബദ്ധപ്പാടിന്റെയും കാരണമെന്താണെന്നു ഞാൻ വിനയത്തോടെ ചോദിച്ചതിന്നു മറുവടിയായി "ഈ ബാബുക്കൾ കാരണം ഞാൻ ചാവാറായി" എന്നു മാത്രം അദ്ദേഹം പറഞ്ഞു. ബാബു എന്നു പറഞ്ഞ സാധനം എന്താണെന്ന് എനിക്കു മനസ്സിലായില്ല. ആഫ്റിക്കാരാജ്യത്ത് 'ബാബൂൺ' എന്നൊരുതരം കുരങ്ങുകളുണ്ടെന്നു ഞാൻ വായിച്ചുമനസ്സിലാക്കീട്ടുണ്ട്. അല്പം ചിലതിനെ ആ രാജ്യത്തു സഞ്ചരിക്കുമ്പോൾ കണ്ടിട്ടുമുണ്ടായിരുന്നു. എന്നാൽ ബാബു എന്ന ഒരു ജീവിയെപ്പറ്റി ഇതുവരെ തീരെ കേട്ടറിവുകൂടെയില്ലായിരുന്നു. 'എന്താണ് ഈ ബാബു' എന്നു ഞാൻ സ്നേഹിതനോടു ചോദിച്ചപ്പോൾ അദ്ദേഹം പൊട്ടിച്ചിരിച്ചതേയുള്ളു. ഒടുവിൽ "ഇതുവരെ ബാബു എന്ന വാക്കു കേട്ടിട്ടില്ലേ? ആശ്ചര്യംതന്നെ. ബാബു ഒരത്ഭുതജീവിയാണ്. മഹാകൗശലമാണ്" എന്നു പറഞ്ഞു. ഈ അല്പസംഗതിക്കിത്രയധികം ചിരിച്ചതു കണ്ടപ്പോൾ എനിക്കു കുറച്ചധികം ദേഷ്യംവന്നുവെങ്കിലും അദ്ദേഹം എന്നോടു മാപ്പു ചോദിച്ചു. ബാബു ഒരു ഉപദ്രവിയാണെങ്കിലും തനിക്ക് അതിനെക്കുറിച്ചു വലിയ രസമാണെന്നുപറഞ്ഞപ്പോൾ ഞാൻ തല്ക്കാലം കൃതാർത്ഥനായി. എങ്കിലും ഒരു ബാബുവിനെ കാണേണമെന്ന അത്യാശ ഉടനെ ജനിച്ചു. ബാബുവിന്നു — ബാബുക്കൾക്കു — ഒരു പ്രത്യേകവാസസ്ഥലമുണ്ടെന്നു ഞാൻ മനസ്സിലാക്കീട്ടുണ്ടായിരുന്നു. സ്നേഹിതനോടു ഒരു ബാബുവിനെ പിടിച്ചുകൊണ്ടുവരുവാൻ ഭൃത്യന്മാരോടു കല്പിക്കുവാൻ പറഞ്ഞപ്പോൾ "ബാബു സാധാരണയായി ഇവിടങ്ങളിലൊക്കെ അലഞ്ഞു നടക്കുന്നതു കാണാം. പിന്നെ എന്തിനാണ് പിടിച്ചുകൊണ്ടുവരുന്നത്" എന്ന് അദ്ദേഹം മറുപടി പറഞ്ഞു. ഞാൻ വലിയ പരുങ്ങലിലായി. ബാബു ഏകദേശം ഇന്നജാതി ജന്തുവായിരിക്കുമെന്നുകൂടി എനിക്കൂഹിപ്പാൻ സാധിച്ചില്ല. ബാബു സനാതനദ്രോഹിയായ ഒരു ബങ്കാളജീവിയാണെന്നു മാത്രമേ എനിക്ക് ആകപ്പാടെ ധ

# ജാതികളും വൃത്തിമൎയ്യാദകളും.

## മണ്ണാർപാട്ട് — തോററം.

(തുടൎച്ച)

അങ്ങെക്കും പതിനാറാണ് അടിയത്തിന്നും പതിനാറാണ്. അതെങ്ങാനും വല്ലവരും കണ്ടറിഞ്ഞുപോയാലൊ അടിയത്തിൻെറ പഴംതലക്കു കുററംകുറവുണ്ടല്ലൊ. നെല്ലോടെത്തിയാലൊ പുലയനടുക്കാലൊ എൻെറ തട്ടാനെ. ഇരിമ്പോടു എത്തിയാലൊ കരുമകന് അടുക്കാമെടൊ. മരത്തോടെത്തിയാലൊ വിശ്വകൎമ്മാവിന്നും അടുക്കാമല്ലൊ. പൊന്നോടടുത്താലൊ തട്ടാന്നും അടുത്തുകൂടെ എൻെറ തട്ടാനെ. അതുകൊണ്ടൊരു കുററംകുറവൊരും പറയാമില്ലല്ലൊ. എന്നവണ്ണമെ പറഞ്ഞു കന്യകാവ് തട്ടാൻെറ മനവുംകൂടി എണക്കിക്കണ്ടു. അവൻെറ മറയോടം മെല്ലെ തടഞ്ഞു തുഴഞ്ഞു തട്ടാന്നും പൊന്നിനോടത്തിൽ തല മുട്ടാതെ കുത്തി സമം നിറുത്തി. അവനുടെ കൈവാളുസഞ്ചി കെട്ടഴിച്ചു തട്ടാന്നും. പൊന്നിൻ പൊഴുത്തുരുമാലയിങ്ങെടുത്തു തട്ടാന്നും. കയത്തുംപിടിച്ചങ്ങു എടുത്തു തട്ടാന്നും. പൊന്നിനോടത്തിലേക്കങ്ങു വലിച്ചെറിഞ്ഞു. കയത്തും പിടിച്ചങ്ങിനെ എറിഞ്ഞൊരു പൊന്മാല കളിച്ചും ചിറിച്ചേചെന്ന് എടുത്തു ദേവിയാള്. മാറത്തുവെച്ചു ചിതം നോക്കുന്നു. വളർ കഴുത്തിൽ കെട്ടി അഴകു നോക്കുന്നു. അഴകുണ്ടു തട്ടാനെ ചിതമുണ്ടുതട്ടാനെ ഇപ്പൊന്നിൻപൊഴതിനമാല ഇങ്ങോട്ടു തന്നൊഴിഞ്ഞാലും. അല്ലെങ്കിൽ ഇപ്പരിശമാറിൽ ഒന്നു പണിതീൎത്തുതരേണം എൻെറ തട്ടാനെ. നൂലിട്ടു നൂൽക്കുംകൂടി നിലയില്ലാത്ത നട്ടാട്ടിൽ എവ്വണ്ണം പൊന്നിൻപൊഴുത്തുരുമാല പണിതിക്കേണ്ടു. ആയതിനൊരുകുപദേശം ഞാൻ ഉണ്ടാക്കിത്തരികാമെട കോവിക്കൽവാഴും ചെറുതട്ടാനെ എന്നു കല്പിച്ചു. പണിത്തിരപ്പുള്ളരേത്തും കൊണ്ടുപോന്നിട്ടില്ല. പണിയായുധക്കോപ്പേത്തും കൊണ്ടുപോന്നിട്ടില്ല. പണിത്തിരപ്പുള്ളോരേയും പണിയായുധക്കോപ്പുംകൂടി ഞാൻ തരികാ

മെടാ എന്റെ തട്ടാനെ എന്നു കല്പിച്ചു കന്യകാവപ്പോൾ. കേട്ടു
കൊണ്ടാലോ എന്റെ ഭൂമിഃദേവി നല്ലമ്മേ ഈരടിഭൂമിയിങ്ങോട്ടുയ
ത്തുക എന്നു കല്പിച്ചു. ഈരടി ഭൂമി ഉയന്നില്ലെങ്കിൽ വിഷ്ണുവിന്റെ
പടനിലത്തിൽ ഞാൻ കിടത്തുകയില്ല. വായുവിനാലെ ചുററി
ഞാൻ അടിപ്പിക്കും. അഗ്നിയാലെ ചുട്ടു ഞാൻ ചുടെരിയിക്കും. പേ
ടിച്ചു ഗംഗാദേവി ഭയപ്പെട്ടു ഗംഗാദേവി ഈരടി ഭൂമി കുത്തി ഉയ
ത്തിക്കണ്ടു. ഈരടി ഭൂമി ഉയത്തിയ നേരത്ത് അരിയെറിഞ്ഞ പാഴ
മ്പലം തോററി കൂവളം എന്ന വടവൃക്ഷം തോററി തട്ടാന് കപ്പാല
തോററി അത്തിയെന്ന വടവൃക്ഷം തോററി തുഴഞ്ഞെടാ എന്റെ ത
ട്ടാനെ. അത്തിയെന്ന വടവൃക്ഷത്തിന്മേൽ നിന്റെ മരയോടകവും
അണച്ചുകെട്ടി കപ്പാലക്കൽ ചെന്നു അരയിരുന്നാലും. കന്യകാവി
ന്റെ പൊന്നിനോടം തുഴഞ്ഞു കൂവളം എന്ന വടവൃക്ഷത്തിന്മേൽ
കൊണ്ടുചെന്നണച്ചുകെട്ടി. അരിയെറിഞ്ഞ പാഴമ്പലത്തിൽ ചെന്നു
ഹരഹര എന്നു ചൊല്ലി അരയിരുന്നു. ശിവശിവ എന്നുചൊല്ലി കു
ടിയിരുന്നു. പണിയായുധക്കോപ്പും പറഞ്ഞുകൊടുപ്പാനായി തട്ടാനും
ചെന്നു നിലപാക്കുന്നു. പണിയായുധക്കോപ്പും തോററിക്കൊടുപ്പാ
നായി കന്യകാവുംചെന്ന് അരയിരുന്നു. എന്തെല്ലാം പണിയായു
ധക്കോപ്പുവേണം എന്റെ തട്ടാനെ. തട്ടിക മുട്ടിക ഊതിക ചൌ
ണിക അരക്കല്ല് ഉരക്കല്ല് തൂക്കം പതിതൂടം വേണം എന്റെ കന്യ
കാവേ. ചെന്തെങ്ങിൻചിരട്ടയും നെരിപ്പോടും തിയ്യും വായിമ്പം
ഈർക്കുഴലും തരേണം എന്നു കല്പിച്ചു. പണിത്തരപിള്ളരേയും തോ
ററിക്കൊടുത്തു. നന്ത്യാർവിളക്കിന്നു നെയ്യും തിരിയും പണിയായുധ
ക്കോപ്പും തോററിക്കൊടുത്തു. നാഗംപോർമണിമോതിരവും വായിലി
ട്ടു കടിച്ചു ഞളുക്കി കയ്യിലിട്ടാററി ആക്കവും തൂക്കവും നോക്കിക്കൊടു
ത്തു. എത്ര എത്ര തുലാം പൊന്നുണ്ടു എന്റെ കന്യകാവേ. മുപ്പത്തു
മുത്തുലാം പൊന്നു കുറവുകൂടാതെയുണ്ടു എന്റെ തട്ടാനെ. അവന്റെ
കള്ളപ്പടിയിലിട്ടു പിടിച്ചുനോക്കിയപ്പോൾ മുപ്പത്തുമുത്തുലാംപൊന്നു
കുറവുകൂടാതെയുണ്ട്. ഇത്ര ചെറുപ്പത്തിൽ ഇത്ര കൈക്കണക്കുണ്ടാ
യാൽ എവ്വണ്ണം പൊൻപണി അടിയൻ പണിതോളേണ്ടു. നിന്റെ

പണിയും തരവും നിന്റേക്കൽ എന്റെ കയ്യും കണക്കും എന്റേക്കൽ. പൊന്നിൻപൊഴുത്തുരുമാല വേഗം പണിതിക്കണമെന്റെ തട്ടാനെ! കാരം പുരട്ടി കനൽപ്പുറത്തുവെച്ചു വായിനം ഈൗർക്കുഴൽ കൊണ്ടൂതി പൊന്നുതിളച്ചു പാകംവന്നപ്പോൾ കള്ളക്കുടിൽകൊണ്ടു കുത്തി മൂന്നാക്കിത്തിരിച്ചു. ഒരു മുറി പൊന്ന് നെരിപ്പോട്ടിൽ വൃത്തി ഒരു മുറി പൊന്ന് അവന്റെ കൈവിളസഞ്ചിയിലിട്ടു ഒരുമുറി പൊന്നുംകൊണ്ട് അവൻ പൊന്നിൻപൊഴുത്തുരുമാല പണികഴിച്ചു. നെരിപ്പോട്ടിൽ ഇട്ടു പഴപ്പിച്ചു ഓപ്പംചെയ്യുന്നോരു നേരത്തിൽ കേട്ടുകൊണ്ടാലോ എന്റെ തട്ടാനെ ഇത്രനേരം ഗംഗയെനിക്കു തടവായിരുന്നു. ഇപ്പൊളെനിക്കു ഗംഗതടവോരുന്നില്ലല്ലൊ എന്റെ തട്ടാനെ. അവൻ അവന്റെ മരയോടകത്തിലേറി കരകൊണ്ടു കന്യകാവ് പൊന്നിനോടകത്തിലും ഏറി കരകൊണ്ടു. തട്ടാരതപ്പിലയും അരിയെറിഞ്ഞ പാഴമ്പലവും തട്ടി ധൂളകമാക്കി കാണട്ടെ എന്റെ തട്ടാനെ. എനിക്കു പണിത പൊന്നിൻപൊഴുത്തുരുമാല അങ്ങോട്ടു വലിച്ചെറിയുന്ന നേരത്ത് പെട്ടന്നു കയ്യിങ്ങോട്ടു കുടഞ്ഞെടുത്തു കന്യകാവ്. പൊന്നിൻപൊഴുത്തുരുമാല ചെന്താമരപ്പൊയ്കയിൽ പൊലിഞ്ഞുപോയി. നിന്റെ പൊന്നിൻപൊഴുത്തുരുമാല നിയ്യും ചോദിക്കേണ്ട എന്റെ പൊന്നിൻപൊഴുത്തുരുമാല ഞാനും ചോദിക്കില്ല എന്റെ തട്ടാനെ. അവരമരയോടം കുത്തി അവനങ്ങോട്ടു തിരിഞ്ഞ നേരത്ത് മുമ്മടങ്ങൻകാളി വാളുകൊണ്ടു തോണ്ടിയെടുത്തു മാല. അപ്പോൾ പറഞ്ഞു തട്ടാൻ, നട്ടാട്ടു നടുക്കടലിൽ വെച്ചു പൊന്നിൻപൊഴുത്തുരുമാല തട്ടിയെടുത്ത എന്റെ കള്ളി. നീ ആദിയാകുന്ന വടക്കുംകൊല്ലത്തു ചെന്നു നാടും വീടും കെട്ടു കാൽച്ചിലമ്പു നിന്റെ ഭർത്താവിന്റെ പക്കൽ കൊടുത്തയച്ചു പാണ്ടിയംനാട്ടുങ്ങോട്ടു കൊണ്ടുവന്നാൽ കക്കാതെ കളവുചൊല്ലി തച്ചുടിച്ചുപിടിച്ചുകെട്ടി ഈൗർമന്താര പോർക്കഴുകേററി ഞാൻ ചമച്ചിരിക്കുണ്ട്. ഏഴുദിവസം എന്റെ ഭർത്താവിനെ ഞാൻ കാത്തിരുന്നു എട്ടാം ദിവസം വരം കൊടുക്കേണ്ടവക്കു വരം കൊടുത്തു വഴിയും ചോദിച്ചു പാണ്ടിയംനാട്ടേക്കു വന്നാൽ തട്ടാന്റെയും പാണ്ടിയന്റെയും തൃത്തലകൊണ്ടു കളിമരുതവൻരീക്കാതാ ഞാൻ കാർകൊട്ടുണ്ട്. എന്നും ചൊല്ലി ആദിയാകുന്ന

വടക്കംകൊല്ലം കീഴ്ക്കടവുനോക്കി വഴിപോകുന്നു. കീഴ്ക്കടവിൽ ചെന്നു നോക്കുമ്പോൾ കല്യാണമഹാജനങ്ങളെയും മാലവെച്ച ഭർത്താവിനെയും കൂടി കണ്ടില്ല. നാലുപേരാങ്ങളമാരെയും കയ്യിട്ടുകണ്ടോരു നേരത്തിങ്കൽ മിന്നൽകാണാക്കോടിക്കു നിന്നു് ഇടിമിന്നുന്നു. ഇടികേൾക്കാക്കോടിക്കു നിന്നു് ഇടിവെട്ടുന്നു. കാർത്തുങ്ങാക്കോടിക്കു നിന്നുകാർത്തുങ്ങുന്നു. തെക്കടിച്ചകാററു വടക്കടിച്ചു വടക്കടിച്ചകാററു തെക്കടിച്ചുതെക്കംതിരുമ്പള്ളി കാററു തിരിഞ്ഞെത്തുന്നു. പുല്ലുമക്കി കുറുന്തോട്ടി വരിയൻ കല്ലാരട്ടി പാറമ്പുമുറിയൻ എന്ന വർഷം പെയ്തു.

(തുടരും)

# ഐതിഹ്യങ്ങൾ.



## ചേരമാൻ പെരുമാളും ചെറോട്ടി അമ്മയും.

ചേരമാൻ പെരുമാളുടെ ചരിത്രം എങ്ങിനെയെങ്കിലും ആയിരിക്കട്ടെ. അദ്ദേഹത്തെപ്പററി രസകരമായ ഒരൈതിഹ്യം കേട്ടുവരുന്നുണ്ടു്.

ചേരമാൻ പെരുമാളുടെ ഭാര്യ ചെറോട്ടി അമ്മ എന്നൊരു സ്ത്രീയായിരുന്നു. ആ സ്ത്രീയോടുകൂടി പെരുമാൾ തലപ്പിള്ളി താലൂക്കിൽ 'തളി' എന്ന പ്രദേശത്തു് ഒരു കോട്ട കെട്ടി വളരെക്കാലം താമസിക്കുകയുണ്ടായി. 'തളി' എന്നു പ്രസിദ്ധമായി അറിയപ്പെടുന്ന സ്ഥലങ്ങളും, അവിടങ്ങളിലൊക്കെ ഏകദേശം ഒരേമട്ടിലും വലുപ്പത്തിലുമായി കണ്ടുവരുന്ന ക്ഷേത്രങ്ങളും കേരളത്തിന്റെ പഴയ ചരിത്രത്തിൽ ഒരു ഭാഗത്തെ വ്യക്തമാക്കുന്നവയാണ്. പണ്ടു തളിയാതിരിമാരായ നമ്പൂതിരിമാർ രാജ്യകാര്യങ്ങളിൽ ഏർപ്പെട്ടു താമസിച്ചുവന്നിരുന്ന സ്ഥലങ്ങൾക്കാണു 'തളി' എന്നു പേർ പറയുന്നതു്. ഈ 'തളികൾ' കേരളത്തിൽ പല ദിക്കുകളിലുമുണ്ടെങ്കിലും, കൊച്ചിശ്ശീമയിൽ അധികമുണ്ടെന്നു തോന്നുന്നില്ല. തലപ്പിള്ളി താലൂക്കിലുള്ള തളി കൊച്ചിശ്ശീമയിലെ ഒരു 'തളി' ആയിരിക്കുമോ എന്നുകൂടി സംശ

യമുണ്ട്. ഈ 'തളി' തളിയാതിരിമാരുടെ വാസസ്ഥലമായിരുന്നതിന്നു പുറമെ പെരുമാളുടെ രാജധാനികൂടിയായിരുന്നു എന്നു പല ലക്ഷ്യങ്ങളെക്കൊണ്ടും തെളിയുന്നുണ്ട്.

തലപ്പള്ളി താലൂക്കിൻെറ പടിഞ്ഞാറെ അററത്തു നാലുപുറവും വയലുകളാലും തോടുകളാലും പരിവൃതമായി ഉയരം കുറഞ്ഞും വിസ്താരം ചുരുങ്ങിയും നീളം കൂടിയും ഒരു കുന്നു സ്ഥിതിചെയ്യുന്നുണ്ട്. ഈ കുന്നിൻെറ നടുക്ക് ഇടിഞ്ഞുപൊളിഞ്ഞു കിടക്കുന്ന ഒരു കോട്ടയുടെ നഷ്ടശിഷ്ടങ്ങൾ ഇന്നും കാണുന്നുണ്ട്. ഇതിൻെറ നാലുപുറവും, ഇപ്പോൾ ഒട്ടേറെ തൂർന്നുമട്ടിലായിട്ടുള്ളതും ഇടയ്ക്കിടയ്ക്കു കോട്ടയിൽനിന്നിറങ്ങുവാൻ കല്പടവുകളോടുകൂടിയതും ആയ ഒരു കിടങ്ങും കാണുന്നുണ്ട്. തെക്കുഭാഗത്തായി 'തളി' എന്നൊരു വിശിഷ്ടമായ ശിവക്ഷേത്രവും, അതിന്നടുത്തുതന്നെ ആ ക്ഷേത്രത്തിൻെറ ഉടമസ്ഥന്മാരിൽ ഒരാളായ കൂടല്ലൂർ നമ്പൂതിരിപ്പാട്ടിലെ മഠവും മററനേകം ഭവനങ്ങളും ഉണ്ട്. ഈ കോട്ടയുടെ നഷ്ടശിഷ്ടങ്ങളെ ഇന്നും ജനങ്ങൾ പെരുമാളുടെ കോട്ട എന്നു പറഞ്ഞു ബഹുമാനിച്ചുവരുന്നുണ്ട്. ആ കോട്ടപ്പറമ്പിൽ നിക്ഷേപം ഇരിപ്പുണ്ടെന്നും അസാധാരണമായ ഒരു ചൈതന്യം അവിടെ ഉണ്ടെന്നുമാണു പരക്കെയുള്ള വിശ്വാസം. ഭൂതങ്ങളുടെ സാന്നിദ്ധ്യമുണ്ടെന്നു കരുതി അസമയങ്ങളിൽ ആ സ്ഥലത്തെ ജനങ്ങൾ പരിഹരിച്ചുവരുന്നു.

ഇങ്ങിനെ തളിപ്പെരുമാളായ പെരുമാളുടെ ഭാര്യ ചെറോട്ടിഅമ്മ ഒരു ശിവഭക്തയായിരുന്നു. അവൾ നൂറെറാന്നു ശിവക്ഷേത്രങ്ങളിൽ ദർശനം കഴിച്ചതിന്നു ശേഷമേ പതിവായി ഭക്ഷണം കഴിക്കുകയുള്ളു എന്നൊരു വ്രതമുണ്ടായിരുന്നു. അതിന്നുവേണ്ടി കോട്ടയ്ക്കടുത്ത പ്രദേശങ്ങളിൽ അനേകം ചെറിയ ശിവക്ഷേത്രങ്ങൾ പെരുമാൾ പണിചെയ്യിച്ചു. ഈ ക്ഷേത്രങ്ങൾ നൂറെറാന്നുമുണ്ടായിരുന്നുവെന്നും അവയെല്ലാം മുമ്പറഞ്ഞ തളിക്ഷേത്രത്തിൻെറ കീഴേടങ്ങളായിരുന്നു എന്നുമാണു കേൾവി. ഇവയിൽ പലതും കാലാന്തരത്തിൽ നശിച്ചുപോയി എങ്കിലും ചിലത് ഇപ്പോഴും നിലനിന്നുവരുന്നുണ്ട്. പലതിൻെറയും നഷ്ടശിഷ്ടങ്ങളായ കല്ലുകളും, ചെറുതും വലുതുമായ പല ശിവലിംഗങ്ങളും ഇന്നും പല സ്ഥലങ്ങളിലും കിടക്കുന്നതായി കാ

ണന്നുണ്ട്. ഇത്ര വളരെ സ്ഥിതിവ്യത്യാസം നേരിട്ടിരിക്കുന്ന ഇക്കാലത്തുകൂടി ഇത്ര വളരെ ക്ഷേത്രങ്ങൾ അടുത്തടുത്തു സ്ഥിതിചെയ്യുന്ന ഒരു സ്ഥലം വേറെയുണ്ടോ എന്നു സംശയമാണ്.

ഇപ്പോൾ പെരുമാളുടെയും ശിവഭക്തയായ ചെറോട്ടി അമ്മയുടെയും കഥകൾ തീരെ മറന്ന മട്ടത്തിലായി. കോട്ടപ്പറമ്പിൽ എള്ളു വിതയ്ക്കുകയാണ് പതിവെന്നായി. അഗാധമായിരുന്ന കിടങ്ങു തൂന്നു തൂന്ന് വളരെ നികന്നു വശായി. ആ സ്ഥലത്തെപ്പറ്റിയ ഒരു ബഹുമാനവും ഭയവും മാത്രം ഇന്നും നിലനിന്നു വരുന്നുണ്ട്.

---

തിരുവനന്തപുരത്തെ

# ഒററക്കല്ല് മണ്ഡപം.

സ്വസ്തിശ്രീ

ആജ്ഞാതഃശ്രീബാലമാർത്താണ്ഡഭൂപൈ-
ർബ്ബാലാരണ്യക്ഷോണിദേവസ്സപുത്രഃ
മൂർത്തിംസമ്യങ്നിർമ്മമേ പാത്മനാഭീം
വിപ്രൈശ്ശില്പൈശ്ശങ്കരാദ്യൈസ്സുരാദ്യൈഃ.

അബ്ദേചിന്നിധിസമ്മിതേശ്രീതലസത്തുംഗേസ്വതുംഗേസിത-
ദ്വാദശ്യാംഃപരമന്ത്യഭേശ്വരദിനേലഗ്നേകുജാരേഃപരെ
പ്രാസാദാന്തമനായ്യനന്തശയനേശ്രീബാലമാർത്താണ്ഡഭൂ-
പാലേനൈകദൃഷത്സുഖേനമനുജാഃകല്പാന്തമാലോക്യതാം.

൯06-ാമതു മേടമാസം 10-ാംനു വ്യാഴാഴ്ച വെളുത്ത ത്രയോദശി പക്കം കർക്കടകം രാശികൊണ്ടു പ്രതിഷ്ഠ. (തിരുവനന്തപുരത്തു ഒററക്കല്ലു മണ്ഡപത്തിന്മേൽ എഴുതിയ ശ്ലോകങ്ങൾ.)

---

# പോകുവാൻപോകുന്ന കവിതകൾ.

---

ഭാഷാകവിവരനായ കുഞ്ചൻനമ്പ്യാർ ഒരുകുറി കക്കാട്ടു ക്ഷേത്രത്തിൽ ദർശനത്തിന്നായി പോയവസരത്തിൽ മറുനാട്ടുകാരനായ ഒരാൾ "ഇവിടെ എന്താ മൂർത്തി?" എന്നു ചോദിച്ചതിന്നു പ്രത്യുത്തരംചെയ്തതായ ഒരു ശ്ലോകം താഴെ ചേർക്കുന്നു:—

അരവിന്ദബന്ധുസുതസോദരനഗ്രജന്റെ
ഗുരുവൈരിശിഷ്യരിപുതാതനെവെന്നവന്റെ
പിതൃതാതതാതപിതൃതാതസുതാന്തകന്റെ
തനയാഗ്രജന്റെ ചരണാംബുരുഹം തൊഴുന്നേൻ.

അർത്ഥം — അരവിന്ദബന്ധു=ആദിത്യൻ; തത്സുതൻ=കർണ്ണൻ; കർണ്ണസോദരൻ=ഭീമൻ; ഭീമാഗ്രജൻ=യുധിഷ്ഠിരൻ; യുധിഷ്ഠിരന്റെ വംശഗുരു=ചന്ദ്രൻ; ചന്ദ്രന്റെ വൈരി=ബൃഹസ്പതി; ബൃഹസ്പതിശിഷ്യൻ=ഇന്ദ്രൻ; ഇന്ദ്രശത്രു=മേഘനാദൻ; ഇന്ദ്രജിത്തിന്റെ താതൻ=രാവണൻ; രാവണനെവെന്നവൻ=ശ്രീരാമൻ; രാമപിതാവ്=ദശരഥൻ; അദ്ദേഹത്തിന്റെ താതൻ=അജൻ; അജതാതൻ=രഘു; അദ്ദേഹത്തിന്റെ പിതാവ്=ദിലീപൻ; ദിലീപതാതൻ=വംശപിതാവായ സൂര്യ്യൻ; സൂര്യ്യസുതൻ=യമൻ; യമാന്തകൻ=പരമശിവൻ; ശിവതനയൻ=സുബ്രഹ്മണ്യൻ; തദഗ്രജൻ=വിഘ്നേശ്വരനായ ഗണപതി; അദ്ദേഹത്തിന്റെ പാദാരവിന്ദം വന്ദിക്കുന്നുവെന്നു താല്പര്യം.

ശ്രീപരമേശ്വരന്റെ ജടാന്തരാളത്തിൽ സ്ഥിതിചെയ്യുന്ന ഗംഗാഭഗവതിയെക്കണ്ട് തിരുമകനായ സുബ്രഹ്മണ്യനും ശിവനും കൂടിയുള്ള സംഭാഷണമായ ഒരു പദ്യം താഴെ ചേർക്കുന്നു:—

മാതാകുപ്യതിതാത!മൌലിവിലസൽഗംഗേയമുത്സൃജ്യതാം
വിദ്വൻഷണ്മുഖകാഗതിർമ്മയിചിരംതസ്യാഃസ്ഥിതായാംവദ
കോപാവേശവശാദശേഷവദനൈഃപ്രത്യുത്തരംദത്തവാ-
നംഭോധിർജ്ജലധിഃപയോധിരുദധിർവ്വാരാന്നിധിർവ്വാരിധിഃ

---

# ഞങ്ങളുടെ വായനശാല

## സ്കാന്ദപുരാണം.

പുരാണപാരായണത്തിന്റെ ഉപയോഗത്തെപ്പററി വിശേഷിച്ചൊന്നും പറയേണ്ടുന്നആവശ്യമില്ല. സാക്ഷാൽ തുഞ്ചത്തെഴുത്തച്ഛൻ തന്നെ കേരളീയക്കു പുരാണതത്വങ്ങളെ ഗ്രഹിപ്പിക്കുവാനായിട്ടാണല്ലൊ പുറപ്പെട്ടത്. ആ കവിഗുരു "കിളിപ്പാട്ട്" എന്നൊരു പുതിയ രീതി കണ്ടുപിടിച്ച് ആ രീതിയിൽ പുരാണങ്ങളെ കേരളീയക്കുപദേശിക്കുകയും ചെയ്തു. കാലം പോയതോടുകൂടി സംസ്കൃതവൃത്തങ്ങളിൽ "വൃത്താനുവൃത്ത"മായിട്ടും, കേവലം ഗദ്യമായിട്ടും ഉള്ള പുരാണപരിഭാഷകൾ മലയാളത്തിൽ ഉണ്ടാവാൻ തുടങ്ങി. ഈ രീതികൾക്കെല്ലാം ഓരോ പ്രകാരത്തിൽ ഉൽക്കഷമുണ്ടെന്നുള്ളതു തിച്ചയാണ്. എങ്കിലും, വളരെക്കാലമായിട്ടുള്ള പരിചയത്താലോ സംഗീതമൂലകമായി ഭക്തിവിഷയത്തിൽ അധികം പ്രാധാന്യമുള്ളതിനാലോ വെറും ശ്രദ്ധാജാഡ്യത്താലൊ എന്തോ, കേരളത്തിലെ സാധാരണജനങ്ങൾ അധികം വിലമതിക്കുന്നതു കിളിപ്പാട്ടുകളെയാണെന്നു പ്രത്യക്ഷമാണ്. അതിനാൽ സ്കാന്ദപുരാണത്തെ കിളിപ്പാട്ടു രീതിയിൽ പരിഭാഷപ്പെടുത്തുവാൻ പുറപ്പെട്ട ഒരു കവിയും ഭക്തനുമായ കടവിൽ ശങ്കരൻകുട്ടിമേനോനവർകളെ ഞങ്ങൾ അഭിനന്ദിക്കുന്നു. തിരുവനന്തപുരത്തുള്ള കമലാലയ പ്രസ്സിൽനിന്നു നല്ല കടലാസ്സിൽ ഭംഗിയായി അടിച്ച് മാസംതോറും ഖണ്ഡമായി പ്രസിദ്ധപ്പെടുത്തി വരുന്ന ഈ വിശിഷ്ടഗ്രന്ഥത്തിന്റെ ചില ലക്കങ്ങൾ ഇവിടെ അയച്ചു തന്നതു വായിച്ചു നോക്കിയതിൽ തർജ്ജമ വളരെ വിശദവും, കിളിപ്പാട്ടുകൾക്കു പ്രത്യേകമായിട്ടുള്ള മാധുര്യാദി ഗുണങ്ങൾ ചേർന്നതും ആണെന്നു ബോദ്ധ്യമായിരിക്കുന്നു. നിരത്ഥകങ്ങളായ ചില പദങ്ങൾ ഇടയ്ക്കിടയ്ക്കു കാണുന്നതും ചില ഭാഗങ്ങൾ അധികമായി ദീർഘിച്ചു പോയിട്ടുള്ളതും മററുമായി ചില ദോഷങ്ങൾ ഇതിലെ കവിതയെ നിരൂപണം ചെയ്യുമ്പോൾ കാണാവുന്നതാണ്. എന്നാൽ ഒരു പുരാണം എന്ന നിലയ്ക്കു ഇതിനെ എവരും ബഹുമാനിക്കുമെന്നു നിസ്സംശയം പറയാം. വില കൊല്ലത്തിൽ ആറുറുപ്പികമാത്രം.

## വിഷയവിവരം.

# മംഗളോദയം.

ഫൺൻ്റ് ളുലാം.


## മംഗളം.

ഞാനാരാ,ണെങ്ങുനിന്നാ,ണിവിടെവരുവതി-
ന്നെന്തുബന്ധം,പ്രവേശി-
പ്പാനായ്പ്പോകുന്നതെങ്ങോട്ട,വിടെയണയുവാൻ
മാർഗ്ഗമേതെന്നിവണ്ണം
നാനാചിന്താന്ധകാരംഹൃദയപദവിയിൽ-
ത്തിങ്ങിവിങ്ങുന്നു;സത്തിൽ-
ജ്ഞാനാനന്ദപ്രദീപപ്രഭയുടെവെളിവ-
ല്ലാതെയില്ലാസഹായം!

# പ്രവൃത്തിമാർഗ്ഗം.

(൧)



"നാം എവിടെ നിന്നാണു വന്നത്? നമ്മുടെ ഗതി എങ്ങോട്ടാണ്". ഈ ചോദ്യങ്ങൾ, ലോകത്തിൽ അനേകായിരം മനുഷ്യരെ സമാധാനശൂന്യഹൃദയന്മാരാക്കിത്തീർത്തിട്ടുണ്ട്. മേലിൽ അനേകം പേൎക്കു ഇവ അസ്വാസ്ഥ്യമുണ്ടാക്കുമെന്നുള്ളതും നിർവ്വിവാദമാണ്.

മരണശേഷം തന്റെ സ്ഥിതിയെന്തായിരിക്കുമെന്നറിവാനുള്ള അത്യാസക്തി നിമിത്തം 'പി. ബി. ഷെല്ലി' എന്ന മഹാകവി ആത്മഹത്യ ചെയ്വാൻ ശ്രമിക്കയുണ്ടായെന്ന് അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽനിന്നു നാം പഠിക്കുന്നു. സംസാരസുഖത്തിന്റെ അസ്ഥിരതയെപ്പററിയും, ജനനമരണാദികളെക്കുറിച്ചും, ജീവന്റെ ഉല്പത്തി

നാശങ്ങളെപ്പററിയും മററുമാലോചിച്ച് വ്യാകുലചിത്തന്മാരായ്ത്തീൎന്നിട്ടുള്ളവരിൽ ഒരാളാണ് 'ഷെല്ലി' എന്ന മഹാൻ. മനുഷ്യൎക്കുണ്ടാകേണ്ടതായ എല്ലാ ഐശ്വൎയ്യങ്ങളും ഇദ്ദേഹത്തിന്നുണ്ടായിരുന്നു. യൂറോപ്പ് ഖണ്ഡത്തിലുള്ളവർ മുഴുവൻ ഇദ്ദേഹത്തിൻെറ അപാരമായ ബുദ്ധിശക്തിയെ ബഹുമാനിച്ചു പോന്നിരുന്നു. തന്നെ അതിസ്നേഹത്തോടുകൂടി കരുതിപ്പോന്നിരുന്നവരായ അനേകം സ്നേഹിതന്മാരും ഈ വിശിഷ്ടന്നുണ്ടായിരുന്നു. എന്നിട്ടും "നാം എവിടെനിന്നുവന്നു? നമ്മുടെ പോക്കെങ്ങോട്ടാണ്?" എന്നുള്ള ചോദ്യങ്ങൾ അദ്ദേഹത്തെ ദുഃഖിതനാക്കിത്തീൎത്തു.

മേൽപ്പറഞ്ഞതിൻെറ താല്പൎയ്യമെന്ത്? മനുഷ്യജന്മത്തിൻെറ പൂൎണ്ണതത്വത്തെ അറിവാനാശ്ശൊണ്ടു ആത്മഹത്യ ചെയ്വാൻ നിശ്ചയിച്ചുവെന്നുള്ളതു ശുദ്ധമേ ഭോഷത്തമല്ലയോ എന്നു ചിലർ കരുതുമായിരിക്കാം. പക്ഷേ, അല്പം ആലോചിച്ചുനോക്കിയാൽ, ഈ കാൎയ്യത്തിൽ ഷെല്ലിക്കു പ്രത്യേകമായൊന്നുമില്ലെന്നു നമുക്ക് എളുപ്പത്തിൽ അറിയാവുന്നതാണ്. നമ്മുടെ ജീവദശയിലെ അതിശയോക്തികളേയും അസ്ഥിരതയേയും കുറിച്ചുള്ള ചിന്ത ചിലപ്പോൾ നമ്മളിൽ പലക്കും മനോദുഃഖത്തെ ഉണ്ടാക്കിത്തീൎക്കുന്നുണ്ട്. മനുഷ്യൻ പ്രധാനമായി പഠിച്ചറിയേണ്ടതു തന്നെപ്പററിയുള്ള തത്വങ്ങൾ തന്നെയാണ്. ആത്മജ്ഞാനത്തിന്നായ്ക്കൊണ്ടുള്ള ഈ പഠിപ്പു എററവും രസകരവുമാണ്.

എന്നാൽ നിസ്സഹായമായ ബുദ്ധിക്ക് ഇതിൻെറ സൂക്ഷ്മതത്വത്തെ അറിവാൻ എളുപ്പത്തിൽ സാധിക്കുമെന്നു തോന്നുന്നില്ല. മഹാശക്തിയോടുകൂടിയവരായ അവതാരപുരുഷന്മാൎക്കല്ലാതെ ഇതരന്മാൎക്കു ഈ പ്രകാശമേറിയ തത്വത്തെ ഗ്രഹിപ്പാൻ സാധിക്കുന്നതല്ല. ജീവനും പ്രകൃതിയും രണ്ടു പ്രത്യേക വസ്തുക്കളാണെന്നും, അവ ഒരു കാലത്തും ഒന്നാകുന്നില്ലെന്നും, ഈശ്വരൻ ഇവ രണ്ടിലും വ്യാപിച്ചുകൊണ്ടിരിക്കുകയും തൻെറ ഇഷ്ടംപോലെ ഇവ തമ്മിലുള്ള സംയോഗവിയോഗങ്ങളെ ഉണ്ടാക്കിത്തീൎക്കുകയും ചെയ്യുന്നുവെന്നുമാണ് ശ്രീമദ്ധ്വാചാൎയ്യരുടെ അഭിപ്രായം. ഈശ്വരനും, ജീവനും, അചേതനവസ്തുക്കൾക്കും തങ്ങളിൽ യാതൊരു ഐക്യവുമില്ല. ഈശ്വരൻ ജീവന്നു ദേഹേന്ദ്രിയാദികളെ നൽകി തൻെറ ചുമതലകളെ നിറവേ

റുവാൻ ജീവിതരംഗത്തിലേക്കു വിട്ടയക്കുന്നതിനെയാണ് നാം സൃഷ്ടിയെന്നു ഘോഷിക്കുന്നത്. ജീവനു മുക്തിലഭിപ്പാൻ വേണ്ടുന്ന കൎമ്മങ്ങൾ ചെയ്വാനായി അദ്ദേഹം അതിനു തുടരെത്തുടരെ ജന്മം നൽകുന്നു. ഈശ്വരൻ അഭാവസ്ഥയിൽനിന്നല്ലാ വസ്തുവിനെ സൃഷ്ടിക്കുന്നത്. ജീവനു ബാഹ്യരൂപത്തെ നൽകി അതിൻെറ പ്രവൃത്തിചെയ്വാൻ വിട്ടയയ്ക്കുക മാത്രമേ അദ്ദേഹം ചെയ്യുന്നുള്ളു.

മഹാപ്രളയകാലത്തു ബ്രഹ്മാണ്ഡമാസകലം നാരായണൻെറ ഉദരത്തിൽ സ്ഥിതിചെയ്യുന്നു. ഇപ്രകാരം സൎവ്വലോകപിതാവായ മഹാവിഷ്ണുവിൻെറ ജഠരത്തിൽ മുപ്പത്താറായിരം കല്പകാലത്തോളം സകല ചരാചരങ്ങളും അചേതനാവസ്ഥകളോടായി സ്ഥിതിചെയ്യുന്ന കാലത്തെയാണ് ബ്രഹ്മപ്രളയമെന്നു പറയുന്നത്. ഈ കാലത്ത് സകല നാമങ്ങളും രൂപങ്ങളും, എന്നുവേണ്ട സത്വരജസ്തമോ ഗുണങ്ങളും മുങ്ങിക്കിടക്കുന്നു. ഈ സമയത്താണ് ബ്രഹ്മാണ്ഡത്തിനു അത്യാവശ്യമായ ഒഴിവു (ജോലിയില്ലായ്മ) സിദ്ധിക്കുന്നത്. യാതൊരു ജീവനും (എന്നുവേണ്ട ഒരണുപോലും) ഈ സന്ദൎഭത്തിൽ തലപൊക്കുന്നില്ല. ബ്രഹ്മാവ്, ഇന്ദ്രൻ, മുതലായ ദേവന്മാരും ഇല്ലാതായിരുന്നു. വികാരങ്ങൾ നശിക്കുകയും പ്രകൃതി നിശ്ചലയായ്ത്തീരുകയും ചെയ്യുന്നു. സകല ജീവനും പ്രളയകാലത്ത് പരബ്രഹ്മജ്ഞാനാനന്ദമനുഭവിച്ച് സകല ദുഃഖങ്ങളേയും മറന്നു സുഖിച്ചിരിക്കുന്നു. ഈ പ്രളയം നിത്യമായിരുന്നാൽ എത്ര നന്നായിരുന്നു! പക്ഷെ നിൎഭാഗ്യവശാൽ പ്രപഞ്ചം വീണ്ടും പൂൎവ്വസ്ഥിതിയെ പ്രാപിപ്പാനുള്ള ഒരുക്കങ്ങൾ ചെയ്യുന്നു. അനേകകാലത്തോളം പരമസുഖമനുഭവിച്ച ജീവൻ വീണ്ടും ജനനമരണപാത്രമായ്ത്തീൎന്നു സംസാരത്തിലേക്കു മടങ്ങിവരുന്നു. അതായതു തനിക്കു മേലാൽ വഹിക്കേണ്ടതായ ഭാരത്തെപ്പററി ഓൎത്തും വേറെ യാതൊരു മാൎഗ്ഗവുമില്ലായ്കയാലും ജന്മത്തെ അടയുന്നു.

ഒരു ആമ തൻെറ അവയവങ്ങളെ സ്വേച്ഛയാ പുറത്തേക്കുനീട്ടുവാൻ തുനിയുമ്പോൾ അവയവങ്ങൾ തങ്ങൾക്കു പുറത്തേക്കു നീളുവാൻ കഴികയില്ലെന്നു നടിച്ചിട്ടു പ്രയോജനമില്ലല്ലൊ. എട്ടുകാലി അതിൻെറ വലയെ ഇഷ്ടംപോലെ സൃഷ്ടിക്കയും അകത്തേയ്ക്കു വലിച്ചെടുക്കയും ചെയ്യുന്നതിനിടയ്ക്കു വലയിലെ നൂലുകൾ അതിനോടു എതിൎക്കുവാൻ ശ്രമിക്കുന്നതു ഭോഷത്തമല്ലയോ?

"യഥോർണ്ണനാഭിഃസൃജതേച
യഥാപൃഥിവ്യാമോഷധയസ്സംഭവന്തി
യഥാസതഃപുരുഷാൽകേശലോമാനി
തഥാക്ഷരാൽസംഭവതീഹവിശ്വം."

(താല്പൎയ്യം=എട്ടുകാലി അതിൻെറ വലയെ പുറത്തേക്കു വിടുകയും അകത്തേക്കു വലിക്കുകയും ചെയ്യുന്നതുപോലെയും, ഭൂമിയിൽ പുല്ലു മുളക്കുന്നതുപോലെയും, മനുഷ്യനു ദേഹത്തിലും തലയിലും രോമമുണ്ടാകുന്നതുപോലെയും അനശ്വരവസ്തുവിൽനിന്നു വിശ്വമുണ്ടാകുന്നു.)

പ്രളയാവസാനത്തിൽ ലക്ഷ്മീദേവിയാൽ നിയമിക്കപ്പെട്ട ഒരു ശബ്ദവിശേഷം മഹാവിഷ്ണുവിനെ സ്തുതിക്കുന്നു. വേദം അദ്ദേഹത്തിൻെറ മാഹാത്മ്യത്തെ വൎണ്ണിക്കയും, നാമധേയത്തെയും ലീലകളേയും സ്തുതിക്കയും, വീണ്ടും ജാഗ്രദവസ്ഥയെ സ്വീകരിപ്പാൻ അദ്ദേഹത്തോടു പ്രാൎത്ഥിക്കയും ചെയ്യുന്നു. അപ്പോൾ സൎവ്വശക്തനായ ഈശ്വരൻ പ്രപഞ്ചമാകുന്ന പന്തിനെ വീണ്ടും ഉരുട്ടുവാൻ തുടങ്ങുന്നു. ഇപ്രകാരം ചെയ്വാൻ അദ്ദേഹത്തിന്നു ലേശംപോലും പ്രയാസമുണ്ടാകുന്നില്ലെന്നു മാത്രമല്ല അത് ഒരു കളി പോലെയായിട്ടേ പരിണമിക്കുന്നുമുള്ളു. "ലോകവത്തു ലീലാകൈവല്യം," (ബ്രഹ്മസൂത്രം). പ്രപഞ്ചവാസന വരുന്നതോടുകൂടി പരബ്രഹ്മം വാസുദേവനായ്ത്തീരുന്നു. അതിനുശേഷം അദ്ദേഹം 'സങ്കൎഷണ'നും, പിന്നീടു 'പ്രദ്യുമ്ന'നും, അതിൽപിന്നെ 'അനിരുദ്ധ'നുമായ്ത്തീരുന്നു. അനിരുദ്ധൻ തൻെറ ജോലിയെ തുടങ്ങുമ്പോഴേയ്ക്കും സിഷ്ടിക്കു ഒരു രൂപം സിദ്ധിക്കുന്നു. അതിനെയാണ് നാം സ്ഥൂലസൃഷ്ടിയെന്നു പറയുന്നത്. അനിരുദ്ധൻെറ നാഭിയിൽനിന്നു ഒരു താമരയുണ്ടാകയും, അതിൽ ചതുർമുഖനായ ബ്രഹ്മാവ് ഉണ്ടായിരിക്കുകയും ചെയ്യുന്നു. ഈ സമയത്ത് ബ്രഹ്മാവിന്നു മനശ്ശക്തി കുറഞ്ഞിരിക്കുന്നതിനാൽ തന്നാൽ കൎത്തവ്യമെന്തെന്ന് അദ്ദേഹം അറിയുന്നില്ല. അപ്പോൾ "തപ, തപ," എന്നൊരശരീരിവാക്കു അദ്ദേഹത്തിന്നു കേൾക്കുമാറാകയും, ഉടനെ തന്നെ അദ്ദേഹം തപസ്സ് തുടങ്ങുകയും, ഈ തപസ്സിൻെറ അന്തത്തിൽ മഹാപുരുഷൻ തന്നെ അദ്ദേഹത്തിൻെറ മുമ്പിൽ പ്രത്യക്ഷ

ായി കഴിഞ്ഞ മഹാകല്പകാലത്തുണ്ടായിരുന്ന ജീവന്മാക്ക് വീണ്ടും രൂപഭേദങ്ങളെ നൽകി സൃഷ്ടിയെ ആവർത്തിപ്പാൻ അദ്ദേഹത്തോടു കല്പിക്കുകയും ചെയ്യുന്നു.

"സോഭിധ്യായശരീരാൽസ്വാൽസിസൃക്ഷുർവിവിധാഃപ്രജാഃ
അപഏവസസർജ്ജാദൌതാസുവീര്യമവാസൃജൽ
തദണ്ഡമഭവദ്ധൈമംസഹസ്രാംശുസമപ്രഭം,
തസ്മിൻജജ്ഞേസ്വയംബ്രഹ്മാസർവ്വലോകപിതാമഹഃ (മനുസ്മൃതി.)

ഒരു വലിയ കളികഴിഞ്ഞതിനു ശേഷമുള്ള പന്തുപോലെ, മഹാപ്രളയകാലത്തു ജീവൻ ഉറങ്ങിക്കിടക്കയായിരുന്നുവെന്നു മുമ്പു പ്രസ്താവിച്ചുവല്ലൊ. പുതിയ ആകൃതിയെ സ്വീകരിപ്പാനായിട്ടൊണ്ടും, വീണ്ടും തട്ടും ചവിട്ടും കൊള്ളുവാനായിട്ടൊണ്ടും, കഴിയുമെങ്കിൽ പട്ടം നാട്ടിയിരിക്കുന്ന ദിക്കി (Goal=എത്തേണ്ടതായ ദിക്കു) ലെത്തുവാൻവേണ്ടി ശ്രമിപ്പാനായിട്ടൊണ്ടും ജീവൻ ഇതാ വീണ്ടും പ്രപഞ്ചത്തിലേയ്ക്കു തട്ടിയുരുട്ടപ്പെട്ടിരിക്കുന്നു.

നാരായണനാൽ ഉരുട്ടപ്പെട്ടുകൊണ്ടിരിക്കുന്ന ഈ കാലചക്രം താഴെ പറയുംപ്രകാരമാണ് വിഭജിക്കപ്പെട്ടിരിക്കുന്നത്.

| | | | |
|---|---|---|---|
| കൃതയുഗം........ | നമ്മുടെ | 1,72,8000 | കൊല്ലം |
| ത്രേതായുഗം........ | ,, | 1,08,0000 | ,, |
| ദ്വാപരയുഗം........ | ,, | 72,0000 | ,, |
| കലിയുഗം........ | | 36,0000 | ,, |
| ആകെ | | 3,88,8000 | കൊല്ലം |

ഇപ്രകാരമുള്ള ചതുർയ്യുഗകാലംകൊണ്ടു ദേവന്മാക്ക് ഒരു വയസ്സു തികയുന്നു. ദേവന്മാരുടെ 71 വയസ്സുകാലം മന്വന്തരമെന്നു പറയുന്നു. ഇപ്രകാരമുള്ള 14 മന്വന്തരങ്ങളാണ് ഒരു കല്പകാലമായിത്തീരുന്നത്. ഇതു ബ്രഹ്മാവിന്റെ ഒരു പകലാണ്. ബ്രഹ്മാവിന്നു ഒരുനൂറു വയസ്സു തികയുന്ന കാലത്തെയാണ് (36000 കല്പകാലത്തെയാണ്) മഹാകല്പമെന്നു പറയുന്നത്. ഇതിന്നുശേഷം ഈ 36000 കല്പകാലത്തോളം മഹാപ്രളയവും ദീർഘിക്കുന്നു.

ഓരോ മന്വന്തരകാലങ്ങളിലും ഇന്ദ്രന്മാരും, മനുക്കളും, ഋഷികളും മാറുന്നു. ഓരോ കല്പാന്തരങ്ങളിൽ പ്രകൃതിക്കും സ്വല്പം ചില

നാശങ്ങൾ ഭവിക്കുന്നു. ഇതിനെയാണ് 'നിത്യപ്രളയ'മെന്നു വാദിക്കുന്നത്. ഇപ്രകാരമുള്ള നിത്യപ്രളയാന്തത്തിലാണ് മഹാവിഷ്ണു മത്സ്യമായവതരിച്ചു സത്യവ്രതമഹാരാജാവിനെ രക്ഷിച്ചത്.

ഈ മഹാകല്പമായ കാലചക്രത്തിന്നകത്ത് എത്രയോ ചെറിയ ചക്രങ്ങളുണ്ടെന്നു മേൽപ്രസ്താവിച്ചതിൽനിന്നു നമുക്കു ഗ്രഹിക്കാവുന്നതാണല്ലോ. ഇവയെല്ലാററിൻെറയും കേന്ദ്രസ്ഥാനത്തെ അധിവഹിക്കുന്നതും, ഈ കാലചക്രത്തെ സൎവ്വദാ ചുററിച്ചുകൊണ്ടിരിക്കുന്നതുമായ മഹാശക്തിയെയാണ് 'പരബ്രഹ്മം' എന്നു വേദങ്ങൾ ഘോഷിക്കുന്നത്. ഒരു ചെറിയ വിത്തു മുളച്ചു ചെടിയായി, വളൎന്നു വലിയ മരമായി, പൂത്തുകാച്ചു, കായ്മൂത്തു വീണ്ടും വിത്തായിത്തീരുന്നു. മഴ പെയ്തുണ്ടാകുന്ന ജലം സൂൎയ്യോഷ്ണത്താൽ വററി ആവിയായി ചമഞ്ഞ് ആ ആവി മേഘമണ്ഡലമായ്ത്തീൎന്നു വീണ്ടും മഴയായി ഭൂമിയിൽ പതിക്കുന്നു. ഒരു വലിയ മല അല്പാല്പമായി പൊടിഞ്ഞു സമുദ്രത്തിൽ ചെന്നുചേരുന്നതു കാലാന്തരത്തിൽ സ്വരൂപിച്ചു കട്ടയായി ഭൂമിയുടെ അന്തൎഭാഗത്തുള്ള ശക്തി മൂലം ഓരോ ദിക്കിൽ കുന്നുകളായി പ്രാദുൎഭവിക്കുന്നു. ഇതുപോലെ തന്നെ മനുഷ്യനും ചെറിയ പുഴുവിൽനിന്നു പോയി വീണ്ടും പുഴുവായ്ത്തന്നെ കലാശിക്കുന്നു. ഇപ്രകാരമുള്ള പരിണാമങ്ങളുണ്ടായിത്തീരുന്നസന്ദൎഭങ്ങളെയാണ് നാം മരണമെന്നുവിവക്ഷിക്കുന്നത്. കാലമാകുന്ന മഹാശക്തിയോടു സംബന്ധിപ്പിക്കപ്പെട്ടിട്ടുള്ള അനേകം കോടി ചെറിയ ചക്രങ്ങളിൽ ജീവൻ ജനനമരണാദികളുടെ സഹായത്താൽ സൎവ്വദാ ചുററിക്കൊണ്ടേ ഇരിക്കുന്നുണ്ട്. ഈ ചക്രങ്ങളിൽ ജീവൻ ബന്ധിക്കപ്പെട്ടിരിക്കുന്നതിന്നു അനവധി കാരണങ്ങളുണ്ട്. താൻ ഒരു മഹാശക്തിയുടെ അടിമയാണെന്നും, തൻെറ മുഖ്യമായ മുറ ജഗദീശ്വരനെ സൎവ്വാത്മനാ സ്നേഹിച്ചു വിശ്വസിക്കയാണെന്നുമുള്ളതാണ് ജീവൻ അറിയാതിരിക്കുന്നത്. തനിക്കു പരമസ്വാതന്ത്ര്യമുണ്ടെന്നുള്ള ബോധത്താൽ ജീവൻ സംസാരസാഗരത്തിൽ മുങ്ങിക്കുഴങ്ങുന്നു.

'സൎവ്വാജീവേസൎവ്വസംസ്ഥേബൃഹന്തേ
തസ്മിൻഹംസോഭ്രാമ്യതേബ്രഹ്മചക്രേ.

പൃഥഗാത്മാനംപ്രേരിതാരംചമത്വാ-
ജ്ജുഷ്ടസ്തതസ്തേനാമൃതത്വമേതി'.

(ശ്വേതാശ്വതരോപനിഷത്ത്)

'അന്യശക്തിക്കധീനനല്ലാത്തവനും സ്വതന്ത്രനുമാണെന്ന് എത്രകാലത്തോളം ജീവാത്മാവു വിചാരിച്ചുകൊണ്ടിരിക്കുന്നുവോ അത്ര കാലത്തോളം ആ വലിപ്പമേറിയ ബ്രഹ്മചക്രത്തിൽ അതു ചുററിത്തിരിഞ്ഞുകൊണ്ടേ ഇരിക്കുന്നു. എപ്പോളെങ്കിലും പരബ്രഹ്മജ്ഞാനമുണ്ടായിത്തീരുന്നുവോ അപ്പോൾ മാത്രമേ ജീവനു മരണമില്ലാതായിത്തീരുന്നുള്ളു.'

പഴയനൂർ രാമപ്പിഷാരോടി (ഡി. സി.)

# ജാതികളും വൃത്തിമര്യാദകളും

## മന്നാർപാട്ട്—തോററം (തുടർച്ച)

അന്നതിനെക്കണ്ട കാനകച്ചെറുകിളിയാളും പറന്നു വടക്കുംകൊല്ലത്തു ദേവിയാൾ കിടക്കിന്നപൊന്നഴക്കോലിന്മേൽ ചെന്നരയിരുന്നു കന്യയാവിനോടു പടപറയുന്നു നല്ലച്ചനും നല്ലമ്മയും പോയ കോൽവാർത്തകളെ. 'ശങ്കുമുക്കവൻ കീഴ്ക്കടവിൽച്ചെന്നു ശങ്കുമുക്കവനായി കണ്ടെത്തി കപ്പലും നടത്തി നല്ലച്ചനും നല്ലമ്മയും പുനമുടിഞ്ഞുപോയി.'-

ആയതിനെക്കേട്ട കന്യയാവുണ്ട് തന്നഴകൻ തന്റെ ഭർത്താവിനെ വിളിച്ചുകൂട്ടി 'നല്ലച്ചനും നല്ലമ്മയും കപ്പലോടിക്കവാൻ പോയിട്ടു പുനമുടിഞ്ഞാലൊ എന്റെ ഭർത്താവേ.' 'എലപുലക്രിയകൾ ചെയ്യേണം' എന്നു കല്പിച്ചു ഭർത്താവ്. എത്ര ദിവസത്തെ എലപുലപുണ്യാഹം കഴിപ്പിക്കേണം?' 'പത്തുദിവസത്തെ എലപുലപുണ്യാഹവും കഴിപ്പിക്കേണം, പന്ത്രണ്ടു മാസത്തെ പിണ്ഡവും കഴിക്കേണം എന്റെ ദേവിയേ!' 'അതിൽ ചുരുങ്ങിയാലോ എന്റെ ഭർത്താ

വേ!' 'നാല്പത്തൊന്നായിട്ടും കഴിക്കാമല്ലൊ'. അതിൽ ചുരുങ്ങിയാലൊ എന്റെ ഭർത്താവേ!' 'അന്നസ്തൂനുതന്നെയായി കഴിക്കാം എന്റെ ദേവിയേ!' 'പന്ത്രണ്ടുമാസത്തെ പിണ്ഡം അന്നസ്തൂനുതന്നെ എങ്ങിനെ കഴിക്കും എന്റെ ഭർത്താവേ?' എന്നു ചോദിച്ചു. 'മുന്നൂററിമുപ്പത്താറു ബലിയും പന്ത്രണ്ടു പിണ്ഡവും അന്നസ്തൂനുതന്നെ കഴിച്ചാലൊ എന്റെ ദേവിയേ! എലപുല ശേഷക്രിയ പുണ്യാഹവും കഴിഞ്ഞുപോകും'. 'എന്നാലിപ്പോൾത്തന്നെ കഴിച്ചുകൊൾകേ വേണ്ടു, നല്ലച്ഛനും നല്ലമ്മയും പോയി പുനമുടിഞ്ഞുംപോയി എന്റെ ഭർത്താവേ.' ആയതിനെക്കേട്ടു ഭർത്താവുണ്ട്, ദുഃഖത്തോടുകൂടി എലപുല പുണ്യാഹവും കഴിക്കുന്നു.

'വേണ്ടില്ലാ എന്റെ ഭർത്താവെ, നല്ലച്ഛനെയും നല്ലമ്മയേനയും പുനമുടിച്ച ശങ്കുമൂക്കുവനെ ആശാരിതൊട്ടു മഴവെറിയാതെ കരുമകൻതൊട്ട് ആണിവെക്കാതെ മൂശാരിതൊട്ടു കരുപിടിക്കാതെ നട്ടാട്ടിൽ കൊണ്ടുചെന്ന് ശങ്കുമൂക്കുവൻ കരുവേടകനെ കഴവേററണ്ടേ എന്റെ ഭർത്താവേ? എലപുലപുണ്യാഹവും കഴിഞ്ഞ് ഇന്നിത്താനെ എന്റെ ഭർത്താവേ!' 'കിഴക്കുംകൊല്ലത്തു ചങ്ങാതിവീട്ടിൽ പോയി വിരുത്തുണു തിരുമടക്കം കഴിക്കേണം' എന്നു കല്പിച്ചു. 'നോം നടക്ക് ാ നോം നടക്ക് ാ എന്റെ ഭർത്താവേ കിഴക്കുംകൊല്ലം ചങ്ങാതിവീട്ടിൽ വിരുത്തുണ്ണിന്ന്. ഇനിക്കിങ്ങിനെ ഓടിമണ്ടി നടന്നുകൂടാ എന്റെ ഭർത്താവേ, ഇനിക്കിങ്ങിനെ പയ്യെപത്തുക്കേ നടന്നുകൂടു. ഇനിക്കിങ്ങിനെ മുലവീണു മുടിനരച്ചുലോ ഭർത്താവേ, നമുക്കിങ്ങിനെ മുഖവുംകൂടി കുനിന്തില്ലല്ലൊ. മുഖവുംകൂടി കുനിയാത്ത ജാലകപുരുഷന്മാർക്കു വാക്കും നടയും എത്ര മുൻനടയാകും! മുല വീണു മുടി നരച്ച സ്ത്രീവർഗ്ഗം ഞങ്ങൾക്കു വാക്കുമേ നടയുമെത്ര പിൻനടയാകും!'

ദേവിയുടെ ഇഷ്ടം ബുദ്ധിസുഖം വരട്ടെ എന്നുചൊല്ലി ഭർത്താവേ മുന്നിലോടി വഴിനടക്കുന്നു. അത്തുക്കംപിന്നാലെ മങ്കക്കുഴൽമുടി ദേവിയാളെ കാൽ താറെത്താറെ വെച്ചു നടന്നാളല്ലൊ. അവിട്ടുന്നും കാതമേ വഴി നടന്നുചെല്ലുമ്പോൾ 'പാളം മടക്കി പാവിനിതിൻകഴിക്കേണം.' ഒരു കോൽമേൽ രണ്ടു പക്ഷി ചേക്കുണച്ചാലെപ്പോലെ ദേവിയും ഭർത്താവും ചെന്നരയിരിക്കുന്നു. ഒരുത്തുലംപാവും

പഞ്ഞയും പഴത്തു തിൻകഴിച്ചുരയിരിക്കുമ്പോൾ അപ്പോൾ ചോദി ച്ചു തമ്പുഴകൻ തൻെറ ദേവിയാളെ. ഈക്കാണുന്നിനനല്ലൊലിപേ രാറാകുന്നത്, ആരുടെ ഏവരുടെ കലിപേരാറാകുന്നു. ശങ്കുമുക്കവൻ തൻെറ കീഴ്ക്കടപാകുന്നു, കല്ലേനൊലിവനെന്ന കലിപേരാറ്. നമു ക്കൊരു കലിപേരാറു കാണേണമെങ്കിൽ ഭത്താവെ കല്ലേനൊലി പേ രാറു കാണണമെങ്കിൽ എൻെറ ദേവിയാളെ! വിരുത്തുണും കഴിഞ്ഞു പോരുന്ന വീണ്ടികകാവട്ടെ. വിരുത്തുണും കഴിഞ്ഞു പോരുമ്പോരു നേരത്തെൻെറ ഭത്താവെ മററുമുണ്ടല്ലോ ചില കളിമരുതകൾ. ഇ നിക്കൊരു കലിപേരാറു കാണേണമെങ്കിൽ എൻെറ ഭത്താവേ കല്ലേ നെന്നൊലിപേരാറു കണ്ടിട്ടുവേണം കിഴക്കുംകൊല്ലം, ചങ്ങാതിവീ ട്ടിൽ വിരുത്തുണിന്ന്. കല്ലേനെന്നൊലി പേരാററിൽചെന്നാലോ എ ൻെറ ദേവിയാളെ. ആഴക്കവെള്ളത്തിൽ മുഴക്ക അട്ട പുഴ പാമ്പും മു തലകിടന്നു കടിപിണയുന്നു. നൊമുക്കത്ര പേടിശങ്കഭയമുണ്ടെങ്കി ലോ എൻെറ ഭത്താവ പെണ്ണാകുന്ന എൻപിന്നാലെ തുണ പോരിക.

ഭത്താവിനെത്തിക്കി ദേവി വലതൊഴിച്ചു കണ്ടങ്ങിനെ ഭത്താ വിൻമുന്നിലോടി വഴിനടക്കുന്നു. ചിത്തിരങ്കത്തിൽ ചെറുപ്പാവപോ ലെ ദേവി കല്ലേനെന്നൊലി പേരാററിങ്കൽ നിവിരേ ചെന്നു. പുഴയു ടയോൻ പൊന്മകനും പുഴന്തോണിയും വലിച്ചു മേക്കരെ വെച്ചു തോണിത്തലക്കൽ കിടന്നു തുകിലുറങ്ങുന്നു. 'പുഴയുടയോൻ പൊന്മ കനെ പുഴയുടയോൻ പൊന്മകനെ' നാലും മൂന്നേഴ വിളികൊള്ളു ന്നു. ചില്ലെന്നുപൊട്ടി ഉണന്നു പുഴയുടയോൻ തോണിത്തലക്കൽ ചെന്നു നിലപാക്കുന്നു. 'കേട്ടുകൊണ്ടാലോ എൻെറ പുഴയുടയോൻ പൊന്മകനേ, എന്നെയും എൻെറ ഭത്താവിനേയും ഇപ്പുഴ വിലങ്ങി ത്തായോ. തോണിക്കൂലിക്കേത്തും കൊടന്നിട്ടില്ലഞാൻ. ഏടയ്യോരു തോട്ടം പുഴയും നിനന്തിട്ടില്ല' 'തോണിക്കൂലിക്കേത്തും കരുതീട്ടില്ലെ ങ്കിൽ ഇവിടെവെച്ചു പലവക ഞാൻ കണ്ടിട്ടുണ്ട്. തലയിൽ കെട്ടി ന കെട്ടുപൂച്ചരട്ട തന്നാൽ നിങ്ങളേയും ഭത്താവിനേയും പുഴ കടത്തി ത്തരാം.' 'തലയിൽ കെട്ടിന കെട്ടുപൂച്ചരട്ട തന്നാൽ എൻെറ തി രുമുടി സ്വല്പം പാഴ്കുറയുലോ.' 'ആവകയുംകൂടി തരുവാൻ പാ

ങ്ങില്ലെങ്കിൽ ഇനിയും പലവക ഞാൻ കണ്ടിട്ടുണ്ട്.' 'ഉള്ളവണ്ണം നീ പറഞ്ഞാലോ ശങ്കുമുക്കവനേ ഉടയവണ്ണം തരുവാൻ കുറംകുറ വില്ലല്ലൊ.' 'തോളിൽ കിടക്കുന്ന കോൽമുണ്ടാടതന്നാൽ നിങ്ങളേയും ഭർത്താവേയും പുഴവിലങ്ങിടണ്ട്.' 'കോൽമുണ്ടാട നിനക്കു തന്നാലോ പൊന്മകനെ എന്റെ പോർമുല സ്വല്പം പാഴ്കുറയ്യുലോ. ഏഴരാണ്ടിൽ കണ്ടുചേന്നു; പതിററരാണ്ടിൽ മാലവെച്ചു; മാറഴക്കെൻ ഭർത്താവു കൂടി കണ്ടിട്ടില്ലല്ലൊ. കോൽമുണ്ടാട നിനക്കു തന്നാലൊ പൊന്മകനേ! എന്റെ അണിമാറ് സ്വല്പം ചിതംകുറയ്യുലോ' 'ആ വകയുംകൂടി തരുവാൻ പാങ്ങില്ലെങ്കിൽ ഇനിയും പല വക ഞാൻ കണ്ടിട്ടുണ്ടല്ലൊ. ഉള്ളവണ്ണം നീ പറഞ്ഞാലോ മകനെ ഉടയവണ്ണം തരുവാൻ കുററം കുറവില്ലല്ലൊ.' 'ഊർമടിയിൽ കിടക്കുന്ന മഞ്ഞോല കുരു വട്ടിയും ഭർത്താവിൻ കയ്യിലിരിക്കുന്ന പൊൻചൂരക്കോലും തന്നാൽ നിങ്ങളെയും ഭർത്താവിനെയും ഈ പുഴ മറുകരയ്ക്കു വിലങ്ങിടേണ്ട്.'

ഭർത്താവിൻകയ്യിന്ന് പൊൻചൂരക്കോലും കൈവണങ്ങി മഞ്ഞോലക്കുരുവട്ടിയും കൂടി അക്കലെ ദൂരെ കൊണ്ടുവെച്ചു കൊടുത്തു. മഞ്ഞോലക്കുരുവട്ടി ചെന്നെടുക്കുവാൻ ചെന്നപ്പോൾ ചക്കി ചെമ്പരന്തായ് പറന്നിളയ്ക്കുന്നു. പൊൻചൂരക്കോല് ചെന്നെടുക്കുവാൻ ചെന്നപ്പോൾ നാഗവെള്ളിപ്പാമ്പായി ചെന്നാടിക്കളിതുടങ്ങുന്നു. 'പാമ്പും വേണ്ട കള്ളി പരന്തും വേണ്ട കള്ളി. പോടിപോ കള്ളി മറയെത്ത്' 'തോണിയും വേണ്ട കള്ള തുഴകോലും വേണ്ട കള്ള പോ പോ കള്ള മറയെത്ത്.' അവനുടെ തോണിയും കത്തിയിറക്കി ഇതാ പോകുന്നു കള്ളൻ നടപ്പുഴയോടെ. പൊരുത്തമല്ലാത്ത ദേവിനിൻ പുറമെ പോന്നമൂലംകൊണ്ടു നട്ടാട്ടിൽ കിടന്നിപ്പോൾ വലയത്തുള്ളു.' 'പൊരുത്തമില്ലാത്ത ദേവിഞാൻമൂലംകൊണ്ടല്ല എന്റെ ഭർത്താവേ ഭാഗ്യംകെട്ട മകൻ നിങ്ങളായിട്ടാണ്.' 'കേട്ടുകൊണ്ടാലൊ എന്റെ മാറഴകരെ എന്റെ ഭർത്താവേ തോണികടത്താതെ പോയ ശങ്കുമുക്കവൻ കരുവേടകനെ ആശാരിതീണ്ടി മഴവെറിയാതെ മൂശാലിതീണ്ടി കരുപ്പിടിച്ചുവാക്കാതെ നട്ടാട്ടിൽ കൊണ്ടുചെന്നു കള്ളനെ ഞാൻ കഴുവേററിടണ്ട്. തെക്കടിച്ചു കാററു വടക്കടിച്ചു. വടക്കടിച്ചി

നകാററ് തെക്കടിച്ചു. തെക്കംതിരുവള്ളികാററ് തിരിച്ചൂതുന്നു. 'കള്ളനും തോണിയും കൂടി നട്ടാട്ടിൽ നടക്കടവിൽനിന്നു തിരുത്തിരിയുന്നു. തോണിപോയി കഴമരമായി. കഴക്കോലുപോയി കഴത്തിൽ പഠഞ്ഞു. നട്ടാട്ടുനടക്കടവിൽ കഴമരമായി. ഇതാ കിടക്കുന്നു ഭത്താവേ പുഴയുടയോൻ കഴമരത്തിന്മേൽ.' 'അയ്യോ എൻെറ ദേവിയാളെ കള്ളനെ തോററി തുഴതിരിച്ചല്ലാതെകണ്ട് ആദിയാകുന്ന കിഴക്കംകൊല്ലം വിരുത്തുണിണില്ല ഞാൻ.' തോണികടത്താതെ പോയ പുഴയുടയോൻ പൊന്മകനോടുള്ള സ്ഥായിക്കുറു എൻെറ ഭത്താവിന്നു വിട്ടിട്ടില്ലല്ലൊ. പുഴയുടയോൻ പൊന്മകനെ തോററിത്തുഴതിരിക്കേണമെങ്കിൽ എൻെറ ഭത്താവേ, ഇപ്പുഴ മറുപേരാറ് അങ്ങോട്ടു കരകൊണ്ടിട്ടാട്ടെ.' ഭത്താവിൻകയ്യിലിരിക്കുന്ന വളർപുസ്തകം കൈവണങ്ങി കണ്ണുനീരും തെളിച്ചു താലോലം വരുത്തി കുറിയിനമരയോടമാക്കി ഉരുത്തിരിച്ചു. 'കേറിക്കൊൾകാ എൻെറ ഭത്താവേ! കുറിയിനമരയോടകത്തിൽ'. മരയോടകത്തിലോടി കരകൊണ്ടു. പൊൻചൂരൽകൊണ്ടു തുഴഞ്ഞു മറുകരക്കങ്ങോട്ടോടി കരകൊണ്ടു. മരയോടം തട്ടിതാലൊലിച്ചു. വളർപുസ്തകമാക്കി ഉരുത്തിരിച്ചു. ഭത്താവിൻ കയ്യിലങ്ങോട്ടു കൊടുത്തു. 'എനിക്കുവേണ്ട എൻെറ ദേവിയാളെ. വളർപുസ്തകം കൈവണങ്ങേണമെങ്കിൽ പൊൻമകനെ തോററി തുഴതിരിച്ചിട്ടുവേണം. ആയിരം കാതമുള്ള കല്ലേനെന്ന കലിപേരാറ് മുവ്വടിയാക്കി തോററി അടിക്കിട്ടു ചവിട്ടുപടിയാപ്പിച്ചു. കഴപണയമെന്ന പുഴയുടയോനെ ഇറക്കി വെള്ളംകൊണ്ടു തെളിച്ചു. ദർഭപ്പുല്ലുകൊണ്ടു ശാപ്പം ചെയ്തു. പ്രാണപ്രതിഷ്ഠ ജീവപ്രതിഷ്ഠ മന്ത്രപ്രതിഷ്ഠ പ്രതിഷ്ഠചെയ്തു ഞാരോട്ഞാരോട്ടി, വായുവിനോടു വായു ഓട്ടി, ജീവനോടു ജീവനോട്ടി. കാൽക്കിട്ടാടുന്ന കാൽച്ചിലമ്പുകൊണ്ടു ഇടികൊടുക്കുന്ന നേരത്ത് എടഭാഗം മുരിയിട്ടു വലഭാഗം എഴുനേററു ദേഹമുന്നിൽ വന്ന് ആചാരോപചാരം ചെയ്യുന്നു. നടെയെന്നെകണ്ടപ്പോൾ ഇപ്പോൾചെയ്ത ആചാരോപചാരം അപ്പോൾ ചെയ്യായിരുന്നില്ലെ മകനെ. മനുഷ്യകുലത്തിൽ മനുഷി എന്നേ ഞാൻ നിനന്നുള്ളു. ദേവകുലത്തിൽ ദൈവം നിങ്ങളാണെന്നു ഞാൻ നിനന്തില്ലല്ലൊ. 'കേട്ടുകൊണ്ടാലൊ എൻെറ മകനെ. അന്തിയോളം നീ തോണി കുത്തിയാലും സന്ധ്യയാകുമ്പോൾ നിനക്കുള്ള കുററം കൂലിയായിരിക്കട്ടെ' എന്നു വ

രവും കൊടുത്തു. ആടകൊണ്ടടിക്കിട്ടു. കൂറകൊണ്ടു മുടിക്കിട്ടു. വാളും തട്ടും മണിച്ചൂലം കയ്യിലേററി അസ്ഥിയും പൊന്നും വനവാസത്തോടെ വഴിപോകുന്നു. 'മുണ്ടല്ലേ ദേവിയാളെ. ഉരുപാടല്ലേ ദേവിയെ. ദുഷ്ടജന്തുമൃ ജാതികളുണ്ടു. പടംവലിയനാഗംഉണ്ട്. മുഖംവലിയ ഭൂതമുണ്ട്. വണ്ടുതുമ്പിവാനാഥങ്ങളുണ്ട്. വാളരിങ്കൻ വൻപുലി കട്ടകമതുണ്ട്' ആയതിനെക്കേട്ട ദേവിയാളുമുണ്ട്, ഭൂമികുലുങ്ങുമാറു മൂന്നു അട്ടഹാസംചെയ്തു. പടംവലിയ നാഗങ്ങളും വന്നു മുഖംവലിയ ഭൂതങ്ങളും വന്നു. വണ്ടുതുമ്പി വാനാഥങ്ങളും വന്ന് ഈടടുത്തു. വാളരിങ്കൻ വൻപുലിവന്നുനേരിട്ടുന്നോരുനേരത്തു പേടിച്ചുഭർത്താവ് ഭയപ്പെട്ട ഭർത്താവ്. മുള്ളുള്ളപെരുമരത്തിന്മേലോടി കരകൊണ്ടു. ആണാകുന്നതാൻ മരംമണ്ടി കയറിയല്ലോ എന്റെ ഭർത്താവെ. പെണ്ണാകുന്നഞാനെന്തുചെയ്യും. എന്നതിനെ കേട്ട ദേവിയാളുണ്ട്. വാളരിങ്കൻ വൻപുലിയെ വിളിച്ചുകൂട്ടി. കുട്ടികളെ രണ്ടിനെയും എടത്തുംവലത്തുംനിറുത്തി പെൺപുലിയെ മുന്നിൽനിറുത്തി വെള്ളപ്പുംനാട്ടിലെ തുള്ളപ്പനി ആവാഹിച്ചു മുള്ളുള്ള പെരുമരത്തിന്മേലങ്ങോട്ടു കയററി. പെരുമരത്തിനെ പനിപ്പിച്ച് പെരുമരത്തിനെ തുള്ളിച്ച് തെള്ളിച്ച് ഭർത്താവിനെ ഇങ്ങോട്ടിറക്കി പുലിക്കഴുത്തിൽ കൊണ്ടുചെന്നരയിരുത്തി. പേടിയുള്ള എന്റെ ഭർത്താവ് പുലിക്കഴുത്തിൽ അരയിരിക്കാമെന്നുചൊല്ലി നടാനടാ എന്നു ദേവിയാൾ നടത്തുംചൊല്ലി. അസ്ഥിയുംപൊന്നും വനവാസത്തെ ചതുർപീഠക്കല്ലും തന്റെ വലഭാഗത്തെ തെച്ചി ചെമ്പരത്തി മുല്ല മല്ലി നാലുവൃക്ഷം തല ഉലച്ചുകെട്ടി. വെള്ളമുണ്ടു കരിമ്പടം തട്ടിതളം വിരിച്ച് ഈരേഴമാണിക്കക്കല്ലുകൊണ്ടു തളംനിരത്തി. ഊർനടവിൽ ഭർത്താവിനെക്കൊണ്ടു അരയിരുത്തി. ദേവിയും ഭർത്താവും ഒരു ശൂലം പാവും പഞ്ഞയും പഴുത്തതിന്നു പല മൊഴിവാക്കും പറഞ്ഞു അരയിരുന്നു. ഇതിനേററ എന്റെ ഭർത്താവെ. കിഴക്കുംകൊല്ലം ചങ്ങാതിവീട്ടിൽചെന്നു വിരുത്തുണങ്ങോ ഇല്ലയോ എന്നതറിഞ്ഞുവരുവോളം പകൽ വാഴുന്നാദിത്യനോടും രാവുവാഴും ചന്ദ്രഭഗവാനോടും വട്ടംചുത്തും പടപൊരുതി ഞാനിരിക്കാമെടൊ എന്നു ചൊല്ലി. ഭർത്താവിനെ വിരുത്തുണിനായി പറഞ്ഞയയ്ക്കുവാനും കാലമാകുന്നു.

(തുടരും)

# ബാലന്റെ ആദ്യശോകം*

(കൃഷ്ണഗാഥാരീതി)

(1)

എങ്ങുമത്സോദരനെന്നെവിട്ടെങ്ങുപോ—
യെന്നുവന്നീടുകയെന്നരികിൽ.
ഏകനായ്ലീലകളെങ്ങിനെചെയ്വുഞാ-
നാകയാൽസോദരാ!വന്നാലുംനീ.
വണ്ടുകൾപുഷ്പങ്ങളെന്നിവവേണ്ടപോ-
ലുണ്ടായിടേണ്ടൊരുകാലമായി

(൨)

ചിത്രശലഭങ്ങളുത്തമഭംഗിയി-
ലെത്രയുമിങ്ങിതാ!കൂത്താടുന്നു
ജ്യേഷ്ഠനില്ലാതെയീക്കൂട്ടത്തെത്തേടുവാ-
നിഷ്ടമില്ലൊട്ടുമിന്നെന്മാനസേ—

(൩)

മുറ്റത്തുനില്ക്കുന്നവൃക്ഷങ്ങൾതങ്ങടേ
ചുറ്റുമേനന്മളിരുവരുമായ്
നട്ടുള്ളപൂച്ചെടിയൊട്ടാകെകൌതുകാൽ
മൊട്ടിട്ടു,പുഷ്പിച്ചുനില്ക്കുന്നിതാ!
ഭാരംവഹിക്കുവാനാകാതെവള്ളികൾ
പാരിൽപതിച്ചിതാ!കായ്കളോടും—

(൪)

'എന്നുണ്ണി!ബാലകാ!നിന്നുടെവാക്കുക-
ളൊന്നുമെകേൾക്കില്ലാജ്യേഷ്ഠനിപ്പോൾ
എന്നുമല്ലിന്നിമേൽനിന്നുടെലീലയി-
ലൊന്നിലുംചേരുകയില്ലജ്യേഷ്ഠൻ!!

* ഇംഗ്ലീഷിൽനിന്നു ഏകദേശതർജ്ജമ.

ഇന്ദുസമാനമാമോമനയാനന-
മിന്നിമേൽഭൂമിയിൽ കാണ്കയില്ലാ!!
അല്ലായുസ്സേകിനാൻപുഷ്പങ്ങൾക്കെന്നപോൽ
തൽപൂർവ്വജന്മമാച്ചിൽപൂരുഷൻ!!
ഖേദിച്ചിടാതെനീ, ക്രീഡിച്ചുകൊണ്ടാലും
സോദരൻസ്വർഗ്ഗത്തിലാണുബാലാ!!'

(൫)

കഷ്ടം!മീപ്പുഷ്പങ്ങൾ,പക്ഷികളൊക്കയു-
മിട്ടേച്ചുപോയിതോ,സോദരാ!നീ?
ഞാനിങ്ങു ചൊല്ലുന്നവാക്കുകൾ കേൾക്കാതേ
മാനത്തുവാഴുന്നോസോദരാ!നീ?
ദീൎഘമാമിക്കാലംപോക്കുവാനെന്നുടെ
പക്കത്തിലെത്തുമോസോദരാ!നീ?

(൬)

വൻചിറവക്കിലും,വൃക്ഷത്തണലിലും
സഞ്ചാരമീവിധംതീൎന്നുവെന്നോ!!
കഷ്ടം!മെൻജ്യേഷ്ഠനോടൊത്തുകളിക്കവേ
യിഷ്ടപ്പെട്ടീലഞാനിഷ്ടംപോലെ.
എങ്ങുമൽസോദരനെന്നെവിട്ടെങ്ങുപോ-
യൊന്നുവന്നീടുകയെന്നരികിൽ ——

എ. പി. കൃഷ്ണൻനായർ ബി. എ., ബി. എൽ

---

# തന്ത്രയുക്തി.

---

'തന്ത്രം' എന്നു വെച്ചാൽ ശാസ്ത്രം; 'യുക്തി' എന്നാൽ യോഗം. 'തന്ത്രയുക്തി' എന്ന ശബ്ദത്തിന്നു ശാസ്ത്രയോഗം എന്നൎത്ഥം. 'യുജ്യതേ ഇതിയോഗഃ' എന്ന വ്യുൽപത്തിപ്രകാരം 'യോഗ'ശബ്ദത്തിന്നു അംഗം എന്നു താൽപൎയ്യം. അപ്പോൾ, തന്ത്രയുക്തികൾ

എന്നു വെച്ചാൽ ശാസ്ത്രവിഷയങ്ങൾക്കുള്ള സംബന്ധത്തിന്നടിസ്ഥാനമായ ചില അംഗങ്ങൾ അല്ലെങ്കിൽ എണ്ണങ്ങൾ എന്നർത്ഥം കിട്ടുന്നു. ശാസ്ത്രകാരന്മാർ തങ്ങളുടെ ഗ്രന്ഥങ്ങളിൽ വിഷയങ്ങളെ പ്രതിപാദിക്കുന്നതു 'തന്ത്രയുക്തികൾ' എന്ന സംജ്ഞയാൽ അറിയപ്പെടുന്ന ചില വസ്തുക്കളുടെ സഹായംകൊണ്ടാകുന്നു. അതിനാൽ, ഹിന്തുക്കളുടെ ശാസ്ത്രഭണ്ഡാരം തുറന്ന് അതിലുള്ള അർത്ഥങ്ങളെ ഗ്രഹിക്കുവാനാഗ്രഹിക്കുന്നവർ 'തന്ത്രയുക്തികൾ' എന്ന താക്കോൽക്കൂട്ടം കയ്യിൽ കരുതുന്നത് അത്യാവശ്യമാകുന്നു. 'തന്ത്രയുക്തി' എന്ന കണ്ണിയിൽ തൊടുത്തിട്ടുള്ള ഈ താക്കോലുകൾ വ്യാപാരംകൊണ്ടു ഭിന്നങ്ങളാണെങ്കിലും ജാതിയിൽ അഭിന്നങ്ങളാകുന്നു. ഇവയിൽ ചിലതു വിഷയസംബന്ധത്തെയും വേറേ ചിലത് അർത്ഥസംബന്ധത്തേയും ആശ്രയിച്ചിരിക്കുന്നു. 'അധികരണം,' 'വിധാനം' മുതലായവ വിഷയസംബന്ധത്തിന്നുതകുന്നവയാകയാൽ 'അനുബന്ധചതുഷ്ടയാ'ദികളെപ്പോലെയുള്ള ചില അംഗങ്ങൾ മാത്രമാകുന്നു. 'അപദേശം,' 'അതിദേശം' തുടങ്ങിയവ അർത്ഥസംബന്ധത്തിന്നുപകരിക്കുന്നവായകകൊണ്ടു, സംയോഗവിപ്രയോഗാദികളെപ്പോലെ വിശേഷാർത്ഥബോധകങ്ങളും ആകുന്നു. ഈ തന്ത്രയുക്തികൾ, ഏറക്കുറെ എന്ന വ്യത്യാസത്തോടുകൂടി പ്രായേണ എല്ലാ ശാസ്ത്രങ്ങളിലും ഉപയോഗിക്കപ്പെടുന്ന ചില പരിഭാഷാശബ്ദങ്ങളാകയാൽ അവയുടെ ഒരു സാമാന്യജ്ഞാനമുണ്ടാകുന്നതു വിദ്യാർത്ഥികൾക്ക് ഒഴിച്ചുകൂടാത്തതാണ്. പ്രകൃതത്തിൽ ഇവയുടെ ലക്ഷണങ്ങൾ 'കൌടില്യൻെറ അർത്ഥശാസ്ത്രം' അനുസരിച്ചാണു പറയുവാൻ തുടങ്ങുന്നത്. എന്നാൽ, ലക്ഷ്യങ്ങൾ ചിലത് ഇതരവിഷയങ്ങളിൽനിന്നും എടുത്തു ചേർക്കുന്നുണ്ട്. ഈ വ്യതിയാനം സൌകര്യത്തിന്നുവേണ്ടി ചെയ്യുന്നതുമാണ്.

'തന്ത്രയുക്തികൾ' മുപ്പത്തിരണ്ടാണെന്നാണു പണ്ഡിതന്മാർ പറയുന്നത്. 1. അധികരണം, 2. വിധാനം, 3. യോഗം, 4. പദാർത്ഥം, 5. ഹേത്വർത്ഥം, 6. ഉദ്ദേശം, 7. നിർദ്ദേശം, 8. ഉപദേശം, 9. അപദേശം, 10. അതിദേശം, 11. പ്രദേശം, 12. ഉപമാനം, 13. അർത്ഥാപത്തി, 14. സംശയം, 15. പ്രസംഗം, 16. വിപര്യയം, 17. വാക്യശേഷം, 18. അനുമതം, 19. വ്യാഖ്യാനം, 20. നിർവ്വച

നം, 21. നിദൎശനം, 22. അപവൎഗ്ഗം, 23. സ്വസംജ്ഞ, 24. പൂൎവ്വ പക്ഷം, 25. ഉത്തരപക്ഷം, 26. ഏകാന്തം, 27. അനാഗതാവേക്ഷണം, 28. അതിക്രാന്താവേക്ഷണം, 29. നിയോഗം, 30. വികല്പം, 31. സമുച്ചയം, 32. ഊഹ്യം — ഇങ്ങിനെ യുക്തികൾ ആകെ മുപ്പത്തിരണ്ടാകുന്നു. ഇവയിൽ ഓരോന്നിനേയും ചുരുക്കത്തിൽ താഴെ വിവരിക്കുന്നു.

(1) അധികരണം:— ശാസ്ത്രകാരന്മാർ തങ്ങളുടെ ഗ്രന്ഥങ്ങളിൽ പ്രതിപാദിക്കുവാൻ പോകുന്ന വിഷയത്തെപ്പററി ഗ്രന്ഥാരംഭത്തിൽ ചെയ്യുന്ന വിവരണമാണ് 'അധികരണം.' യാതൊരൎത്ഥത്തെ അധികരിച്ചു (വിഷയീകരിച്ചു) പറയുന്നുവോ അതധികരണം എന്നൎത്ഥയോജന. ഉദാഹരണം:—

'പരന്നവേദാന്തമാംപാൽക്കടലിനുകോരി
നിറഞ്ഞശാസ്ത്രങ്ങളാംകുടങ്ങൾനിറച്ചെങ്ങും
പരിചിൽപാനംചെയ്തുകൊള്ളുവാൻവെച്ചുമുന്നം
പരമകൃപാലുക്കളാകിയഗ്ഗുരുക്കന്മാർ
അതിനെക്കാച്ചിക്കടഞ്ഞെടുത്തുതന്നീടുന്നേൻ
മധുരതരമായകൈവല്യനവനീതം'

(എഴുത്തച്ഛൻ— കൈവല്യനവനീതം)

ഇതിൽ ഗ്രന്ഥകാരൻ, തൻെറ ഗ്രന്ഥത്തിൽ പ്രതിപാദിക്കുവാൻ പോകുന്ന കാൎയ്യത്തെ ചുരുക്കിപ്പറഞ്ഞിരിക്കയാൽ ഇത് 'അധികരണ'മാകുന്നു.

(2) വിധാനം:— ശാസ്ത്രത്തിൻെറ പ്രകരണാനുപൂൎവ്വിയാകുന്നു 'വിധാനം.' ഗ്രന്ഥത്തിൻെറ ആരംഭത്തിൽ, ഗ്രന്ഥകാരൻ ഗ്രന്ഥവിഷയത്തെസ്സംഗ്രഹിച്ചു വിശകലനംചെയ്തു ക്രമപ്പെടുത്തി പറയുന്നതു 'വിധാന'മാണ്. അച്ചടിച്ച പുസ്തകങ്ങളിൽ പ്രായേണ ഒരു വിഷയവിവരം അല്ലെങ്കിൽ 'വിഷയാനുക്രമണിക' ചേൎക്കാറുണ്ടല്ലൊ. ഇതു അച്ചടിയന്ത്രങ്ങൾ നടപ്പായതിന്നു മുമ്പും ഗ്രന്ഥകാരന്മാർ ഗ്രന്ഥനിൎമ്മാണത്തിൽ അനുസരിച്ചു വന്നിരുന്ന ഒരു 'എണ്ണ'മാകുന്നു. ഉദാഹരണം:—

'. . . രാജസേവകവൃത്തിധൌമ്യൻചൊല്ലിയവാറും
വ്യാജനിർവ്യാജംമത്സ്യനഗരപ്രവേശനം
മല്ലനിഗ്രഹംപിന്നെക്കീചകാദികൾവധം
നില്ലജ്ജൻസുയോധനൻതന്നുടെനിരൂപണം
ഗോഗ്രഹണാദികളുംവിജയവിജയവും
ഫാൽഗുനിതന്നാലന്നാളുത്തരാവിവാഹവും . . .'

(ഭാരതം — കഥാസംഗ്രഹം.)

ഭാരതത്തിന്റെ ആരംഭത്തിൽ ആ ഗ്രന്ഥത്തിലെ പർവ്വങ്ങളുടെ ക്രമം വിവരിച്ചിട്ടുള്ള മേൽപ്പറഞ്ഞ ഭാഗം 'വിധാന'മാകുന്നു.

(3) യോഗം: — ഒരു പ്രകരണത്തിൽപ്പറഞ്ഞിട്ടുള്ള സംഗതികളുടെ സാരം സംഗ്രഹിച്ചു ചെയ്യുന്ന വാക്യയോജനയ്ക്കാണ 'യോഗം' എന്നു പേർ പറയുന്നത്. ചില ഗ്രന്ഥങ്ങളിൽ 'സിംഹാവലോകിതകം' എന്നു പറയുന്നത് ഏകദേശം 'യോഗ'ത്തോടു യോജിച്ചിരിക്കുന്നു. വസ്തുസ്ഥിതികഥനം ചെയ്യുന്ന ശാസ്ത്രങ്ങളിലല്ലാ വിധിനിഷേധപരങ്ങളായ ഗ്രന്ഥങ്ങളിലാണ യോഗത്തിന്ന് അധികമായ ഉപയോഗം. കൌടില്യന്റെ അർത്ഥശാസ്ത്രത്തിൽ പ്രായേണ എല്ലാ അദ്ധ്യായങ്ങളിലും 'യോഗം' കാണപ്പെടുന്നുണ്ട്. ഉദാ:—

'ചതുർവ്വർണ്ണാശ്രമോലോകോ രാജ്ഞാധർമ്മേണപാലിതഃ
സ്വധർമ്മകർമ്മാഭിരതോ വർത്തതേസ്വേഷുവർത്മസു.'

(അർത്ഥശാസ്ത്രം — അധി. 1. അ. 4.)

മേല്പറഞ്ഞ പ്രകരണത്തിൽ വർണ്ണാശ്രമധർമ്മങ്ങളെ സംക്ഷിപ്തമായി വിധിക്കുകയാണ ഗ്രന്ഥകാരൻ ചെയ്തിട്ടുള്ളത്. ആ വിധിപ്രകാരം അനുഷ്ഠിക്കുന്നതായാൽ എല്ലാവരും സ്വകർമ്മനിരതന്മാരായി ഭവിക്കുമെന്നു വിഷയയോജനാപൂർവ്വം സ്ഥാപിച്ചിരിക്കയാൽ ഇതു 'യോഗം' ആകുന്നു.

(4) പദാർത്ഥം: — വിശേഷാർത്ഥവിവക്ഷയോടുകൂടി പ്രയോഗിക്കുന്ന ഒരു സാധാരണപദത്തിന്നുള്ള വിശേഷാർത്ഥമാണ 'പദാർത്ഥം.' ഒരു പദത്തിന്നു പ്രകരണവശാൽ കിട്ടുന്ന അർത്ഥം എന്നു താൽപര്യം. അർത്ഥശാസ്ത്രത്തിൽ 'മൂലഹരൻ' എന്നൊരു പദവും, അതിന്നു 'യാതൊരാൾ അച്ഛനും മുത്തച്ഛനും നേടിവെച്ച സ്വത്തി

നെ ധൂൎത്തടിച്ചു മുടിച്ചുകളയുമ്പോൾ അവൻ 'മൂലഹരൻ' എന്നൎത്ഥവും കൊടുത്തിട്ടാണു 'പദാൎത്ഥ'ത്തെ ഉദാഹരിച്ചിരിക്കുന്നത്. മൂലഹരൻ എന്ന പദത്തിന്നു സ്വതേ ഈ വിശേഷാൎത്ഥമില്ല. അതു കിട്ടുന്നതു പ്രകരണവശാലും, ഗ്രന്ഥകാരന്റെ വിവക്ഷയാലും മാത്രമാകുന്നു. മല്ലിനാഥാദികളായ വ്യാഖ്യാതാക്കന്മാർ 'ഇത്യൎത്ഥഃ' എന്നു പറാതെ കാണിക്കുന്ന അൎത്ഥങ്ങൾ 'പദാൎത്ഥ'ശക്തിയാൽ കിട്ടുന്നവയാകുന്നു.

(5) ഹേത്വൎത്ഥം:— ഉദ്ദിഷ്ടാൎത്ഥത്തെ സാധിപ്പിക്കുന്നതായ ഹേതുവിന്നു 'ഹേത്വൎത്ഥ'മെന്നു പേർ പറയാം. ധൎമ്മാൎത്ഥകാമങ്ങളുടെ ഉൽക്കൎഷാപകൎഷങ്ങളെ പറയുന്ന ഘട്ടത്തിൽ 'അൎത്ഥ ഏവ പ്രധാനഃ' (അൎത്ഥംതന്നെയാണു പ്രധാനം) എന്നു കൌടില്യൻ പറയുന്നു. അപ്പോൾ 'എന്തുകൊണ്ട്' എന്നൊരു ചോദ്യമുണ്ടാവാം. ആ ചോദ്യത്തെ ഉള്ളിൽവെച്ചുകൊണ്ട് 'അൎത്ഥമൂലൌഹി ധൎമ്മകാമാവിതി' (ധൎമ്മകാമങ്ങളുടെ മൂലം അൎത്ഥമാകകൊണ്ട്) എന്നിങ്ങിനെ ഹേതുവിനെ കാണിച്ചിരിക്കുന്നു. ഇങ്ങിനെ, ഒരു പ്രകരണത്തിൽ ഉള്ള ഹേത്വാകാംക്ഷയെ ഉള്ളിൽവെച്ചു താൻതന്നെ പറയുന്നതായ ഹേതുവിനെയാണു 'ഹേത്വൎത്ഥം' എന്നു പറയുന്നത്. 'ചാക്യാ'രുടെ മട്ടിൽ ഒട്ടധികം ചോദ്യവും സമാധാനവും ഒരാൾതന്നെ പറയുന്നതായ തൎക്കാദിശാസ്ത്രഗ്രന്ഥങ്ങളിൽ ഹേത്വൎത്ഥത്തിന്റെ അപേക്ഷ സുലഭമാകുന്നു.

(6) ഉദ്ദേശം — ഉദ്ദേശം എന്നാൽ സമാസവാക്യം; ഒരു കാൎയ്യത്തെ ചുരുങ്ങിയ വാക്കുകളെക്കൊണ്ടു പറയുക എന്നൎത്ഥം. 'വിദ്യാവിനയഹേതുരിന്ദ്രിയജയഃ' (വിദ്യാവിനയങ്ങളെക്കൊണ്ടുണ്ടാവുന്നതാണ് ഇന്ദ്രിയജയം) എന്നുള്ളത് ഉദ്ദേശമാകുന്നു.

(7) നിൎദ്ദേശം:— മേല്പറഞ്ഞതിന്നു വിപരീതം നിൎദ്ദേശം; അധികം വാക്കുകളെക്കൊണ്ടു പറയുക എന്നൎത്ഥം. 'കൎണ്ണത്വഗക്ഷിജിഹ്വാഘ്രാണേന്ദ്രിയാണാം ശബ്ദസ്പൎശരൂപരസഗന്ധേഷ്വവിപ്രതിപത്തിരിന്ദ്രിയജയഃ' എന്നുദാഹരണം. ഇന്ദ്രിയജയമെന്നതു വിദ്യാവിനയങ്ങളുടെ കാൎയ്യം (വിദ്യാവിനയങ്ങളാകുന്ന ഹേതുവിനോടുകൂടിയതു) എന്നതിനെത്തന്നെ വിസ്തരിക്കുകയാണ് ഇതിൽ ചെയ്തിട്ടുള്ളത്. വിദ്യാവിനയങ്ങൾ മനുഷ്യനുള്ള കാമ- ക്രോധ- ലോഭ- മാന-

ദോഷങ്ങളെ കളഞ്ഞ് ഇന്ദ്രിയജയത്തെ ഉണ്ടാക്കുന്നു. അതു കർണ്ണം, ത്വക്ക്, അക്ഷി, ജിഹ്വ, ഘ്രാണം എന്ന പഞ്ചേന്ദ്രിയങ്ങൾക്കുള്ള ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നീ വിഷയങ്ങളിൽ പ്രേമമില്ലായ്മയാകുന്നു. ആദ്യം പറഞ്ഞതിനെത്തന്നെ ഇതിൽ വിസ്തരിച്ചിരിക്കയാൽ ഇതു 'നിർദ്ദേശം'.

(8) ഉപദേശം:— ഇന്നപ്രകാരം ഇരിക്കണം എന്നുള്ള ഉപദേശം തന്നെ ഉപദേശം. ഉദാഹരണം ആവശ്യമില്ല.

(9) അപദേശം:— പക്ഷാന്തരത്തിന്നു വകയുള്ള ഒരു വിഷയത്തിൽ ഇന്നാൾ ഇന്നപ്രകാരം പറയുന്നു. എന്നു കാണിക്കുന്നതാണ അപദേശം. 'രാജാവിന്റെ മന്ത്രിസഭയിൽ പന്ത്രണ്ടു മന്ത്രിമാർ ഉണ്ടായിരിക്കണമെന്നു മാനവമതം; പതിനാറെന്നു ബാർഹസ്പത്യമതം; ഇരുപതെന്ന് ഔശനസമതം; കഴിവുപോലെയാവാമെന്നു കൌടില്യമതം.' മേൽക്കാണിച്ചത് അപദേശത്തിന്നുദാഹരണം. ഒരേ വിഷയത്തെ സംബന്ധിച്ച വിവിധമതപ്രദർശനമെന്നു താൽപര്യം.

(10) അതിദേശം:— മുമ്പു പറഞ്ഞുപോയ ഒന്നുകൊണ്ടു പിന്നീടു പറയുന്ന ഒന്നിനെക്കൂടി സാധിക്കുന്നത് 'അപദേശം.' 'ദത്തസ്യാപ്രദാനമൃണാദാനേന വ്യാഖ്യാതം' (കൊടുത്തതു തിരിയെ കൊടുക്കായ്ക എന്ന വിഷയം കടംവാങ്ങുന്നതിനെപ്പററി പറഞ്ഞതിൽ പറഞ്ഞുകഴിഞ്ഞു) എന്നതുദാഹരണം.

(11) പ്രദേശം:— ആദ്യം പറയേണ്ടതായ ഒരു കാര്യം പിന്നീടു പറയാൻ പോകുന്നതുകൊണ്ടു സാധിക്കാമെന്നു പറയുന്നതാണു പ്രദേശം. 'ഇനി ക്രമപ്രാപ്തമായി ഇന്നകാര്യത്തെയാണു നിരൂപിക്കേണ്ടത്. എന്നാൽ അതു മുകളിൽ ഇന്ന സംഗതിയെ നിരൂപണം ചെയ്യുമ്പോൾ വെളിപ്പെടും' എന്ന മട്ടിലുള്ള പ്രസ്താവനകൾ ഇക്കാലത്തെ ഉപന്യാസങ്ങളിൽ സുലഭമാകയാൽ ഈ വിഷയം സ്പഷ്ടമാകുന്നു. മേൽപ്പറഞ്ഞ അതിദേശവും പ്രദേശവും ഗ്രന്ഥകാരന്മാർ സൌകര്യത്തിന്നുവേണ്ടി സൂചികടാഹിന്യായേന ചെയ്യുന്ന ഉപായങ്ങളാകുന്നു.

(12) ഉപമാനം:— ഇത് ഉപമതന്നെ. ദൃഷ്ടമായ ഒന്നിനോടോ, പ്രസിദ്ധമായ ഒന്നിനോടോ ഉപമിച്ച് അദൃഷ്ടമോ അപ്രസി

ധമോ ആയ കനിനെ സാധിക്കുക എന്നതാണ് ഉപമാനത്തിന്നു സ്ഥാനം. ഉദാഹരണം സ്പഷ്ടം.

(13) അൎത്ഥാപത്തി: പറയാതെതന്നെ കിട്ടുന്ന അൎത്ഥമാണ് 'അൎത്ഥാപത്തി' ഉദാഹരണം സുലഭം.

(14) സംശയം:— രണ്ടിടത്തും ഹേതു (ന്യായം) ഉള്ള അൎത്ഥം സംശയം. 'ക്ഷീണലുബ്ധപ്രകൃതിമപചരിതപ്രകൃതിംവായായാൽ' എന്നതുദാഹരണം. രാജാവു ശത്രുവിനോടു യുദ്ധത്തിന്നുപോകേണ്ടതു ശത്രുവിന്റെ പ്രജകൾ ക്ഷീണന്മാരായും ലുബ്ധന്മാരായും ഇരിക്കുമ്പോളോ, ശത്രുവിന്റെ മൎദ്ദനഭയത്താൽ പ്രജകൾ പീഡയനുഭവിച്ചിരിക്കുമ്പോളോ ആണു വേണ്ടത് എന്നാണിതിന്റെ സാരം. 'പ്രജകൾ ക്ഷീണന്മാരായും ലുബ്ധന്മാരായും ഇരിക്കുമ്പോൾ കൈക്കൂലികൊടുത്തോ തെറ്റിദ്ധരിപ്പിച്ചോ അവരെ വശീകരിക്കുവാൻ എളുപ്പമുണ്ട്. അപ്പോൾ ശത്രുവിനെ എളുപ്പത്തിൽ ജയിക്കാം.' എന്ന് ആദ്യം പറഞ്ഞതിന്നു ഹേതു. രാജാവിന്റെ ഉപദ്രവം സഹിക്കുന്ന പ്രജകളെ എളുപ്പത്തിൽ വശീകരിക്കാമെന്നു രണ്ടാമത്തതിന്നു ഹേതു. ഇങ്ങിനെ രണ്ടിടത്തും ഹേതുവുള്ളതായ അൎത്ഥത്തെ 'സംശയം' എന്നു പറയുന്നു.

(15) പ്രസംഗം:— 'മുമ്പു പറഞ്ഞതുപോലെ' എന്നു പറയാറുള്ളതാണ് പ്രസംഗം. ഒരു വാക്യത്തിൽ പറഞ്ഞുവെച്ച ഒരു സംഗതി പിന്നീടുള്ള വാക്യങ്ങളിലും ഉപയോഗിക്കേണ്ടിവരുമ്പോൾ 'പ്രസംഗ'ത്തിന്റെ ആവശ്യം നേരിടുന്നു. ഉദാഹരണം ഊഹ്യം. ഈ പ്രസംഗത്തെ അനുഷംഗമെന്നും പറയാം.

(16) വിപൎയ്യയം:— പ്രതിലോമമായി അൎത്ഥം സാധിക്കുന്നതു വിപൎയ്യയം. ഇതു സൌകൎയ്യത്തിന്നുവേണ്ടി ഗ്രന്ഥകാരന്മാർ ധാരാളം ഉപയോഗിക്കാറുണ്ട്. അഷ്ടാംഗഹൃദയം മുതലായവയിൽ സുലഭം. 'വിപരീതേവിപൎയ്യയഃ' ഇത്യാദി നോക്കുക.

(17) വാക്യശേഷം:— ഒരു വാക്യത്തിൽ കണ്ഠതഃ പറയാത്തതായ ഒരു വാക്കുകൂടി ഉണ്ടായാലേ വാക്യം അവസാനിക്കുകയുള്ളു എന്നിരിക്കട്ടെ. അങ്ങിനെ ആവശ്യമായിട്ടുള്ള പദത്തെ സ്വയമേവ നാം ഉണ്ടാക്കിക്കൊള്ളണം. ആയതിന്നു വാക്യശേഷം എന്നു പേർ പറയുന്നു. ഇതു സാധാരണ സാഹിത്യത്തിൽ പ്രസിദ്ധമാകുന്നു.

(18) അനുമതം:— അന്യന്റെ വാക്യം അഥവാ മതം അപ്രതിഷിദ്ധമായാൽ അത് അനുമതമാകുന്നു. 'പക്ഷാവുരസ്യം പ്രതിഗ്രഹ ഇത്യൌശനസോ വ്യൂഹവിഭാഗഃ' (സൈന്യവ്യൂഹത്തെ പക്ഷം, ഉരസ്യം, പ്രതിഗ്രഹം എന്നിങ്ങിനെ ഉശനസ്സ്=ശുക്രൻ വിഭജിച്ചിരിക്കുന്നു) എന്നു കൌടില്യൻ പറഞ്ഞിരിക്കുന്നു. ഇതിൽ ഉശനസ്സിന്റെ വിഭജനം തനിക്കു സമ്മതമല്ലെന്നു പറഞ്ഞിട്ടില്ലായ്കയാൽ ഇതു കൌടില്യന്ന് അനുമതമാകുന്നു എന്നറിയണം. അന്യന്റെ അഭിപ്രായത്തെ പറയുന്നതു ഖണ്ഡിക്കുന്നതിനുവേണ്ടിയോ സ്വീകരിക്കുന്നതിന്നുവേണ്ടിയോ ആവാം. രണ്ടാമത്തു പറഞ്ഞതിന്നാണെങ്കിൽ അതിനെ 'അനുമത'മിത്യാ പറയുന്നതു പതിവാകുന്നു.

(19) വ്യാഖ്യാനം:— പ്രകൃതത്തിൽ ആവശ്യമില്ലാത്ത വിധം അത്ര പരത്തി ഒരു കാൎയ്യം പറയുന്നതു വ്യാഖ്യാനം. ഇതു പ്രായേണ ആ വിഷയത്തിലേക്കു വായനക്കാരെ സവിശേഷം ആകൎഷിക്കുന്നതിന്നുവേണ്ടി ചെയ്യുന്നതാണ്.

(20) നിൎവ്വചനം:— ഒരു ഗ്രന്ഥകാരന്നു വ്യാഖ്യാതാവിന്റെ ഭാരമില്ല. ഗ്രന്ഥകാരൻ ഉപയോഗിക്കുന്ന പദങ്ങൾക്ക് അൎത്ഥം പറയേണ്ടതു വ്യാഖ്യാതാവാണ്; ഗ്രന്ഥകാരനല്ല. എന്നാൽ ചില പ്രത്യേക സന്ദൎഭങ്ങളിൽ ഗ്രന്ഥകാരൻ തന്നെ താനുപയോഗിക്കുന്ന പദങ്ങളെ വ്യാഖ്യാനിക്കാറുണ്ട്. ഒരു പദം പറഞ്ഞാൽ അതിന്റെ വ്യുൽപത്തി കാണിച്ച് അൎത്ഥംകൂടി ഗ്രന്ഥകാരൻ പറഞ്ഞേയ്ക്കും. അങ്ങിനെ പറയുന്നതിന്നു 'നിൎദ്ദേശം' എന്നു പേർ പറയുന്നു. ഉദാ:—

'നക്ഷത്രാണാംദ്വിജാനാംചരാജ്ഞോഭൂദ്യദയംപുരാ
യച്ചരാജാചയക്ഷ്മാച രാജയക്ഷ്മാതതോമതഃ'

(അഷ്ടാംഗഹൃദയം)

രാജയക്ഷ്മാ=ക്ഷയരോഗം. രാജാവിന്റെ രോഗം (രാജാവിന്നുണ്ടായ രോഗം) എന്നും, രാജാവായ രോഗം (രോഗങ്ങളിൽ രാജാവ്) എന്നും രണ്ടുപ്രകാരത്തിൽ അൎത്ഥനിൎവ്വചനം ചെയ്തിരിക്കുന്നു. അതിനാൽ ഇതു നിൎവ്വചനോദാഹരണമാകുന്നു. ഗ്രന്ഥകാരന്മാർ ഇങ്ങിനെ 'നിൎവ്വചനം' ചെയ്യുന്നത് ഏതെങ്കിലും ചില പ്രത്യേകോദ്ദേശങ്ങൾകൊണ്ടായിരിക്കും. പ്രകൃതത്തിൽ ക്ഷയരോഗത്തിന്റെ ഭയങ്കര

ത്വം കാണിക്കുവാൻവേണ്ടിയാണ ഗ്രന്ഥകൎത്താവ് ഇങ്ങിനെ ചെയ്തി ട്ടുള്ളത്.

(21) നിദൎശനം:— ദൃഷ്ടാന്തത്തോടുകൂടി പറയുന്ന ദൃഷ്ടാന്തം 'നിദൎശനം.' ഒരു സംഗതിയെ സാധിപ്പാനായി പറയുന്നതാണ ല്ലൊ ദൃഷ്ടാന്തം. അതിനെ സാധിപ്പാനായിട്ടുകൂടി ഒരു ദൃഷ്ടാന്തം പറഞ്ഞാൽ നിദൎശനമായി. 'അധികം ബലമുള്ള ശത്രുവിനോടു രാജാവു യുദ്ധംചെയ്യരുത്' എന്നു പറയുന്ന കൌടില്യൻ 'അങ്ങിനെ ചെയ്താൽ ആനയോടു കാൽയുദ്ധം ചെയ്യുന്നപോലെ * ആപത്തിൽ പെട്ടു നശിച്ചുപോകും' എന്നു പറഞ്ഞിരിക്കുന്നു. 'ബലവാനോടെതിരിട്ടാൽ ആപത്തു വരുമല്ലൊ' എന്നു പറഞ്ഞാൽത്തന്നെ ദൃഷ്ടാന്തമായി. അതിന്നും ദൃഷ്ടാന്തമായി 'ആനയോടു കാൽയുദ്ധം ചെയ്യുന്നപോലെ' എന്നതുകൂടി പറഞ്ഞിരിക്കയാൽ ഇതു നിദൎശനമാകുന്നു

[22. അപവൎഗ്ഗം, 23. സ്വസംജ്ഞ എന്നിവ അൎത്ഥശാസ്ത്രത്തിലെ ചില വിഷയങ്ങൾ പറഞ്ഞതിന്നുമേലല്ലെങ്കിൽ വളരെ വിസ്തരിക്കേണ്ടിവരുന്നതുകൊണ്ട് അവയെ ഇനിയൊരിക്കൽ വിവരിക്കാമെന്നു വെക്കുന്നു.]

(24) പൂൎവ്വപക്ഷം (25) ഉത്തരപക്ഷം=സിദ്ധാന്തം (26) ഏകാന്തം എന്നിവ സുപ്രസിദ്ധമായിട്ടുള്ളവതന്നെയാകയാൽ ഉദാഹരണം ആവശ്യമില്ല.

(27) അനാഗതാവേക്ഷണം.— ക്രമപ്രാപ്തമായ ഒരു വിഷയത്തെ പിന്നീടൊരുദിക്കിൽ പറയുന്നുണ്ടെന്നു കാണിക്കുന്നത് അനാഗതാവേക്ഷണവും (28) മുമ്പൊരിക്കൽ പറഞ്ഞിട്ടുണ്ടെന്നു കാണിക്കുന്നത് അതിക്രാന്താവേക്ഷണവും ആകുന്നു. ഇവയ്ക്കു മുമ്പറഞ്ഞ 'പ്രദേശം,' 'അതിദേശം' എന്നിവയെക്കാൾ വളരെയധികം വ്യത്യാസമില്ല. പ്രദേശം, അതിദേശം എന്നിവ മുറയ്ക്കു പറയാനിരിക്കുന്നതും പറഞ്ഞുകഴിഞ്ഞതും ആയ ഒരു സംഗതികൊണ്ടു മറ്റൊന്നിനെ സാധിക്കുകയാകുന്നു. അനാഗതാവേക്ഷണവും, അതിക്രാന്താവേക്ഷണവും അങ്ങിനെയല്ല. കണ്ഠതഃ പറയുകതന്നെയാണ്.

* സിംഹം ഗജത്തിന്റെ മസ്തകത്തിന്മേൽ കയറുന്നതല്ലാതെ നിലത്തുനിന്നു യുദ്ധംചെയ്യുമ്പോൾ മരിച്ചുപോകും. 'ഗജം സിംഹേന ഭവതഃ ഭജനാദി വിനശ്യതി'.

(29) നിയോഗം:— 'ഇന്നപ്രകാരമേ ചെയ്യാവൂ, മറ്റൊരു പ്രകാരം ചെയ്യരുത്' എന്നു വിധിക്കുന്നതു നിയോഗം. വിധിനിഷേധഭാഗങ്ങൾ രണ്ടുംകൂടിയ ഒരു വിധി എന്നു താൽപര്യം. 'ഇന്ത്യയിൽ പരുത്തി കൃഷിചെയ്യണം; പരുത്തിയേ കൃഷി ചെയ്യാവൂ; പരുത്തിയല്ലാതെ ഒന്നും കൃഷി ചെയ്യരുത്' എന്നുദാഹരണം.

(30) സമാനങ്ങളായ രണ്ടു വസ്തുക്കളെ കാണിച്ച് അവ രണ്ടാലൊന്ന് എന്നു പറയുന്നതു വികല്പവും, (31) സമാനങ്ങളായ അധികവസ്തുക്കളെ ചേർത്തു പറയുന്നതു സമുച്ചയവും ആകുന്നു. ഇവ ഭാഷയിൽ സാധാരണങ്ങളാകയാൽ വിസ്തരിക്കുന്നില്ല. (32) ഇന്നപ്രകാരമെന്നു പ്രത്യേകം എടുത്തു പറയാതെ ഊഹിപ്പാൻ വിടുന്നത് 'ഊഹ്യ'വും ആകുന്നു.

മേല്പറഞ്ഞവയെയാണു കൌടില്യൻ 'തന്ത്രയുക്തികൾ' എന്നു പറഞ്ഞിട്ടുള്ളത്. ഇവയെല്ലാം അദ്ദേഹത്തിൻെറ അർത്ഥശാസ്ത്രം പഠിക്കുന്നവർ അറിഞ്ഞിരിക്കേണ്ടതത്യാവശ്യമാണ്. ഇവയിൽ പലതും മററു ശാസ്ത്രങ്ങളിലും ഉപയോഗപ്പെടുന്നതാണെന്ന് ആദ്യമേ പറഞ്ഞിട്ടുണ്ടല്ലൊ. ഒരു 'നിഘണ്ടു' എന്ന നിലയിൽ ഇവ വായനക്കാർക്കുപകരിക്കുമെങ്കിൽ ഞാൻ കൃതാർത്ഥനായി.

കെ. വി. എം.

---

# പാതിരിക്കുന്നിലെ
# കാരാഗൃഹം.

---

I

'എരേച്ചാ! പണിക്കർ ഉറങ്ങിയോ?'

'ഇല്ല. കുറച്ചു മുമ്പു കൂട്ടിനകത്തുനിന്നു ശബ്ദം കേട്ടിരുന്നു.'

'കാഞ്ഞിരവള്ളി' മൂപ്പിൽ വലിയ നായർ അത്താഴത്തിനുശേഷം, ഒന്നിന്മേൽ ഒന്നായി മൂന്നു മെത്തകൾ വിരിച്ചുവെച്ചിരുന്ന തൻെറ കട്ടിലിന്മേൽ ഇരിക്കുന്നു. വിശാലമായ ആ മുറിക്കകത്തു നായ

ത്വം, വിശ്വസ്തഭൃത്യൻ 'എരേച്ചനും' മാത്രമേയുള്ളു. എരേച്ചൻ അടുത്തുണ്ടായിരുന്ന ഒരു വിളക്കിന്നു മുമ്പിലിരുന്നു നായരുടെ 'നിദ്രാഭിവൎദ്ധിനി' ലേഹ്യം തയ്യാറാക്കുന്നു. നായർ ഇടക്കിടയ്ക്കു മുറിയുടെ ഒരു ഭാഗത്തേയ്ക്കു നോക്കി പുഞ്ചിരി തൂകിക്കൊണ്ടിരുന്നു.

'എന്നാൽ വാതിലൊന്നു തുറക്കു. താക്കോലിതാ' എന്നു പറഞ്ഞു നായർ തന്റെ മടിയിൽനിന്ന് ഒരു താക്കോലെടുത്ത് എരേച്ചന്ന് എറിഞ്ഞുകൊടുത്തു. ഭൃത്യൻ ആ താക്കോലെടുത്ത് അവരിരുന്നിരുന്ന മുറിയുടെ വടക്കേ ചുമരിന്നടുത്തുപോയി, അവിടെ തൂക്കിയിരുന്ന ഒരു ചിത്രമെടുത്തു താഴെ വെച്ച്, അതിന്നടിയിലുണ്ടായിരുന്ന ഒരു ദ്വാരത്തിൽ താക്കോൽ കടത്തി രണ്ടു മൂന്നു പ്രാവശ്യം തിരിച്ചു. ഉടനേ ആ മുറിക്കകത്തു മുമ്പു കാണ്മാനില്ലാത്തതായ ഒരു വാതിൽ തുറന്നു. വാതിലിന്നിടയിൽ കൂടെ കുറെ ഇരുമ്പഴികളും, അഴികൾക്കിടയിൽ കൂടെ ഒരു മനുഷ്യരൂപവും പ്രത്യക്ഷമായി. ഇരുട്ടേറിയ ആ പുതിയ മുറിയിലേയ്ക്കു നായരുടെ ദീപത്തിന്റെ പ്രകാശം അല്പമേ കടന്നിരുന്നുള്ളു. മനുഷ്യരൂപം വളരെ ശോഷിച്ചും, മുഖം മുഴുവനും കറുത്തു നീണ്ട രോമങ്ങൾകൊണ്ടു മൂടിയുമിരുന്നു. രൂപത്തെ കണ്ട ഉടനെ നായർ എഴുന്നേറ്റു താണു വണങ്ങി. 'അങ്ങയ്ക്കു വന്ദനം' എന്നു പുച്ഛരസത്തോടുകൂടി പറഞ്ഞു. 'മഹാപാപി, നിന്റെ ഈ പരിഹാസത്തിന്ന് ഈശ്വരൻ പകരം ചോദിച്ചുകൊള്ളും' എന്ന് അത്യുച്ചത്തിൽ പറഞ്ഞുംകൊണ്ടു ആ രൂപം മുഖം തിരിച്ചു.

നായർ— ദേഷ്യപ്പെടേണ്ട പണിക്കരെ! യൌവനത്തിന്റെ തള്ളിച്ചകൊണ്ടാണ് ഇങ്ങിനെയെല്ലാം തോന്നുന്നത്. ഇപ്പോൾ വയസ്സെത്രയായി ഓൎമ്മയുണ്ടോ?

പണിക്കർ മറുവടി ഒന്നും പറഞ്ഞില്ല.

നായർ— അക്കാലത്തു നിനക്കു 25 വയസ്സായിരുന്നു അല്ലേ? അതല്ല—

പണിക്കർ— അതേ— അതേ— രാക്ഷസനായ നിന്റെ ചതിയിൽപ്പെടുന്ന കാലത്ത് എനിക്കു 25 വയസ്സുതന്നെയായിരുന്നു. ദൈവം സാക്ഷി—

നാ— ദൈവത്തിന്റെ കാൎയ്യം പിന്നെ പറയാം. ഇപ്പോൾ നി

എൻെറ അതിഥിയായിട്ട 11 മാസമായില്ലെ? എന്നാൽ 26 തിക ഞ്ഞിരിക്കണം. ആയുസ്സ് എനിയും വളരെയുണ്ടല്ലൊ— (ഭൃത്യ നോട്) എടാ! എന്നാണ് ഇവന്ന് ഒടുവിൽ ഭക്ഷണം കൊടു ത്തത്?

ഭൃത്യൻ— കഴിഞ്ഞ വെള്ളിയാഴ്ച.

നാ— ഇന്നു തിങ്കളല്ലേ- നാലു ദിവസമായി. കുറേശ്ശ വിശപ്പും ദാ ഹവും ഉണ്ടാവും. കുറച്ചു പായസം കൊണ്ടുകൊടുക്ക്!

എരേച്ചൻ ആ അഴികൾക്കിടയിൽക്കൂടെ ഒരു കിണ്ടിയിൽ നി റയെ പായസം കൊണ്ടു കൊടുത്തു. നാലു ദിവസമായി ആഹാരം കൂടാതെ പട്ടിണി കിടന്നിരുന്ന ആ സാധു ആ പായസം മുഴുവനും അത്യാൎത്തിയോടുകൂടി വാങ്ങി ഭക്ഷിച്ചു.

നായർ— ഇനിയത്തെ ഭക്ഷണം നാലു ദിവസത്തിന്നു ശേഷം മതി. അല്ലെങ്കിൽ ദേഹം ചീത്തയാവും. എരേച്ചാ, നീ താഴേ പൊയ്ക്കോ. എനിക്കു പണിക്കരോടു ചില സ്വകാൎയ്യവൎത്തമാന ങ്ങൾ പറവാനുണ്ട്.

എരേച്ചൻ കല്പനയനുസരിച്ചു ചുവട്ടിലേയ്ക്കു പോയി.

നാ— പണിക്കരേ! ഞാനിന്നു സുശീലയെക്കണ്ടു. അവളുടെ സൌ ന്ദൎയ്യം ഒന്നുകൂടി അധികമായിട്ടുണ്ടെന്നു തോന്നി. എൻെറ അപേ ക്ഷയെ ഇന്നു ഞാനുണൎത്തിച്ചു.

പണി— എന്നോടനാവശ്യം പറയേണ്ട. നീ പന്തീരാണ്ടു തപസ്സിരു ന്ന് അപേക്ഷിച്ചാലും ആ കുട്ടി നിൻെറ ഭാൎയ്യയാവുന്നതല്ല.

നാ— തീൎച്ചയുണ്ടോ? എന്നാൽ ഇന്നു സുശീല സമ്മതിച്ചു.

പ— അതു ശുദ്ധ പൊളിയാണ്. ജീവൻ പോയാൽക്കൂടി സുശീല സ മ്മതിക്കില്ലെന്നു എനിക്കു പൂൎണ്ണബോദ്ധ്യമുണ്ട്.

നാ— നിൻെറ ബോദ്ധ്യമല്ല കണക്ക്. സമ്മതം കിട്ടിക്കഴിഞ്ഞു. പ ക്ഷെ ഒരു കരാറിന്മേലാണ്.

പ— ആ കരാറെന്താണ്?

നാ— അതു വളരെ എളുപ്പത്തിൽ സാധിക്കാവുന്നതാണ്. പക്ഷേ സുശീല അതസാദ്ധ്യമെന്നു വെച്ചിട്ടുണ്ട്. 'ഞാൻസുശീലയെ ത്യജി ച്ചിരിക്കുന്നു' എന്നു നിൻെറ വായിൽനിന്നു വീഴുന്നതു കേട്ടാൽ സ

മ്മതമാണെന്നാണു പറഞ്ഞത്. അതിനും വല്ല ബുദ്ധിമുട്ടുമുണ്ടോ?

പ — ഞാൻ ജീവനുള്ള കാലംവരെ ആ വാക്കുകൾ പറയില്ല. നീ പക്ഷെ എന്നെ ഈ നിലയിൽ തന്നെ മുദ്ധിമുട്ടിക്കുമായിരിക്കാം. ഞാനതു സഹിച്ചുവെന്നേ വരികയുള്ളൂ.

നാ — (ദേഷ്യത്തോടെ) 'നീ ആ വാക്കുകൾ ഇന്നു മുതൽ മൂന്നു ദിവസത്തിനകം പറയുന്നതല്ലെങ്കിൽ നിൻെറ തല ഉത്തരം പറയുന്നതാണ്. നീ ആരോടാണു കളിക്കുന്നതെന്നോക്കുന്നുണ്ടോ? പരമവിഡ്ഢി! നീ സുശീലയുമായി പരിചയമായ ദിവസം ആ കൂട്ടൻെറ പണി തുടങ്ങി. അവളുമായി സ്നേഹം വർദ്ധിച്ചുവരുന്നുണ്ടെന്നറിഞ്ഞപ്പോൾ കൂട് ഈ ഗൂഢമുറിക്കകത്തെത്തി. അന്നു മുതൽ ഇരുപതു രാവു കഴിയുന്നതിന്നു മുമ്പു നീ എൻെറ അധീനത്തിലായി. നിൻെറ ഇപ്പോഴത്തെ സ്ഥിതിയെന്താണെന്നു ലോകത്തിൽ എനിക്കും എരേച്ചനുമൊഴികെ മറ്റൊരുത്തനും നിശ്ചയമില്ല. ഈ നിമിഷത്തിൽ തന്നെ നിൻെറ കഥ കഴിച്ചാൽക്കൂടി എന്നോട ചോദിപ്പാനാരുമില്ല. നിൻെറ പണ്ടത്തെ ധിക്കാരവും പുച്ഛഭാവങ്ങളും ഇപ്പോൾ എന്നോടു പററില്ല. സൂക്ഷിച്ചു കളിച്ചാൽ മതി. നിന്നെക്കൊണ്ട് എൻെറ ഇഷ്ടപ്രകാരം നടത്താനുള്ള ശക്തി എൻെറ പക്കലുണ്ട്. നിൻെറ ഇപ്പോഴുള്ള മലിനവേഷത്തിൽ നിന്നെ സുശീല കാണുന്നതായാൽ പണ്ടുണ്ടായിരുന്ന സ്നേഹമുണ്ടാവുമെന്നു തോന്നുന്നുണ്ടോ? നിൻെറ നീണ്ട താടിയും മീശയും, മെലിഞ്ഞ ദേഹവും അവൾക്കൊന്നു കാട്ടിക്കൊടുത്തേക്കാം. പണ്ടത്തെ പച്ചക്കാമദേവനാണൊ എന്നു തീർച്ചയാക്കിക്കൊള്ളട്ടെ'–എന്നു ഗർജ്ജിച്ചു നായർ ഒരു കണ്ണാടിയെടുത്തു കൊണ്ടുവന്നു പണിക്കരുടെ മുഖത്തു പിടിച്ചു 'നോക്കെടാ നായെ, നിൻെറ ഇന്നത്തെ വേഷം' എന്നു പറഞ്ഞു. തൻെറ ഛായ കണ്ണാടിയിൽ കണ്ടപ്പോൾ പണിക്കർ ഒന്നു പിൻമാറി. നായർ ഉടനെത്തന്നെ വാതിലടച്ചു താക്കോൽ മടിയിൽ വെച്ചു കിടന്നുറങ്ങുകയും ചെയ്തു.

## II

സമനിരപ്പിൽനിന്ന് എണ്ണൂറടിയോളം ഉയരത്തിൽ പൊന്തി

നില്ക്കുന്ന 'പാതിരിക്കുന്നി'ന്റെ ഒത്ത മുകളിൽനിന്നു നോക്കിയാൽ നാലുപാടും കണ്ണെത്താവുന്ന പ്രദേശങ്ങൾ മുഴുവനും 'കാഞ്ഞിരവള്ളി' മൂപ്പിൽ വലിയനായരുടെ അധീനത്തിലാണ്. ധനംകൊണ്ടോ ജനസ്വാധീനംകൊണ്ടോ നായരോട് എതിൎത്തുനില്ക്കുവാൻ അടുത്ത ദിക്കുകളിൽ ആരുംതന്നേ ഉണ്ടായിരുന്നില്ല. കഷ്ടിച്ചു 18 വയസ്സാകുന്നവരെ കുറച്ചു സംസ്കൃതം വായിച്ചതല്ലാതെ പറയത്തക്ക വിദ്യാഭ്യാസം ഈ മനുഷ്യനില്ല. ഇരുപതാംവയസ്സിൽ അനവധി സ്വത്തുള്ള തന്റെ തറവാട്ടിലെ കാരണവസ്ഥാനം കിട്ടിക്കഴിഞ്ഞു. കുടുംബത്തിലുള്ളവരുമായി നല്ല സ്വരച്ചേൎച്ച പോരാത്തതുകൊണ്ടു താൻ സ്വന്തമായി അനവധി ചിലവിട്ടു കെട്ടിച്ച 'പാതിരിക്കുന്നി'ന്റെ ചെരിവിലുള്ള വലിയ ഒരു നാലുകെട്ടു മാളികയിലാണു താമസം. മൂന്നു കാൎയ്യസ്ഥന്മാരും, എട്ടുപത്തു ഭൃത്യന്മാരും, എരേച്ചനു മൊഴികെ നായരുടെ ഒന്നിച്ചു മറ്റാരും താമസമില്ല എങ്കിലും നായർ എത്ര വലിയ സാഹസക്രിയകൾക്കാജ്ഞാപിച്ചാലും അതു നിമിഷനേരംകൊണ്ടു നിറവേറ്റുവാൻ വേണ്ടുന്നത്ര പരിചാരകന്മാർ അയാൾക്ക് എന്നും സ്വാധീനത്തിലുണ്ട്. ആൾ പ്രകൃത്യാ ബഹു ക്രൂരനാണ്. മറ്റൊരുവന്റെ സങ്കടം കാണുന്നതാണു നായൎക്കുള്ള വലിയ സന്തോഷം. 'വലിയനായർ' ലാത്തുവാൻ പുറത്തിറങ്ങീട്ടുണ്ടെന്നു കേട്ടാൽ ആ ദിക്കിലേ സ്ത്രീകളും, കുട്ടികളും വീട്ടിൽപ്പോയൊളിച്ചിരിക്കും. ഈ നായരെപ്പോലെ സ്ഥാനമാനങ്ങളും പദവിയുമുള്ള നാടുവാഴി നായന്മാൎക്ക് അന്നു കേരളത്തിൽ എന്തു ശക്തിയും നടത്തുന്നതിന്നു കഴിയുമായിരുന്നു.

ഇക്കാലത്തു നായൎക്കു 30- വയസ്സിൽ ഒട്ടും അധികമായിട്ടില്ല. സുശീലയെ കണ്ടമാത്രയിൽത്തന്നെ വിവാഹത്തിന്നുള്ള വിചാരം കടന്നുകഴിഞ്ഞു. അനല്പമായ സൌന്ദൎയ്യത്തിന്നു പുറമെ സുശീലയ്ക്കു പിതൃധനമായി അനവധി സ്വത്തുമുണ്ട്. ഇവരണ്ടും കാഞ്ഞിരവള്ളി മൂപ്പിൽ നായരെ ഒരുപോലെ ആകൎഷിച്ചു. സുശീലയുടെ അച്ഛൻ രണ്ടുകൊല്ലം മുമ്പു മരിച്ചുപോയിരുന്നു. താനും, അമ്മയും രണ്ടുമൂന്നു ഭൃത്യന്മാരും, മാത്രമേ വീട്ടിൽ ഉള്ളു. തന്റെ സ്വത്തിൽ മിക്ക ഭാഗവും ആ പ്രദേശങ്ങളിലായതുകൊണ്ടാണു അവർ ആ ദിക്കിൽ താമ

സമാക്കിയത്. വന്നെത്തിയ ഉടനെത്തന്നെ നായർ അവരുമായി പരിചയമായി. ആറുമാസത്തിനുള്ളിൽ സുശീലയുടെ വീട്ടിൽ ഒരു നിത്യനായിക്കഴിഞ്ഞു. ഇക്കാലത്താണു ശങ്കരപ്പണിക്കർ ആ നാട്ടിലെത്തിയത്. പണിക്കർ സുശീലയുടെ അച്ഛൻെറ താവഴിയിൽപ്പെട്ട ഒരു യുവാവായിരുന്നു. സംസ്കൃതത്തിൽ വളരെ പഠിപ്പിന്നു പുറമെ, പല ശാസ്ത്രങ്ങളിലും ഒരുപോലെ നൈപുണ്യവും, 'കളരി'പ്പയററൽകൊണ്ടു ദേഹത്തിന് അതിതേജസ്സും, പണിക്കൎക്കു ധാരാളമായുണ്ടായിരുന്നു. പണിക്കരുടെ അപ്രതീക്ഷിതമായ ആഗമനം നായൎക്കു ഒട്ടുംതന്നെ രസിച്ചില്ല. സുശീലയുടെ അമ്മ പണിക്കരെ സ്വന്തപുത്രനെപ്പോലെ സ്നേഹിച്ചുവരുന്നതു കണ്ടുകണ്ടു നായൎക്കു മനസ്സിന്നു ചൂടുപിടിച്ചുതുടങ്ങി. അദ്ദേഹത്തിൻെറ വരവിന്നുശേഷം സുശീലയ്ക്കു തന്നോടുള്ള പെരുമാററത്തിന്നു വലിയ വ്യത്യാസം വന്നുവെന്നു തീൎച്ചപ്പെട്ടപ്പോൾ പണിക്കരെ കുടുക്കിൽപ്പെടുത്തുവാനുള്ള ഉപായങ്ങൾ ഓരോന്നായി കണ്ടുപിടിച്ചു. ഇക്കാലത്തു ഒരുദിവസം സന്ധ്യയ്ക്കു പണിക്കർ എന്തോ കാരണവശാൽ അവിടെനിന്നു മൂന്നു നാഴികയകലെയുള്ള ഒരു വീട്ടിലേയ്ക്കു പുറപ്പെട്ടു. ആ യാത്രയിൽനിന്നു മടങ്ങിവന്നില്ല. വഴിക്കുവെച്ചു നായരുടെ ഭൃത്യന്മാർ അദ്ദേഹത്തെ പിടികൂടുകയും, ബലാൽ പിടിച്ചുകെട്ടി മുമ്പു പ്രസ്താവിച്ച സ്വകാൎയ്യമുറിയിലുള്ള കൂട്ടിനകത്തു കൊണ്ടിടുകയും ചെയ്തു. പണിക്കരുടെ വൎത്തമാനങ്ങൾ ഇന്നതാണെന്നാൎക്കും യാതൊരറിവുമില്ല. മററുള്ളവരെപ്പോലെത്തന്നെ നായരും ഈ കാൎയ്യത്തിൽ വളരെ അത്ഭുതം നടിക്കുകയും, വേണ്ടുന്ന അന്വേഷണങ്ങൾ നടത്തുവാനുള്ള ഒരുക്കങ്ങൾ ചെയ്കയുമുണ്ടായി. പതിനൊന്നു മാസത്തോളം സുശീലയെ തൻെറ അഭിലാഷം ഒന്നുംതന്നെ അറിയിച്ചില്ല. അതിന്നു ശേഷം ഒരു ദിവസം ധൈൎയ്യപ്പെട്ടു കാൎയ്യം അറിയിച്ചപ്പോൾ 'ഞാൻ മനസ്സുകൊണ്ട് അദ്ദേഹത്തെ വിരിച്ചുകഴിഞ്ഞിരിക്കുന്നു. അദ്ദേഹം മരിച്ചിട്ടില്ല എന്നാണ് എൻെറ ബോദ്ധ്യം. എന്നു അദ്ദേഹം ത്യജിച്ചുവെന്നു പറയുന്നതു ഞാൻ കേൾക്കുന്നതുവരെ എന്നോടുള്ള കാൎയ്യത്തെപ്പററി യാതൊന്നും പറയേണ്ട' എന്നാണു മറുവടി പറഞ്ഞത്. ഇതാണു നായർ പ്രസ്താവിച്ച കരാറ്.

III

പണിക്കരുമായുണ്ടായ സംഭാഷണത്തിന്നു ശേഷം പിറെറ ന്നാൾ ഉച്ചയ്ക്കു നായർ സുശീലയുടെ വീട്ടിലെത്തി. ഒരു ഭൂമിയുടെ കാര്യത്തെപ്പററി സംസാരിപ്പാൻ വന്നതാണെന്നാണു നായർ നടിച്ചത്. അപ്പോൾ—

സുശീല— 'അമ്മയ്ക്കു ദേഹത്തിന്നു നല്ല സുഖമില്ല. ഉറങ്ങുകയാണ്. ഞാൻ വിവരം അമ്മയോടു പറഞ്ഞുകൊള്ളാം' എന്നു മറുവടി പറഞ്ഞു.

നായർ— എന്നാൽ ഞാൻ പിന്നെ ഒരിക്കൽ വരാം. എന്താ കണ്ണുകൾ തുടുത്തിരിക്കുന്നത്. ഇനിയും പണിക്കരെ മറക്കുവാനായിട്ടില്ലേ?

സു— അദ്ദേഹത്തെപ്പററി മരണംവരെ ആലോചിപ്പാനാണു ഞാൻ തീർച്ചയാക്കീട്ടുള്ളത്.

നാ— അതു കുറെ സാഹസമല്ലേ? മരിച്ചുപോയ ഒരാളെപ്പററി എത്ര കാലമാണു വിചാരിച്ചു മനസ്സ് ഉണ്ണിപ്പിക്കുക.

സു— മരിച്ചുവെന്ന് എനിക്ക് ഇനിയും ബോദ്ധ്യംവന്നിട്ടില്ല.

നാ—എന്നാൽ ആ ബോദ്ധ്യം ശരിയാണ്. പണിക്കർ മരിച്ചിട്ടില്ല. പക്ഷേ—

ഇത്രയും പറഞ്ഞുതീർന്നപ്പോഴയ്ക്കും ആ സാധുയുവതി തേൾ കുത്തിയപോലെ ഒന്നു ഞെട്ടി. 'മരിച്ചിട്ടില്ലേ? എന്താണു തീർച്ച? എവിടേയാണ്? കണ്ടുവോ?' എന്നു തുടങ്ങി നൂറു ചോദ്യം തുടരെ ത്തുടരെ ചോദിച്ചു.

നായർ— ഇത്രയധികം ചോദ്യങ്ങൾക്ക്- എങ്ങിനെയാണു മറുവടി പറയേണ്ടത്. പണിക്കർ മരിച്ചിട്ടില്ല. വേണമെങ്കിൽ കാണുകയും ചെയ്യാം. പക്ഷേ അതിന്നുമുമ്പ് എന്റെ അപേക്ഷയെപ്പററി തീർച്ചമറുവടി പറയണം.

സു— എന്തിനാണ് എന്നെ ഇങ്ങിനെ വ്യസനിപ്പിക്കുന്നത്? ഈ ഒരു കാര്യമൊഴികെ മററെന്തുതന്നെയായാലും ഞാൻ സമ്മതിക്കാം. അദ്ദേഹം സ്വന്തമനസ്സാലെ എന്നെ കൈവെടിഞ്ഞല്ലാ

തെ ഞാൻ വിവാഹകാൎയ്യത്തെപ്പറ്റി ആലോചിക്കുകൂടി ചെയ്യുന്നതല്ല.

നാ — ആട്ടേ. പണിക്കർ ത്യജിച്ചാൽ വിരോധമില്ലല്ലോ. അത് എളുപ്പത്തിൽ കഴിയുന്നതാണ്. അയാൾ എന്റെ അറിവിൽപ്പെട്ട ഒരു സ്ഥലത്തുണ്ട്. വേണമെങ്കിൽ ഇന്നുരാത്രിതന്നെ കാണാം.

സു — രാത്രി എങ്ങിനെയാണ് അമ്മ പുറമേ വരുന്നത്?

നാ — അമ്മ വരേണമെന്നില്ല. സുശീല കുന്നിൻചെരിവിൽ നാലുകെട്ടിൽ വന്നാൽ മതി. ഞാൻ എരേച്ചനെ അയയ്ക്കാം. അമ്മ അറിഞ്ഞാൽ സമ്മതിക്കില്ല. ഇന്നു വരാത്തപക്ഷം പിന്നെ കാണ്മാൻ സാധിക്കുമോ എന്നു സംശയമാണ്.

സു — രാത്രിസമയത്തു തനിയെ നാലുകെട്ടിലേയ്ക്കു വരുന്നതു തീരെ അസാദ്ധ്യമായ ഒരു കാൎയ്യമാണ്.

നാ — എന്നാൽ വേണ്ട. ഞാൻ നിൎബ്ബന്ധിക്കുന്നില്ല. എന്റെ ഇഷ്ടത്തിന്നല്ലല്ലോ.

സു — ഈ വൎത്തമാനം സത്യമാണെന്നു എങ്ങിനെയാണു ഞാൻ തീൎച്ചയാക്കേണ്ടത്? ഒരു സമയം ഇതൊരു വെറും കഥ —

നാ — ഈ അടയാളംകൊണ്ടു തീൎച്ചപ്പെടുത്തരുതേ? എന്നു ചോദിച്ചു പണിക്കരുടെ മോതിരവിരലിൽ കിടന്നിരുന്ന ഒരു വൈരമോതിരം എടുത്തു കാണിച്ചുകൊടുത്തു.

സു — ആട്ടെ. ഞാൻ വരാം. ദൈവം സൎവ്വശക്തനാണല്ലോ.

നായർ യാത്രപറഞ്ഞു പോയി.

## IV

അന്നു സന്ധ്യമയങ്ങിയശേഷം നായർ കൂട്ടിലിട്ട സിംഹക്കുട്ടിയെപ്പോലെ മാളികമുകളിൽ തെക്കുവടക്കു നടന്നുതുടങ്ങി. ഓരോ നിമിഷവും ആ ദുഷ്ടന്ന് ഓരോ യുഗംപോലെതോന്നി. കുറെനേരം ഇങ്ങിനെയു കഴിച്ചുകൂട്ടിയതിനുശേഷം തന്റെ ശയനമുറിയിൽ പോയി ഗൂഢവാതിൽ തുറന്നു. 'പണിക്കരേ! രണ്ടു നാഴികയ്ക്കുള്ളിൽ സുശീലയേക്കാണാം.' എന്നു പറഞ്ഞു.

പണിക്കർ — നിന്റെ ഈ നരകക്കുഴിയിൽ സുശീല വരില്ല എന്ന് എനിക്കറിഞ്ഞുകൂടേ?

നാ— എന്നാൽ കാണാം. സുശീലയുടെ മുമ്പിൽവെച്ച 'ഞാൻ സുശീലയേ മനസ്സുകൊണ്ടു ത്യജിച്ചിരിക്കുന്നു' എന്നു പറയുവാൻ മറക്കരുത്.

പ— മനസ്സില്ലെങ്കിലോ?

നാ— മനസ്സില്ലേ? അങ്ങിനെ വരില്ല. ജീവപൎയ്യന്തം ഈ കൂട്ടിൽ ഇരുട്ടത്തു താമസവും, ആഴ്ചയിൽ ഒരാഹാരവും കൊണ്ടു തൃപ്തിപ്പെടാമെങ്കിൽ പറയേണമെന്നില്ല. നീ ഞാൻ പറഞ്ഞപ്രകാരം ചെയ്യാത്തപക്ഷം നിന്നെ ഞാൻ എതെല്ലാംവിധത്തിൽ ദ്രോഹിക്കുമെന്നു പറയുവാൻ വയ്യ. നീ എന്തിനാണ് ഈ വിധം കപട സന്ന്യാസിവേഷം കെട്ടുന്നത്. നിന്നെ എന്റെ ഭൃത്യന്മാർ പിടികൂടിയ സമയത്തു നീ ഒരു നീചപ്പെണ്ണുമായി ശൃംഗാരിച്ചുകൊണ്ടിരിക്കുകയായിരുന്നില്ലേ? ആ പെണ്ണിന്റെ അച്ഛൻ എന്റെ ഭൃത്യന്മാരിൽ ഒരുത്തനാണ്. ഇത്ര ചപലനായ നീ എന്തിനാണ് ആ കുട്ടിയെ ഇങ്ങിനെ വ്യസനിപ്പിക്കുന്നത്?

പ— ശിവ!ശിവ!! ഈ മഹാപാപങ്ങൾക്കു പുറമെ ഇപ്രകാരമുള്ള പൊളിയും വേണോ? എതു പെണ്ണായിട്ടായിരുന്നു ഞാൻ സംസാരിച്ചിരുന്നത്. ഈ കഥ തീരേ പൊളിയാണെന്ന് അന്വേഷിച്ചാലറിയാവുന്നതാണല്ലോ.

നാ— അന്വേഷിച്ചാൽ അതു ശരിയാണെന്നറിയാം. എന്റെ ശാസനപ്രകാരം ചെയ്വാൻ സന്നദ്ധരായി വളരേപ്പേരുണ്ടെന്നു മറന്നുപോയോ. ഇങ്ങിനെ ഒരു സംഭവം നടന്നുവെന്നു ഞാൻ ആറാളുകളെക്കൊണ്ടു പറയിപ്പിച്ചു സുശീലക്കു ബോദ്ധ്യമാക്കിക്കൊടുക്കാം. എന്തിനാണു വെറുതെ എന്നോടെതിൎക്കുവാൻ വരുന്നത്. ഇന്നുരാത്രി ഞാൻ പറഞ്ഞപ്രകാരം ചെയ്താൽ നാളെ രാവിലെ സ്വാതന്ത്ര്യം കിട്ടും. ഇല്ലാത്തപക്ഷം ഈ നിലയിലും കഷ്ടമായി ജീവിതം കഴിക്കേണ്ടിവരും. അപകടം ഒന്നും കാട്ടേണ്ട'—എന്നു ദേഷ്യത്തോടെ പറഞ്ഞു നായർ വാതിലടച്ചുപോയി.

ഒരു നാഴികക്കുള്ളിൽ എരേച്ചനും സുശീലയും വന്നെത്തി. 'ബഹു ധൈൎയ്യം. ഇങ്ങോട്ടു വരുമെന്നു ഞാൻ കരുതിയിരുന്നില്ല. ഇരിക്കു. എടാ! മുറുക്കാൻ കൊണ്ടുവാ' എന്നു പറഞ്ഞു നായർ ഒരു വി

രാളി പുൽപായ എടുത്തിട്ടു. 'എനിക്ക് ഇരിക്കേണ്ട. മുറുക്കാനും വേണ്ട. ഞാൻ വന്ന കാര്യം സാധിച്ചാൽ മതി' എന്നു സുശീല പറഞ്ഞു.

നാ— എന്താണ് ഇത്ര ധൃതി. ഞാൻ ചതിയനൊന്നുമല്ല. പണിക്കർ ഈ വീട്ടിനകത്തുണ്ട്. ഉടനേക്കാണാം. അതിന്നുമുമ്പു എനിക്കു രണ്ടുവാക്കു പറയാനുണ്ട്. ഈ 11 മാസമായി ശങ്കരപ്പണിക്കർ എൻെറ തടവുകാരനാണ്. ഈ പ്രവൃത്തി കുറെ സാഹസമാണെന്നു തോന്നുമായിരിക്കാം. പക്ഷേ അതിൻെറ സത്യസ്ഥിതിയറിഞ്ഞാൽ ആ വിചാരം മാറും. സുശീലയുമായി വലിയ സ്നേഹമാണെന്നു നിങ്ങളെയെല്ലാവരേയും തെററിദ്ധരിപ്പിക്കുകയായിരുന്നു അയാൾ. അയാളെ കാണാതെയായ ദിവസം എൻെറ ഭൃത്യരിൽ ഒരുവൻെറ മകളുമായി അവൻ സൈ്വരസല്ലാപം ചെയ്തുകൊണ്ടിരിക്കുമ്പോഴാണ് അവനെ ഞാൻ കണ്ടെത്തിയത്. ഇത്ര വങ്കനായ ഒരു ചെക്കൻ സുശീലയുടെ ഭർത്താവായാൽ എത്രയോ സുഖമനുഭവിച്ചിരിക്കേണ്ട സുശീലയുടെ ജന്മം തീരേ വ്യസനകരമാവുമെന്ന ബോദ്ധ്യം എനിക്കു നല്ലവണ്ണമുണ്ടായി. അതുകൊണ്ടാണ് അവനെ ഞാൻ ബന്ധവസ്സിൽ വെച്ചത്. കാലം ചെല്ലുന്തോറും വിചാരം കുറഞ്ഞുവരുമെന്നു വിചാരിച്ചാണ് ഇതുവരെ ഞാൻ ഈ വിവരം പറയാഞ്ഞത്. ഈ കുററം അവൻതന്നെ സമ്മതിക്കും'— എന്നുപറഞ്ഞു നായർ മടിയിൽനിന്നുതാക്കോലെടുത്തു സ്വകാര്യമുറി തുറന്നു. പണിക്കർ അഴികൾക്കു പിന്നിൽ വന്നുനിന്നു.

സുശീല— ഇതാരാണ്?

നായർ— ഇതാണു പണ്ടത്തെ ശങ്കരപ്പണിക്കർ.

സു— ഇതദ്ദേഹമല്ല. ഇതിലെന്തോ ഒരു ചതിയുണ്ട്.

പണിക്കർ— അതേ സുശീലേ! ഞാൻതന്നെയാണ് ആ മഹാപാപി.

സു— അയ്യോ കഷ്ടം! ഈ നിലയിലാക്കിയതു നിങ്ങളല്ലേ. എന്തു കഠിനകൃത്യമാണ്!

നായർ—സുശീലയുടെ ഗുണത്തിന്നു വേണ്ടിയല്ലേ. കുററം അവൻ സമ്മതിക്കും.

പണി— ഞാൻ യാതൊരു കുററവും ചെയ്തിട്ടില്ല. സുശീലേ! ആ ദു ഷ്ടൻ പറഞ്ഞിരിക്കാവുന്ന കഥകൾ എല്ലാം അസത്യമാണ്. അ വൻ എന്നെ ഭീഷണിപ്പെടുത്തിയതാണ്. അതു വിശ്വസി ക്കരുതേ!

സു— ഇദ്ദേഹത്തെ ഈ നിമിഷത്തിൽ പുറത്തു വിടണം. ഇല്ലെങ്കിൽ ഈ വിവരം ഞാൻ നാടെല്ലാം പരത്തും. ഞാൻ അദ്ദേഹത്തെ ഇവിടെക്കണ്ടുവെന്ന് എല്ലാവരോടും പറയും.

നായർ— (ചിരിച്ചുകൊണ്ടു)—രാത്രിസമയത്തു തന്നെ ഇവിടെ വന്ന പ്പോൾ ഇവനെക്കണ്ടു എന്നല്ലേ പറയേണ്ടത്! ഓ. പറയാം. വിരോധമില്ല. അങ്ങിനെ ധൈര്യം പ്രവൎത്തിക്കുന്നതിന്നു മുമ്പ് എനിക്കു കുറച്ചൊന്നു പറയുവാനുണ്ട്. സുശീല എന്തുതന്നെ പ റഞ്ഞാലും എനിക്കു വിരോധമില്ല. പണിക്കരെ വിട്ടയയ്ക്കേണമെ ങ്കിൽ ഞാൻ സുശീലയുടെ ഭൎത്താവായിക്കഴിയണം. അതിന്നു മു മ്പിൽ എത്ര പ്രയത്നിച്ചാലും പണിക്കർ പുറത്തു വരില്ല. ഞാൻ ഈ കാൎയ്യം പ്രവൎത്തിച്ചതുകൊണ്ടുണ്ടാവാനുള്ള എല്ലാ ഭവിഷ്യത്തു കളും ഞാൻ സഹിച്ചുകൊള്ളാം. പത്തുമിനിട്ടു സമയം തരാം. അ തിലിടയ്ക്കു നിങ്ങൾ വേണ്ടതുതീൎച്ചയാക്കിക്കൊള്ളുവിൻ. ഒരുകൊല്ലമാ യി ഞാൻ അനുഭവിക്കുന്ന സങ്കടത്തിന്നു ഇന്നു യാതൊരു ശമന വും കിട്ടാത്തപക്ഷം പണിക്കരുടെ ശിരസ്സും, ദേഹവും നാളെ പ്ര ഭാതത്തിന്നു മുമ്പു വേർപെടുന്നതാണ്. നല്ലവണ്ണം ആലോചിച്ചു തീൎച്ചയാക്കാം—എന്നു ഗൌരവത്തിൽ പറഞ്ഞു നായർ പുറത്തു പോയി. അല്പസമയത്തിനാണെങ്കിലും ആ മനുഷ്യൻ പോയ പ്പോൾ ഇരുവൎക്കും വലിയ സമാധാനമായി. എന്താണു വേണ്ട തെന്നറിയാതെ ഇരുവരും കുറച്ചുനേരം മുഖത്തോടുമുഖം നോക്കി നിന്നു. ഒടുവിൽ—

സുശീല— ഈ അഴികളുടെ വാതിൽ തുറപ്പാൻ വല്ല വിദ്യയുമുണ്ടോ?

പ— തീരെയില്ല, താക്കോൽ ആ പാപിയുടെ മടിയിലാണ്. ആ കാൎയ്യത്തെപ്പററി ആലോചിച്ചിട്ടു ഫലമില്ല. ഈ രാത്രിസമയത്തു തനിയേ ഇങ്ങോട്ടുവന്നതെന്തിനാണ്. ഇതിന്നെങ്ങിനെ ധൈര്യം വന്നു. ആ ദുഷ്ടനു എന്തുതന്നെ പ്രവൎത്തിപ്പാനും മടിയില്ലല്ലോ.

5 *

സു—ഈ കുപ്പിയിലെന്താണെന്നു നോക്കുക. എൻെറ മാനം രക്ഷി പ്പാൻ അതു മതി. ഇതു നിറച്ചും പാഷാണമാണ്. ഞാൻ മു ത്തു കരുതിയെടുത്തതാണ്.

പ—എന്താ അതു! പാഷാണമൊ? അത് ആ കിണ്ടിയിൽ ഒഴിക്ക ക്ഷണം—അവൻ ഇപ്പോൾ എത്തും. അവനോടു എന്നെ പു മേ വിട്ടാൽ വിവാഹം ചെയ്യാമെന്നു പറയൂ. ശേഷമെല്ലാം ഞാൻ ആവാം.

സുശീല പണിക്കർ കാണിച്ചുകൊടുത്ത കിണ്ടിയിൽ തൻെറ കൈവശമുണ്ടായിരുന്ന പാഷാണം ഒഴിച്ചു. ഉടനേതന്നെ നാ യർ മടങ്ങി എത്തി.

നാ—എന്താണു തീച്ചയാക്കിയത്?

പ—എന്നെ പുറത്തേക്കു വിടുമെന്നു തീച്ച പറയുന്നപക്ഷം ഞാൻ നിങ്ങൾ പറഞ്ഞപോലെ ചെയ്യാം. എനിക്കു കുറച്ചു വെള്ളം ക ടിക്കാൻ തരണം. ഇല്ലെങ്കിൽ ഞാൻ ഇപ്പോൾ മരിക്കും.

നായർ ആ കിണ്ടി എടുത്തു കൊണ്ടുവന്നു പണിക്കക്കു നീട്ടി ക്കാണിച്ചു.

പ—ആ കിണ്ടിയിലല്ലേ നിങ്ങൾ നേരത്തെ എന്തോ ഒഴിച്ചത്? അ തു വല്ല വിഷവുമല്ലെന്നു എങ്ങിനെയാണു തീച്ചപ്പെടുത്തേണ്ടത്. എൻെറ സമ്മതം വാങ്ങി ഒടുവിൽ എന്നെ കൊല്ലേണമെന്നാ ണൊ മോഹം? എനിക്കു ആ വെള്ളം വേണ്ട.

നായർ—പണിക്കക്കു തലക്കുഴപ്പം കയറിയോ? ഈ വെള്ളത്തിൽ പാ ഷാണവും വിഷവുമൊന്നുമില്ല. എനിക്കു കുടിപ്പാൻ എരേച്ചൻ കൊണ്ടുവെച്ചതാണ്.

സു—അതേ ഒന്നു ആദ്യം കുടിച്ചു കാണിക്കുക. എന്നാൽ വെറുതെ യുള്ള അജ്ഞാനം തീരും.

നാ—എന്നാൽ സുശീല പറയുംപോലെതന്നെ—എന്നുപറഞ്ഞു കുറേ വെള്ളം കുടിച്ചു. "ശവി—ചുക്കുവെള്ളത്തിൽ, കരിങ്ങാലി കുറെ അധികം ചേത്തു." എന്നു കുട്ടിപ്പട്ടരെ ശപിച്ചു കിണ്ടി പണിക്ക ക്കു കൊടുത്തു. പണിക്കർ അതു വാങ്ങി കുടിക്കുന്ന ഭാവം നടിച്ചു.

നാ—എന്താ സുശീലയുടെ തീപ്പ്?

സ — ആദ്യം അദ്ദേഹത്തെ പുറത്തു വിട്ടു.

ഇതു തീച്ചപ്പെടുത്തിയതിന്നു ശേഷം നായക്കു ക്രമേണ അസ്വാസ്ഥ്യം വദ്ധിച്ചുവന്നു. കടുവിൽ വയററിൽ വേദന സഹിക്കവയ്യ എന്നു പറഞ്ഞു കിടക്കയിൽ പോയി കമിഴ്ന്നു കുറച്ചുനേരം നിശ്ശബ്ദമായി കിടന്നു. പണിക്കർ അല്പം കഴിഞ്ഞശേഷം വിളിച്ചു നോക്കി. 'അയ്യോ വയററിൽ വലിയവേദന, തലചുററുന്നു' എന്നു പുലമ്പി ആ തടിയൻ കിടക്കയിൽ കിടന്നുതല്ലുവാൻ തുടങ്ങി. അതിലിടയ്ക്കു താക്കോൽ താഴത്തു വീണു. സുശീല അതെടുത്തു പണിക്കരുടെ കയ്യിൽ കൊടുത്തു. അഞ്ചുമിനിട്ടുനേരം ഇരുട്ടത്തു തപ്പിപ്പിടിച്ചു പണിക്കർ വാതിൽ തുറന്നു പുറത്തു കടന്നപ്പോൾ 11 മാസമായി നടക്കാത്തതുകൊണ്ടു കുറച്ചുനേരം അങ്ങോട്ടുമിങ്ങോട്ടും ആടി. കടുവിൽ നായരെ പിടിച്ചുവലിച്ചു കൂട്ടിലാക്കി. 'എരേച്ചാ' എന്നുച്ചത്തിൽ വിളിച്ചു. ഉറക്കം തൂങ്ങിക്കൊണ്ടു അവനും എത്തി. നീയും യജമാനന്റെ കൂടെ പോ എന്നു പറഞ്ഞു അവനേയും കൂട്ടിനകത്തേക്കു തള്ളി. '11 മാസമായി ഞാനനുഭവിച്ച ദുഃഖം നിങ്ങൾ എന്നെന്നേക്കും അനുഭവിച്ചുകൊള്ളുവിൻ' എന്നു പറഞ്ഞു പണിക്കർ വാതിലടച്ചു ഗൂഢക്കോണിയിറങ്ങി സുശീലയോടുകൂടി പോയി. ഒരു കൊല്ലം മുഴുവനും മുറയിട്ടാൽ കൂടി അവക്കു സഹായം കിട്ടില്ല എന്നായിരുന്നു പണിക്കരുടെ ശാന്തവാക്ക്.

കഴിഞ്ഞ കൊല്ലം വൃശ്ചികമാസത്തിൽ പാതിരിക്കുന്നു ബങ്കളാവു പൊളിച്ചു പണിയിക്കുമ്പോൾ കണ്ട രണ്ടു അസ്ഥികൂടങ്ങൾ ആരുടെയാണെന്നു ഇപ്പോൾ തീച്ചപ്പെട്ടുവല്ലോ.

എ. പി.

---

# ഒരെഴുത്ത്

---

പരേതനായ വി. സി. ബാലകൃഷ്ണപ്പണിക്കർ 'മലബാറി' പത്രാധിപരായിരുന്ന കാലത്ത് (ദ്വി: പ്രാസവാദകാലത്ത്) എന്തൊ

കാരണവശാൽ, കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സു കൊണ്ടു വാങ്ങിയിരുന്ന പത്രം മടക്കി അയയ്ക്കയുണ്ടായി. അന്നു പണിക്കർ തിരുമനസ്സിലെക്ക് ശ്ലോകത്തിൽ ഒരെഴുത്തയച്ചത് താഴെ ചേൎക്കുന്നു:—

മൂന്നാണങ്ങുള്ളപണ്ടേദയിതകളവരിൽസ്വസ്ഥയായേകകഷ്ടം,
പിന്നീടുള്ളോൾപുകൾപ്പെണ്ണവളപരപുരാന്തങ്ങളിൽച്ചുററിടുന്നു,
ഭാഷായോഷിത്തുപെററിപ്രജകൾവളരെയായങ്ങനൎത്ഥത്തിലായി *
വാൎദ്ധക്യംകൊണ്ടവററിൽച്ചിലതിനുചിലവേകാനുമാകാതെയായേ

ഒരു സഹൃദയൻ.

—ഃഃ—

# സാഹിത്യശകലങ്ങൾ.

ഭാഷയിൽ കൎമ്മണിപ്രയോഗം കൃത്രിമമാണെന്നു പരേതനായ പ്രൊഫസർ രാജരാജവൎമ്മ തമ്പുരാനവർകൾ അഭിപ്രായപ്പെട്ടിട്ടുണ്ടല്ലൊ. എന്നാൽ ശ്രീമാൻ ഉള്ളൂർ പരമേശ്വരയ്യരവർകൾ ഇതിനോടു യോജിക്കുന്നില്ല. "ഭാഷാകവിതയിൽ പണ്ടു കൎമ്മണിപ്രയോഗമേ നടപ്പില്ലായിരുന്നു എന്നു പറയുന്നതു ശരിയല്ല" എന്നും, "കൊടിയനിശാചരനാലേയമരിൽ കൊല്ലപ്പെട്ട ജടായുവിനെപ്പോൽ" എന്നു കണ്ണശ്ശപ്പണിക്കർ പാടീട്ടുണ്ടെന്നും ആണ് അയ്യരവർകൾ പറയുന്നത്.

* * * * *

കേരളീയപണ്ഡിതന്മാരുടെ കൃതിയായി അനേകം ഗ്രന്ഥങ്ങൾ ഇന്നും കണ്ടുകിട്ടാതെ ഓരൊ ഗ്രന്ഥപ്പുരകളിൽ കിടപ്പുണ്ടെന്ന് അടുത്ത കാലത്തെ പരിശോധനകൊണ്ടു തെളിഞ്ഞിട്ടുണ്ട്. ഇവയിൽ ഒരു വലിയ പങ്കു സാഹിത്യഗ്രന്ഥങ്ങളുടെ വ്യാഖ്യാനങ്ങളാണ്. നാരായണഭട്ടന്റെ വക കുമാരസംഭവത്തിന്നും മററുമുള്ള വിവരണവ്യാഖ്യാനവും, പൂൎണ്ണസരസ്വതി എന്നു പ്രസിദ്ധനായ ഒരാളുണ്ടാക്കിയ

* അനൎത്ഥത്തിലായി = കഷ്ടത്തിലായി എന്നും, ശബ്ദത്തിലായി (അൎത്ഥത്തിലല്ല) എന്നും രണ്ടൎത്ഥം.

ഷിദ്യുല്ലത (മേഘസന്ദേശവ്യാഖ്യാനം) യും ഇപ്പോൾ പ്രസിദ്ധമാണ ല്ലോ. ഉത്തരരാമചരിതനാടകത്തിന്ന് ഉത്തമമായ ഒരു വ്യാഖ്യാനം ഇന്നും അച്ചടിക്കാതെ കിടപ്പുണ്ട്. ഇത്, ആഴ്‌വാഞ്ചേരി തമ്പ്രാക്കളുടെ കല്പനപ്രകാരം നാരായണഭട്ടൻ എന്ന ഒരു പണ്ഡിതൻ ഉണ്ടാക്കിയതാണെന്നു കാണുന്നു. 'ഭവഭൂതിഭാരതി'യുടെ രസം മുഴുവൻ അനുഭവിക്കേണമെങ്കിൽ ഈ വ്യാഖ്യാനം വായിക്കേണ്ടതാണ്. ശുദ്ധമായ പാഠമനുസരിച്ചിട്ടുള്ള ഈ വ്യാഖ്യാനം കേരളീയക്ക് അഭിമാനജനകമായ ഒരു ഗ്രന്ഥമാണ്.

* * * *

ഇക്കാലത്തു സംസ്കൃതഭാഷയ്ക്കു സർവ്വസാധാരണമായി ഉപയോഗിച്ചുവരുന്നതും അധികം പ്രചാരത്തിലിരിക്കുന്നതും ആയ നാഗരാക്ഷരത്തെപ്പററി ഒരു പണ്ഡിതൻ ഇങ്ങിനെ പറയുന്നു:—"സംസ്കൃതം എഴുതുന്നതിന്നു തെക്കേ ഇന്ത്യയിൽ സർവ്വത്രം ഉപയോഗിക്കുന്നതായ ഒരു ലിപി ഇല്ലെന്നു തീർച്ചയാണ്. വടക്കേ ഇന്ത്യയിൽ "ഹിന്ദുസ്ഥാനി' ഒഴിയെ എല്ലാ ദേശഭാഷകളും, സംസ്കൃതഭാഷയും എഴുതുവാൻ നാഗരമോ അതിൻെറ രൂപാന്തരമായ അക്ഷരമോ ആണു സർവ്വസാധാരണമായി സ്വീകരിച്ചുവരുന്നത്. ഹിന്ദി, മാറാത്തി മുതലായ ഭാഷകളിൽ നാഗരലിപിയെ രൂപഭേദം കൂടാതെതന്നെ ഉപയോഗിക്കുന്നു. ഗുജറാത്തിക്കാർ നാഗരാക്ഷരത്തിന്ന് ഒരു ശിരോരേഖ കൊടുത്ത് അതിനെ സ്വന്തമാണെന്നഭിമാനിച്ചുവരുന്നു. ബങ്കാളി അക്ഷരവും ചിലദിക്കിൽ തടിച്ചും, ചിലേടത്തു ചടച്ചും, വളഞ്ഞും വളയാതെയും വിലങ്ങത്തിലുമായി കാഴ്ചയിൽത്തന്നെ നാഗരലിപിയുടെ രൂപാന്തരമായിട്ടാണിരിക്കുന്നത്. ഉൽക്കലലിപിയും നാഗരത്തിൻെറതന്നെ ഒരു വേഷഭേദമാണ്. ഇങ്ങിനെ വടക്കേ ഇന്ത്യയിൽ എല്ലാടവും വ്യാപിച്ചിട്ടുള്ള ഈ അക്ഷരത്തിന്നു തെക്കേ ഇന്ത്യയിലും നല്ല പ്രചാരമുണ്ട്. ദക്ഷിണദേശക്കാർ സ്വന്തം അക്ഷരമാലയെ മറന്ന് ഈ വടക്കൻ ലിപിയെ ഒരതിഥിയുടെ നിലയിൽ പൂജിച്ചു തങ്ങളുടെ ദാക്ഷിണ്യം കാണിക്കുന്നു. ആര്യന്മാർ വടക്കേ ഇന്ത്യയിൽനിന്നു തെക്കേ ഖണ്ഡത്തിലേയ്ക്കു വന്നപ്പോൾ പരിചയാധിക്യം നിമിത്തം ഈ അക്ഷരത്തെ ഇങ്ങോട്ടു കൊണ്ടുവന്നതാണെ

ന്നു ചരിത്രജ്ഞന്മാർ പറയുന്നു. അതെങ്ങിനെയായാലും, ഈ നാഗരലിപിയാണു പണ്ടു സംസ്കൃതഭാഷയ്ക്കു ഉപയോഗിച്ചിരുന്നതു്. അതിനാലാണു സംസ്കൃതത്തെ 'ദേവഭാഷ' എന്നു പറയുന്നതുപോലെ ലിപിയെ ദേവനാഗരം എന്നുകൂടി പറയുന്നതു്. 'സംസ്കൃതം' എന്ന ശബ്ദം ആ ഭാഷയുടെ സംസ്കാരത്തെ കാണിക്കുന്നതുപോലെ 'നാഗരം' എന്ന ശബ്ദം ആ അക്ഷരത്തിന്റെയും പരിഷ്കാരത്തെ തെളിയിക്കുന്നു. എന്തിനധികം പറയുന്നു? സൎക്കാരിൽനിന്നുകൂടി അംഗീകരിച്ചിട്ടുള്ള ഈ അക്ഷരം എല്ലാ ദിക്കിലും ഇപ്പോൾ പ്രചാരത്തിലിരിക്കുന്നു. അതുകൊണ്ടുതന്നെയാണു്, ഇന്ത്യയിൽ പരക്കെ ഒരേ ഒരക്ഷരമാല ഉപയോഗിക്കേണമെന്നു വാദിക്കുന്ന സംഘക്കാർ കൂടി നാഗരാക്ഷരത്തെ പ്രചാരപ്പെടുത്തുവാൻ ശ്രമിച്ചുവരുന്നതു്."

---

# ഞങ്ങളുടെ വായനശാല.

കാകാൻ. "ഒരു രാജ്യത്തും ഒരാളും ഒരിക്കലും കാണാത്ത അരയന്നത്തെപ്പറ്റി ഒരു വാക്കെങ്കിലും ഇല്ലാത്ത കവിത മലയാളഭാഷയിൽ ഉണ്ടെന്നു തോന്നുന്നില്ല." "സൎവ്വസാധാരണയായി സൎവ്വദിക്കിലും കാണുന്ന കാകനെപ്പറ്റി" ആരും അധികം പറയുന്നുമില്ല. ഇങ്ങിനെ നമ്മുടെ കവികൾക്കു പിണയുന്ന അബദ്ധം കണ്ടുപിടിച്ചു്, കാകന്റെ സ്വഭാവത്തിലുള്ള ഗുണദോഷങ്ങളെ ഫലിതമയമായി വൎണ്ണിച്ചുകൊണ്ടു്, മിസ്റ്റർ മൂൎക്കോത്തു കുമാരൻ ഒരു ചെറുപുസ്തകം എഴുതിയിരിക്കുന്നതിൽ സഹൃദയന്മാൎക്കു പരക്കെ സന്തോഷമുണ്ടാകാതിരിക്കയില്ല. പോരെങ്കിൽ "നമ്മുടെ വായസിയമ്മയ്ക്കു" ഇതു് അനശ്വരമായ ഒരു കീൎത്തിയുണ്ടായി.

കാകനു കൊടുത്തിട്ടുള്ള 'പ്രശംസാപത്രം' വളരെ നന്നായിട്ടുണ്ടു്. കവികൾ കാകനെ കളിയാക്കിപ്പറഞ്ഞിട്ടുള്ളതു വലിയ കുറ്റമായിരിക്കുന്നു. "സ്ത്രീകൾക്കശിക്ഷിതപടുത്വം" എന്നു സാക്ഷാൽ കാളിദാസർ പറഞ്ഞതു് ഇരിക്കട്ടെ. അതിൽ പരമാൎത്ഥമല്ലാതെ ഒന്നും ഇല്ലല്ലോ. ആ അഹങ്കാരിയായ ശ്രീഹൎഷൻ കല്പിച്ചുകൂട്ടി കാ

കനെ കളിയാക്കീട്ടുണ്ട്. കാക്കയും കയിലും കൂടി വ്യാകരണം പഠിക്കുവാൻ തുടങ്ങി പോലും! "ത്വഹ്യോസ്താതങ്..." എന്ന സൂത്രം ഇരുവരും പഠിച്ചു. പുലർകാലെ ഉണൎന്നുരുവിടുവാൻ തുടങ്ങുമ്പോൾ 'താതങ്ങി'ന്റെ സ്ഥാനികളെ കാക്ക മറന്നുപോയിരിക്കുന്നു. കാക്ക കുയിലിനോടു ചോദിച്ചു. അതാണു 'കാ,കാ' എന്നതിന്റെ അൎത്ഥം. എന്നിട്ടു കുയിൽ പറഞ്ഞുകൊടുക്കുകയാണത്രേ "തുഹീ,തുഹീ" എന്ന്. കവിക്കു കുയിലിനെ കുറെ അധികം ഇഷ്ടമുണ്ടെങ്കിൽ ആയ്ക്കൊള്ളട്ടെ. ഇത്ര ഓൎമ്മയില്ലാത്ത ഒരു ജീവിയാണു കാകൻ എന്ന് ആരും വിശ്വസിക്കയില്ല. വ്യാകരണശാസ്ത്രപ്രവൎത്തകനായ സാക്ഷാൽ പാണിനിമഹൎഷിക്കു ഹ്രസ്വദീൎഘപ്ലുതങ്ങളുടെ തത്വം പഠിപ്പിച്ച ഗുരുനാഥൻ ഒരു കോഴിയാണെന്നു പറയുന്ന കവികൾ കോഴിയെപ്പോലെയുള്ള ഒരു ജീവിയായ കാകനെ ഇത്ര ബുദ്ധിഹീനനാക്കിത്തള്ളിയത് അസൂയകൊണ്ടായിരിക്കണം! 'ഭാഷയ്ക്കു . . . സൎവ്വസമ്മതമായ ഒരു വ്യാകരണമുണ്ടാക്കാൻ' കാകൻ ശ്രമിക്കാറില്ലെങ്കിലും പഠിച്ചാലും പഠിയാത്ത ഒരു ജന്തുവാണു കാകനെന്നു വരുമൊ? ഒരിക്കലുമില്ല.

ആഹാരസമ്പാദനത്തിൽ അതിചതുരനാണു കാകനെന്നുള്ളതു വളരെ വാസ്തവം തന്നെ. പക്ഷേ തിന്മാനുള്ള സാധനം കിട്ടിയാൽ കൂട്ടുകാരെ വിളിക്കാതെ തനിച്ചിരുന്നു തിന്നുന്ന ദുസ്വഭാവം കാകന്നില്ല. പിണ്ഡം പുറത്തുവെച്ചു കൈകൊട്ടിയാൽ ആദ്യം വരുന്ന കാക്ക അതു കൊത്തിത്തിന്നാതെ അടുത്തിരുന്നു കരഞ്ഞുതുടങ്ങും. കൂട്ടുകാർ കൂടി എത്തിയാലേ തിന്നുതുടങ്ങുള്ളു. തിന്നുതുടങ്ങിയാൽ പിന്നെ ബഹുമത്സരമാണ്. കിട്ടുന്നതു കിട്ടുന്നതു കൊക്കിലാക്കി പറന്നു വല്ല ദിക്കിലും ആരും കാണാതെ സൂക്ഷിച്ചു പിന്നെയും വന്നു കൊത്തിത്തുടങ്ങും. ഇങ്ങിനെ കൊണ്ടുപോയി വെച്ച സ്ഥലം പിന്നെ കാക്കക്കു തിരിച്ചറിവാൻ സാധിക്കയില്ലെന്നും, അതിനാലാണു സൂക്ഷിച്ച സാധനം എവിടെയെന്നോൎമ്മയില്ലാത്തവരെപ്പററി "കാക്കയുടെ ബുദ്ധിപോലെ" എന്നു പറയാറുള്ളതെന്നും നാട്ടുപുറങ്ങളിൽ ഒരു പ്രസിദ്ധിയുണ്ട്. ഇതു പരമാൎത്ഥമല്ലെങ്കിൽ, ശുദ്ധനാടന്മാരുടെ ഈ തെററിദ്ധാരണ നീക്കം ചെയ്വാനായി 'ഒരഭിപ്രായപ്രസാരണസംഘം' സ്ഥാപിക്കുന്നതു കാകസമുദായസഭയിൽനിന്നു ചെയ്വാൻ വൈകിയിരിക്കുന്ന ഒരു കൃത്യമാണ്.

ഗൃഹസ്ഥാശ്രമവും, വിനോദവും മാത്രം 'ദിനചൎയ്യ'യായി കഴിഞ്ഞുകൂടുന്ന കാകൻ വലിയ പരിഷ്കാരിയൊന്നുമല്ല. ഇന്നും 'കറുത്തജന്തു' (കറുത്ത മനുഷ്യനെപ്പോലെ) വാഴി കഴിഞ്ഞുകൂടുന്നതേയു

ള്ളൂ. പണ്ടു കാകൻ ശുദ്ധ വെള്ളയായിരുന്നുവെന്നും പിന്നെ കാര ണവശാൽ അസുരന്മാർ പിടിച്ചു കറുപ്പിച്ചതാണെന്നും പറയുന്ന ചോട്ടാനാഗപ്പൂരിലെ 'മുണ്ടന്മാർ' കാക്കയുടെ പൂർവ്വചരിത്രത്തെ ബ ഹുമാനിക്കുന്നുണ്ട്. ശുക്ലപക്ഷനായിരുന്ന കാകൻ കൃഷ്ണപക്ഷനായ തിനെപ്പററി ഗ്രീക്കുകാരും ഒരു കഥ പറയുന്നുണ്ട്. ഗ്രീക്കുകാരുടെ സൂര്യനായ 'അപ്പോളോ'വിന്ന് അയാളുടെ പ്രണയഭാജനമായ കൊറോണിസ്സിനെപ്പററി തെററിദ്ധാരണയുണ്ടാക്കി കൊറോണിസ്സി നെ കൊല്ലിച്ചതു കാകനാണെന്നും അതിൻെറ പരമാർത്ഥം മനസ്സി ലായപ്പോൾ അപ്പോളോ കാകനെ കറുപ്പിച്ചതാണെന്നും ഗ്രീക്ക കാർ വിശ്വസിച്ചുവരുന്നു.

കാക്ക ഒററക്കണ്ണനായതിന്നു ഹിന്തുക്കളും ഒരു കാരണം പറയാ റുണ്ടല്ലോ. ഇന്ദ്രപുത്രനായ ജയന്തൻ വേഷം മാറി കാകനായി വന്നു സീതാദേവിയെ ഉപദ്രവിച്ചപ്പോൾ ശ്രീരാമൻെറ അസ്ത്രപ്രയോഗ ത്താൽ അവൻെറ ഒരു കണ്ണു പോയി. അന്നുമുതല്ക്കാണത്രേ കാക്ക ഒററക്കണ്ണനായത്. ഈ കഥയാലോചിക്കുമ്പോൾ പണ്ടൊരുകാല ത്തു കാകൻെറ കണ്ണും നേരെയായിരുന്നു എന്നു തെളിയുന്നു. കാക ന്നു 'ഹോംറൂൾ' കിട്ടീട്ടില്ലെന്നു തീർച്ചയാണ്. അല്ലെങ്കിൽ ജയന്ത ൻെറ തെററിന്നു കാകനെ ശിക്ഷിക്കുന്നതു ശരിയല്ലെന്നും, മേലിൽ അനിമേഷനായ സഹസ്രാക്ഷൻെറ കൂട്ടരെ ഒററക്കണ്ണന്മാരായും കാ ക്കകളെ എരട്ടക്കണ്ണന്മാരായും സൃഷ്ടിക്കേണ്ടതാണെന്നും കാകൻ വാ ദിക്കുമായിരുന്നു.

ഏതായാലും 'കറുത്ത' മനുഷ്യരെക്കാൾ 'വെള്ള'ക്കാരെ അധി കം ബഹുമാനമുള്ള ഇക്കാലത്തു കാകനെ "കഴിയുന്നത്ര വെളുപ്പി ക്കുവാൻ" ശ്രമിച്ച മിസ്റ്റർ കുമാരനെ ഞങ്ങൾ അഭിനന്ദിക്കുന്നു. "അ രമണിക്കൂർ നേരം ഒരു കാക്കയുടെ പ്രവൃത്തി നോക്കിക്കൊണ്ടിരിക്കെ തനിയേ പുഞ്ചിരി തൂകാത്ത വല്ല ആളും ഉണ്ടെങ്കിൽ അദ്ദേഹം ഉട നെ ഡാക്കരോടു സർട്ടിഫിക്കററു വാങ്ങി ആറുമാസത്തെ കല്പനക്കപേ ക്ഷിക്കണം." ലളിതമേറിയ മിസ്റ്റർ കുമാരൻെറ 'കാകനെ' വായി ച്ചിട്ടു രസംസഹിക്കാതെ ചിരിവരാത്തവരായി വല്ലവരും ഉണ്ടെങ്കിൽ അവരും അങ്ങിനെ ചെയ്യണമെന്നു ഞങ്ങൾ ശിപാർശി ചെയ്യുന്നു.

മിസ്റ്റർ കുമാരൻെറ കാകൻ സാഹിത്യലോകത്തിൽ 'ചിരഞ്ജീ വി'യായിരിക്കട്ടെ എന്നുള്ള ഞങ്ങളുടെ പ്രാർത്ഥന ഒട്ടും അസ്ഥാന ത്തിലല്ലല്ലൊ. വില 8 ണ.



തൃശ്ശിവപേരൂർ
കമ്പനിയിൽ
നോവലുകൾ
PRINTERS THE MANGALODAYAM CO LTD TRICHUR




വൈദ്യപുസ്തകങ്ങൾ

# മംഗളോദയം കമ്പനി

ക്ലിപ്തം, തൃശ്ശിവപേരൂർ.

1080-ലെ 1-ാം റെഗുലേഷനായ കൊച്ചി കമ്പനി റെഗുലേഷനനുസരി

രജിസ്റ്ററാക്കപ്പെട്ടതു.

മൂലധനം ഉറുപ്പിക 1,00,000

ഈ മൂലധനത്തെ ഷേയർ 1-ക്കു 10 ഉറുപ്പിക വീതം 10,000

ഷേയറുകളായി ഭാഗിച്ചിരിക്കുന്നു.

ഡയറക്ടർമാർ.

1 മഹാമഹിമശ്രീ കൊച്ചി 9-ാംകൂർ രാമവർമ്മ അപ്പൻതമ്പുരാൻ തിരുമനസ്സ
2 ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. ചെറിയ നാരായണൻ നമ്പൂതിരിപ്പാട് അ
3 ,, മണ്ണൂർ വാസുദേവൻ നമ്പൂതിരിപ്പാട് ,,
4 ,, കരിയന്നൂര് മനയ്ക്കൽ വാസുദേവൻ നമ്പൂതിരി ,,
5 ,, ഒളപ്പലാശ്ശേരി പരമേശ്വരൻ നമ്പൂതിരിപ്പാട് ,,
6 മ-രാ-രാ. ബഹുമാനപ്പെട്ട കവളപ്പാറ മൂപ്പിൽ നായര് ,,
7 ,, കൊല്ലങ്കോട്ട് മാധവ രാജാ ,,
8 ,, ടി. സി. കുഞ്ഞുമേനോൻ ,,
9 ,, ഏ. കെ. കൊന്തൻ രാജാ ,,

ആഡിറ്റർ— പി. യജ്ഞരാമയ്യർ.

ലീഗൽ അഡ്വൈസർ— കെ. കുഞ്ഞുണ്ണിനായരവർകൾ ബി. എ., ബി. എൽ.,
ഹൈക്കോർട്ട് വക്കീൽ, തൃശ്ശിവപേരൂർ

മാനേജർ— സി. ഉത്തിരാമൻമേനോൻ.

കമ്പനിയുടെ പ്രധാന ഉദ്ദേശങ്ങൾ.

വളരെ ഉപകാരപ്രദങ്ങളും, ഉൽകൃഷ്ടങ്ങളും, ഇതുവരെ അച്ചടിക്കാത്തവയുമായ വിവിധവിഷയങ്ങളിലുള്ള സംസ്കൃതപുസ്തകങ്ങളും മലയാളപുസ്തകങ്ങളും ശുദ്ധരീതിയിൽ അച്ചടിച്ചു പ്രസിദ്ധം ചെയ്യുന്നതിനും, മററു പുസ്തകങ്ങൾ അബദ്ധങ്ങൾ കൂടാതെ വിധത്തിൽ അച്ചടിച്ചു പ്രസിദ്ധം ചെയ്യുന്നതിനും, അച്ചടിസംബന്ധമായിട്ടുള്ള ബൈൻറു മുതലായ പ്രവൃത്തികൾ സുകുമാരരീതിയിൽ നടത്തേണ്ടതിനു വേണ്ടി ഏററവും ഉയർന്ന സ്ഥിതിയിൽ കമ്പനിവകയായ കേരളകല്പദ്രുമം അച്ചുകൂടത്തെ പരിഷ്കരിച്ചു നന്നാക്കുക.

2 ദേവനാഗരത്തിലും, മലയാളത്തിലും, ഇംഗ്ലീഷിലും മിതമായ നിരക്കിന്മേൽ സകല അച്ചടിപ്രവൃത്തികളും വൃത്തിയായി നടത്തിക്കൊടുക്കുകയും സാദിൽവാരം (സ്റ്റേഷനറി) മുതലായ സാധനങ്ങൾ ഉണ്ടാക്കിയും വാങ്ങിയും വ്യാപാരം നടത്തുകയും ചെയ്യുക.

3 മംഗളോദയം മാസിക അതിന്റെ ഉദ്ദേശങ്ങൾ ഉൽകൃഷ്ടസ്ഥിതിയിൽ സാധിക്കത്തക്കവണ്ണം പരിഷ്കരിച്ചു നടത്തുകയും ചെയ്യുക.

4 പല ഭാഷയിലുള്ള പുസ്തകങ്ങൾ വരുത്തിയും അച്ചടിച്ചും കമ്പനി വക ഇപ്പോഴുള്ള ബുക്കുഡിപ്പൊ പരിഷ്കരിക്കുക.

ഷയറുകൾ ഇനിയും വില്ക്കുവാനുണ്ട്. ഷേയർ ചേരുവാൻ ഇച്ഛപ്പെടുന്നവർ രേഖാമൂലമായി ഉടനെ മാനേജർക്ക് അറിവുകൊടുക്കേ

PRINTERS AND PUBLISHERS:—THE MANGALODAYAM CO., LTD.



## വിഷയവിവ[രം]

# മംഗളോദയം.

൧൦൯൪ വൃശ്ചികം.


---

## മംഗളം.

മംഗലമംഗലതാജിത-
കനകാ കനകാദ്രിരാജദൌഹിത്രി
പഞ്ചശരപഞ്ചതാകര-
സഞ്ചിതസൌഭാഗ്യവല്ലരീ ദിശതു.



# വൎണ്ണശാസ്ത്രം.

'പ്രാചീനഭാരതത്തിലെ ചിത്രമെഴുത്ത്' എന്ന വിഷയത്തെപ്പററി ഒരു വിലയേറിയ ലേഖനം 'മോഡേൺ റിവ്യൂ' എന്ന ഇംഗ്ലീഷു മാസികയിൽ ശ്രീമാൻ ടി. എ. കോപീനാഥറാവു (എം. എ.) അവർകൾ എഴുതിയിരിക്കുന്നു. അതിൽനിന്നു പ്രാചീനഹിന്തുക്കൾ ചിത്രമെഴുത്തിന്നുപയോഗിച്ചിരുന്ന വൎണ്ണങ്ങളെക്കുറിച്ചുള്ള ഭാഗം ചുരുക്കത്തിൽ താഴെ വിവരിക്കുന്നതു വായനക്കാൎക്കു രസകരമായിരിക്കുമെന്നു വിശ്വസിക്കുന്നു.

### ശുദ്ധവൎണ്ണങ്ങൾ.

൧. സിതം (വെളുപ്പ്), ൨. കജ്ജളം (കറുപ്പ്), ൩. രക്തം (ചുവപ്പ്), ൪. പീതം (മഞ്ഞ), ൫. ശ്യാമം (നീലം) എന്നീ പഞ്ചവൎണ്ണങ്ങളെ 'ശുദ്ധവൎണ്ണങ്ങൾ' എന്നു പറയുന്നു. താൎക്കികന്മാരുടെ പക്ഷത്തിൽ വൎണ്ണങ്ങൾ ശുക്ലം, നീലം, രക്തം, പീതം, ഹരിതം, ക

പിശം, ചിത്രം എന്നിങ്ങിനെ ഏഴാകുന്നു. എന്നാൽ മുമ്പറ ഞ്ചവണ്ണങ്ങളെയാണിവിടെ ആലോചിക്കുന്നത്. ഇവയിൽ വെ സുപ്രസിദ്ധമാകയാൽ അതിനെ വിട്ടു, ശേഷം വണ്ണങ്ങൾ ണ്ടും ചിത്രമെഴുത്തിന്നു ഉപയോഗിച്ചിരുന്നത് എങ്ങിനെയെന്നു ഴെ വിവരിക്കുന്നു.

കറുപ്പ്. കാററില്ലാത്ത സ്ഥലത്ത് ഒരു വിളക്കു കത്തിച്ചു ക. അതിൻെറ മീതെ ചാണകം തേച്ചുണക്കിയ ഒരു മണ്പാത്രം ണ്ടു കമിഴ്ത്തുക. കുറച്ചു കഴിഞ്ഞാൽ കമിഴ്ത്തിയ ആ പാത്രമെടു അതിനുള്ളിൽ പററിയ കരി ചുരണ്ടിയെടുത്തു വെള്ളത്തിൽ ക വേറെ ഒരു മണ്പാത്രത്തിലാക്കി കാററത്തുവെച്ചു വററിക്കുക. പി അതു നിം (നിംബം=വേപ്പ്) പ്പശ ചേർത്തുണക്കി സൂക്ഷിക്കുക.

ചുവപ്പ്. ഇതു രക്തധാതു അല്ലെങ്കിൽ ഗൈരികം (ചെങ്കാ കൊണ്ടാണ് ഉണ്ടാക്കുന്നത്. നല്ല ചെങ്കാവി പൊടിച്ചു കരു ഞ്ഞു ശീലപ്പൊടിയിട്ടു ധാരാളം വെള്ളമൊഴിച്ചു കലക്കുന്നു. അത നിന്നു ചുവട്ടിൽ താഴുന്ന കരടുകൾ കളഞ്ഞ് ആ വെള്ളം വേറെ പാത്രത്തിൽ ഒഴിച്ച് ഊറുവാൻ വെക്കുന്നു. ഈ ഊറൽ എടുത്തു ണ്പാത്രത്തിലാക്കി വററിക്കുന്നു. ഇതു മേല്പറഞ്ഞ പശ ചേർത്തുണ സൂക്ഷിക്കുക.

മഞ്ഞ. ഇതു പീതധാതു (മഞ്ഞക്കാവി) യിൽനിന്നാണുണ്ടാ ന്നത്. ഉണ്ടാക്കുന്ന ക്രമം മുമ്പറഞ്ഞപ്രകാരംതന്നെ.

നീലം ഇതും ഒരുതരം ധാതുവിൽനിന്നുതന്നെയാണ് ഉണ്ടാ ക്കുന്നത്. പക്ഷെ ആ ധാതു കിട്ടുന്ന വഴി പറഞ്ഞുകാണുന്നില്ല. ണ്ടാക്കുന്ന ക്രമം മുമ്പത്തെപോലെതന്നെ. ഒരു വ്യത്യാസം മാത്ര ണ്ട്: ഇതിൽ ചേക്കേണ്ടുന്ന പശ കപിത്ഥവൃക്ഷത്തിൻെറ പ യാണ്.

മേല്പറഞ്ഞ പഞ്ചവണ്ണങ്ങൾക്കു പുറമെ മുദ്ഗരക്തം, സിന്ദൂ മദ്ധ്യരക്തം, ഹരിതം, അതിരക്തം, ലാക്ഷ, മനശ്ശില എന്നിങ്ങി ചില വണ്ണങ്ങൾ കൂടി ചിത്രമെഴുത്തുകാർ സൂക്ഷിക്കേണ്ടതാണെന്ന് പറഞ്ഞുകാണുന്നു. ഗൈരികം, സിന്ദൂരം, മനശ്ശില എന്നിവ ശുദ്ധി ചെയ്യാൻ ഒരു വിദ്യ പറഞ്ഞിട്ടുണ്ട്. ഗൈരികം ഒരു ദിവസ

ന്ദൂരം അരദിവസവും വെള്ളംകൂട്ടി ഉരലിലിട്ടിടിക്കണ. രണ്ടും, മന ശ്ശില (മനയോല) വെള്ളംകൂട്ടാതെ പൊടിച്ച് അഞ്ചുദിവസം വെ ള്ളത്തിലിട്ട് ആറാംദിവസം വീണ്ടും വെള്ളംകൂട്ടി പൊടിക്കണ. എന്നു മാണ കാണുന്നത്. ഇങ്ങിനെ ശുദ്ധിചെയ്താൽപ്പിന്നെ ഇവ നിംബ പശകൂട്ടി മണക്കി സൂക്ഷിക്കണം.

<u>സ്വർണ്ണവർണ്ണം</u>. മുമ്പറഞ്ഞ വർണ്ണങ്ങൾ കൂടാതെ സ്വർണ്ണവർണ്ണം എ ന്നൊരു വർണ്ണംകൂടി ആവശ്യമാണ്. നല്ലമാററുള്ള സ്വർണ്ണം വളരെ നേരിയ തകിടുകളായി അടിച്ചു ചെറിയ കഷണങ്ങളാക്കി വെട്ടി ഉ രലിൽ ഇടുക. അതോടുകൂടി കുറെ മാർദ്ദവമുള്ള പൂഴിയും ഇടണം. സ്വർണ്ണം പൊടിയാവുന്നതുവരെ ഇത് ഉരലിലിട്ട് ഇടിക്കുക. ഈ പൊ ടി ഒരു സ്ഫടികപ്പാത്രത്തിലാക്കി വെള്ളമൊഴിക്കണം. അതിൽനിന്നു പൂഴി തള്ളി സ്വർണ്ണം വേറെ എടുക്കുക. പിന്നെ പശകൂട്ടി സൂക്ഷിക്കു ക. ഇതിൽ കൂട്ടേണ്ട പശ വജ്രലേപം (വജ്രപ്പശ) എന്നൊരു പ്ര ത്യേകതരം പശയാണ്. അതുണ്ടാക്കേണ്ടത് ഇങ്ങിനെയാണ്: —

എരുമത്തോല ചെറുകഷണങ്ങളായി മുറിച്ചു വെള്ളത്തിലിട്ടു തിളപ്പിച്ചു വേവിക്കുക. അതു വെന്തുരുകി പററി വെണ്ണപോലെയാ വുമ്പോൾ വാങ്ങി ആവശ്യമുള്ള വലുപ്പത്തിൽ ഉരുട്ടി ഉണക്കുക. ഇ താണ വജ്രപ്പശ. ഇതു ചൂടുവെള്ളത്തിൽ കലക്കിയാണ് ഉപയോ ഗിക്കേണ്ടത്. ഇതു സ്വർണ്ണവർണ്ണത്തിന്നു മാത്രമല്ല, മുമ്പറഞ്ഞ എ ല്ലാ വർണ്ണങ്ങൾക്കും ഉപയോഗിക്കാം.

മേല്പറഞ്ഞ പ്രകാരം ഉണക്കി സൂക്ഷിച്ചിട്ടുള്ള വണ്ണ(ചായ)ക്കട്ട കൾ ആവശ്യംപോലെ അലിയിച്ചു മഷിയാക്കി ഉപയോഗിക്കുകയാ യിരുന്നു ചിത്രമെഴുത്തുകാരുടെ പതിവ്.

സങ്കരവർണ്ണങ്ങൾ.

മേല്പറഞ്ഞ ശുദ്ധവർണ്ണങ്ങൾക്കു പുറമേ, അവ തമ്മിലുള്ള സങ്ക രം നിമിത്തം പലതരത്തിലുള്ള വർണ്ണങ്ങൾ ഉണ്ടാകുന്നു. അവയ്ക്കു സ ങ്കരവർണ്ണങ്ങൾ അല്ലെങ്കിൽ സങ്കീർണ്ണവർണ്ണങ്ങൾ എന്നാണ പേർ പറ യുന്നത്. സിതം (വെളുപ്പ്), രക്തം (ചുവപ്പ്) ഇവകൂടിയാൽ ഗൌ ര (റോസ്)വർണ്ണമായി. സിതം, കൃഷ്ണം, പീതം എന്നിവ സമഭാഗ

മായി ചേൎന്നുണ്ടാവുന്ന വൎണ്ണത്തെ 'താരച്ഛവി' എന്നു പറയുന്നു. വെളുപ്പും കറുപ്പും സമം കൂടിയാൽ ഗജവൎണ്ണം. ചുവപ്പും മഞ്ഞയും ഒപ്പം കൂടിയാൽ ബകുളവൎണ്ണം (കാറഞ്ച്). രണ്ടോഹരി ചുവപ്പും ഒരോഹരി മഞ്ഞയും ചേൎന്നാൽ 'അതിരക്ത'വൎണ്ണമാകുന്നു. രണ്ടോഹരി മഞ്ഞയും ഒരോഹരി വെളുപ്പും ചേൎന്നാൽ 'പിംഗലവൎണ്ണം.' രണ്ടോഹരി മഞ്ഞയും ഒരോഹരി കറുപ്പും കൂടിയാൽ ഒരു പ്രത്യേകതരം ജലവൎണ്ണം (Deep water) ആകുന്നു. മഞ്ഞയും കറുപ്പും ഒപ്പം കൂട്ടിയാൽ മനുഷ്യവൎണ്ണം കിട്ടുന്നതാണ്. ഹരിതാലവൎണ്ണവും ശ്യാമവൎണ്ണവും സമഭാഗമാക്കി കൂട്ടിയാൽ ശുകവൎണ്ണം (കിളിനിറം) ആവും. കൃഷ്ണവൎണ്ണവും ലാക്ഷാരസവും കൂട്ടിയാൽ ഞാവൽപ്പഴത്തിന്റെ നിറം (Violet). ലാക്ഷാരസവും ഇംഗുലിക അല്ലെങ്കിൽ 'ജാതിലിംഗ'വും ചേൎത്താൽ ഒരു പ്രത്യേകതരം ചുവപ്പു കിട്ടുന്നതാണ്. കൃഷ്ണവൎണ്ണവും നീലവൎണ്ണവും കൂട്ടിയാൽ കുന്തളനിറം കിട്ടും. ഇങ്ങിനെ വൎണ്ണങ്ങളുടെ സങ്കരത്താൽ പലതരം പ്രത്യേക വൎണ്ണങ്ങൾ കിട്ടുന്നതാണ്.

### സ്വതന്ത്രവൎണ്ണങ്ങൾ.

'അംശുമൽഭേദാഗമം' എന്ന ഗ്രന്ഥത്തിൽ വെളുപ്പ്, ചുവപ്പ്, മഞ്ഞ, നീലം എന്നീ നാലു നിറങ്ങൾക്കു പല വകഭേദങ്ങളുണ്ടെന്നും അവ സ്വതന്ത്രവൎണ്ണങ്ങളാണെന്നും പറഞ്ഞിരിക്കുന്നു. അവയിൽ വെളുപ്പിന്റെ വകഭേദങ്ങൾ പറയുന്ന ഭാഗം നശിച്ചുപോയിരിക്കുന്നു. മറ്റുള്ളവ ഇങ്ങിനെയാണ്.

I. ചുവപ്പിന്റെ വകഭേദങ്ങൾ:—(1) അരുണം=ഇതു മുയലിന്റെ രക്തത്തോടു സമമാകുന്നു. (2) രക്തം=ഇതു പാദ്ദകപുഷ്പ (Shoe flower) ത്തോടു തുല്യമാണ്. (3) ശോണം=ഇതു കിംശുക (മുരുക്ക)പ്പൂവുപോലെയൊ തത്തയുടെ കൊക്കുപോലെയോ ചുകന്നിരിക്കും. (4) പാടലം=ലാക്ഷാരസത്തിന്റെ നിറം.

II. മഞ്ഞയുടെ വകഭേദങ്ങൾ:—(1) സ്വൎണ്ണവൎണ്ണം (2) കപിശം=പച്ചമഞ്ഞളിന്നു സമം (3) പീതം=ഹരിതാലംപോലെ (4) ഹരിതം=പൂച്ചക്കണ്ണിന്റെ നിറം.

III. നീലത്തിന്റെ വകഭേദങ്ങൾ:—(1) നീലം=മേഘവൎണ്ണം

പോലെ (2) ശ്യാമം=കാക്കയുടെ നിറം (3) കരാളം=മയിൽക്കഴുത്തിന്നൊത്തിരിക്കും (4) കൃഷ്ണം.

മേൽക്കാണിച്ചപ്രകാരം, കാണാതെപോയ വെളുപ്പിന്റെ വകഭേദങ്ങളോടുകൂടി ഉള്ള പതിനാറുനിറങ്ങൾക്കു 'സ്വതന്ത്രവൎണ്ണങ്ങൾ' എന്നു നാമകരണം ചെയ്തിരിക്കുന്നു.

സ്വഭാവവൎണ്ണങ്ങളും, ഉപവൎണ്ണങ്ങളും.

ഭരതമഹൎഷിയുടെ നാട്യശാസ്ത്രത്തിൽ നടന്മാരുടെ മുഖത്തു നിറം വരുത്തുവാനായി നാലു വൎണ്ണങ്ങളെ പറയുന്നുണ്ട്.—(1) വെളുപ്പ് (2) നീലം (3) മഞ്ഞ (4) ചുവപ്പ്- ഇവയെ 'സ്വഭാവവൎണ്ണങ്ങൾ' എന്നാണ് ഭരതൻ പറയുന്നത്.

സ്വഭാവവൎണ്ണങ്ങളിൽ ഈരണ്ടെണ്ണത്തിന്റെ സങ്കരത്താൽ പലമാതിരി 'ഉപവൎണ്ണങ്ങൾ' ഉണ്ടാകുന്നു.

I. വെള്ളയും മഞ്ഞയും ചേൎന്നാൽ=പാണ്ഡു
II. വെള്ളയും ചുവപ്പും ചേൎന്നാൽ=പത്മം
III. വെള്ളയും നീലവും ചേൎന്നാൽ=കപോതം
IV. മഞ്ഞയും നീലവും ചേൎന്നാൽ=ഹരിതം
V. നീലവും ചുവപ്പും ചേൎന്നാൽ=കാഷായം
VI. ചുവപ്പും മഞ്ഞയും ചേൎന്നാൽ=ഗൌരം

ഇങ്ങിനെ 2- 4- 5. വൎണ്ണങ്ങൾ കൂട്ടിയാൽ പല പ്രത്യേക നിറങ്ങൾ ഉണ്ടാവും.

സങ്കരവൎണ്ണങ്ങൾക്കെല്ലാം എളുപ്പം, കടുപ്പം (ഉദാഹരണം: എളംചുവപ്പ്, കടുംചുവപ്പ്) എന്നിങ്ങിനെ രണ്ടവസ്ഥകൾ ഉണ്ടെന്നു നാട്യശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്നു. ഈ ഭേദം വൎണ്ണങ്ങളുടെ കൂട്ടിലുള്ള മാത്രാഭേദത്താലാണുണ്ടാവുന്നത്. 'എളുപ്പം' എന്നതിന്നു 1-ം, കടുപ്പത്തിന്നു 2-ം അംശങ്ങൾ ചേൎക്കണം.

കെ. വി. എം.

# പ്രവൃത്തിമാർഗം.

(൧)

ജീവനെ ബന്ധിക്കുന്നതായ കാരണങ്ങൾ താഴെ പറയുന്നവയാണ്. (1) ഈശ്വരേച്ഛ (2) അവിദ്യ (3) കാമകർമ്മം (4) ലിംഗശരീരം (5) ത്രിഗുണാത്മകമനം (6) സ്ഥൂലശരീരം-ഇതിൽ ഈശ്വരേച്ഛയാണു നമ്മെ ബന്ധിക്കുന്നതായ ഏററവും മഹത്തായ ശക്തി. "യമേവൈഷവൃണുതേതേനലഭ്യഃ" (ആർ അദ്ദേഹത്താൽ അനുഗ്രഹിക്കപ്പെടുന്നുവോ അയാളാണു മുക്തനായ്ത്തീരുന്നത്.) അജ്ഞാനാദിയായ മേൽപ്പറഞ്ഞ ബാക്കി അഞ്ചു കൂട്ടവും നമ്മെ കെട്ടിയിടുവാനായുള്ള മുഖ്യ കാരണങ്ങളായ്ത്തീരുന്നുണ്ട്.

ഇപ്രകാരം അനേകം ജെയിൽക്കാരാൽ കൈകാലുകളെല്ലാം മുറുകെ ബന്ധിക്കപ്പെട്ടവനായ ജീവൻ അല്പം സ്വാതന്ത്ര്യേച്ഛയോടുകൂടി അതിരില്ലാത്തതായ സമുദ്രമദ്ധ്യത്തിലേക്കു വലിച്ചെറിയപ്പെടുന്നു. സദുപദേശങ്ങളെ ചെയ്യിക്കുവാനുള്ള വേദങ്ങളേയും ജഗദീശ്വരൻ ജീവന്റെ സഹായിയായി സൃഷ്ടിച്ചിട്ടുണ്ട്.

കൃതയുഗത്തിൽ ജീവന്നു ദൈവികവിഷയത്തിൽ പ്രവേശിപ്പാൻ അനവധി വഴികളുണ്ടാകുന്നുണ്ട്. ഈ യുഗത്തിൽ സത്വഗുണമാണു നാടു വാഴുന്നത്. സകല ജീവികളും സന്തുഷ്ടചിത്തന്മാരായിരിക്കുന്നു. 'ധർമ്മം' നാലുകാലിന്മേലാണു സ്ഥിതിചെയ്യുന്നത്. പ്രകൃതിയുടെ സകല രഹസ്യങ്ങളേയും ജനങ്ങൾക്കു നിഷ്പ്രയാസേന അറിയുമാറാക്കുന്നതിന്നു പുറമെ ദുർഗ്ഗുണങ്ങൾ ശൂന്യങ്ങളായും ഭവിക്കുന്നു. മനുഷ്യർ അരോഗദൃഢഗാത്രന്മാരും ഏകദേശം 32 അടി വരെ ഉയരമുള്ളവരും സമ്പത്സമൃദ്ധിയോടു കൂടിയവരും ദീർഘായുഷ്മാന്മാരുമായി വർത്തിക്കുന്നു. ഈശ്വരചൈതന്യം സർവ്വദിക്കിലും പ്രകാശിച്ചുകൊണ്ടുമിരിക്കുന്നു.

ത്രേതായുഗത്തിൽ ധർമ്മത്തിന്നു ഒരു കാൽ നഷ്ടമാകുന്നു. അറിയത്തക്കവിധമില്ലെങ്കിലും ഈശ്വരചൈതന്യത്തിന്നും അല്പം കുറവു സംഭവിക്കുന്നുണ്ട്. രജോഗുണം പതുക്കെപ്പതുക്കെ മേല്പോട്ടുകയ

റുവാൻ പ്രയത്നിച്ചുകൊണ്ടുമിരിക്കുന്നു. മനുഷ്യൎക്കു 21 അടി ഉയരമേ ഉണ്ടാകുന്നുള്ളൂ.

ദ്വാപരയുഗം മുൻപറഞ്ഞ യുഗത്തേക്കാൾ കീഴ്പോട്ടു പതിക്കുന്നു. ധൎമ്മം രണ്ടു കാലിൽ മാത്രമേ സ്ഥിതിചെയ്യുന്നുള്ളൂ. മനുഷ്യർ പത്തരയടി പൊക്കത്തിലധികം വളരുന്നില്ല. സ്വൎണ്ണവും വെള്ളിയും കുറഞ്ഞും വരുന്നു.

നാമിപ്പോൾ ജീവിച്ചിരിക്കുന്ന കലിയുഗമാണ് ഒടുക്കത്തേത്. ഇതിൽ താമസഗുണത്തിന്നാണു കേന്ദ്രസ്ഥാനം ലഭിക്കുന്നത. ഈ കാലത്തു ദൈവികത്വം ഏററവും കുറവാണെന്നു നാം കണ്ടുവരുന്നുണ്ടല്ലോ. മനുഷ്യർ വാമനന്മാരുമാണ്. നീരസമാണു സാമുദായികസംഘങ്ങളിലും മററും സൎവ്വദാ വ്യാപിച്ചുകൊണ്ടിരിക്കുന്നത്.

ജീവാത്മാവിന്ന് ഓരോ കാലത്തുണ്ടാകുന്ന രൂപഭേദങ്ങളെ നാം മനസ്സിരുത്തി നോക്കിയാൽ ജഗദീശ്വരന്റെ ശക്തിയേയും സൃഷ്ടികളിൽ അദ്ദേഹത്തിന്നു യാതൊരു പക്ഷഭേദവുമില്ലാത്തതിനേയും നമുക്ക് എളുപ്പത്തിൽ ഗ്രഹിക്കാവുന്നതാണ്. പുനൎജ്ജന്മത്തിൽ വിശ്വാസമില്ലാത്തവർ ദൈവം പക്ഷപാതിയാണെന്ന് ആക്ഷേപിക്കുമായിരിക്കാം. സുഖദുഃഖാദികളുടെ അനന്യസാധാരണമായ ഈ ഷൽ ഭേദങ്ങൾ നാം ലോകത്തിൽ കണ്ടുവരുന്നുണ്ടെന്നുള്ളതു വാസ്തവം തന്നെ. ആരോഗ്യം, ശക്തി, ധനം, സന്തോഷകാരണങ്ങൾ എന്നിവയെല്ലാം ഒരു ദിക്കിലും ദുഃഖകാരണങ്ങളായ സൎവ്വവും മററൊരു ദിക്കിലും മൂൎത്തീഭവിക്കുന്നതും നാം കാണുന്നുണ്ട്. ഒരുത്തൻ അതിബുദ്ധിമാനും ഇതരൻ ശുദ്ധമേ മൂഢനും "ഒരുവനതിധനനും പരൻ ദരിദ്രനും" ഇപ്രകാരം ലോകത്തിൽ പലേടങ്ങളിലും നാം കണ്ടുവരുന്നു. ഈശ്വരൻ നിഷ്പക്ഷപാതിയും കരുണാനിധിയുമാണെങ്കിൽ മേൽപറഞ്ഞപ്രകാരമിരിക്കുന്നതെന്തുകൊണ്ടെന്നു തത്വശാസ്ത്രജ്ഞന്മാർ പൂൎവ്വപക്ഷം ചെയ്യുന്നതിൽ അത്ഭുതപ്പെട്ടുവാനില്ലല്ലോ.

ജഗദീശ്വരൻ കരുണാനിധിയും നീതിന്യായസംരക്ഷകനുമാണെന്നുള്ളതു നിശ്ചയം തന്നെ. അദ്ദേഹം ഓരോ ജീവന്റെയും കൎമ്മങ്ങൾക്കനുരൂപങ്ങളായ ഫലങ്ങളെയാണ് അവരവൎക്കു നൽകുന്നത്. ദൈവത്തിന്ന് ഒരാളുടെ പേരിൽ പ്രത്യേകമായ താല്പൎയ്യമൊ വെറൊ

രാളുടെ പേരിൽ അകാരണമായ ദ്വേഷമൊ ഉണ്ടാകുന്നില്ല. താന്താങ്ങളുടെ കർമ്മങ്ങൾക്കു ശരിയായ ഫലത്തെ മാത്രമേ അദ്ദേഹം സർവ്വദാ നൽകുന്നുള്ളൂ. ജീവാത്മാവിന്റെ പൂർവ്വജന്മത്തിലെ സ്ഥിതിയെയാണു നാം കർമ്മമെന്നു വാദിക്കുന്നത്. കർമ്മമെന്ന പദത്തിന്നു പ്രവൃത്തിയെന്നാണ് അർത്ഥമെങ്കിലും ഇതു സർവ്വവിധത്തിലുമുള്ള ആഗ്രഹങ്ങളേയും വിചാരങ്ങളേയും പ്രവൃത്തികളേയുംസംബന്ധിക്കുന്നു. കാര്യകാരണങ്ങളേയും അനുഭവങ്ങളേയും ഭരിക്കുന്നതു കർമ്മമാണ്. അതിന്റെ അതിരിന്നകത്തുപെടാത്തതായ യാതൊരു കാര്യകാരണങ്ങളുമില്ല.

ജീവാത്മാവ് ഇപ്രകാരം കർമ്മത്തിന്നധീനനാണെങ്കിലും സർവ്വദാ സുഖാനുഭവത്തെ ഇച്ഛിച്ചുകൊണ്ടേ ഇരിക്കുന്നു. 'സകല മനുഷ്യരും സുഖത്തെ ഇച്ഛിക്കുന്നു. ഈ ഇച്ഛ പലേവിധത്തിലാണെങ്കിലും സകലരും സുഖത്തെ ഒന്നിനെത്തന്നെയാണു കാംക്ഷിക്കുന്നത്. പക്ഷെ, ലിംഗശരീരത്താൽ ബന്ധിക്കപ്പെട്ടവനായ ജീവൻ പലപ്പോഴും തെറ്റായ വസ്തുക്കളെ ഇച്ഛിക്കുന്നുവെങ്കിലും പ്രകൃത്യാ അതിന്നു സുഖത്തെ അനുഭവിപ്പാനാണു വാസന. ഈ മോഹത്തോടുകൂടിയാണ് അതു പ്രയത്നം ചെയ്യുന്നത്. എപ്പോഴെങ്കിലും അല്പം കഷ്ടമനുഭവിപ്പാൻ ജീവൻ തയ്യാറാകുന്നുണ്ടെങ്കിൽ പിന്നീട് അധികസുഖമനുഭവിക്കാമല്ലൊ എന്നു കരുതീട്ടു മാത്രമാണ്. സുഖാനുഭവമാണ് അതിന്റെ പരമോദ്ദേശം. ബാക്കിയുള്ളവയെല്ലാം അതിനെ ലഭിപ്പാനുള്ള മാർഗ്ഗങ്ങൾ മാത്രമായിട്ടേ ജീവൻ കരുതുന്നുള്ളൂ.' ജീവന്റെ പുനരാവൃത്തി (പുനരപിജനനം പുനരപിമരണം) മുഴുവൻ പരമസുഖത്തെ തേടൽ മാത്രമാണ്.

'പ്രവൃത്തിമാർഗ്ഗത്തിൽ'ക്കൂടെ മരിക്കുന്നവർ അനിത്യങ്ങളായ പ്രപഞ്ചസുഖങ്ങളിൽ ഭ്രമിച്ചു അവയെ ലഭിപ്പാനായ്ക്കൊണ്ടു വേലചെയ്യുന്നു. ലോകത്തിൽ കാണുന്ന ക്ഷണഭംഗുരങ്ങളായ വസ്തുക്കളെ ശാശ്വതങ്ങളാണെന്ന് ഇവർ കരുതുന്നു. കരുണാനിധിയായ ജഗദീശ്വരന്റെ മാഹാത്മ്യത്തെ ഇവർക്ക് അറിവാൻ സാധിക്കാതാവുകയും തന്നിമിത്തം ഇവർ സംസാരസാഗരത്തിൽ സർവ്വദാ മുങ്ങിപ്പൊങ്ങിവലയുകയും ചെയ്യുന്നു.

മേൽപ്പറഞ്ഞതിന്നുള്ള മുഖ്യകാരണം കാമകർമ്മം തന്നെയാണ്.

നമ്മുടെ സർവ്വകർമ്മങ്ങളും ആഗ്രഹത്തിൽനിന്നാണ് ഉത്ഭവിക്കുന്നത്. ഇച്ഛയാണു ജീവനെ വസ്തുവിനോട് അടുപ്പിക്കുന്നത്. അങ്ങിനെ അടുക്കുമ്പോൾ അവ തമ്മിൽ ബന്ധമുണ്ടാവുകയും ആ ബന്ധം പിന്നീടു ബലവത്തായിത്തീരുകയും ചെയ്യുന്നു. ഈ ബന്ധത്തിൻെറ ഫലമായി ആലോചനയും ആലോചനയുടെ ഫലമായി കർമ്മവുമുണ്ടാകുന്നു. ഇപ്രകാരം ഇച്ഛ, ജ്ഞാനം, ക്രിയ എന്നീ മൂന്നും കൂടീട്ടാണു സുഖാനുഭോഗങ്ങളെ തിരയുന്നത്. ജീവാത്മാവിനെ ബദ്ധനാക്കി ചെയ്യുന്നവയും ഇവതന്നെയാണ്. ഇങ്ങിനെ അനവധി ആശകളേയും വിചാരങ്ങളേയും കർമ്മങ്ങളേയും ഓരോ ജീവന്മാരും ദിനം പ്രതി വർദ്ധിപ്പിച്ചുകൊണ്ടേ വരുന്നുണ്ട്. ഇവയിൽ ഓരോന്നും കർമ്മത്തിൻെറ ചെറിയ വിത്തുകളായിത്തീരുന്നു. ഈ വിത്തുകൾ ജീവാത്മാവിനെ അനേകായിരം ജന്മങ്ങൾക്കു അടിമപ്പെടുത്തുകയും ചെയ്യുന്നതാണ്.

ഈ വിത്തുകളുടെ സംഘത്തെയാണു നമ്മുടെ ഗ്രന്ഥങ്ങളിൽ 'സഞ്ചിതകർമ്മ'മെന്നു പറഞ്ഞിരിക്കുന്നത്. അവയിൽ അധികവും സത്തുക്കളാണെങ്കിൽ അവ നമ്മുടെ അഭിവൃദ്ധിക്കു കാരണഭൂതങ്ങളായിത്തീരുന്നു. നേരെ മറിച്ച് അവ ദുഷ്കർമ്മങ്ങളാണെങ്കിൽ അവയുടെ ഘനം ഹേതുവാൽ നാം സംസാരമാകുന്ന സാഗരത്തിൽ മുങ്ങുകയും പൊങ്ങുകയും ചെയ്തുകൊണ്ടേ ഇരിക്കുന്നു. ഈ സഞ്ചിതകർമ്മമാണു ജാഗ്രദവസ്ഥയിലും സ്വപ്നാവസ്ഥയിലും അതിശക്തിയോടെ നമ്മെ ഭരിച്ചുകൊണ്ടിരിക്കുന്നത്. ഇതിൽ (സഞ്ചിതകർമ്മത്തിൽ) പാകംവന്നിട്ടുള്ളവയാണു ജീവൻെറ പ്രാരബ്ധകർമ്മമായിത്തീരുന്നത്. ഇപ്രകാരം 'സഞ്ചിതത്തിൽ'നിന്നു തിരഞ്ഞെടുക്കപ്പെട്ടിട്ടുള്ളതായ പ്രാരബ്ധകർമ്മമാണു ജീവന്നു അടുത്തകാലത്തു സിദ്ധിക്കുവാൻ പോകുന്ന ജന്മങ്ങളേയും അനുഭവങ്ങളേയും നിർമ്മിക്കുന്നത്. ജീവൻ ജനിക്കുവാൻ പോകുന്ന രാജ്യം, വർഗ്ഗം, ജാതി, സംഘം മുതലായതു തീർച്ചപ്പെടുത്തുന്നതും പ്രാരബ്ധകർമ്മമാണ്. 'അന്തേമതിഃ സാഗതിഃ' അവസാനകാലത്തു (മരിക്കുന്ന സമയത്ത്) ഒരുവൻ മനസ്സിൽ എന്തു വിചാരിക്കുന്നുവോ അതിന്നനുസരിച്ച ജന്മം പിന്നീട് അയാൾക്കു സിദ്ധിക്കുന്നു. അതിനാലാണ് ആത്മഹത്യ നരഹത്യയേക്കാൾ പാപകര

മാണെന്നു വിധിക്കപ്പെടുവാൻ കാരണം. ആത്മഹത്യ ചെയ്യുന്ന ഒരുവൻെറ അവസാനകാലത്തെ വിചാരം ആത്മഹത്യ ചെയ്വാനുള്ള ഇച്ഛയായതുകൊണ്ടു പിന്നീടുണ്ടാകുന്ന ജന്മങ്ങളിലെല്ലാം അയാൾ ആത്മഹത്യ ചെയ്തിട്ടുതന്നെ മരിപ്പാനാണ് എളുപ്പം.

പ്രാരബ്ധകർമ്മത്തിൻെറ ഫലമനുഭവിക്കാതെ തരമില്ല. പരബ്രഹ്മജ്ഞാനിയായ ഒരു ഋഷീശ്വരനുകൂടി പ്രാരബ്ധകർമ്മമനുഭവിക്കാനേ തരമുള്ളു. പക്ഷെ, ഈശ്വരജ്ഞാനം സിദ്ധിച്ചിട്ടുള്ള ഋഷിയുടെ സഞ്ചിതകർമ്മം കത്തി ഭസ്മമായി പോകുന്നുവെന്നു മാത്രമല്ല ഭാവികാലത്തേക്കുള്ള ശേഖരം ഇല്ലാതാവുകയും ചെയ്യുന്നു. അദ്ദേഹത്തിനു പ്രാരബ്ധകർമ്മത്തിനോടു മാത്രമേ സമാധാനം പറയേണ്ടതുള്ളു. ഇതിലും ഈശ്വരൻ അദ്ദേഹത്തെ അല്പം സഹായിക്കുന്നുണ്ട്. അതിനാൽ കർമ്മമോചനം വരുവാൻ കരുണാനിധിയും ഭക്തവത്സലനുമായ ജഗൽകർത്താവിൻെറ ദയയില്ലാതെ സാധിക്കുന്നതല്ല.

കർമ്മം സ്വാതന്ത്ര്യേച്ഛയെ തടയുകയോ മനുഷ്യനെ ഒരു യന്ത്രമാത്രമാക്കിത്തീർക്കുകയോ ചെയ്യുന്നില്ല. കർമ്മത്തെ സംബന്ധിച്ചുള്ള നിയമവും പ്രകൃതിയുടെ ഇതരനിയമങ്ങളെപ്പോലെ തന്നെയാണ്. മനുഷ്യേച്ഛയ്ക്കു കാര്യകാരണങ്ങളെ തിരഞ്ഞെടുപ്പാൻ വേണ്ടുവോളം സ്വാതന്ത്ര്യമുണ്ട്. പക്ഷെ, മുള്ളു വിതച്ചു നെല്ലു കൊയ്തെടുപ്പാൻ സാധിക്കയില്ലെന്നു മാത്രമേയുള്ളു. ഒരു മനുഷ്യൻ സദ്വിഷയങ്ങളെ ചിന്തിക്കയും സൽപ്രവൃത്തികളെ ചെയ്കയും സൽസ്വഭാവത്തെ വളർത്തുകയും ചെയ്യുന്നുവെങ്കിൽ അയാളുടെ 'കർമ്മം' നല്ലതായിത്തീരുന്നു.

മനുഷ്യർക്കും മൃഗങ്ങൾക്കും തമ്മിലുള്ള വ്യത്യാസത്തെ കാണിപ്പാനായി ഐതരേയാരണ്യകത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

'ഓഷധിവനസ്പതിഷുഹിരസോദൃശ്യതേ. ചിത്തംപ്രാണഭൃത്സു. പ്രാണഭൃത്സുത്വേവാവിസ്തരാമാത്മാ. തേഷുഹിരസോപിദൃശ്യതെ. നചിത്തമിതരേഷു. പുരുഷേത്വേവാവിസ്തരാമാത്മാ. സഹിപ്രജ്ഞാനേനസംപന്നതമഃ വിജ്ഞാതംവദതി വിജ്ഞാതംപശ്യതി വേദശ്വസ്തനം വേദലോകാലോകൌ മർത്ത്യേനാമൃതമീപ്സതി. ഏവംസമ്പന്നഃ അഥേതരേഷാംപശൂനാമശനായാപിപാസേ ഏവാഭിജ്ഞാനം. ന

വിജ്ഞാതംവദന്തി നവിജ്ഞാതംപശ്യന്തി നവിദുഃശ്വസ്തനം നലോകാലോകൌ തഥേതാവന്തോഭവന്തി. യഥാപ്രജ്ഞംഹിസംഭവാഃ"

"ഓഷധികളിലും മരങ്ങളിലും രസം കാണപ്പെടുന്നുണ്ട്. പ്രാണമുള്ളതുകളിൽ മനസ്സുമുണ്ട്. പ്രാണമുള്ളതുകളിൽ ആത്മാവ് അധികം സ്പഷ്ടമാകുന്നു. അവയിൽ രസം കാണപ്പെടുന്നുണ്ട്. എന്നാൽ മററുള്ളവയിൽ മനസ്സ കാണപ്പെടുന്നില്ല. മനുഷ്യനിൽ ആത്മാവ് ഏററവും പ്രത്യക്ഷമായി കാണപ്പെടുന്നു. അയാൾക്കു വലിയ അറിവുണ്ടാകുന്നു. തനിക്ക് അറിയുന്നതിനെ സംസാരിപ്പാൻ അയാൾക്കു സാധിക്കുന്നു. ഇന്നലെ കഴിഞ്ഞത് അയാൾക്ക് ഇന്നു ഓൎമ്മയുണ്ടാകുന്നു. കാണ്മാൻ കഴിയുന്നതിനേയും കഴിയാത്തതിനേയും അയാൾ കാണുന്നു. മൃത്യുവിൻെറ സഹായത്താൽ മൃതിയില്ലായ്മയെ അയാൾ കാംക്ഷിക്കുന്നു. അയാൾക്ക് ഈ വക ഗുണങ്ങളെല്ലാമുണ്ട്. എന്നാൽ മററുള്ളവക്കോ? മൃഗങ്ങൾക്കു ദാഹവും വിശപ്പും മാത്രമേ അറിവാൻ സാധിക്കുന്നുള്ളു. അറിയുന്നതിനെ അവ സംസാരിക്കുന്നില്ല. ഇന്നലെ കഴിഞ്ഞതിനെ അവ ഇന്നു ഓൎമ്മവെക്കുന്നില്ല. കാണാവുന്നവയേവും കാണ്മാൻ പാടില്ലാത്തവയേയും അവ അറിയുന്നില്ല. അവയ്ക്കു ഇത്രമാത്രമേ ഉള്ളു. അറിവുപോലെയാണു ജന്മങ്ങളും."

നല്ല വിത്തുകളെ വിതപ്പാൻ സൎവ്വദാ ശ്രമിക്കയും നല്ല ധാന്യത്തെ കൊയ്തെടുപ്പാൻ വേണ്ടി യത്നിക്കയും ചെയ്യേണ്ടതു മനുഷ്യൻെറ ചുമതലയാണ്. നല്ലതിൽനിന്നു അധികം നല്ലതിലേക്കു കടപ്പാൻ നോക്കിക്കൊണ്ടിരിക്കയും ഒരിക്കലും കീഴ്പോട്ടു പതിക്കാതിരിപ്പാൻ സൂക്ഷിക്കയും ചെയ്യേണ്ടത് അയാളുടെ കൎത്തവ്യമാണ്.

അഖണ്ഡപരിപൂൎണ്ണനായി, സച്ചിദാനന്ദനായി, സൎവ്വലോകനിയന്താവായിരിക്കുന്ന മഹാശക്തിയെ കണ്ടുപിടിച്ച് ആദ്ദേഹത്തിൻെറ പാദാരവിന്ദങ്ങളിൽ സാഷ്ടാംഗം അതിഭക്ത്യാ നമസ്കരിക്കേണ്ടതു മനുഷ്യൻെറ മുഖ്യമുറയാണ്. പ്രപഞ്ചസുഖത്തിലുള്ള വൈരാഗ്യത്തെയാണ് അയാൾ ഇച്ഛിക്കേണ്ടത്.

അനിത്യങ്ങളും അനൎത്ഥകാരണങ്ങളുമായ പ്രപഞ്ചവിഷയങ്ങളെ ആഗ്രഹിക്കുന്ന ജീവൻ സൎവ്വദാ ബദ്ധനാകുന്നു. ആ ജീവൻ

ഈശ്വരനെ അറിയുന്നില്ലെന്നുമാത്രമല്ല അദ്ദേഹത്തിൽനിന്നു നിമിഷംതോറും അകന്നുകൊണ്ടും വരുന്നു. തന്നെ ബന്ധിപ്പാനായിട്ടുണ്ടുള്ള ശൃംഖലകളുടെ ശക്തിയെ താൻതന്നെ വർദ്ധിപ്പിക്കുന്നു. കരുണാനിധിയായ ജഗദീശ്വരനിൽനിന്നു ഇപ്രകാരം അകന്നുപോകുംതോറും ജീവൻ തന്റെ കർമ്മമാകുന്ന ചുമടിനെ വലുതാക്കുന്നു. ജീവന്റെ ഈ ഗതിയെയാണു മഹത്വമേറിയ ഹിന്ദുശാസ്ത്രങ്ങളിൽ "പ്രവൃത്തിമാർഗ്ഗ"മെന്നു ഘോഷിക്കുന്നത്. ഇതിന്റെ മുഖ്യമായ ഉദ്ദേശവും ഫലവും ധർമ്മാർത്ഥകാമങ്ങളാണ്. ഇതിന്റെ വിപരീതമാർഗ്ഗത്തെയാണ് "നിവൃത്തിമാർഗ്ഗ"മെന്നു പറയുന്നത്. ഈ നിവൃത്തിമാർഗ്ഗമാണ് മോക്ഷത്തെ സാധിപ്പിക്കുന്നത്.

പഴയന്നൂർ രാമപ്പിഷാരോടി (ഡി. സി)



# ജാതികളും വൃത്തിമര്യാദകളും.

## മണ്ണാർപാട്ട് — തോറ്റം. (തുടച്ച)

പോയ്‌വരട്ടെ പോയ്‌വരട്ടെ മാലവെച്ച മയിൽദേവിയെ, കിഴക്കുംകൊല്ലം വിരുത്തുണ്ടോ എന്ന് അറിഞ്ഞുവരട്ടെ. എന്നങ്ങിനെ അണിയാത്ര തിരുവിടയും ഇടവണങ്ങി പോകാമല്ലെന്നുവഴിനടന്നോരല്ലൊ. വനവാസം കടിയാന്ന് നടന്നുതാൻ ഭർത്താവ് കിഴക്കുംകൊല്ലം ചോണാട്ടനോക്കി വഴിപോകുന്നു. കിഴക്കുംകൊല്ലം ചോണാട്ടുതന്റെ പോർപടിക്കൽ ചെന്നങ്ങിനെ. പടിതാക്കുത ള്ളി നല്ലമ്മേ വിളിക്കുന്നയ്യോ! കൈനാർപാവി നല്ലമ്മേ വായ്കളുർ മാററ് പാണ്ണിവിളിച്ചാനല്ലോ. അകനാഴിയിൽ കിടന്നങ്ങിനെ വിളികേട്ടുനല്ലമ്മ, പുറനാഴികക്ക് കൂടി പുറത്തുവന്നു. ആരാകുന്നുമകനെ നിയ്യ് എവരാകുന്നു മകനെ പടിതാക്കു തള്ളിയിപ്പോൾ വിളിക്കുന്നയ്യോ! വടക്കുംകൊല്ലം നല്ലതോരു കാററണിന്താൻ കളിമരത്തയിൽ ചോണാട്ടു വാഴുന്നുണ്ണി പൊന്മകൻഞാനും. എന്തിനുപോന്ന

തെടാ ചോണാട്ടുണ്ണി പൊന്നുമകനെ. പടിതാംക്ഷത്തള്ളിനിയ്യുവിളിപ്പാനായി. നിങ്ങളുടെ മകനുണ്ടോ ഇവിടെയെടൊ നല്ലമ്മെ. നിങ്ങളുടെമകൻ എന്റെ ഒരു നേർ ചങ്ങാതിയാണ്ടോ. എന്റെ മകൻ നിനക്കെങ്ങിനെ നേർചങ്ങാതിയാകുമെടാ. എവിടെ വെച്ചിട്ടു നിനക്കങ്ങിനെ ചങ്ങാതിത്വം. എഴുതിയോത്തി പഠിച്ചങ്ങിനെ നടക്കുന്ന കാലത്ത് മണിക്കിണററ് ചാടിഞങ്ങൾ കളിക്കും നല്ലമ്മെ. മണിക്കിണറു ചാടിഞങ്ങൾ കളിക്കുന്ന നേരത്ത് നിങ്ങളുടെ മകന്റെ വളർ പുസ്തകം വീണു പൊലിഞ്ഞുപോയി. ശേഷമുള്ള ചങ്ങാതിമാരൊക്കെ കൈകൊട്ടിയാർത്തു ചിരിച്ചുള്ളു ഞാനൊരുവൻ ചങ്ങാതി മണിക്കിണററിൽ ചാടി ഏടോല വളർപുസ്തകം എടുത്ത് നിങ്ങടെ മകൻ എന്റെ ചങ്ങാതികയ്യിൽ കൊടുത്തുഞാനും. അന്നുതൊട്ടു ഇന്നത്തോളം ഞങ്ങൾ തമ്മിൽ ചങ്ങാതിത്വമാകുന്നു. നിങ്ങടെമകൻ ആദ്യംമാലവെച്ചതെങ്കിൽ ആദിയാകുന്ന വടക്കുംകൊല്ലത്ത് ഏഴദിവസത്തെ വിരുത്തുണ്ട്. വടക്കുംകൊല്ലത്ത് ഞാൻ മാല വെച്ചതെങ്കിൽ എന്റെ നല്ലമ്മെ കിഴക്കുംകൊല്ലം ചോണാട്ട് ഏഴ ദിവസം വിരുത്തുണ്ട് എന്ന് കല്ലും പാറയായിട്ടു ഞങ്ങൾ തമ്മിൽ അച്ചാരമുണ്ടെടൊ നല്ലമ്മെ. കിഴക്കുംകൊല്ലം ചോണാട്ട് വിരുത്തുണ്ട് ഉണ്ടോ ഇല്ലേ എന്നറിവാനായി മാലവെച്ച മങ്കക്കഴൽമുടിയാള് അസ്ഥിയുംപൊന്നും വനവാസത്തെ ചതുർവീംക്കല്ലും തന്റെ വലഭാഗെ അരയിരുത്തിഞാൻ ഇങ്ങോട്ടുപോന്നെടാ എന്റെ നല്ലമ്മെ. നിന്റെ ചങ്ങാതിയിവിടെ ഇല്ല എന്റെ മകനെ. മേച്ചിങ്ങാപ്പുറത്ത് ചെട്ടിയാനായി ധർമ്മിമക്കളോടു ചൂതാടി ചൂതിലും തോററ് ചൂടിക്കയറാലെ വരിക്കെക്കെട്ടി കിടപ്പാകുന്നു എന്റെ മകനെ. ആവാമെങ്കിൽ പോയി നിയ്യവനെ കൊണ്ടുവന്നാൽ ഏഴദിവസത്തെ വിരുത്തുണ എൻകോവിക്കൽ കഴിഞ്ഞു പോകാമെടാ എന്നു കല്പിച്ചു തന്റെ നല്ലമ്മ. മേച്ചിങ്ങാപ്പുറത്തു ചെട്ടിയാന്റവിടേക്ക് ഏതിലെപോകേണം എന്റെ നല്ലമ്മേ. വലമേ കിടക്കുന്ന പെരുവഴിയെപ്പോയാലെ എന്റെ നല്ലമ്മേ, വലതിരിയോടെക്ക ചെന്നിറങ്ങും എന്റെ മകനെ. എടമേൽ കിടക്കുന്ന പെരുവഴിയെപ്പോയാലോ എന്റെ നല്ലമ്മെ, എടത്തെരുവു പടിത്തെരുവിൽചെന്നുവഴിപുറപ്പെ

ട്ടം. നേർവഴിയെ കിടക്കുന്ന പെരുവഴിയെപ്പോയാലോ എൻെറ നല്ലമ്മേ, മേച്ചിങ്ങാപ്പുറത്ത് ചെട്ടിയാൻെറ പൊന്നുംപോർപടിക്കൽ നിവിരെ ചെന്നു വഴിപുറപ്പെട്ടം. കേട്ടുകൊണ്ടാലൊ എൻെറ നല്ലമ്മെ, കോവിലന്നും കുടിപ്പിണാവിനെ ഒന്നു പറഞ്ഞയച്ചാണ് എന്നു കല്പിച്ചു. ആയതിനെ കേട്ട നല്ലമ്മയുണ്ട്, കോവിലന്നും കുടിപ്പിണാവിനെ വിളിച്ചുകൂട്ടി വഴികാട്ടുവാനും യാത്രയാകുന്നു. പോയ്പുരട്ടെ പോയ്പുരട്ടെ എൻെറ കിഴക്കംകൊല്ലം നല്ലമ്മെ. മേച്ചിങ്ങാപ്പുറത്തോളം പോയ്പുരട്ടെ എന്നു വഴിയാത്രയും വിടവ്വണങ്ങി പോകാമല്ലൊ എന്നു വഴിപുറപ്പെട്ടാനും കാലമാകുന്നു. അപ്പടിയൊരുവിധം ഓടിക്കടന്നു. വെള്ളമുള്ളവിടം കടന്നു വെള്ളമില്ലാത്തവിടം ഓടിക്കടന്നു അച്ചാലും അവ്വരങ്കോടിക്കടക്കുന്ന നേരത്ത് അപ്പോൾ പറഞ്ഞു കോവിലന്നും കുടിപ്പിണാവ്. ഇതാ കാണുന്നു മകനെ മേച്ചിങ്ങാപ്പുറത്തു ചെട്ടിയാൻെറ പൊന്നുംപോർപടിയാകുന്നു. ആയതിനെ കണ്ട വടക്കംകൊല്ലത്തു പൊന്മകനുണ്ട് ചെട്ടിയാൻെറ പൊന്നുംപോർപടി നോക്കി നിവിരെ വഴിപുറപ്പെട്ടു. കിഴക്കംകൊല്ലത്തു മകനെ കിഴക്കംകൊല്ലത്തു മകനെ എൻെറ നേർചങ്ങാതി എന്നു വിളികൊള്ളുന്നോരു നേരത്തു പെട്ടെന്നു വിളികേൾക്കുന്നു കിഴക്കംകൊല്ലത്തു തൻെറ നേർചങ്ങാതി. പടിവാതിൽ തള്ളി തുറന്നു തൻെറ ചങ്ങാതിയുടെ വലതുഭാഗത്തേക്കു നിവിരെ ചെന്നു വഴിപുറപ്പെട്ടുന്നു. എന്തെ എൻെറ ചങ്ങാതി ഇവ്വണ്ണം വരിക്കെക്കെട്ടിയത് കേൾക്കട്ടെ എന്നു ചോദിച്ചു. ധർമ്മിമക്കളോടെ ചൂതാടി ചൂതിലും തോററു ചൂതിന്നു പണയംവെപ്പാനില്ലായ്കകൊണ്ടു ചെറുകയറാലെ എന്നെ വരിക്ക കെട്ടി എൻെറ ചങ്ങാതി. ആയതിനെ കേട്ട നല്ല വടക്കംകൊല്ലത്ത് ചങ്ങാതിയുണ്ട്. ഓർമടിയിൽ കിടക്കുന്ന ആയസ്കാന്തക്കത്തിയെടുത്ത് വരിക്കക്കെട്ടിയ കയറിനെ അറുത്ത് തൻെറ ചങ്ങാതിയുടെ കയ്യുംപിടിച്ചു ചെട്ടിയാൻെറ മുമ്പിൽ നിവിരെചെന്നു വഴിപുറപ്പെട്ടു. എൻെറ ചങ്ങാതി ചൂതിൽ തോററതേതും നിനക്കവേണ്ട എൻെറചെട്ടിയാനെ ഒരു തട്ടുംചൂതും മണിപ്പലകയൊന്നു ചൂതാടേണം എനിക്ക എന്നു കല്പിച്ചു. എന്നതിനെ കേട്ട ചെട്ടിയാനുണ്ട് ചൂതാട്ടംമണിപ്പലകയും ചൂതും കഴകിവെച്ചു ചൂതാടുന്നു. വടക്കോട്ട് അടിപ്പിച്ചു ചെട്ടി

യാന് തെളിപ്പിച്ചുചെട്ടിയാൻ. അടിതെളി ആരാധനയും കഴിച്ചു വെള്ളിവിളക്കും കളുത്തിവെച്ചു. കിഴക്കും പടിഞ്ഞാറും ചെട്ടിയാനും പൊന്മകനും നേരെയിരുന്ന് ചൂതാട്ടം പലക വലിച്ചുവെച്ചു ചൂതാട്ടം കരുനിരത്തി കളിക്കുമെടാ മകനെ ഇപ്പോൾ വന്ന പൊന്മകനെ എന്നു ചൊല്ലി ചെട്ടിയാനും. ആയതിനെ കേട്ട പൊന്മകനുണ്ട് പിടിവരങ്കച്ചൂതെടുത്ത് കൈക്കുപിടിച്ചു കൈവരങ്കച്ചൂതെടുത്തു കളി തുടങ്ങി. അച്ചൂതിലും അവ്വരങ്കപ്പോരിൽ പോർ തോററു പോർ പിഴച്ചു വടക്കുംകൊല്ലം ചോണാട്ടുണ്ണിപൊന്മകൻ. ആ ചൂതുംകരുവങ്ങോട്ടു നീക്കിവെച്ചു. ഇതിവിടെ സരസ്വതിചൂതായിരിക്കട്ടെ എന്റെ മകനെ. രണ്ടാമത്തെ തട്ടം കരുനിരത്തി കൈവരങ്കച്ചൂതെടുത്തു കൈപിടിച്ചു. പിടിവരങ്കച്ചൂതെടുത്തു കളിതുടങ്ങി. ആ ചൂതിലും അവ്വരങ്കപ്പോരിലും പോർതോററു പോർപിഴച്ചു വടക്കുംകൊല്ലത്തു പൊന്മകൻ. ആ തട്ടംമണിപ്പലക ഗണപതിച്ചൂതാക്കിയിങ്ങോട്ടു മാററിവെച്ചു. മൂന്നാമാനന്ദതട്ടം കരുനിരത്തി കൈവരങ്കച്ചൂതിളക്കി കളി തുടങ്ങി. അച്ചൂതിലും അവ്വരങ്കപ്പോരിലും പോർതോററു പോർപിഴച്ചു വടക്കുംകൊല്ലത്തു ചോണാട്ടുണ്ണി പൊന്മകൻ. വെയ്യുതെടാ വെയ്യുതെടാ ഇപ്പോൾ വന്ന പൊന്മകനെ ചൂതിനടുത്ത പണയം പലതും വെയ്ക്ക്. എന്നതിനെ കേട്ട ചോണോട്ടുണ്ണി പൊന്മകൻ, നിറുകക്ക് നേർപ്പൂവ് നെററിക്കു നെററിപ്പട്ടം ചൂതിനു പണയമാക്കിക്കൊടുത്തു പൊന്മകൻ. അത്തട്ടം മണിപ്പലക അങ്ങോട്ടു മാററിവെച്ചു. പിടിവരങ്കച്ചൂതിളക്കി കളി തുടങ്ങുന്നോരു നേരത്ത് അച്ചൂതിലും അവ്വരങ്കപ്പോരിലും പോർതോററു പോർപിഴച്ചു ചോണാട്ടുണ്ണി പൊന്മകൻ. വെയ്യുതെടാ വെയ്യുതെടാ ഇപ്പോൾ വന്ന പൊന്മകനെ ചൂതിനടുത്ത പണയം പലതും വെക്ക് എന്നു കല്പിച്ചു. കഴുത്തിന്നു കുഴലാരം മാറിന്നു മാർതാലി ചൂതിനു പണയമാക്കിക്കൊടുത്തു പൊന്മകൻ. ആ തട്ടംകരുവങ്ങോട്ടു മാററിവെച്ചു ചെട്ടിയാൻ. അഞ്ചാമാനന്ദിനതട്ടംകരു നിരത്തിപ്പൊന്മകൻ. കൈവരങ്കച്ചൂതു നീക്കിക്കളിതുടങ്ങുന്ന നേരത്ത് കളിച്ചാനകരുവെട്ടി ചെട്ടിയാൻ നീക്കിന കരു തടുത്തു ചെട്ടിയാൻ. അച്ചൂതിലും അവ്വരങ്കപ്പോരിലും പോർതോററു പോർപിഴച്ചു പൊന്മകന്. വെയ്യുതെടാ വെയ്യുതെടാ ഇപ്പോൾ വ

ന്ന പൊന്മകനെ. എന്നതിനെ കേട്ട പൊന്മകനുണ്ട് കയ്യൂരണ്ടു കനകവള വിരൽ പത്തിനു മണിമോതിരം ചൂതിനു പണയമാക്കിക്കൊടുത്തു. ആ തട്ടുംകരുവങ്ങോട്ടു നീക്കിവെച്ചു ചെട്ടിയാൻ. നാലും മൂന്നേഴാമാനന്ദിനതട്ടും കരു നിരത്തി കളിതുടങ്ങുന്നോരു നേരത്ത് ചൂതിലും തോററു പൊന്മകൻ ചൂതിനു പണയംവെപ്പാനില്ലാത്തുകൊണ്ട് അരയിരിക്കുന്നു ചോണാട്ടുണ്ണി പൊന്മകൻ. അപ്പോൾ ചോദിച്ചു പൊന്മകൻ, ചൂതിനൊന്നും ഇല്ലെങ്കിൽ പൊന്മകനെ നിയ്യു മാലവെച്ച മങ്കക്കുഴൽമുടി ദേവിയാളെ പണയമെഴുതിയാണ് എന്റെ മകനെ. അല്ലെങ്കിൽ ചൂടിക്കയറാലെ ചിത്രമണിത്തുണിനോട് ഞാൻ വരിക്കക്കെട്ടും എന്നു ചൊല്ലി മേച്ചിങ്ങാപ്പുറത്തു ചെട്ടിയാനപ്പോൾ. എന്നതിനെ കേട്ട വടക്കുംകൊല്ലത്തു പൊന്മകൻ. താൻ മാലവെച്ച ദേവിയാളെ പണയമെഴുതാതെകണ്ട് അരയിരിക്കുന്നോരുനേരത്ത് വലതിരിയംവണ്ടോടകനുണ്ട് നിയ്യിവിടെയിരുന്നുകൊണ്ടാലുമെന്റെ മകനെ. താഴേതട്ടി മീതെ പറന്നിളച്ചു വണ്ടോടകൻ ദേവിയിരിപ്പേടത്തു നിവിരെ ചെന്നു വഴിപുറപ്പെട്ടു. നിയ്യിവിടെ വട്ടുംചൂതും പടപൊരുതിയിരുന്നുകൊണ്ടാലും നിന്റെ ഭർത്താവിനെ ചെട്ടിയാനായി ചൂതാടി ചൂതിലുംതോററു ചൂതിനുപണയമേതും വെപ്പാനില്ലായ്കകൊണ്ടുചെറുകയറാലെ വരിക്കക്കെട്ടുവാൻതുനിഞ്ഞു നില്ക്കുന്നുചെട്ടിയാൻ ആയതിനെക്കേട്ടദേവിയാളുണ്ട്, എട്ടുകെട്ടിയഏഴപത്തിരണ്ടു കൽപതിച്ച നാഗം പോർമണിമോതിരം ഊരിക്കൊടുത്തു. ഈമോതിരം ഭർത്താവിന്റെ കയ്യണിഞ്ഞു തെക്കുവടക്കായി ചൂതാടുവാൻ ചൊല്ലിക്കൊള്ളു എന്റെ വണ്ടോടക. വണ്ടോടകന്റെക്കൽ ഊരിക്കൊടുത്തു. ഇട്ടിരിപ്പാൻ നാൽവിരൽ നറുക്കോലയും കൊടുത്തയച്ചു. ആകാലഭാഗത്തു പാണിവളച്ചു ഭർത്താവിന്റെ വലത്തരികെ വന്നു വഴിപുറപ്പെട്ടു. ചെട്ടിയാൻകാണാതെ മണിമോതിരവും പോർത്തണിച്ചു നറുക്കിനോലയും ഇട്ടിരുന്നു തെക്കുവടക്കായി. മാറെമ്പം ചൂതിനൊന്നു പടപൊരുതുവാനായി അരയിരിക്കുന്നു.

(തുടരും)

# കാലനിൎണ്ണയം

പ്രാചീനഹിന്ദുക്കളുടെ ഗവേഷണസാമൎത്ഥ്യം മനസ്സിലാക്കുന്നതിന്നു നമ്മുടെ ശാസ്ത്രങ്ങളിൽ ഒളിച്ചുകിടക്കുന്ന ഓരോ തത്വങ്ങൾ വളരെ സഹായിക്കുമെന്നു പറയേണ്ടതില്ലല്ലൊ. ഇതിനെ തെളിയിക്കുന്നതിന്നു ഹിന്ദുക്കളുടെ ജ്യോതിശ്ശാസ്ത്രത്തിലടങ്ങിയിരിക്കുന്ന ചില സംഗതികളെ ഉദാഹരണമായി എടുത്തുകാണിക്കാം. ജ്യോതിശ്ശാസ്ത്രത്തിലെ ഏറ്റവും പ്രധാനമായ ഒരു ഭാഗം കാലനിൎണ്ണയമാണ്. നാമിപ്പോൾ കണക്കാക്കിവരുന്ന കാലവ്യവസ്ഥ ഇതേ നിലയിൽ ഏൎപ്പെട്ടുവരുവാനുണ്ടായ കാരണം എന്തെന്നുള്ള വിചിന്തനം ജ്യൗതിഷത്തിലെ രസകരമായ ഒരു വിഷയമാണ്. ഇതിന്നു ഹിന്ദുക്കൾ പണ്ടുതന്നെ കണ്ടുപിടിച്ചിട്ടുള്ള ചില വഴികൾ ചുരുക്കത്തിൽ ഇവിടെ വിവരിക്കാം. ഇതിൽനിന്നു പ്രാചീനഹിന്ദുക്കളുടെ സൂക്ഷ്മദൎശനശക്തി വ്യക്തമാകാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു.



## ആഴ്ചവട്ടം

ആഴ്ചകൾ എങ്ങിനെ ഉണ്ടായി എന്ന ചോദ്യത്തിന്നു മഹാരാശികളാണ് ആഴ്ചകൾ ഉണ്ടാക്കീട്ടുള്ളതെന്നാണു ഹിന്ദുക്കൾ പറയുന്ന സമാധാനം. സൃഷ്ടി തുടങ്ങിയ ആദ്യത്തെ ദിവസം സൂൎയ്യൻ ഉദിച്ചപ്പോൾ സൂൎയ്യന് ഒന്നാമത്തെ ദിവസത്തെ ആദ്യത്തെ രണ്ടര നാഴിക (ഹോര) സമയത്തിന്മേൽ ശക്തിയും അധികാരവും കൊടുത്തു. ആ ദിവസത്തിന്നു ആദിവാരം എന്നാണു പേര്. അതായതു സൃഷ്ടിയുടെ ഒന്നാമത്തെ ദിവസം എന്നൎത്ഥം. പിന്നെ ശുക്രൻ, ബുധൻ, ചന്ദ്രൻ, ശനി, ഗുരു, കുജൻ ഇവർ ക്രമേണ വന്നു. ഇവർ ഓരോരുത്തൎക്കും രണ്ടര നാഴിക (ഒരു ഹോര) വീതം സമയത്തിന്മേൽ അധികാരവും ശക്തിയും കൊടുത്തു. ഇങ്ങിനെ ഏഴു ഹോര അതായതു പതിനേഴര നാഴിക കഴിഞ്ഞപ്പോൾ എട്ടാമത്തെ ഹോര വീണ്ടും സൂൎയ്യന്നുതന്നെ കിട്ടി. പിന്നെ ക്രമേണ 9-ാം ഹോര ശുക്രന്നും, 10-ാം ഹോര ബുധന്നും എന്ന ക്രമത്തിൽ (ക്രമം:-രവി, ശുക്രൻ, ബുധൻ, ചന്ദ്രൻ, ശനി, ഗുരു, കുജൻ-എന്നാണ്) 14-ാം ഹോരവ

രെയും, പിന്നെ 15-ാം ഹോരമുതൽ വീണ്ടും രവി, ശുക്രൻ, ബുധൻ തുടങ്ങിയവർ 21-ാം ഹോരവരെയും അധിപന്മാരാകുന്നു. 22-ാം ഹോര വീണ്ടും സൂര്യന്റെ കാഹരിയാകുന്നു. ഒരു ദിവസത്തേക്കു ഇപ്രകാരം ആകെ 24 ഹോരയാണുള്ളത്. ഈ ക്രമത്തിൽ ബുധനോടുകൂടി 24-ാമത്തെ ഹോര അവസാനിക്കുന്നു. അതോടുകൂടി ആ ദിവസവും അവസാനിക്കുന്നു. പിറ്റെ ദിവസത്തെ ഒന്നാമത്തെ ഹോര മേല്പ്പടി ക്രമപ്രകാരം ചന്ദ്രന്റേതാണ്. അതുകൊണ്ടു രണ്ടാം ദിവസത്തെ ആദ്യത്തെ ഹോരാകർത്താവായ ചന്ദ്രന്റെ ദിവസം അല്ലെങ്കിൽ സോമവാരം (ചന്ദ്രവാരം) എന്ന പേർ രണ്ടാം ദിവസത്തിനും കിട്ടി. രണ്ടാം ദിവസവും ക്രമേണ ഹോരകളൊക്കെ ഓരോ ഗ്രഹങ്ങൾക്കു ഭാഗിച്ചുകൊടുത്താൽ 3-ാം ദിവസം ആദ്യത്തെ ഹോര കുജന്റേതായി വരും. ഇങ്ങിനെ ഏഴു ദിവസവും ഓരോ ആഴ്ചയുടെ അധിപന്മാരായ ഗ്രഹങ്ങൾക്കു ആദ്യത്തെ ഹോര കിട്ടുന്നു. എട്ടാം ദിവസം വീണ്ടും ആദ്യത്തെ ഹോരാനാഥൻ സൂര്യനാകുന്നു. ഇങ്ങിനെയാണു ആഴ്ചകൾ ഉണ്ടായത്. ആഴ്ചകളുടെ ഉത്ഭവത്തെപ്പററി ഹിന്തുക്കൾക്കല്ലാതെ മററൊരു സമുദായക്കാൎക്കും റിക്കാർട്ടു കാണുകയില്ല. മററുള്ളവൎക്കു ഈ തത്വം ഹിന്തുക്കളോടു കിട്ടിയതാണ്. താഴെ കൊടുക്കുന്ന പട്ടികയിൽനിന്ന് ഇതു വെളിപ്പെടും.

| | | |
|---|---|---|
| ഞായർ 1. | സൂര്യൻ | (1) 8 15 22 29 36 43 50 57 64 71 78 85 92 99 106 113 120 127 134 141 148 155 162 (169) |
| വെള്ളി 2. | ശുക്രൻ | 2 9 16 23 30 37 44 51 58 65 72 79 86 93 100 107 114 (121) 128 135 142 149 156 163 |
| ബുധൻ 3. | ബുധൻ | 3 10 17 24 31 38 45 52 59 66 (73) 80 87 94 101 108 115 122 129 136 143 150 157 164 |
| തിങ്കൾ 4. | ചന്ദ്രൻ | 4 11 18 (25) 32 39 46 53 60 67 74 81 88 95 102 109 116 123 130 137 144 151 158 165 |
| ശനി 5. | മന്ദൻ | 5 12 19 26 33 40 47 54 61 68 75 82 89 96 103 110 117 124 131 138 (145) 152 159 166 |
| വ്യാഴം 6. | ഗുരു | 6 13 20 27 34 41 48 55 62 69 76 83 90 (97) 104 111 118 125 132 139 146 153 160 167 |
| ചൊവ്വ 7. | കുജൻ | 7 14 21 28 35 42 (49) 56 63 70 77 84 91 98 105 112 119 126 133 140 147 154 161 168 |

ഒരാഴ്ചയിൽ അടങ്ങിയ ഏഴു ദിവസത്തിനുംകൂടി 168 ഹോര യാണല്ലോ ഉള്ളത്. മേൽപ്പട്ടികപ്രകാരം നോക്കുന്നതായാൽ 1— 25— 49— 73— 97, 121, 145. ഈ സംഖ്യ ഹോരകൾ ക്രമത്തിൽ ഓരോ ദിവസത്തെ തുടന്ന് ആഴ്ചയിലെ ഓരോ ദിവസങ്ങളാകുന്നു. 169, അതായതു ഞായറാഴ്ചയിലെ ഒന്നാമത്തെ ഹോര വീണ്ടും സൂര്യന്നുതന്നെ സിദ്ധിക്കുന്നു. ഇങ്ങിനെ ക്രമേണ വീണ്ടും ഓരോ ആഴ്ചകൾ ഉണ്ടാകുന്നു.

## സമയവിഭാഗം

ഒരു ദിവസത്തെ നാഴിക എന്ന പേരോടുകൂടി 60 സമഭാഗങ്ങളായി ഭാഗിച്ചിരിക്കുന്നു. ഇംഗ്ലീഷു കണക്കപ്രകാരം 24 മണിക്കൂറിന്നു രണ്ടര നാഴികയാണ്. നാഴികയെ വീണ്ടും 60 വിനാഴികയായി ഭാഗിച്ചിരിക്കുന്നു. രണ്ടര വിനാഴികയെ ഒരു മിനുട്ടെന്നു പറയുന്നു. സമയത്തെ ഇത്ര ഭാഗിച്ചാൽ ആവശ്യത്തിന്നു മതിയാകുമെങ്കിലും ഗണിതത്തിൽ അശേഷം പിഴവു വരാതെ കഴിപ്പാൻ ഹിന്തുക്കൾ സമയത്തെ ഇനിയും ചെറിയ ഭാഗങ്ങളായി ഭാഗിച്ചിട്ടുണ്ട്. പാശ്ചാത്യരുടെ കണക്കപ്രകാരം ഒരു ദിവസം എന്നതു 24 മണിക്കൂറു×60 മിനുട്ടു×60 സെക്കണ്ടു അല്ലെങ്കിൽ 84600 സെക്കണ്ടാണ്. ഹിന്തുക്കളുടെ കണക്കപ്രകാരം ഇങ്ങിനെയാകുന്നു:—

| | | |
|---|---|---|
| ഒരു ദിവസം | = | 60 നാഴിക |
| 1 നാഴിക | = | 60 വിനാഴിക |
| 1 വിനാഴിക | = | 60 ലിപ്ത |
| 1 ലിപ്ത | = | 60 വിലിപ്ത |
| 1 വിലിപ്ത | = | 60 പര |
| 1 പര | = | 60 തല്പര |

അതായതു ഒരു ദിവസത്തിന്നു (60×60×60×60×60×60) 46,656000000 തല്പരകളുണ്ടെന്നു സാരം. പാശ്ചാത്യന്മാർ ഒരു ദിവസത്തെ അഞ്ചു സ്ഥാനങ്ങളായേ ഭാഗിക്കാൻ സാധിച്ചിട്ടുള്ളു. ഹിന്തുക്കൾ ആയതു പതിനൊന്നു സ്ഥാനത്തായി ഭാഗിച്ചിരിക്കുന്നു. സമയത്തിന്റെ ഇത്ര ചെറിയ ഭാഗത്തെക്കൂടി കണ്ടെത്തിയ ഹിന്തുഗണിതശാസ്ത്രജ്ഞന്മാരുടെ കണക്കുകൾ ഒരു പ്രകാരത്തിലും തെറ്റുവാൻ ന്യായമില്ല.

യന്ന ഉദ്യോഗത്തിലിരുന്ന മാർസ്ഡൻ ഇപ്രകാരം പറയുന്നു: "എന്റെ ഭരണത്തിൻകീഴിലുള്ള ജില്ലയിൽ എണ്ണായിരത്തിലധികം സ്ത്രീപുരുഷന്മാരുണ്ട്. ഇവരിൽ മുപ്പതു വയസ്സിന്നു മുമ്പു വിവാഹം കഴിയാത്ത പത്തു പേരെ കാണുമോ എന്നു വളരെ സംശയമാണ്". വിവാഹത്തിലഭിരുചി കാട്ടാത്തവരെ എത്രയോ നിസ്സാരന്മാരായും, പരിഹാസ്യന്മാരായുമാണ് അപരിഷ്കൃതർ കരുതിവരുന്നത്. 'സൻടാൽ' വർഗ്ഗത്തിൽ "അഭാര്യനായ ഒരുവനെ സ്ത്രീപുരുഷന്മാർ ഒരുപോലെ വെറുക്കുന്നു. അവനെ ഒരു ചോരന്റെയോ, ക്ഷുദ്രപ്രയോഗിയുടേയോ നിലയിലാണു കരുതിവരുന്നത്. അവനെ മനുഷ്യവർഗ്ഗത്തിൽപ്പെട്ടവനായിത്തന്നെ ഗണിക്കുകയുമില്ല." കാപ്പിരികളുടെ സഭകളിൽ നിത്യബ്രഹ്മചാരികൾക്കു പ്രവേശമില്ല. അഭാര്യനായി മരിച്ച ഒരുവന്റെ ആത്മാവിന്നു സ്വർഗ്ഗപ്രവേശമില്ലെന്നാണു ഫിജിദ്വീപുകാരുടെ വിശ്വാസം. ഇങ്ങിനെ ചില ഉദാഹരണങ്ങൾകൊണ്ടു ബ്രഹ്മചര്യം വളരെ നികൃഷ്ടമായിട്ടാണു പരിഷ്കാരമില്ലാത്തവർ കരുതിവരുന്നതെന്നു തീർച്ചയാവുന്നുണ്ടല്ലോ.

പരിഷ്കൃതരിൽത്തന്നെ ബ്രഹ്മചര്യം പരിഷ്കാരത്തിന്റെ ഏറ്റക്കുറവ് ആശ്രയിച്ചുനില്ക്കുന്നതായിക്കാണാം. അതായതു പരിഷ്കാരം കുറഞ്ഞ കൂട്ടരിലാണു ബ്രഹ്മചര്യവും കുറഞ്ഞുകാണുന്നത്. പരിഷ്കാരപരമകാഷ്ഠയെ പ്രാപിച്ച പാശ്ചാത്യരാജ്യങ്ങളിൽ വർഷംപ്രതി അഭർത്തൃകകളുടേയും, അഭാര്യന്മാരുടേയും സംഖ്യ വർദ്ധിച്ചുവരുന്നുവെന്നു കാനേഷുമാരിക്കണക്കു തെളിയിക്കുന്നുണ്ട്. എന്നാൽ തീരെ കാടന്മാരല്ലെന്നും, അല്പപരിഷ്കൃതനില കഷ്ടിച്ചെത്തിയെന്നും സമ്മതിക്കുന്ന ചൈന, ഇന്ത്യ, ഈജിപ്ത് എന്നീ രാജ്യങ്ങളിലെ നിവാസികളുടെയിടയിൽ നിത്യബ്രഹ്മചര്യം കുറവായിട്ടാണു കാണുന്നത്. 'ഫോസ്സലാ' എന്ന ദിക്കിൽ വിവാഹം കഴിക്കാത്ത പുരുഷനെ 'മൊട്ട'യടിച്ചുവിടുമത്രേ! ചീനരാജ്യത്തു വിവാഹത്തിന്നു മുമ്പു മരിക്കുന്നതു വലിയ കഷ്ടമായിട്ടാണു കരുതിവരുന്നത്. ഇപ്രകാരം മരിച്ചുപോകുന്നവരുടെ ആത്മാവിന്നു (മരണശേഷം) ഒരു വിവാഹം നടത്താറുണ്ടത്രെ. ഹിന്ദുജാതിക്കാരുടെയിടയിൽ "ഭാര്യയില്ലാത്തവൻ മനുഷ്യനല്ല" എന്നൊരു പഴമൊഴി കൂടിയുണ്ട്. ഇവർ ഹിന്ദുമതക്കാരെപ്പോലെ

ന്നു വിവാഹമൊരു മതാനുഷ്ഠാനമായിട്ടാണു കരുതിവരുന്നത്. മനുസ്മൃതിപ്രകാരം വിവാഹം പന്ത്രണ്ടാമത്തെ 'സംസ്കാര'മായിട്ടാണു ഗണിക്കേണ്ടത്. ഇഹത്തിലും പരത്തിലും ഗതിക്കത്യാവശ്യമായ ഒരു മുറയാണു ഹിന്തുമതപ്രകാരം വിവാഹം. "ഒരു ഭാൎയ്യയെ ലഭിക്കുന്നതുവരെ പുരുഷൻ പകുതി മാത്രമാണ്" എന്നു ബ്രഹ്മധൎമ്മത്തിൽ പറയുന്നുണ്ട്. പുരാതന യവനരുടെയിടയിൽ വിവാഹം ഒരു രാജകാൎയ്യമായിക്കരുതിവന്നിരുന്നു. വിവാഹം ചെയ്യാത്തവരുടെ പേരിൽ ക്രിമിനാൽനടവടി നടത്താമെന്നു സ്പാൎട്ടയിലൊരു നിയമമുണ്ടായിരുന്നുവത്രേ. 'സോളൻ' എന്ന പ്രസിദ്ധ നിയമജ്ഞന്റെ കാലത്തു വിവാഹം രാജ്യഭരണവിഷയങ്ങളിൽപ്പെട്ട ഒരെണ്ണമായിരുന്നു. ഇപ്രകാരം തന്നെ പഴയ റോം സാമ്രാജ്യത്തിൽ ബ്രഹ്മചാരികൾ ഒരു പ്രത്യേകനികുതി കൊടുക്കേണ്ടിവന്നിരുന്നു. മേൽ പ്രസ്താവിച്ച സംഗതികളിൽനിന്നു വിവാഹം മനുഷ്യന്നത്യാവശ്യമായ ഒരു കൎമ്മമാണെന്നും, ബ്രഹ്മചൎയ്യം നിഷിദ്ധവും വൎജ്ജ്യവുമാണെന്നുമാണു നമ്മുടെ പൂൎവ്വികന്മാരുടേയും ഇപ്പോൾ ഉള്ള അനവധി ജാതിക്കാരുടേയും വിശ്വാസമെന്നു വിശദമാകുന്നുണ്ടല്ലോ. കാൎയ്യം ഇങ്ങിനെയാണെങ്കിൽ നിത്യബ്രഹ്മചൎയ്യത്തിന്നിത്ര മഹിമ ഇക്കാലത്തു ചില വൎഗ്ഗക്കാരുടെയിടയിൽ എന്തുകൊണ്ടാണു കല്പിച്ചുവരുന്നതെന്നൊരു ചോദ്യത്തിന്നവകാശമുണ്ട്. ഇതിന്നു മറുവടി പറയുന്നതിന്നു മുമ്പു ബ്രഹ്മചൎയ്യത്തിന്നുള്ള ചില കാരണങ്ങൾ എടുത്തു പറയുവാൻ ശ്രമിക്കാം. 1. ആദ്യമായി പറയേണ്ടത് അംഗഭംഗം, ജനനാൽത്തന്നെയുള്ള മാറു ചില വൈകല്യങ്ങൾ എന്നിവയാണ്. വിവാഹം അത്യാവശ്യമാണെന്നും, ബ്രഹ്മചാരികൾ ഹീനന്മാരാണെന്നും വാദിക്കുന്ന കൂട്ടരിൽ തന്നെ അംഗഭംഗം, അസ്വാസ്ഥ്യം മുതലായ ന്യൂനതകൾ ഉള്ളവർ മിക്കവരും വിവാഹം ചെയ്യാതെതന്നെ കാലം കഴിച്ചുകൂട്ടേണ്ടിവരുന്നുണ്ട്. 2. ലോകത്തിൽ ചില സ്ഥലങ്ങളിൽ നടന്നുവരുന്ന ബഹുഭാൎയ്യത്വമാണു വേറെയൊരു കാരണം. ഒരാൾക്ക് ഒന്നിലധികം സ്ത്രീകളെ വിവാഹം കഴിക്കുന്നതിൽ വിരോധമില്ലെന്നു വരുന്നപക്ഷം, ആ കൂട്ടരിൽ നിൎദ്ധനന്മാൎക്കു സ്ത്രീകളെ കിട്ടുവാൻ കുറച്ചു ബുദ്ധിമുട്ടുണ്ടാവാവുന്നതു സാധാരണയാണ്. 'മെക്കിൻ' ദ്വീപിൽ ഇന്നും നിൎദ്ധനന്മാ

രായ യുവാക്കന്മാൎക്ക ഭാൎയ്യമാരെ കിട്ടുവാൻ വളരെ പ്രയാസമുണ്ട്. ഇതിന്നുള്ള കാരണം ആ സ്ഥലത്തു നടപ്പുള്ള ബഹുഭാൎയ്യത്വസമ്പ്രദായവും, തന്നിമിത്തം സ്ത്രീകളിൽ ഭൂരിപക്ഷം ധനവാന്മാരുടെ ഭാൎയ്യമാരാവുകയുമാണ്. ഇതേകാരണം ഹേതുവായി ആസ്ത്രേലിയയിലെ ചില നിവാസികളുടെയിടയിലും, കച്ചിൻ ഇന്ത്യർ, വഗണ്ട, ക്‌ളിങ്കററ് എന്നീ വൎഗ്ഗക്കാരിലും, സൌഡാൻ, മൈക്രോനീസിയാ, ലീഫ് എന്നീ രാജ്യങ്ങളിലും സാധുക്കളായവൎക്ക് ഇഷ്ടപ്രകാരം സ്ത്രീകളെ കിട്ടുന്നില്ലെന്നു യോഗ്യന്മാരായ ചില ദേശസഞ്ചാരികൾ പറയുന്നുണ്ട്. 3. മൂന്നാമതായി പറയേണ്ട കാരണം ധനസ്ഥിതിയാണ്. ദാരിദ്ര്യം നിമിത്തം ആജീവനാന്തമോ, കുറച്ചധികകാലത്തേക്കോ ബ്രഹ്മചൎയ്യം സ്വീകരിച്ചിരിക്കേണ്ടവർ ഇന്നും ധാരാളമുണ്ട്. ചില അപരിഷ്കൃതരുടെയിടയിലും ഈ കാരണംകൊണ്ടു ചിലൎക്ക് അഭാൎയ്യന്മാരായിരിക്കേണ്ടിവരുന്നുണ്ട്. ഭാൎയ്യയെ വില കൊടുത്തു വാങ്ങുന്ന സമ്പ്രദായം നിലനിന്നുവരുന്ന സ്ഥലങ്ങളിൽ മൎയ്യാദപ്രകാരമുള്ള സംഖ്യ കൊടുപ്പാൻ സാധിക്കാത്തവൎക്ക ഗത്യന്തരമില്ല. 'സുലു' വൎഗ്ഗത്തിൽ "കന്നാലി ധാരാളമില്ലാത്തവന്നു ഭൎത്തൃപദമെത്തുവാൻ അനവധി സംവത്സരം കഴിയേണ്ടിവരുന്നു." വടക്കെ ഇന്ത്യയിലെ 'കാണ്ട്' വൎഗ്ഗക്കാർ ഭാൎയ്യയെ സുഖമായി താമസിപ്പിക്കുവാനുള്ള മുതൽ സമ്പാദിക്കുന്നതുവരെ വിവാഹം ചെയ്യാറില്ല. (4) ഇക്കാലത്തു ബ്രഹ്മചാരികളുടെ സംഖ്യക്കു വൎദ്ധന കാണുന്നതിന്നുള്ള മുഖ്യകാരണം, കാലോചിതമായി ഒരു കുടുംബത്തെ രക്ഷിച്ചുകൊണ്ടുവരുവാനുള്ള വലിയ ചിലവാണ്. കാനേഷുമാരി കണക്കുകൾപ്രകാരം ഒരു രാജ്യത്ത് ആകമാനമായി വല്ല ദുൎഭിക്ഷമോ, ക്ഷാമമോ, മുതൽനാശമോ, കച്ചവടനഷ്ടമോ സംഭവിച്ച കൊല്ലങ്ങളിൽ നടക്കുന്ന വിവാഹങ്ങളുടെ എണ്ണം ഇവയൊന്നുമില്ലാതെയുള്ള കാലത്തുള്ളതിൽ എത്രയോ കുറവായിട്ടാണു കാണുന്നത്. നേരെമറിച്ച് രാജ്യത്തിന്നു വല്ലവിധത്തിലും സുഭിക്ഷം നേരിടുന്നതായാൽ ആ കാലത്തു സാധാരണയിലധികം വിവാഹങ്ങൾ നടന്നുവരാറുമുണ്ട്. ഇതു പരിഷ്കാരത്തിന്റെ ഒരു വിദ്യയാണ്. പണ്ടുകാലത്തു ഭാൎയ്യയേയും, അവളിൽനിന്നുണ്ടാവുന്ന സന്തതികളേയും സംരക്ഷിപ്പാ

നുള്ള ശേഷി വേണ്ടവണ്ണമില്ലെങ്കിലും വിവാഹകാര്യത്തിൽ മനുഷ്യർ അത്ര വിമുഖരായിരുന്നില്ല. എന്തെന്നാൽ, ആ കാലങ്ങളിൽ പുരുഷന്മാർ 'നിത്യവൃത്തി'ക്കായി ചെയ്തുവന്നിരുന്ന ജോലികളിൽ ഭാര്യമാരും സഹായിച്ചിരുന്നു. കൃഷി, കൈത്തൊഴിൽ മുതലായ പ്രവൃത്തികളിൽ പുരുഷന്മാരെ അവരുടെ ഭാര്യമാൎക്കു സഹായിക്കാവുന്നതാണല്ലൊ. എന്നാൽ ഇക്കാലത്തു പുരുഷന്മാർ സാധാരണയായി പ്രവേശിക്കുന്ന ജോലികളിൽ (ഗവൎമ്മേണ്ടുദ്യോഗം മുതലായത്) അവരുടെ ഭാര്യമാരുടെ യാതൊരു സഹായത്തിന്നും തരമില്ല. ഇതുകാരണം ഇക്കാലത്ത് അവൎക്കുവേണ്ടി ചിലവിടുകയെന്നല്ലാതെ അവരെക്കൊണ്ടു യാതൊരു ഗുണവും പുരുഷന്മാൎക്കു സിദ്ധിക്കുന്നില്ല. ഇപ്രകാരം ചിലവിടുവാൻ ത്രാണിയുണ്ടാവുന്നതുവരെ ബ്രഹ്മചര്യവ്രതമനുഷ്ഠിക്കാതെ തരമില്ല. 5. മാനസികമായി ഇക്കാലത്തുള്ള വലിയ പരിഷ്കാരം മൂലം വിവാഹവിഷയത്തിൽ മനുഷ്യനുള്ള ആസക്തി ചുരുങ്ങിയിരിക്കുന്നുവെന്നൊരു കാരണം ചിലർ പറയുന്നുണ്ട്. ഇതത്ര ശരിയാണെന്നു തോന്നുന്നില്ല. മൃഗങ്ങളിൽ തന്നെ ബുദ്ധി കുറഞ്ഞവയിലാണു വിഷയാസക്തി വൎദ്ധിച്ചുകാണുന്നതെന്നും (കഴുത, പോത്ത്—ഉദാഹരണം), മനുഷ്യരിൽ ബുദ്ധിശക്തി കുറഞ്ഞവൎക്കു ബുദ്ധിമാന്മാരെക്കാൾ 'സ്ത്രീഭ്രാന്ത്' അധികമാണെന്നും, അതുനിമിത്തം ബുദ്ധിക്കു വല്ലവിധവും പരിഷ്കാരവും വികാസവും വൎദ്ധിക്കുന്നതായാൽ ഈ വിഷയത്തിൽ അഭിരുചി കുറയുമെന്നനുമിക്കാവുന്നതാണെന്നുമാണ് ഈ കൂട്ടരുടെ വാദം. മാനസികപരിഷ്കാരം വൎദ്ധിക്കുന്തോറും സ്ത്രീവിഷയത്തിൽ ലയിക്കാതെ മനസ്സിനേയും, ആസക്തിയേയും അടക്കിവെപ്പാനുള്ള ശക്തിയുണ്ടാവുമെന്നല്ലാതെ, വിവാഹകാര്യത്തിൽനിന്നു മനുഷ്യനെ അതു തീരെ പിൻമാററിനിൎത്തുമെന്നു പറഞ്ഞുകൂടാ. 6. ഈ കാരണമാണു വളരെ പ്രധാനമായത്. സ്ത്രീപുരുഷന്മാർ തമ്മിലുള്ള സംയോഗത്തിൽ എന്തോ ഒരശുദ്ധിയുണ്ടെന്നും, വിവാഹത്തിൽ ഒരു പാപാംശമുണ്ടെന്നും ചിലൎക്കൊരു തെററിദ്ധാരണയുണ്ട്. ഈ അന്ധവിശ്വാസം നിമിത്തം വളരെ ജനങ്ങൾ നിത്യബ്രഹ്മചര്യവ്രതവും, വളരെ സ്ത്രീകൾ നിത്യകന്യകാവ്രതവും സ്വീകരിച്ചുവരുന്നുണ്ട്. വിവാഹം ഒരു പാപകൎമ്മമായി ഏതൊരു മതത്തിലും

പറഞ്ഞിട്ടില്ല. വിഷയത്തിലത്യാസക്തി മാത്രമേ ദൂഷ്യമായി വിധ്ച്ചിട്ടുള്ളു. ബുദ്ധമതക്കാരാണ് ഈവിധം വിശ്വസിച്ചുവരുന്നവരിൽ അധികപക്ഷക്കാരും. ഈ വിശ്വാസം കാരണം ദൈവപ്രീതി, നീതിയോടുകൂടിയ ജീവിതം, പുണ്യകർമ്മത്തിലുള്ള അഭിരുചി എന്നിവയെ ആശിച്ചു വളരെ പുരുഷന്മാരും സ്ത്രീകളും വിവാഹം കഴിക്കാതെ തന്നെ ജീവിതം കഴിച്ചുകൂട്ടുന്നുണ്ട്. ഈ വിശ്വാസമാണ് എല്ലാ ജാതിക്കാരിലും കണ്ടുവരുന്ന ചില മതപ്രധാനികളുടെ വിവാഹവൈമുഖ്യത്തിന്നു കാരണം.

ഒടുവിൽ പറഞ്ഞ കാരണംതന്നെയാണു ബ്രഹ്മചര്യത്തിന്ന് ഉൽകൃഷ്ടപദവി കൊടുത്തിട്ടുള്ളത്. നിത്യബ്രഹ്മചര്യമോ, നിത്യകന്യകാത്വമോ മതപ്രകാരം ആചരിക്കേണ്ടൊരവസ്ഥയാണെന്നു വിശ്വസിക്കുമ്പോൾ, അനവധി ബുദ്ധിമുട്ടുകളനുഭവിച്ചും ആ വ്രതത്തെ വേണ്ടുംപോലെ ആചരിക്കുന്ന ഒരാളെ ആരും ബഹുമാനിക്കുന്നതാണല്ലൊ. മനുഷ്യജീവിതവിഭാഗത്തിൽ ബ്രഹ്മചര്യം (അല്ലെങ്കിൽ കന്യകാത്വം) എന്നൊരു പ്രത്യേകകാലം തീരെ ആവശ്യമാണെന്നല്ലാതെ, നിത്യബ്രഹ്മചര്യം ആചരിക്കുന്നതാണ് ഉയൎന്ന ധർമ്മമെന്നോ, വിവാഹം പാപകർമ്മമാണെന്നോ പറയുവാൻ യാതൊരടിസ്ഥാനവും തീരെ കാണുന്നില്ല.

എ. പി. കൃഷ്ണൻനായർ ബി. ഏ., ബി. എൽ.

---

# ഇനിയങ്ങോട്ടു നോക്കേണ്ട.

(ഒരു ചെറുകഥ)

അന്നത്തെ ആദിത്യനും അസ്തമിച്ചു. നീലമയമായ നഭോഭിത്തിയിൽ വിവിധങ്ങളായ ചായങ്ങൾ തേച്ച്, പ്രകൃതിദേവി ചിത്രപ്പണി തുടങ്ങി. വിചിത്രമായ ആ നഭോഭിത്തി 'ചെന്താരുമാമ്പലുമൊരേസമയം വിരിഞ്ഞുപൊന്തുന്ന പൊയ്കയുടെ ചന്തമിയന്നു' ശോഭിച്ചു. മലയാളങ്ങളിലെ മഹോത്സവമായ ചിങ്ങഞായറിൽ തിരുവോ

ണ'ത്തിനുള്ള തെളിവു മുഴുവൻ വെളിവാക്കിക്കൊണ്ടു സന്ധ്യാസമയവും സന്നിഹിതമായി. 'ഓണക്കളി'കളിൽ ഏപ്പെട്ടിരുന്ന കുട്ടികളുടെ ഉത്സാഹമയമായ ആൎപ്പുവിളികളും 'പൂവിളി'കളും ഉച്ചത്തിൽ കേട്ടുതുടങ്ങി. 'കരംകൊട്ടിയാടുന്ന' 'കുട്ടിമാൻമിഴികൾ' പാട്ടും കളിയും നിൎത്തി വാടിത്തളൎന്ന മെയ്യോടുകൂടി കാന്താഗമനത്തെ എതിരേല്ക്കുവാനായി 'ഉമ്മറത്തു വന്നെത്തി മുഗ്ദ്ധനയനോല്പലമാല ചാൎത്തി'ക്കൊണ്ടു ഉൽക്കണ്ഠയോടെ നിലകൊണ്ടു.

സൎവ്വാകാരസുഭഗമായ ഈ സമയത്ത്, കനകപ്പുറമ്പെന്നു സുപ്രസിദ്ധമായ നായർഭവനത്തിലെ പടിപ്പുരക്കോലായിൽ, പത്തുപതിനാറു വയസ്സു പ്രായംചെന്ന കമനീയാംഗിയായ ഒരു തരുണീമണി, എന്തോ ഒരു സുകൃതിയുടെ വരവു കാത്തിരിക്കുന്നതുപോലെ ഉൽക്കണ്ഠിതയായി കാണപ്പെട്ടു. അവളുടെ നീണ്ട നയനങ്ങൾ ആ പടിയുടെ മുൻവശത്തുള്ള പരന്ന പാടത്ത് അങ്ങുമിങ്ങും സഞ്ചരിച്ചുകൊണ്ടിരുന്നു. ആ സുന്ദരി സൂൎയ്യൻെറ ചെങ്കതിർച്ചാൎത്തു പരന്നു പരിലസിക്കുന്ന പൊങ്കതിർക്കുലകൾ അണിഞ്ഞ നെൽച്ചെടികൾ നിരന്നു നിന്നു നീരാളപ്പട്ടു വിരിച്ചപോലെ പരിശോഭിക്കുന്ന വയലിൻെറ ഭംഗി നോക്കി രസിക്കുകയായിരിക്കുമോ? അല്ല; ശൃംഗാരചൈതന്യം കളിയാടുന്ന അവളുടെ നീണ്ട നീലനയനങ്ങൾ പാടത്തിൻ നടുവിൽക്കൂടെയുള്ള ഊടുവഴിയുടെ അങ്ങേ അററം വരെ പാഞ്ഞെത്തുന്നുണ്ട്. അകലത്തിൽക്കൂടി വല്ലവരും പോകുന്നതു കാണുമ്പോഴൊക്കെ അവളുടെ കാന്തിയേറിയ കണ്ണുകൾ വികസിച്ചിരുന്നു. ബാലചന്ദ്രനെ വെല്ലുന്ന ഫാലഫലകത്തിൽ, തുവിയൎപ്പണിഞ്ഞു നനഞ്ഞ തിലകം ചില്ലിവില്ലാട്ടത്തിൽ തകൎന്നിരുന്നത്, അവൾ എന്തൊ ആലോചിക്കുകയായിരുന്നുവെന്നു വിളിച്ചുപറഞ്ഞു. കോമളമായ കപോലതലവും നിശ്വാസത്തള്ളലിൽ തുളുമ്പുന്ന കുളുർമുലകളും ഇടക്കിടക്കു കോൾമയിർക്കൊണ്ടിരുന്നത്, തുമണം തുകിയണഞ്ഞ 'കുളിരിളകുമിളം'തെന്നലിൻെറ ലാളനംകൊണ്ടായിരുന്നുവോ? അതല്ല; അങ്ങിനെയാണെങ്കിൽ മദനവ്യതികരമധുരമായ മനോരാജ്യത്തിൻെറ അനുഭാവമായി, ശൃംഗാരചൈതന്യം ഇത്ര ദീപ്തിയിൽ ആ ഓമനവദനത്തിൽ കളിയാടിക്കാണുകയില്ല. 'കാർകുലംപോലെ കറുത്തുമിനുത്തോരു വാർകുഴൽ പിന്നിലഴിഞ്ഞു' ചിഞ്ചി

ചിതറിക്കിടന്നിരുന്നു. അവൾ ഒട്ടിട എഴുന്നേററു അക്ഷമയോടെ അങ്ങുമിങ്ങും നടന്നു നോക്കി. വീണ്ടും പൂർവ്വസ്ഥാനത്തു ചെന്നു വടക്കോട്ടുതന്നെ ഉററുനോക്കിക്കൊണ്ടിരുന്നു.

അവൾ ഇങ്ങിനെ മനോഭിത്തിയിൽ ആരുടെയോ ചിത്രം വരച്ചുംകൊണ്ടിരിക്കുമ്പോൾ, കാഴ്ചയിൽ അവളുടെ അനുജത്തിയാണെന്നു തോന്നിക്കുന്ന എട്ടുപത്തു വയസ്സു ചെന്ന ഒരു ബാലിക മൂളിപ്പാട്ടും പാടിക്കൊണ്ട് ഉത്സാഹത്തോടെ അടുത്തുവന്ന്, 'ഏട്ടത്തി! എന്താ ഇന്നിത്ര വടക്കോട്ടു നോക്കുന്നത്?' എന്നു ചോദിച്ചിട്ട് ഉറക്കെയൊന്നു ചിരിച്ചു. 'നിന്റെ തലക്കടുക്കയാണ്. മിണ്ടാതെ കടന്നു പൊയ്ക്കോ പെണ്ണേ അവിടുന്ന്!' എന്നു സാസൂയം സോദരിയെ ശാസിച്ചുംകൊണ്ട് ആ യുവതി അവിടെ നിന്നെഴുന്നേററു. 'അവർ ഇന്നു വരില്ല; വെറുതെ വടക്കോട്ടു നോക്കി ബുദ്ധിമുട്ടണ്ട' എന്നു വീണ്ടും ആ വികൃതിപ്പെണ്ണു പറഞ്ഞപ്പോൾ, 'അമ്മിണി! നിന്റെ തോന്ന്യാസം ഞാൻ കാണിച്ചുതരാം' എന്നു ആ മുഗ്ദ്ധയുവതി കപടകോപത്തോടെ പറഞ്ഞ്, ഓടിപ്പോകുവാൻ ഭാവിച്ച സോദരിയുടെ കൈ കടന്നുപിടിച്ചു. അമ്മിണി വേഗത്തിൽ കൈകുതറി പിടി വിടുവിച്ചിട്ടു പൊട്ടിച്ചിരിച്ചുംകൊണ്ടോടിപ്പോയി. തൽക്ഷണത്തിൽ 'മാണത്തല്ല് ഇവിടെയുമുണ്ടോ?' എന്നു ചോദിച്ചുംകൊണ്ടു സുന്ദരനായ ഒരു യുവാവു പടി കടന്നുവന്നു അവളുടെ അടുക്കലെത്തി.

ആഗതനായ ആ പുരുഷനെ കണ്ടപ്പോൾ അമ്മിണി മണ്ടിച്ചെന്ന് അയാളുടെ കയ്യിൽ കടന്നു പിടിച്ചുകൂടി 'ഏട്ടത്തി'യെ പിന്നേയും കളിയാക്കുവാൻ തുടങ്ങി. മാധവി—അതാണ് ആ തരുണിക്കു പേർ—'കട്ടിപ്പൊൻകാപ്പിട്ട കൈകകളാൽ വാർകുഴൽ കെട്ടിയൊരു മട്ടൊതുക്കി'വെച്ചിട്ടു പ്രേമാകുലമായ മന്ദാക്ഷമന്ദസ്മിതംകൊണ്ടു അഭ്യാഗതനായ അതിഥിക്കു സ്വാഗതം പറഞ്ഞു. പ്രേമവും നാണവും കലർന്ന ഓമനവദനം കുനിച്ചു കൺമുനകൊണ്ടു തന്നെ നീരാജനം ചെയ്യുന്ന നവോഢയായ ജീവനായികയെ എത്രതന്നെ നുകർന്നിട്ടും ആ കാമുകന്റെ നയനങ്ങൾക്ക് അലംഭാവം ഉണ്ടായില്ല. 'മാധവി എന്താ മുഷിഞ്ഞു അകലെപ്പോയി നില്ക്കുന്നത?' എന്നു ചോദിച്ചുംകൊണ്ടു ആ യുവകാമുകൻ വിയർപ്പണിഞ്ഞ കാന്തയുടെ കരമ

സലായം കൈകൊണ്ടു പിടിച്ചു. 'ഏട്ടൻ വരാനിത്ര താമസിച്ചാൽ ഏട്ടത്തി എങ്ങിനെ മുഷിയാതിരിക്കും?' എന്നു പറയുന്നതിനു തക്ക മനോധർമ്മം അമ്മിണിക്കില്ലാതിരുന്നില്ല. അനുജത്തിയുടെ കളിയാക്കൽ വാസ്തവത്തിൽ അവൾക്കു രസകരമായിരുന്നുവെങ്കിലും ഭർത്താവിന്റെ മുമ്പിൽ വെച്ചു ഇങ്ങിനെ നാണിപ്പിച്ച അമ്മിണിയോടു അസൂയ അതിയായുണ്ടായി. 'അമ്മാമൻ ഇവിടെയില്ലേ?' എന്നു വല്ലഭൻ ചോദിച്ചതിനു 'കല്പുറത്തു മനക്കൽ നിന്നു ആളു വന്നിട്ട് അമ്മാമൻ അങ്ങോട്ടു പോയി' എന്നു മാധവി മറുവടി പറഞ്ഞു. അവർ എല്ലാവരും അകായിലേക്കു പോയി.

.......................................................................................................

കനകപ്പുറമ്പെന്ന ആ ഭവനം പണ്ടു വളരെ ധനപുഷ്ടിയുള്ള ഒരു തറവാടായിരുന്നു. സ്ഥാനികളായ അവിടുത്തെ കുറുപ്പന്മാർ പലരും പരാക്രമികളും യുദ്ധവിദഗ്ദ്ധന്മാരും ആയിരുന്നു. അവർ അളവറ്റ ധനം സമ്പാദിച്ച് ആ തറവാടിന്റെ പേരും പെരുമയും ഉയർത്തിവെച്ചു. ഒന്നുരണ്ടു തലമുറയായി അവിടുത്തെ മൂപ്പന്മാരായ കുറുപ്പന്മാർ തീരെ ധൂർത്തന്മാരും കാര്യശേഷിയില്ലാത്തവരുമായതിനാൽ തറവാട്ടുസ്വത്തു പലവിധത്തിലും നശിക്കുവാനിടയായി. ഇപ്പോഴത്തെ കാരണവരായ കുട്ടക്കുറുപ്പ് ധൂർത്തനല്ലെങ്കിലും ദുരഭിമാനിയും, സാധുവല്ലെങ്കിലും അധീരനും ആണ്. കനകപ്പുറമ്പു തറവാട്ടിലെ പ്രതാപാഗ്നിയുടെ കെടാൻകാലത്തുള്ള ഒന്നുരണ്ടു നാളങ്ങൾ കുട്ടക്കുറുപ്പിന്റെ ദുരഭിമാനമാകുന്ന കാറ്റിന്റെ സഹായത്താൽ ഒന്നാളിപ്പിടിച്ചു അണയാറായിരിക്കയാണ്. തറവാട്ടുസ്വത്തു മുഴുവനും കല്പുറത്തു മനക്കലേക്കു പണയപ്പെട്ടൊതുങ്ങിയിരിക്കുന്നതിനാൽ മനക്കൽനിന്നെന്തു കല്പിച്ചാലും ചെയ്യുന്നതിനു കുട്ടക്കുറുപ്പു നിർബ്ബദ്ധനായിരിക്കുന്നു. കുട്ടക്കുറുപ്പിന്റെ ഏക സോദരിയായ കല്യാണിഅമ്മയുടെ ഓമനസ്സന്താനങ്ങളാണ് മാധവിയും അമ്മിണിയും. കുറുപ്പിനു തന്റെ മരുമക്കളിൽ അളവറ്റ വാത്സല്യമുണ്ടായിരുന്നു. മൂത്ത മരുമകളായ മാധവി, പുതുശ്ശേരി കോവിലകത്തു പ്രധാനോപാദ്ധ്യായനായ നാരായണൻനായരുടെ പ്രാണപ്രിയതമയാണ്. കനകപ്പുറമ്പു തറവാടു കടംവന്നു കാടുകേറി 'കനകപ്പുറമ്പ്' അല്ലാതെ

തീൎന്നതിനാലാണ്, പണ്ടത്തെ പതിവു വിട്ട് അവിടുത്തെ ഒരു സ്ത്രീസ്ഥാനമാനങ്ങളൊന്നുമില്ലാത്ത കേവലം ഒരു നായരുടെ നായികയായിത്തീൎന്നത്. നാരായണൻനായർ നല്ല വ്യുൽപന്നനും, കവിയും, രസികനും, സത്സ്വഭാവിയുമാണ്. സ്വപ്രയത്നത്താൽ പഠിപ്പും പണവും പേരും നേടിയ ധീരനായ നാരായണൻനായർ പുതുശ്ശേരി വലിയ തമ്പുരാന്റെ പ്രീതിക്കും സ്നേഹത്തിനും പ്രത്യേകം പാത്രീഭവിച്ചു. സരസലളിതങ്ങളായ കവനകുസുമങ്ങളെക്കൊണ്ടു സാഹിത്യലോകമാകമാനം സുരഭിലമാക്കിത്തീൎത്ത നായർ ഭാഷാഭിമാനികളായ സഹൃദയന്മാരുടെ ഇടയിൽ സുപരിചിതനും ബഹുമതനുമായി. നാരായണൻനായരുടെ താദൃശമായ സ്ഥിതിയും തമ്പുരാന്റെ പ്രത്യേക സേവയും ഓൎത്തിട്ടാണ് കനകപ്പുറമ്പിലെ കാരണവർ തന്റെ ഭാഗിനേയിയെ അദ്ദേഹത്തോടു ബന്ധിപ്പിച്ചത്. എന്നാൽ അത് അന്നാട്ടുകാരിൽ ചിലൎക്ക കോപത്തേയും, മററു ചിലൎക്ക താപത്തേയും, വേറെ ചിലൎക്ക് അസൂയയേയും ജനിപ്പിച്ചു. നവയൌവനലക്ഷ്മി കളിയാടുന്ന മാധവി, വസന്തകാലത്തു തളിൎത്തുതഴച്ചു പൂത്തൻപൂമൊട്ടുകളിട്ടു ശോഭിക്കുന്ന മാധവീലതപോലെ വിളങ്ങുന്നതു കണ്ടു പല യുവാക്കന്മാരും വ്യാമോഹിച്ചിരുന്നു. വിലോഭനീയമായി വികസിച്ച ആ വനകുസുമം നാഗരികനായ നാരായണൻനായൎക്കധീനമായതിൽ അസൂയാലുക്കളായിത്തീൎന്ന തന്നാട്ടുകാരിൽ ചിലർ നാരായണൻനായരെപ്പററി പല ദൂഷണങ്ങളും പറഞ്ഞു പരത്തിത്തുടങ്ങി. അദ്ദേഹത്തിന്റെ കുലമഹിമയെ അവലംബിച്ചു കൂട്ടക്കുറുപ്പിനെ തെററിദ്ധരിപ്പിക്കുവാനായും ചില പിശുനന്മാർ പുറപ്പെടാതിരുന്നില്ല.

സംബന്ധം കഴിഞ്ഞിട്ട് ഏറെ നാളായിട്ടില്ലാത്ത ആ കാമിനീകാമുകന്മാർ അനുരാഗപാശത്താൽ അന്യോന്യം ആകൃഷ്ടരായി ഏകമനസ്സോടെ പെരുമാറിവരുന്ന സമയമാണത്. പറയത്തക്ക പഠിപ്പോ, പരിഷ്കാരമോ ഒന്നും ഇല്ലാതെ കേവലം നാട്ടിൻപുറത്തു ജീവിതം നയിക്കുന്ന മുഗ്ദ്ധയായ ഒരു ഗ്രാമീണയുവതിക്ക് ഉൽകൃഷ്ടവിദ്യാഭ്യാസവും മനസ്സംസ്കാരവും കവിത്വവും പണവും മററു ഗുണങ്ങളുമെല്ലാം ഒത്തു തികഞ്ഞിട്ടുള്ള ഒരു നാഗരികവരനെ ലഭിച്ചതു ദിവ്യമായ പ്രേമത്തിന്റെ അമേയമായ ശക്തികൊണ്ടല്ലെങ്കിൽ പിന്നെ എന്തുകൊണ്ടായിരിക്കും?

തിരുവോണം ദിവസത്തെ സന്ധ്യാസമയം സാധാരണ ദമ്പതിമാക്കുതന്നെയും എത്ര ഉൽക്കണ്ഠയും ഉത്സാഹവും ഉളവാക്കുന്ന ഒന്നാണ്! അന്യോന്യാനുരാഗതരംഗിതമായ നവദാമ്പത്യത്തിൽ കാലെടുത്തുവെച്ചിട്ടുള്ള കാമിനീകാമുകന്മാക്കായാൽ പറയാനുമില്ലല്ലോ. ഈ സ്ഥിതിക്കു, മാധവി കവിയും രസികനുമായ തന്റെ കാന്തൻ വരുന്നതും കാത്തുംകൊണ്ടു പടിപ്പുരയിൽ ചെന്നിരുന്നതിൽ അസാംഗത്യമോ അനൌചിത്യമോ ഉണ്ടോ?

ഭാൎയ്യയുടെ അമ്മയായ ഗൃഹനായിക ജാമാതാവിനെ ആവുന്നതിലധികം ഉപചരിച്ചു. നല്ല 'തറവാടിത്തം' തികഞ്ഞ ഒരമ്മ തന്റെ ഓമനമകളുടെ അതിയോഗ്യനായ ഭൎത്താവിനെ ഇങ്ങിനെയുള്ള പ്രത്യേകസന്ദൎഭങ്ങളിൽ കിട്ടുമ്പോൾ എങ്ങിനെയെല്ലാം സൽക്കരിച്ചു സന്തോഷിപ്പിക്കുവാൻ ഉദ്യമിക്കുകയില്ല!

II

നേരം എട്ടുപത്തു നാഴിക രാച്ചെന്നു. ധവളങ്ങളായ കരകന്ദളങ്ങൾ നീട്ടി പ്രകൃതിദേവിയെ ലാളനംചെയ്തു ഗഗനവീഥിയിൽ ലാലസിക്കുന്ന ചന്ദ്രനെ വാർമുകിൽച്ചാർത്തു വന്നു വളഞ്ഞു. നിലാവെളിച്ചം തെല്ലൊന്നു മങ്ങി. ശീതളമായൊരു വെള്ളക്കാററു നീളേയും വീശി. കനകപ്പുറമ്പിലെ കാരണവർ കപ്പുറത്തുമനക്കൽനിന്നു ഇനിയും മടങ്ങിവന്നിട്ടില്ല. നാരായണൻനായർ വളരെ നേരം കാത്തിരുന്നു. ഒടുവിൽ കാരണവരെ കൂടാതെതന്നെ ഊണു കഴിച്ചു പ്രിയതമയായുള്ള സൈ്വരസല്ലാപത്തിൽ വ്യാപൃതനായി. വെറും ഗ്രാമീണയാണെങ്കിലും മാധവി സംഭാഷണത്തിൽ നാഗരികനായ തന്റെ വല്ലഭനെ തോല്പിക്കുകയാണു പതിവ്. തന്റെ പ്രാണപ്രേയസിയിൽനിന്നു പരാജയം ലഭിക്കുന്നതുതന്നെ നാരായണൻനായർ ഒരനുഗ്രഹമായിട്ടാണു കരുതിയിരുന്നത്. സാഹിത്യത്തോടു യാതൊരു ബന്ധവുമില്ലാത്ത തന്റെ ജീവിതേശ്വരിയുടെ അടുക്കെ അയാൾ താനുണ്ടാക്കിയ നല്ല നല്ല കവിതകൾ ചൊല്ലിക്കേൾപ്പിക്കുക പതിവാണ്. കാമുകന്മാരുടെ പ്രണയപ്രാൎത്ഥനകളെ വിഷയീകരിക്കുന്ന കവിതയാണെങ്കിൽ, അവൾ എത്ര വിലക്കിയാലും, അയാൾ ആവൎത്തിച്ചാവൎത്തിച്ചു ചൊല്ലാതെ വിടുകയില്ല. മാധവിക്കു

കഥകൾ കേൾക്കുന്നതിൽ വലിയ രസമാണ്. നാരായണൻനായൎക്ക കഥ കിട്ടുന്നതിൽ വല്ല പ്രയാസവുമുണ്ടോ? നല്ല രസാവഹങ്ങളായ കഥകൾ പറഞ്ഞുതുടങ്ങും. പക്ഷെ അവസാനം വരുമ്പോൾ കല്പിച്ചുകൂട്ടി രസച്ചരട പൊട്ടിക്കും. മാധവി തൽക്ഷണം വല്ലാത്ത പരിഭ്രമത്തോടും കോപത്തോടുംകൂടി കാന്തനോട കലശൽ കൂട്ടും. അവളുടെ മനോഗതിക്കനുസരിച്ച് കഥ പറഞ്ഞാൽ അന്നു വലിയ സന്തോഷമാണ്. അതറിഞ്ഞുംകൊണ്ട് ആ കാമുകൻ അതിനു നേരെ വിപരീതമായി പ്രവൎത്തിക്കുക പതിവായിരുന്നു. തന്റെ ജീവിതവല്ലഭയുടെ പ്രണയകോപം കാണുന്നതിനുവേണ്ടിത്തന്നെയായിരുന്നു അയാൾ അങ്ങിനെ ചെയ്തിരുന്നത്. പതിവുപോലെ ആ രാത്രിയും അവൾ കഥ പറയുവാനായി നിൎബ്ബന്ധിച്ചു തുടങ്ങി. നിൎബ്ബന്ധം കൂടുന്നോടത്തോളം അയാൾ 'വിലപിടിപ്പിച്ചും' തുടങ്ങി. ആയാൾ ഇങ്ങിനെ പറഞ്ഞു: —

"ആകട്ടെ; ഞാൻ ഒരു 'രസികൻ' കഥ പറഞ്ഞുതരാം. എനിക്കെന്തു സമ്മാനം തരും?"

മാധവി — സമ്മാനമോ? കഥ പറയുന്നതിനും മററും സമ്മാനം തന്നുതുടങ്ങിയാൽ പിന്നെ എന്തിനെല്ലാം വേണ്ടിവരും?

നാരായണൻനായർ — ശരി; എന്നാൽ സമ്മാനം വേണ്ട; കഥയും വേണ്ട.

മാധവി — ഇതെന്തു സൂത്രം? ആട്ടെ; സമ്മാനം തരാം. കഥ കേൾക്കട്ടെ.

നാ-നാ — എന്നാൽ സമ്മാനം എടുക്കു.

മാ — വേല കഴിഞ്ഞിട്ടല്ലെ സമ്മാനം?

നാ-നാ — എനിക്കങ്ങിനെയല്ല; സമ്മാനം മുമ്പെ; വേല പിന്നെ.

മാ — എന്റെ പതിവങ്ങിനെയല്ല; ഞാനതു മാററുകയുമില്ല.

നാ-നാ — എന്നാൽ ഞാൻ കഥ പറയുകയുമില്ല.

മാധവി മുഷിഞ്ഞു നെററി ചുളിച്ചു കാന്തനെ കടക്കണ്ണുകൊണ്ട് ഒന്നു നോക്കി. അയാൾ അതിനു പകരംചെയ്യാതെ വിട്ടില്ല. 'സമ്മാനം തരില്ലെങ്കിൽ ഞാൻ തട്ടിപ്പറിച്ചു മേടിക്കും' എന്നു പറഞ്ഞ് അവളുടെ കോമളമായ കപോലതലത്തിൽ പ്രേമാൎദ്രമായൊന്നു ചുംബിച്ചു. ആ വിലാസിനി ആസകലം പുളകിതഗാത്രിയാ

യിച്ചുമഞ്ഞു. പെട്ടെന്നു കാററു കടന്നു വിളക്കു കെടുത്തി. മാധവിയുടെ വലംകണ്ണൊന്നു തുള്ളി. അവൾ ഒന്നു ഞെട്ടി നടുങ്ങി. ആ മുറി ആകെ ഇരുട്ടടഞ്ഞു നിശ്ശബ്ദമായി. തൽക്ഷണം കല്യാണിയമ്മ വാതിൽക്കൽ വന്നു വിളിച്ചു. മാധവി വിളക്കു കൊളുത്തി വാതിൽ തുറന്നു. കാരണവർ മനക്കൽനിന്നു മടങ്ങി വന്നുവെന്നും, നാരായണൻനായരെ കാണാനാവശ്യപ്പെട്ടുവെന്നും അ്യമ്മ പറഞ്ഞു. അകാരണമായി നാരായണൻനായരുടെ മനസ്സു കിടന്നു പിടച്ചുതുടങ്ങി. അയാൾ അവിടെനിന്നു പൂമുഖത്തേക്കു ചെന്നു. കുട്ടക്കുറുപ്പ് തറവാട്ടു കാരണവരുടെ പ്രൌഢിയോടുകൂടി കാലിന്മേൽ കാലേററി ഉമ്മറത്തു പടിയിൽ ഇരുന്നിരുന്നു. നാരായണൻനായർ അടുത്തുചെന്നു ബഹുമാനത്തോടെ 'മനക്കൽനിന്നു വരാൻ ഇത്ര താമസമെന്തെ?' എന്നു ചോദിച്ചതിനു 'ഹും' എന്നു ഗൌരവത്തിലുള്ള ഒരു മൂളൽ മാത്രമേ മറുവടി ഉണ്ടായതുള്ളു. കുറച്ചു നേരത്തേക്കു ഇരുവരും മൌനമവലംബിച്ചു. ഒടുവിൽ കുട്ടക്കുറുപ്പ് ഇങ്ങിനെ ഗൌരവത്തിൽ പറഞ്ഞു:

'നാരായണൻനായരെ! നിങ്ങൾ ഞങ്ങളുടെ തറവാടവമാനിച്ചു. നിങ്ങൾ ഒരു മര്യാദക്കാരനാണെന്നു ഞാൻ തെററിദ്ധരിച്ചുപോയി.'

നാരായണൻനായർ ഇതു കേട്ടു കാര്യം മനസ്സിലാകാതെ അമ്പരന്നു മിഴിച്ചുനോക്കി. കല്യാണിയമ്മയും മാധവിയും അകത്തു വാതിൽ മറഞ്ഞുനിന്നു കാരണവർ പറയുന്നതിലേക്കുതന്നെ ചെവി കൊടുത്തിരുന്നു. കാരണവർ തുടന്നു പറഞ്ഞു:—

'ഇനി പറഞ്ഞിട്ടു ഫലമില്ലല്ലോ. നിങ്ങൾ നിങ്ങളുടെ ജാതിഭ്രഷ്ടു മറച്ചുവെച്ചു ഞങ്ങളെ തെററിദ്ധരിപ്പിച്ചു കുലം കെടുത്തി.'

നാ-നാ— അവിടുന്നു പറഞ്ഞതിനർത്ഥം എനിക്കു മനസ്സിലാകുന്നില്ല.

കുട്ടക്കുറുപ്പ്— 'നിങ്ങൾക്കു മനസ്സിലാവില്ല. അങ്ങിനെ നടിക്കുകയാണു നല്ലത്. പോക്കണക്കേടു പററിയതു ഞങ്ങൾക്കല്ലെ?'

നാ-നാ—(സംഭ്രമത്തോടെ)— എന്താണാവൊ ഇങ്ങിനെ പറയുന്നത്?

കു-കു—(ദേഷ്യത്തോടെ) എന്താണെന്നോ? തന്റെ തറവാട്ടേക്കു

വലുതായൊരു ജാതിഭ്രഷ്ടില്ലേ? താനതു മറച്ചുവെച്ചു തറവാടു ചീത്തപ്പെടുത്തിയതു മര്യാദയായോ?

നാ-നാ—ഈ അബദ്ധം പറഞ്ഞുപിടിപ്പിച്ചത് ആരാണാവോ?

കു-കു—ഹും! അബദ്ധം, അല്ലേ? താനിനി അധികമൊന്നും പറയേണ്ട. ഇപ്പോൾ ഇവിടുന്നു പോണം. മേലിൽ ഇങ്ങോട്ടു കടക്കരുത്. എന്നെക്കൊണ്ടധികം പറയിപ്പിക്കണ്ട.

നാ-നാ—(വിഷാദത്തോടെ) ഞാൻ പോണെങ്കിൽ പോകാം. കാരണം ശരിക്കു പറഞ്ഞുകേട്ടാൽ കൊള്ളാം.

കു-കു—എന്ത്? താൻ അധികപ്രസംഗം ഒന്നും എടുക്കണ്ട. തൻെറ യോഗ്യത തനിക്കു കേൾക്കണോ? തനിക്കു അയിത്തമുണ്ടോ ചിത്തമുണ്ടോ? അയിത്തായിട്ടു കുളിക്കാതെ അമ്പലത്തിൽ കടന്നില്ലേ? തൊട്ടുതിന്നില്ലേ? തനിക്കു കുലമുണ്ടോ? നമ്പൂരാരെ താൻ പുച്ഛിക്കാറില്ലേ? ഇന്നാളെങ്ങാണ്ടു താൻ സായ്പന്മാരുടെ കേരളപത്രികയിൽ തിരുമനസ്സിലെപ്പററി ദുഷിച്ചെഴുതിലേ? ഇതൊക്കെ മാനമോ മര്യാദയോ? യോഗ്യതയോ?

നാരായണൻനായർ ഇടിവെട്ടിയ മരംപോലെ അനങ്ങാതെ അന്ധാളിച്ചു നിന്നുപോയി. കുറുപ്പു വീണ്ടും പറഞ്ഞു. "എതായാലും കഴിഞ്ഞതു കഴിഞ്ഞില്ലേ? താനായിട്ടുള്ള ബന്ധുത്വം മതി. ഇപ്പോൾ പടികടക്കണം. തന്നെ ഇനി ദൃഷ്ടിക്കരുത്. ഈ മാത്രയിൽ ഇറങ്ങണം. ഇല്ലെങ്കിൽ, ഇവിടേക്ക്, ഈററും മാററും എണ്ണങ്ങും മരങ്ങും മുടക്കമെന്നാണ് തിരുമനസ്സുകൊണ്ട് അരുളിച്ചെയ്തിരിക്കുന്നത്."

നാരായണൻനായർ എന്തോ ചിലതു പറയുവാൻ ആരംഭിച്ചു. ഒരക്ഷരവും പുറത്തേക്കു പുറപ്പെട്ടില്ല. അകത്തുനിന്നു 'കരച്ചിലും പിഴിച്ചിലും' തുടങ്ങി. കുട്ടക്കുറുപ്പ് (അകത്തേക്കു നോക്കീട്ട്) 'എടി! ചവിട്ടി ഞാൻ എല്ലു മുറിക്കും, മിണ്ടാതിരുന്നോളിൻ! ഇനി ഒച്ച കേൾക്കട്ടെ' എന്നു കോപാകുലനായുരച്ച്, നാരായണൻനായരോടു 'പടികടക്കാൻ' പറഞ്ഞു. ആയാളാകട്ടെ ഒന്നും മിണ്ടാതെ അകത്തേക്കു കരുണകരുണമാംവണ്ണം ഒന്നു നോക്കിക്കൊണ്ടു മുററത്തേക്കി

റങ്ങി. അകായിൽനിന്ന് ഒന്നുരണ്ടു ദീനസ്വരങ്ങൾ അത്യുച്ചത്തിൽ പുറപ്പെട്ടു. നാരായണൻനായർ പടിഞ്ഞാറെ മുററത്തിൽക്കൂടെ കടന്നുപോയി. പടിഞ്ഞാററിമുറിയുടെ ജനലിൽക്കൂടെ അയാളുടെ ദൃഷ്ടി പോകാതിരുന്നില്ല. മാധവി ധാരധാരയായി കണ്ണീർ വാർത്തുംകൊണ്ടു തേങ്ങിത്തേങ്ങിക്കരഞ്ഞു വിങ്ങിത്തുടുത്ത മുഖത്തോടെ ജനലിന്നരികെ നിന്നു പ്രാണപ്രിയന്റെ അന്ത്യയാത്ര നോക്കിക്കൊണ്ടിരുന്നു. ദയനീയാവസ്ഥയിൽ സ്ഥിതിചെയ്യുന്ന തന്റെ ജീവിതേശ്വരിയെ കണ്ട മാത്രയിൽ അയാളുടെ ഹൃദയം ഒന്നുകൂടി തകർന്നു. രണ്ടുമൂന്നു ചുടുകണ്ണീർക്കണങ്ങൾ നിലത്തു പതിച്ചു. ഒരക്ഷരമെങ്കിലും ഉരിയാടുന്നതിന്ന് അയാൾ ശക്തനായില്ല. തിരിഞ്ഞുതിരിഞ്ഞു നോക്കിയുംകൊണ്ട് ആ കാമുകൻ പടികടന്നു പോയി.

............................................................................................................

മാധവിയുടെ തല്ക്കാലത്തെ നില എന്തായിരുന്നുവെന്നു, ഭാഗ്യവശാൽ ഈ ഭാഗം വായിക്കുന്നതിന് എനിക്കൊരു വായനക്കാരത്തിയെ കിട്ടുമെങ്കിൽ, അവരുടെ സ്ത്രീഹൃദയത്തോടു പറഞ്ഞു മനസ്സിലാക്കുന്നതിനു വലിയ പ്രയാസമില്ല. പുരുഷനായ വായനക്കാരനോടു പറവാനുള്ളതു, നാരായണൻനായരുടെ നില തനിക്കാണെങ്കിൽ ഉള്ള അനുഭവം എന്താണെന്നു തന്നെത്താനൊന്നാലോചിച്ചു രൂപീകരിച്ചുകൊണ്ടാൽ മതി എന്നാണ്.

കാരണവരെ ഭയപ്പെടുന്ന കൂട്ടത്തിൽ പെട്ടവർക്കു കാരണവർ കാണിക്കുന്നതെല്ലാം കണ്ണുംചിമ്മി സഹിക്കുകയെന്നിയെ ഗത്യന്തരമില്ലല്ലൊ. കുട്ടക്കുറുപ്പിനെ മനക്കലേക്ക് ആളയച്ചു വരുത്തിയതു നാരായണൻനായരുടെ സംബന്ധം നിർത്തലാക്കാൻ പറയുന്നതിന്നു വേണ്ടിയായിരുന്നു. അസൂയാലുക്കളായ അവിടുത്തെ ചില പ്രമാണികൾ ഒത്തുചേർന്നു നാരായണൻനായരുടെ പേരിൽ ചില ദോഷങ്ങൾ ആരോപിച്ചു മനക്കൽചെന്നു നമ്പൂതിരിയെ പറഞ്ഞു ധരിപ്പിച്ച് അദ്ദേഹത്തെക്കൊണ്ടു കുട്ടക്കുറുപ്പിനെ ഭേദിപ്പിച്ചു. ദുരഭിമാനിയായ കുറുപ്പിനു മരുമകളുടെ ഭർത്താവിനോടു വിരോധം വരുമാറു പല ഏഷണികളും അവർ പറഞ്ഞു പിടിപ്പിച്ചു. നാരായണൻനായരെ പറഞ്ഞയച്ചില്ലെങ്കിൽ ദേശക്കാരാരും ജാതിയിൽ കൂട്ടുകയില്ലെ

ന്നു ഭീഷണിയും തട്ടിവിട്ടു. ഇങ്ങിനെയുള്ള ദുഷ്പ്രേരണകൾ മൂലമാണ് കുട്ടക്കുറുപ്പു നാരായണൻനായർ മരുമകളോടുള്ള ബന്ധം വിട്ടത്തിയത്. അമ്മാമന്റെ ആജ്ഞക്ക് എതിരായി പ്രവർത്തിക്കുന്നതിന്നു സാധുവായ മാധവിക്കുണ്ടോ ത്രാണി? അവൾ 'കണ്ണീരും കയ്യുമായി കാലം കഴിച്ചുകൂട്ടി. ഊണും ഉറക്കവുമില്ലാതെ അഹോരാത്രം കരഞ്ഞും കാന്തനെയോർത്തും സ്വഗൃഹത്തിൽ മാധവി ശ്മശാനത്തിൽ പോലെ നിവസിച്ചു.

(തുടരും)

സി. ശങ്കുണ്ണിനായർ (വിദ്വാൻ)

# മൃണാളിനി.

(1)

അനിയന്ത്രിതകാലയോഗമാം
പനിയിൽപ്പെട്ടുപരംവിഷണ്ണയായ്
അനിശംവിഷമിച്ചു—ശേഷമെ,-
ന്തിനിയിങ്ങോട്ടുവരാ മൃണാളിനി.

(2)

അരവിന്ദമൊഴിഞ്ഞു,ജീവിതം
നരകംപോലെനിനച്ചുദീനയായ്
മരുവുന്നമൃണാളിനിക്കഹോ
മരണംതാൻവര,മില്ലസംശയം.

കുമാരദാസ്സ്.

# ഞങ്ങളുടെ വായനശാല.

കണ്ണശ്ശരാമായണം. "മദ്ധ്യകാലമലയാളമാതൃകക"ളുടെ നാലാം ഭാഗമായി ശ്രീമാൻ ഉള്ളൂർ എസ്സ്. പരമേശ്വരയ്യരവർകൾ പ്രസിദ്ധംചെയ്തിട്ടുള്ള കണ്ണശ്ശരാമായണം സുന്ദരകാണ്ഡം വായിച്ചുനോക്കിയതിൽ പ്രസാധകനെ വളരെ അഭിനന്ദിക്കുവാൻ ഞങ്ങൾ ഒട്ടും മടിക്കുന്നില്ല. മലയാളസാഹിത്യത്തിലുള്ള പഴയ ഗ്രന്ഥങ്ങളുടെ അൎത്ഥപുഷ്ടിയും ശബ്ദ[illegible]വും രസപരിപോഷവും അറിഞ്ഞാസ്വദിക്കാത്തെ സാഹിത്യവേദികളാണെന്നഭിമാനിക്കുവാൻ നവീന സഹൃദയന്മാൎക്കവകാശമില്ലെന്നു പറയേണ്ടതില്ലല്ലോ. അങ്ങിനെയുള്ള പഴയ ഗ്രന്ഥങ്ങളിൽ എത്രയും മാന്യമായ ഒരു പദവി ഈ വിശിഷ്ടഗ്രന്ഥത്തിനുണ്ടെന്ന് ആരും സമ്മതിക്കും. കണ്ണശ്ശരാമായണത്തിൽവെച്ചും ഈ സുന്ദരകാണ്ഡത്തിനു പ്രത്യേകം ഉൽകൎഷമുണ്ട്. ഇതിൻെറ മാതിരി കാണ്മാനായി ചിലതു താഴെ ചേൎക്കുന്നു:—

"അതുകാലംകണ്ടാൻകപികുഞ്ജരനനുപമകാഞ്ചനമതിലകമെങ്ങും
നിതരാമൊളിവൊടുയൎന്നുളവാകിയദിവ്യമഹാമണിഭവനസമൂഹം
മധുരായതഗീതാദിമനോഹരവരവനിതാജനനൃത്തവിശേഷവു-
മിതമേലുംമധുപാനവിനോദമിയന്നനിശാചരവരരെയുമവിടേ."

"കണ്ടാനൊരുഭാഗത്തൈരാവതകരിനികരായകരീന്ദ്രസമൂഹം
ഉണ്ടാരായതവാംപുനരങ്ങൊരുപാടുനിശാചരപാലിതമായേ
വണ്ടാർപൂംപൊഴിലൂടമവീടിനമന്ദാനിലസുഖകരമൊരുഭാഗം
വണ്ടാർകുഴൽമടവാർപന്താടിമകിഴ്ന്തുകളിക്കുമിടംപുനരൊരിടം."

"കണ്ടാനടനൊരുയോജനനീണ്ടതികാന്തികലൎന്നരയോജനവീതിയി
ലുണ്ടാകിയപൊന്മതിലകമേപുനരുത്തമമാകിയരാവണഭവനം
തണ്ടാമരമലർ[illegible]ീതിചിരുന്നചതുൎമ്മുഖനുംവിസ്മയമാമതിനെ-
ക്കണ്ടാലാദിത്യോദയസമമായ്ക്കാണാമതുരതപ്രഭയാലും."

"കണ്ടാൻദശമുഖനോടുമിരുന്നതുകാലംമധുപാനംചെയ്തതിനാ-
ലുണ്ടാകിയമദമോടുംക്രീഡിച്ചുടനേനിദ്രാപരവശരായേ

വണ്ടാർകുഴൽകളഴിഞ്ഞനുലേപനമാല്യാദികളുമുലഞ്ഞതിനാലും
പണ്ടേതിലുമഴകേറിയനാരികൾപലപലപാടുകിടന്നതുമവിടേ."

"അതിനരികേമണിമയസുഖകരമായഴകിയല്പംദീപപ്രഭയാലും
കതിരവനോടെതിരാകിയകാന്തികലന്നമഹാരത്നപ്രഭയാലും
മധുമദമോടുമുറങ്ങിയരാവണവരഭൂഷണരുചിയാലുംദീപി-
ച്ചതുകാലംവൈവസ്വതഭവനമതെന്നേതോന്നുംവണ്ണംകണ്ടാൻ."
"അന്നതുകാലംമാരുതികണ്ടാനഴകിയലുംപൊന്നിൻപൎയ്യങ്കേ
മാനിതമൂൎത്തമഹാമുദ്രതല്പേമരുവിനരാക്ഷസരാജശരീരം
മാനിനിമാർപലരെയുമവനരികേമരുവിയുറങ്ങീടിന്നതുപാൎത്താൻ
മേനകയോടെതിരാമൊരുഭാമിനിവേറൊരുശയനേചേൎന്നതുക-

ണ്ടാൻ."

ഹനൂമാൻ ലങ്കയിൽ ചെന്നപ്പോൾ കണ്ട കാഴ്ചകളെ വൎണ്ണിക്കുന്ന മേല്ക്കാണിച്ച ഭാഗം എത്ര മനോഹരമായിട്ടുണ്ടെന്നു നോക്കുക! ഇതുപോലെ രസകരമായ ഭാഗങ്ങൾ ഇതിൽ വളരെയധികമുണ്ട്.

പ്രൌഢഗംഭീരമായ ഈ ഗ്രന്ഥത്തിന്നു മനോഹരമായ ഒരു ടിപ്പണി പരമേശ്വരയ്യർതന്നെ എഴുതിച്ചേൎത്തിട്ടുള്ളതു വിദ്യാൎത്ഥികൾക്കും മററു വായനക്കാൎക്കും വളരെ ഉപയോഗപ്പെടുന്ന ഒന്നാണ്. പക്ഷെ അതു വളരെ ചെറുതായിപ്പോയതിൽ വ്യസനിക്കേണ്ടിയിരിക്കുന്നു. അയ്യരവർകൾ വ്യാഖ്യാനിക്കാതെ വിട്ടിട്ടുള്ളതിൽ പലതും വായനക്കാൎക്കു മനസ്സിലാക്കുവാൻ സാധിക്കാതെ ഇനിയും കിടപ്പുണ്ട്. അടുത്ത പതിപ്പിൽ ഈ ടിപ്പണി കുറച്ചുകൂടി നിഷ്കൎഷിച്ചു ചേൎക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

---

# പലവക.

---

കിട്ടലേഖനി. ചിത്രമെഴുതുമ്പോൾ സൂത്രരേഖ (Out line) വരയ്ക്കുവാനുപയോഗിക്കുന്ന പെൻസിലിന്നു 'കിട്ടലേഖനി' എന്നാണ് പ്രാചീന ഹിന്ദുക്കൾ പേരു പറഞ്ഞിരുന്നത്. ഈ കിട്ടലേഖനിയു

ടെ നിമ്മാണക്രമത്തെ കരിംഗ്ലീഷു മാസികയിൽ ഇങ്ങിനെ വിവരിച്ചിരിക്കുന്നു:— പഴയ മാടോടുകൾ പൊടിച്ചു ശീലപ്പൊടിയിട്ട് ഉണങ്ങിയ ചാണകപ്പൊടിയോടുകൂടി കലത്തി വേപ്പിൻപശവെള്ളത്തിലോ വജ്രപ്പശവെള്ളത്തിലൊ കുഴച്ചു ഇഷ്ടമുള്ള വല്പപ്പത്തിൽ പെൻസിൽപോലെ ഉരുട്ടുക. ഇതാണു കിട്ടലേഖനി. ഇതു സൌകര്യം പോലെ രണ്ടോ മൂന്നോ നാലോ അംഗുലം നീളത്തിൽ ഉണ്ടാക്കാവുന്നതാണ്.

*    *    *

അല്ലോ, എല്ലൊ. 'ഉണ്ടല്ലോ' 'വന്നുവല്ലോ' ഇത്യാദി പ്രയോഗങ്ങളിലെ അന്ത്യശബ്ദം 'അല്ലോ' എന്നാണെന്നാണ് ഇക്കാലത്തു സാധാരണയായി ധരിച്ചും ഉപയോഗിച്ചും വരുന്നത്. എന്നാൽ ചില പഴയ ഗ്രന്ഥങ്ങൾ നോക്കുമ്പോൾ ഈ അന്ത്യശബ്ദത്തിൻെറ സ്വരൂപം 'എല്ലൊ' എന്നാണെന്നു വെളിവാകുന്നതായി ഉള്ളൂർ എസ്സ്. പരമേശ്വരയ്യരവർകൾ പ്രസ്താവിക്കുന്നു. ഇതുകൂടാതെ, ഇപ്പോൾ നടപ്പില്ലാത്ത അത്ഥത്തിൽ പ്രയോഗിച്ചുവരുന്ന പല ശബ്ദങ്ങൾക്കും പണ്ടു അത്ഥഭേദങ്ങൾ ഉണ്ടായിരുന്നതായും പഴയ ഗ്രന്ഥങ്ങളിൽനിന്നു വെളിപ്പെട്ടിട്ടുണ്ടത്രെ. 'മംഗളോദയ'ത്തിൽ തുടച്ചയായി ചേർത്തുവരുന്ന 'മണ്ണാർപാട്ട്' സൂക്ഷ്മമായി പരിശോധിച്ചാൽ നമുക്കു വലിയ പുതുമ തോന്നുന്ന പല പഴയ പദങ്ങളും പ്രയോഗങ്ങളും അവയുടെ രൂപഭേദങ്ങളും കാണാവുന്നതാകുന്നു.

*    *    *

ഇന്ത്യൻ സംഗീതം. ഇന്ത്യൻ സംഗീതസമാജത്തിൻെറ 2-ാം വാഷികയോഗം ഇതിനിടെ ഡൽഹിയിൽ വെച്ചു കൂടുകയുണ്ടായപ്പോൾ, അദ്ധ്യക്ഷനായിരുന്ന രാമപുരത്തിലെ നവാബ് ഇങ്ങിനെ പ്രസ്താവിച്ചിരിക്കുന്നു:

ഹിന്തുക്കളുടെ സംഗീതത്തിൻെറ മൂലം ദൈവികമായ ഒന്നാണെന്നു വിശ്വസിച്ചുവരുന്നു. വേദപ്രവക്താവായ ബ്രഹ്മാവ് വെളിപ്പെടുത്തിയ ചതുർവ്വേദങ്ങളിലൊന്നായ സാമവേദമാണ് സംഗീതത്തിൻെറ മൂലം. മഹമ്മദീയരുടെ സംഗീതം 12-ം 13-ം ശതവഷങ്ങളിലാണു ജീവിച്ചിരുന്നത്. സുൽത്താൻ അലാവുദിൻ തുഗ്ലാക്ക്

എന്ന മഹമ്മദീയവീരൻ സംഗീതത്തിൽ വലിയ പ്രതിപത്തികാണിക്കകയും, സംഗീതവേദികളെ പ്രോത്സാഹിപ്പിക്കയും ചെയ്തിരുന്നു.

* * * * * * * *

ഒരു അപലപനം. ഈ തലവാചകത്തിൽ ഒരു ലേഖകൻ എഴുതി അയച്ചിട്ടുള്ള ദീൎഘലേഖനത്തിന്റെ സാരമാണിത്:—

രഘുവംശത്തിലെ "വാഗൎത്ഥാവിവസംപൃക്തൌ" എന്ന പ്രഥമപദ്യം കാളിദാസരുടെ കൃതിയല്ലെന്നും പിന്നീട പ്രക്ഷിപ്തമായി ചേൎത്തിട്ടുള്ളതാണെന്നും പറഞ്ഞ് 'രഘുവംശവിമൎശ'കാരൻ കാളിദാസരെ അപലപിക്കുന്നു. ഈ അപലപനം ശരിയല്ലെന്നു കാളിദാസരെക്കൊണ്ടുതന്നെ തെളിയിക്കാം. കാളിദാസർ, തനിക്കു ഏററവും ബോധിച്ച ചില ആശയങ്ങളെ തന്റെ കൃതികളിൽ പല ദിക്കിലും ഈഷൽഭേദത്തോടുകൂടി ആവൎത്തിച്ചുപറയുന്നതു പതിവാണ്. രഘുവംശത്തിൽ പാൎവ്വതീപരമേശ്വരന്മാൎക്ക് "വാഗൎത്ഥാവിവസംപൃക്തൌ" (വാക്കും അൎത്ഥവും എന്നപോലെ ഒഴിച്ചാലും ഒഴിയാത്ത വിധം നിത്യമായി സംബന്ധിച്ചിരിക്കുന്നവർ) എന്നാണ്, പാൎവ്വതീപരമേശ്വരന്മാൎക്ക് വിശേഷണം കൊടുത്തിരിക്കുന്നത്. ഇതു കുമാരസംഭവത്തിലും ഇവരെപ്പററി പറഞ്ഞിട്ടുള്ളതാണ്. പാൎവ്വതിയെ പരമേശ്വരന്നു നല്കേണമെന്നു സപ്തൎഷിമാർ ഹിമവാനോടു പറയുന്ന ഘട്ടത്തിൽ "തമൎത്ഥമിവഭാരത്യാസുതയായോക്തുമൎഹസി" (വാക്കിനോടു അൎത്ഥത്തെച്ചേൎക്കുംപോലെ പാൎവ്വതിയോടു പരമേശ്വരനെ ചേൎക്കുവാൻ അങ്ങ് അൎഹിക്കുന്നു) എന്നു പറഞ്ഞിരിക്കുന്നു. രഘുവംശത്തിലെ "ജഗതഃപിതരൌ" (ലോകത്തിന്റെ മാതാപിതാക്കന്മാർ) എന്ന വിശേഷണവും കുമാരസംഭവത്തിൽ ഈ വധൂവരന്മാൎക്കു കൊടുത്തിട്ടുണ്ട്. "മാതരംകല്പയന്ത്വേനാമീശോഹിജഗതഃപിതാ" (ജനങ്ങൾ ഇവളെ അമ്മയായി കല്പിക്കും. ഈശൻ ജഗത്തിന്റെ പിതാവാണല്ലൊ) എന്നും സപ്തൎഷിമാർ പറഞ്ഞിട്ടുണ്ട്. അതുകൊണ്ടു, മുൻപറഞ്ഞ രഘുവംശപദ്യത്തെ അപലപിക്കുന്നവൎക്കു കുമാരസംഭവപദ്യങ്ങളേയും അപലപിക്കേണ്ടിവരും.

———

മംഗളോദയം കമ്പനി, ക്ലിപ്തം,

തൃശ്ശിവപേരൂർ.

# രാമായണ പാരായണം.

## സുന്ദരകാണ്ഡം

(കിളിപ്പാട്ട്)

മാത്രമായി

നല്ലകടലാസിൽ

വരിക്കുവരിചേർത്ത്

വൃത്തിയായി

അച്ചടിച്ചിട്ടുള്ളത്.

**വില 4 ണ മാത്രം.**

തപാൽക്കൂലി പുറമെ.

---

## മലമ്പനി ജലദോഷപ്പനി

കഠിനമല്ലാത്ത പ്ലേഗ്.

ഈ രോഗങ്ങൾക്കുള്ള ഗുളികകൾ

ബലഹീനത്തേയും ക്ഷീണത്തേയും അകറ്റുന്ന ഗുളികകൾ

ഔഷധം ചേർത്തുണ്ടാക്കിയ വിശേഷതരമായ പാൽപ്പൊടി.

ചർമ്മരോഗങ്ങൾക്കുള്ള തൈലം ഇവകളെല്ലാം വില്പാൻ തയ്യാർ.

Dr. H. L. BATLIWALA.
P. O. WORLI—BOMBAY.
















കാവ്യം, ശാസ്ത്രം, പുരാണം, ഇതിഹാസം, സ്തോത്രം,

സാഹിത്യം, സംഗീതകലാവിദ്യ,

വൈദ്യം, ജ്യോതിഷം, ഗണിതം.

നോവൽ, കഥ, പ്രബന്ധങ്ങൾ, നാടകം, പ്രഹസനം, കിളിപ്പാട്ടുകൾ തുള്ളലുകൾ, കഥകളി.

എന്നുവേണ്ട എല്ലാതരം പുസ്തകങ്ങളും വില്പനക്കുണ്ട്.

1. മംഗളോദയം മാസിക.
2. കേരളകല്പദ്രുമം അച്ചുക്കൂടം.
3. മംഗളോദയം ബുക്ക് ഡിപ്പോ.
4. മംഗളോദയം വ്യാപാരശാല.

ഇവയെസംബന്ധിച്ച അധികവിവരം വേണ്ടുന്നവർ അപേക്ഷിക്കേണ്ടും മേൽവിലാസം:—

THE MANAGER,
MANGALODAYAM CO. LTD
TRICHUR.

# മംഗളോദയം കമ്പനി

ക്ലിപ്തം, തൃശ്ശിവപേരൂർ.

1080-ലെ 4-ാം റെഗുലേഷനായ കൊച്ചി കമ്പനി റെഗുലേഷനനുസരിച്ചു റജിസ്റ്റരാക്കപ്പെട്ടതു.

മൂലധനം ഉറുപ്പിക 1,00,000

ഈ മൂലധനത്തെ ഷേയർ 1ക്കു 10 ഉറുപ്പിക വീതം 10,000 ഷേയറുകളായി ഭാഗിച്ചിരിക്കുന്നു.

ഡയറക്ടർമാർ.

1 മഹാമഹിമശ്രീ കൊച്ചി 9-ാംകൂർ രാമവൎമ്മ അപ്പൻതമ്പുരാൻതിരുമനസ്സു
2 ബ്രഹ്മശ്രീ എ.കെ.ടി.കെ.എം. ചെറിയനാരായണൻനമ്പൂതിരിപ്പാട് അവ
3 ,, മാത്തൂർ വാസുദേവൻ നമ്പൂതിരിപ്പാട് ,,
4 ,, കരിയന്നൂര് മനയ്ക്കൽ വാസുദേവൻ നമ്പൂതിരി ,,
5 ,, ഒഴുവുലാശ്ശേരി പരമേശ്വരൻ നമ്പൂതിരിപ്പാട് ,,
6 മ-രാ-രാ. ബഹുമാനപ്പെട്ട കവളപ്പാറ മൂപ്പിൽ നായര് ,,
7 ,, കൊല്ലങ്കോട്ട് മാധവ രാജാ ,,
8 ,, ടി. സി. കൃഷ്ണമേനോൻ ,,
9 ,, എ. കെ. കുഞ്ഞൻ രാജാ ,,

ആഡിറ്റർ—വി. യജ്ഞരാമയ്യർ.

ലീഗൽ അഡ്വൈസർ—കെ. കുഞ്ഞുണ്ണിനായരവർകൾ ബി.എ., ബി.എൽ., ഹൈക്കോർട്ടു വക്കീൽ, തൃശ്ശിവപേ

മാനേജർ — സി. കുഞ്ഞിരാമൻമേനോൻ.

കമ്പനിയുടെ പ്രധാന ഉദ്ദേശങ്ങൾ.

വളരെ ഉപകാരപ്രദങ്ങളും, ദുർല്ലഭങ്ങളും, ഇതുവരെ അച്ചടിക്കാത്തവയുമായ വിവിധവിഷയങ്ങളിലുള്ള സംസ്കൃതപുസ്തകങ്ങളും മലയാളപുസ്തകങ്ങളും പരിഷ്കൃതരീതിയിൽ അച്ചടിച്ചു പ്രസിദ്ധംചെയ്യുന്നതിന്നും, മററു പുസ്തകങ്ങൾ അബദ്ധംകൂടാത്ത വിധത്തിൽ അച്ചടിച്ചു പ്രസിദ്ധംചെയ്യുന്നതിന്നും അച്ചടിസംബന്ധമായിട്ടുള്ള ബൈന്റു മുതലായ പ്രവൃത്തികൾ സുകുമാരരീതിയിൽ നടത്തേണ്ടതിന്നുവേണ്ടി ഏററവും ഉയൎന്ന സ്ഥിതിയിൽ കമ്പനിവകയായ കോളകല്ലൂട്ടം അച്ചുത്തെ പരിഷ്കരിച്ചു നന്നാക്കുക.

2 ദേവനാഗരത്തിലും, മലയാളത്തിലും, ഇംഗ്ലീഷിലും മിതമായ നിരക്കിന്മേൽ സകല അച്ചടിപ്രവൃത്തികളും വൃത്തിയായി നടത്തിക്കൊടുക്കുകയും സ വാരം (സ്റ്റേഷനറി) മുതലായ സാധനങ്ങൾ ഉണ്ടാക്കിയും വാങ്ങിയും വ്യാപാരം നടത്തുകയും ചെയ്ക.

3 മംഗളോദയം മാസിക അതിന്റെ ഉദ്ദേശങ്ങൾ ഉൽകൃഷ്ടസ്ഥിതിയിൽ സാധിക്കത്തക്കവണ്ണം പരിഷ്കരിച്ചു നടത്തുകയും ചെയ്ക.

4 പല ഭാഷയിലുള്ള പുസ്തകങ്ങൾ വരുത്തിയും അച്ചടിച്ചും കമ്പനിക ഇപ്പോഴുള്ള ബുക്കുഡിപ്പോ പരിഷ്കരിക്കുക.

ഷേയറുകൾ ഇനിയും വില്ക്കുവാനുണ്ട്. ഷേയർ ചേരുവാൻ ഇഷ്ടപ്പെടുന്നവർ രേഖാമൂലമായി ഉടനെ മാനേജർക്ക് അറിവുകൊടുക്കേണ്ടതാണ്.



PRINTERS AND PUBLISHERS:—THE MANGALODAYAM CO., LTD., TRICHUR.

പുസ്തകം ൧൧  ലക്കം ൯

# മംഗളോദയം

൧൦൯൪ ധനു.





## വിഷയവിവരം.

പുസ്തകം ൧൩. ലക്കം ൯.

# മംഗളോദയം.

൧൦൮൪ ധനു.

## മംഗളം.

ദോഷാപേതംനമിപ്പോൎക്കഭിമതമഖിലംകൈവരുത്തുന്നമൂലം
ശേഷാദ്യന്മാർപറഞ്ഞീടിനവിബുധഗവീസ്ഥാനമനൎത്ഥമാക്കി
ഭാഷാസാമ്രാജ്യരാജ്ഞീപദമരുളിവരുംദേവി!ശൈവാങ്കപാളീ-
ഭൂഷാമാണിക്യമേ!നീകനിവൊടരുളണേസാധുവാഗൎത്ഥബോധം.



# *സംസ്കൃതഭാഷ

## വ്യവഹാരഭാഷയായിരുന്നുവോ?

നമ്മുടെ കേരളത്തിലെന്നല്ല, ഇൻഡ്യാമഹാരാജ്യത്തിലുള്ള സകല ദേശങ്ങളിലും അതാതു ജനങ്ങളുടെ സാഹിത്യസമ്പത്തു മുഴവനും ശാസ്ത്രങ്ങളിൽ മിക്കഭാഗവും സംസ്കൃതഭാഷയെ അനുസരിച്ചുണ്ടായിട്ടുള്ളതായി കാണുന്നു. വടക്കേ ഇൻഡ്യയിലുള്ള മിക്ക ആധുനികഭാഷകളും ആദിമസംസ്കൃതഭാഷയുടെ പരിണാമഭേദങ്ങളാണെന്നു ഭാഷാശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു. ഭാരതഖണ്ഡത്തിലുള്ള ആൎയ്യമതാനുസാരികളായ സകല ജനങ്ങളുടേയും മതം, ആചാരം, ധൎമ്മശാസ്ത്രം എന്നീ വിഷയങ്ങളെല്ലാം സംസ്കൃതഭാഷയിലാണു സമുച്ചയിച്ചു



* പാറശ്ശാലയിലെ ശങ്കരവിലാസം വായനശാലയുടെ ൩-ാം വാൎഷികയോഗത്തിൽ വായിച്ചത്.

വെച്ചിരിക്കുന്നത്. നമ്മുടെ ജീവിതത്തിൽ ഐഹികപാരത്രികങ്ങളെ ഉദ്ദേശിച്ചുള്ള എല്ലാ നടവടികൾക്കും പ്രമാണഭൂതങ്ങളായ തത്വങ്ങൾ സംസ്കൃതഭാഷയിലാണു നിബന്ധിച്ചിരിക്കുന്നത്. ചുരുക്കിപ്പറയുന്നതായാൽ, സംസ്കൃതഭാഷയിൽ പ്രതിപാദിക്കാത്തതായിട്ട് ഒരു വിഷയവും ഇല്ലെന്നുതന്നെ പറയാം. ഇപ്രകാരമുള്ള സംസ്കൃതഭാഷയുടെ ഉത്ഭവവും സ്ഥിതിയും ഈ നമ്മുടെ ഭാരതഖണ്ഡത്തിലാണെന്നു വരുമ്പോൾ ഏതദ്ദേശീയനായ ഏതൊരുത്തനാണ് ആ ഭാഷയിൽ അഭിമാനവും ബഹുമാനവും ഉണ്ടാകാത്തത്?

വിശേഷിച്ചും, നമ്മുടെ കേരളഭാഷാസാഹിത്യത്തിൽ സംസ്കൃതത്തിന് എത്രമാത്രം ബന്ധമുണ്ടെന്നുള്ള സംഗതി നമുക്കെല്ലാവക്കും അനുഭവഗോചരമാണ്. നമ്മുടെ പദ്യസാഹിത്യത്തിലുള്ള വൃത്താലങ്കാരാദി ചമല്ക്കാരങ്ങളെല്ലാം മിക്കവാറും സംസ്കൃതത്തിലുള്ളവതന്നെയാണ്. ഗദ്യസാഹിത്യത്തിലും ഏതു സംസ്കൃതപദവും നമുക്കു പ്രയോഗാഹമായിത്തന്നെ കാണുന്നു. ദിനചര്യയിൽ നാം നിശ്ശങ്കം പ്രയോഗിക്കുന്ന നഖമുഖാദി സാധാരണ പദങ്ങൾക്കുപോലും ദ്രാവിഡശബ്ദങ്ങൾ ഇല്ലെന്ന മട്ടിലായിത്തീന്നിരിക്കുന്നു. ഉണ്ടെങ്കിലും അവയ്ക്കു പ്രചാരവും ഗൌരവവും പോരാ. ഇങ്ങിനെ പലപ്രകാരത്തിൽ നമ്മുടെ നാട്ടുഭാഷകളിൽ കടന്നുകൂടി പ്രതിഷ്ഠയെ പ്രാപിച്ചിരിക്കുന്നതുകൂടാതെ, ഈ ഭാഷ ഈയിടയ്ക്കു ദൂരസ്ഥിതങ്ങളായ ദ്വീപാന്തരങ്ങളിലുള്ള പണ്ഡിതന്മാരെപ്പോലും ആകഷിച്ചു വിസ്മയഭരിതരാക്കിത്തീത്തിരിക്കുന്നു. സവ്വതോമുഖമായ ഒരു ഉത്തമഭാഷയാണു സംസ്കൃതം. ആദികാലം മുതല്ക്കേ ഈ ഭാഷ ഇന്നു കാണുന്നതുപോലെ ഗ്രന്ഥമാത്രഗോചരമായിരുന്നുവോ, അഥവാ, സവ്വജനീനമായ ഒരു ഭാഷയായി വളരെക്കാലം വിളങ്ങിയശേഷം ഒടുവിൽ വാദ്ധക്യകാലത്തു ഉപരിരംസുവായ ഉദ്യോഗസ്ഥനെപ്പോലെ 'റിക്കാർട്ടുകൾ'കൊണ്ടു മാത്രം യോഗ്യത അറിയിക്കേണ്ടതായ ഇന്നത്തെ നിലയിൽ എത്തിയതാണൊ, എന്നുള്ള ഒരു വിചാരണ ഭാരതവഷീയരായ നമുക്കു നിശ്ചയമായും രസാവഹമായിത്തന്നെ ഇരിക്കും.

സംസ്കൃതഭാഷയ്ക്കു വ്യവഹാരദശയിലിരിക്കുന്ന ഒരു ഭാഷയുടെ സകല ലക്ഷണങ്ങളും, നേരേമറിച്ചു, സാഹിത്യമാത്രദൃഷ്ടമായ ഒരു കൃ

ത്രിമഭാഷയുടെ സകല വൈലക്ഷണ്യങ്ങളും പരിപൂർണ്ണമായി കാണുന്നു. കുറെക്കാലം സംസ്കൃതഭാഷ പഠിക്കയും, അതിൽ പരിചയമുള്ളവരോടു സംസർഗ്ഗം ചെയ്കയും ചെയ്താൽ ഈ പറഞ്ഞ രണ്ടു സംഗതിയും സ്പഷ്ടമാകും. പ്രാചീനകാലത്തുള്ള യാസ്കൻ തുടങ്ങിയ നിരുക്തകാരന്മാരും, പാണിനി, പതഞ്ജലി മുതലായ വൈയാകരണന്മാരും സംസ്കൃതത്തെ കേവലം, 'ഭാഷ' എന്നാണു വിളിക്കുന്നത്. പതഞ്ജലിയുടെ കാലത്തിനു് (അതായത് ഏകദേശം ക്രി. മു. രണ്ടാം ശതവർഷത്തിനു) വളരെക്കാലം മുമ്പുതന്നെ ഈ ഭാഷ വൈദികമെന്നും ലൌകികമെന്നും രണ്ടായി പിരിഞ്ഞുകഴിഞ്ഞിരുന്നു എന്നു് അവരുടെ ഗ്രന്ഥങ്ങളിൽനിന്നും സ്പഷ്ടമാകുന്നുണ്ട്. അക്കാലത്തുതന്നെ വൈദികം അല്ലെങ്കിൽ ഛന്ദസ്സ് എന്നു വിളിച്ചുവന്ന ഭാഷ വളരെ പഴക്കമുള്ളതും, അർത്ഥം മനസ്സിലാക്കാൻ വൈഷമ്യമുള്ളതും ആയിത്തീർന്നിരുന്നു. പാണിനി തുടങ്ങീട്ടുള്ള വൈയാകരണന്മാർ വൈദികഭാഷയ്ക്കും ലൌകികഭാഷയ്ക്കും കൂടിച്ചേർത്താണു വ്യാകരണം നിർമ്മിച്ചിട്ടുള്ളത്. അതിൽ ലോകഭാഷയെ പ്രധാനമാക്കിവെച്ചിട്ടു, വൈദികഭാഷയിലെ വിശേഷവിധികളെ നിർദ്ദേശിക്കയും, ലൌകികഭാഷയെ തങ്ങളുടെ വ്യാകരണംകൊണ്ടു സംസ്കരിക്കയുമാണു ചെയ്തുകാണുന്നത്. 'കൃ=ചെയ്ക' എന്നർത്ഥമുള്ള ധാതുവിൽ വി_ ആ എന്ന രണ്ടു ഉപസർഗ്ഗങ്ങൾ ചേർന്നുണ്ടായിട്ടുള്ള ഒരു ശബ്ദമാണു വ്യാകരണപദം. വി_ ആ എന്ന രണ്ടുപസർഗ്ഗങ്ങളും വിശ്ലേഷാർത്ഥദ്യോതകങ്ങളത്രേ. അതുകൊണ്ടു വ്യാകരണം എന്നതിനു 'വേർതിരിക്കുക' അപഗ്രഥനംചെയ്ക, എന്നർത്ഥം സിദ്ധിക്കുന്നു. ഭാഷയിലുള്ള നാമം, ധാതു, ഉപസർഗ്ഗം, അവ്യയം എന്നീ ശബ്ദങ്ങളേയും വർണ്ണം, പദം, വാക്യം, പ്രകൃതി, പ്രത്യയം എന്നീ അംഗങ്ങളേയും പിരിച്ചെടുത്ത് അവയെ ചേർക്കേണ്ടുന്നവിധത്തേയും, ചേരുമ്പോളുണ്ടാകുന്ന മാററങ്ങളേയും പ്രതിപാദിക്കുന്നതായാൽ വ്യാകരണമായി. ഇതിൽനിന്നും ഭാഷയ്ക്കു സിദ്ധിക്കുന്ന ഫലം സംസ്കരണമാണ്. ഇങ്ങിനെ വ്യാകരണംകൊണ്ടു സംസ്കരിക്കപ്പെട്ടതായ അതായതു പരിഷ്കരിക്കപ്പെട്ടതായ ഒരു ഭാഷയാണു സംസ്കൃതം എന്നു പറഞ്ഞുവരുന്നത്. ഈ സംസ്കരണം സിദ്ധിച്ചത്, ഏതു ഭാഷയ്ക്കാണോ അതിനേയും സംസ്കൃതമെന്നുതന്നെ പറയാം.

പാണിനീയാദിവ്യാകരണഗ്രന്ഥങ്ങൾ ഉണ്ടായതോടുകൂടി ഭാഷയുടെ ഗതി രണ്ടു ഭിന്നപ്രകാരത്തെ അവലംബിച്ചുതുടങ്ങി. ഗ്രന്ഥകാരന്മാരും കവികളും നിയമേന വിദ്വാന്മാരായിരുന്നതുകൊണ്ട് അവർ പാണിനീയന്മാരെ അനുകരിച്ച് അവരാൽ നിയന്ത്രിതമായ ഭാഷയെത്തന്നെ ഉപയോഗിക്കയും ആ ഭാഷയ്ക്കു ഗ്രന്ഥങ്ങളിൽ സ്ഥായിയായ പ്രതിഷ്ഠയ്ക്കു ഇടയാക്കുകയും ചെയ്തു. ജനസാമാന്യമാകട്ടെ, വിദ്യാഭ്യാസമില്ലാതിരുന്നതുകൊണ്ട് അതാതു കാലത്തു നടപ്പിലിരുന്ന ഭാഷയെ ഉപയോഗിച്ചുവന്നു. ആ ഭാഷയിൽ സന്ധി, ഉച്ചാരണസ്ഫുടത, പ്രകൃതിപ്രത്യയങ്ങളുടെ യോജിപ്പ് ഇത്യാദി വ്യാകരണനിയമങ്ങളെ വകവെയ്ക്കാതെ തന്നെ കഴിച്ചുകൂട്ടി. അതു സംസ്കാരത്തിനു കീഴടങ്ങാതെ പ്രകൃത്യാ ഇരുന്ന നിലയിൽ തന്നെ ഇരുന്നതുകൊണ്ട് അതിനു പ്രാകൃതമെന്നും പേർ സിദ്ധിച്ചു. ഈ പ്രാകൃതമല്ലെങ്കിൽ അസംസ്കൃതമായ സംസ്കൃതഭാഷ വളരെക്കാലംകൊണ്ട് ഓരോ ദേശത്തിൽ ഓരോ രീതിയെ അവലംബിച്ചു പല ശാഖകളായിത്തീരുകയും ഇക്കാലത്തു വടക്കേ ഇൻഡ്യയിൽ നടപ്പിലിരിക്കുന്ന ബങ്കാളി, ഉർഡു, ഹിൻഡി, പഞ്ചാബി മുതലായ ഭാഷകളുടെ മാതൃഭൂതകളായി പരിണമിക്കയും ചെയ്തു.

ഗ്രന്ഥകാരന്മാർ ഉപയോഗിച്ചുവന്ന വ്യകരണനിയന്ത്രിതമായ ഭാഷ കാലക്രമംകൊണ്ടു നിലച്ചുപോകയും മററു ഭാഷകളിൽ കാണുന്നതുപോലെ ഉപയുപരിയുള്ള വികാരങ്ങൾക്ക് അനധീനമായി ഭവിയ്ക്കയും ചെയ്തു. വ്യാകരണപ്രമാണംകൊണ്ടു സാധിക്കാൻ കഴിയാത്തതും, വ്യാകരണനിയമങ്ങളെ ലംഘിക്കുന്നതും ആയ പ്രയോഗങ്ങൾ എത്രതന്നെ ഹൃദ്യവും ഭംഗിയുള്ളതും ആയിരുന്നാലും പണ്ഡിതന്മാർ സഹിക്കയില്ലെന്നുള്ള മട്ടിലായി. ഇപ്രകാരമുള്ള ഒരു ഭാഷ വിദ്വാന്മാൎക്കല്ലാതെ പാമരന്മാൎക്കു ദുൎഗ്ഗമമായിത്തീൎന്നതോടുകൂടി അത് ഒരു മൃതഭാഷയെന്ന പേരിനു പാത്രീഭവിച്ചു. എന്നാൽ വാസ്തവത്തിൽ വൈയാകരണന്മാർ സംസ്കൃതഭാഷയെ ഹനിക്കയല്ല ചെയ്തത്; അതിനെ ചിരഞ്ജീവിയാക്കുകയാണു ചെയ്തിട്ടുള്ളത്. അതായത്, ഇതരഭാഷകൾ കാലദേശാദ്യുപാധികൾക്കു വശംവദകളായി വികാരം പ്രാപിച്ചു മാറിക്കൊണ്ടിരിക്കവേ, ഈ സംസ്കൃതഭാഷ

അനേകശതാബ്ദങ്ങൾക്കു മുമ്പ് ഇരുന്ന രൂപത്തിൽത്തന്നെ ഇന്നും ഇരിക്കുന്നതായി നാം കാണുന്നു. ഇനിമേൽ എത്ര ശതാബ്ദങ്ങൾ കഴിഞ്ഞാലും ഇപ്പോഴിരിക്കുന്ന രൂപത്തിനു മാററം വരികയുമില്ല. ഇക്കാലത്തും എത്രയോ ഗ്രന്ഥങ്ങൾ സംസ്കൃതത്തിൽ ഉണ്ടാകയും പ്രചരിക്കയും ചെയ്തുകൊണ്ടിരിക്കുന്നു. അനേകം പത്രികകളും മാസികഗ്രന്ഥങ്ങളും സംസ്കൃതത്തിൽ പുറപ്പെടുന്നുണ്ട്. ചില രാജധാനികളിലും മററും സംസ്കൃതവിദ്വാന്മാർ തൎക്കവ്യാകരണാദിശാസ്ത്രങ്ങളിൽ പരിശീലനം ചെയ്കയും ആ ഭാഷയിൽത്തന്നെ വാദകോലാഹലങ്ങൾ നടത്തുകയും ചെയ്യുന്നു. ഇതെല്ലാംകൊണ്ടും സംസ്കൃതം കേവലം ഒരു പരേതഭാഷയായി ഗണിക്കത്തക്കതല്ലെന്നും, അതു 'എന്നും പതിനാറു വയസ്സ്' എന്ന മട്ടിൽ എല്ലാ കാലത്തിലും ജീവിച്ചിരിക്കാവുന്നതാണെന്നും സ്പഷ്ടമാകുന്നു. എന്നാൽ ഇതെല്ലാം പരിമിതമായ ഒരു വിദ്വൽഗോഷ്ഠിയിൽ മാത്രമേ നടപ്പിൽ വരികയുള്ളു എന്നുള്ള സംഗതി നാം ഒരിക്കലും വിസ്മരിക്കരുത്.

ആദികാലത്തു സൎവ്വജനീനമായ ഒരു ഭാഷയായിരുന്നു സംസ്കൃതം എന്നതിലേക്കു ചില ലക്ഷ്യങ്ങളുള്ളതിനെ എടുത്തുനോക്കാം. യാസ്കാദിവൈയാകരണന്മാർ ഇതിനെ ഭാഷയെന്നും, ലൌകികമെന്നും വ്യവഹരിക്കുന്നതായി മുമ്പു സൂചിപ്പിച്ചുവല്ലോ. അവർ ഈ ഭാഷയെപ്പററി പറയുന്ന പല സംഗതികളും ഒരു വ്യവഹാരഭാഷയെന്ന നിലയിലാണ്. അക്കാലത്തു ഗ്രന്ഥമാത്രദൃഷ്ടമായിരുന്നു എന്നുള്ളതിലേക്കു യാതൊരു സൂചകങ്ങളും പ്രാചീനഗ്രന്ഥങ്ങളിലില്ല. പതഞ്ജലി പലപ്പോഴും 'ലോകം', 'വേദം' എന്ന ശബ്ദങ്ങളെക്കൊണ്ടാണ് കാവ്യസംസ്കൃതത്തേയും, വൈദികസംസ്കൃതത്തേയും നിൎദ്ദേശിക്കുന്നത്. പാണിനിയുടെ വ്യാകരണത്തിലുള്ള ഏതാനും സൂത്രങ്ങൾ ഒരു വ്യവഹാരഭാഷെക്കു മാത്രം ചേരുന്നതും, അല്ലാത്തപക്ഷം ആ സൂത്രങ്ങൾക്ക് ആവശ്യം തന്നെ ഇല്ലാത്തതും ആയിക്കാണുന്നു. ഉദാഹരണമായി, 'പ്രത്യഭിവാദേശൂദ്രേ', 'ദൂരാദ്ധൂതേച' എന്ന സൂത്രങ്ങൾകൊണ്ടു, പ്രത്യഭിവാദനം ചെയ്യുമ്പോഴും ദൂരെ നിന്നു സംബോധനം ചെയ്യുമ്പോഴും ഉപയോഗിക്കേണ്ട 'പ്ലുതം' അല്ലെങ്കിൽ മൂന്നു മാത്രയുള്ള ദീൎഘവിശേഷം ഒരു വ്യവഹാരഭാഷെക്കല്ലാതെ സാഹിത്യ

മാതൃഭാഷയ്ക്കു വലിയ ആവശ്യമൊന്നുമില്ലാത്തതാണെന്നു സാധിക്കാം. അതുകൂടാതെ, ഇപ്പോഴത്തെ ജീവൽഭാഷകളിൽ കാണുന്നതുപോലുള്ള ദേശ്യഭേദങ്ങളും മററും അന്നു സംസ്കൃതത്തിലും ഉണ്ടായിരുന്നതായി ലക്ഷ്യങ്ങൾ ഉണ്ട്. വടക്കക്കും കിഴക്കക്കും പ്രത്യേകമുള്ള ചില വിശേഷങ്ങളെ പാണിനി, യാസ്കൻ ഇവരും, ചില പ്രത്യേക ദേശങ്ങളിൽ മാത്രമുണ്ടായിരുന്ന വ്യത്യാസങ്ങളെയും പദവിശേഷങ്ങളേയും പതഞ്ജലി, കാത്യായനൻ ഇവരും എടുത്തുപറഞ്ഞിട്ടുണ്ട്.

ക്രിസ്തുവർഷാരംഭത്തിനു രണ്ടു ശതാബ്ദങ്ങൾക്കു മുമ്പ് ആര്യാവൎത്തം എന്നു വിളിച്ചുവന്നതും ഹിമവദ്വിന്ധ്യപൎവ്വതങ്ങൾക്കു മദ്ധ്യേ സ്ഥിതിചെയ്യുന്നതുമായ ദേശത്തിൽ സംസ്കൃതഭാഷ നടപ്പിലിരുന്നു എന്നാണ് സാധാരണ പണ്ഡിതന്മാരുടെ അഭിപ്രായം. ആരുടെ ഇടയിലാണ് നടപ്പിലിരുന്നത് എന്നു ചോദിച്ചാൽ, ശിഷ്ടന്മാരായി വിദ്യാഭ്യാസം സിദ്ധിച്ചവരുടെ ഇടയിൽ നിശ്ചയമായും നടപ്പിലിരുന്നു എന്നു പറയാം. ഇതരവൎഗ്ഗക്കാരുടെ ഇടയിലും നടപ്പിലിരുന്നിരിക്കണം. പതഞ്ജലിയുടെ മഹാഭാഷ്യത്തിൽ, ഒരു വൈയാകരണനും, ഒരു തേരാളിയും തമ്മിൽ, സൂതൻ എന്ന പദത്തിൻെറ നിരുക്തത്തെപ്പററി നടന്ന ഒരു വാദം ഉദ്ധരിച്ചുകാണുന്നു. ഇതിൽ നിന്നും ബ്രാഹ്മണേതരജാതികൾക്കും സംസ്കൃതം സ്വാധീനമായിരുന്നു എന്നു തെളിയുന്നു.

സംസ്കൃതനാടകങ്ങളിൽ, സംസ്കൃതവും പ്രാകൃതവും വേൎതിരിച്ച് ഉപയോഗിച്ചിരിക്കുന്ന രീതി നോക്കുമ്പോഴും ചില തെളിവുകൾ നമുക്കു കിട്ടുന്നു. നാടകം മുതലായ നാട്യകാവ്യങ്ങൾ സാധാരണ പൊതുജനങ്ങൾ ഒന്നിച്ചുകൂടി കണ്ടു രസിക്കാനായി ഉണ്ടായിട്ടുള്ള ദൃശ്യകാവ്യങ്ങളാണല്ലോ. സംസ്കൃതഭാഷയിൽ അഭിനയയോഗ്യമായ അസംഖ്യം ഉത്തമനാടകങ്ങൾ ഉണ്ടായിട്ടുള്ളതു തന്നെ ആ ഭാഷയുടെ സൎവ്വജനീനതയ്ക്കു മതിയായ സാക്ഷ്യമാണ്. അവയിൽ രാജാവു തുടങ്ങീട്ടുള്ള ഉത്തമപാത്രങ്ങൾ സംസ്കൃതവും, സ്ത്രീജനങ്ങളും താണതരം പാത്രങ്ങളും പ്രാകൃതത്തിൻെറ ഓരോ ശാഖയും സംഭാഷണത്തിൽ ഉപയോഗിക്കുന്നതായിട്ടു കവികൾ നിബന്ധിച്ചിരിക്കുന്നു. പ്രാചീനനാടകങ്ങളിൽ കവികൾ അക്കാലത്തുള്ള വസ്തുസ്ഥിതിയെ നാ

ടകങ്ങളിലും പകൎത്തി എന്നേ ഉള്ളൂ. സംസ്കൃതം ലുപ്തപ്രചാരമായതിൻെറ ശേഷമുണ്ടായിട്ടുള്ള അൎവ്വാചീനനാടകങ്ങളിലും ഈ വ്യവസ്ഥ കാണുന്നതു, പാരമ്പൎയ്യാനുവൎത്തനം എന്നു പറഞ്ഞു സമാധാനപ്പെടാനേ ഉള്ളൂ. പ്രാകൃതം സംസാരിക്കുന്നവൎക്ക സംസ്കൃതവും, സംസ്കൃതം സംസാരിക്കുന്നവൎക്ക പ്രാകൃതവും ധാരാളം മനസ്സിലാകുമായിരുന്നു. അങ്കങ്ങളിൽ അവതരിപ്പിച്ചിട്ടുള്ള പാത്രങ്ങൾ ഒരേ തരക്കാരല്ലാതെ വരുന്ന അവസരങ്ങളിലെല്ലാം സംസ്കൃതനാടകങ്ങളിലെ സംഭാഷണങ്ങൾ പ്രാകൃതവും സംസ്കൃതവും ഇടകലൎന്നിട്ടാണ്. നാടകങ്ങൾ ആടിക്കണ്ടും, ഇതിഹാസപുരാണങ്ങൾ ചൊല്ലിക്കേട്ടും രസിക്കാനുദ്ദേശിച്ചിട്ടുള്ള ജനസാമാന്യത്തിനു സംസ്കൃതത്തിൽ തന്നെ വ്യവഹരിക്കാൻ കഴിഞ്ഞിരുന്നില്ലെന്നു വാദിക്കാമെന്നു വരികിലും, അതു കേട്ടാൽ മനസ്സിലാക്കാൻ കുഴപ്പമില്ലായിരുന്നു. അതായത്, ഇപ്പോൾ വ്യവഹാരദശയിലിരിക്കുന്ന സാധാരണ തമിഴും, മലയാളവും എന്നപോലെയായിരുന്നിരിക്കണം അന്ന് വടക്കെ ഇൻഡ്യയിൽ നാട്ടുഭാഷകളുടേയും സംസ്കൃതത്തിൻേറയും നില. തമിഴ മാത്രം സംസാരിക്കുന്ന ഒരു പരദേശിക്കും, മലയാളം മാത്രം അറിയാവുന്ന ഒരു മലയാളിക്കും തമ്മിൽ ഉണ്ടാകുന്ന സംഭാഷണങ്ങൾ നമുക്ക പലപ്പോഴും അറിയാൻ ഇടയായിട്ടുണ്ട്. തമിഴൻ തമിഴിലും മലയാളി മലയാളത്തിലും ചോദ്യോത്തരങ്ങൾ ചെയ്യുന്നു. ഇവൎക്ക് അന്യോന്യം കാൎയ്യം ഗ്രഹിക്കുന്നതിൽ വലിയ വിഷമമില്ലതാനും. അന്നു സംസ്കൃതം അറിയാവുന്നവൎക്ക് ഒന്നോ അധികമോ പ്രാകൃതവും വശമായിരുന്നു. ഇക്കാലത്തു നമ്മുടെ ഇടയിൽ താമസിക്കുന്ന തെലുങ്കുകാൎക്കും തുളുനാട്ടുകാൎക്കും മററും അവരവരുടെ ഭാഷയ്ക്കു പുറമെ തമിഴും മലയാളവും കൂടി സ്വാധീനമായി കാണുന്ന സ്ഥിതിക്കു മേൽപറഞ്ഞ സംഗതി അസംഭവമല്ലല്ലൊ. ഇന്നും സംസ്കൃതഭാഷയിൽ തന്നെ വ്യവഹരിക്കുവാൻ കഴിയാവുന്ന വിദ്വജ്ജനങ്ങൾ ഉള്ള സ്ഥിതിക്ക് ആ ഭാഷ വ്യവഹാരദശയിലിരുന്നിട്ടേ ഇല്ലെന്നും, അപ്രകാരമുള്ള വ്യവഹാരം അസാദ്ധ്യമാണെന്നും നമുക്കു ഖണ്ഡിച്ചുപറവാൻ തരമില്ല.

എന്നാൽ സംസ്കൃതഭാഷയ്ക്കു വ്യവഹാരസൌകൎയ്യവും സൎവ്വജനീനതയും ഉണ്ടായിരുന്നിരിക്കാൻ തരമില്ലെന്നുള്ളതിലേക്കുള്ള യുക്തികൾ

ളേയും നാം അല്പം ചിന്തിക്കേണ്ടതുണ്ട്. ക്രിസ്തുവിനു മുമ്പു 6-ാം ശതാബ്ദത്തിൽ ജീവിച്ചിരുന്ന ബുദ്ധമുനി തൻെറ ഉപദേശങ്ങളെ ദേശ്യഭാഷയിലാണ് പ്രസംഗിച്ചത്; സംസ്കൃതത്തിലല്ല. ഏററവും പ്രാചീനമായ ബുദ്ധമതഗ്രന്ഥങ്ങളെല്ലാം അന്നത്തെ സാർവ്വജനീനമായ നാട്ടുഭാഷയിലാണ് എഴുതിവെച്ചിട്ടുള്ളത്. ഇതിൽനിന്നും അക്കാലത്തു സംസ്കൃതം വ്യവഹാരദശയിലിരുന്നില്ലെന്നോ അല്ലെങ്കിൽ വ്യവഹാരദശയെ വിട്ടുമാറിക്കഴിഞ്ഞിരുന്നുവെന്നോ, അഥവാ, ബുദ്ധമുനി പ്രസംഗിച്ച ദേശങ്ങളിൽ അതിനു പ്രചാരമില്ലായിരുന്നുവെന്നോ ഊഹിക്കാം. അതുപോലെ തന്നെ അശോകചക്രവർത്തിയുടെ ശിലാലേഖനങ്ങളിലും സംസ്കൃതം കാണുന്നില്ല.

ഒരു ഭാഷയുടെ സാർവ്വജനീനതയെ അതിലെ ഗദ്യഗ്രന്ഥങ്ങളുടെ സ്ഥിതികൊണ്ട് അനുമിക്കാമെന്നു വരികിൽ, സംസ്കൃതത്തിലെ ഗദ്യങ്ങളുടെ നില പ്രതികൂലമാണ്. കൃത്രിമബഹുലവും അതിദീർഘസമാസങ്ങളോടുകൂടിയതും ചിലേടത്ത് ഒരു മാതിരി വൃത്തത്തിൻെറ ഛായയുള്ളതുമായ ഒരു ഗദ്യവിശേഷമാണ് സംസ്കൃതാഖ്യായികകളിൽ കാണുന്നത്. ആ മാതിരി ഗദ്യഭാഷ ഒരു കാലത്തും സംസാരിച്ചിരിക്കാൻ ഇടയില്ല.

സംസ്കരണംകൊണ്ടുണ്ടായതാണല്ലോ സംസ്കൃതം. ഇന്നു സംസ്കരണമെന്നു പറയുന്ന വ്യാകരണനിയമങ്ങൾ പണ്ഡിതന്മാരല്ലാതെ പാമരന്മാർ അറിഞ്ഞിരിക്കാൻ തരമില്ല. ഇന്ന ക്രിയ ആത്മനേപദമാണ്, ഇന്നതു പരസ്മൈപദമാണ്, ഇന്നത് ഉഭയപദമാണ്, അവയുടെ പ്രയോഗസാരസ്യം ഇന്നതാണ് എന്നും മററുമുള്ള സംഗതികൾ സംസ്കൃതകവികൾക്കുപോലും തിരിച്ചറിയാൻ വിഷമമായിരിക്കുന്ന സ്ഥിതിക്കു ഭാരവാഹാദി സാധാരണ ജനങ്ങൾ അവയെ അറിഞ്ഞു എന്നും, അതനുസരിച്ചു സംസാരിച്ചു എന്നും ഉള്ളത് ഒരിക്കലും സംഭാവ്യമല്ല. 'അഭിവാദേസ്ത്രീവന്മാഭൂമേത്യദ്ധ്യേയംവ്യാകരണം' (അഭിവാദനം ചെയ്യുമ്പോൾ സ്ത്രീയെപ്പോലെ ഭവിക്കാതിരിക്കാൻ വേണ്ടി വ്യാകരണം പഠിക്കണം) എന്നു മഹാഭാഷ്യകാരനായ പതഞ്ജലി പറഞ്ഞിരിക്കുന്നതിൽനിന്നും സ്ത്രീകൾക്കു പ്ലുതവിധിയും മററും അറിയാൻ പാടില്ലായിരുന്നു എന്നും, സ്ത്രീകളും വി

ദ്യാഭ്യാസമില്ലാത്ത പുരുഷന്മാരും ശുദ്ധസംസ്കൃതം സംസാരിച്ചില്ലെന്നും വ്യക്തമാകുന്നു. നാടകകർത്താക്കൾ വളരെ പഠിപ്പുള്ള സ്ത്രീകളെക്കൊണ്ടും പ്രാകൃതം തന്നെ സംസാരിപ്പിക്കുന്നു. ഈ ലക്ഷ്യങ്ങളിൽനിന്നും സംസ്കൃതം വിദ്വത്സമാജങ്ങളിൽ മാത്രം നടപ്പിലിരുന്നു എന്നും, മററു അവസരങ്ങളിൽ സർവ്വജനീനമായ വേറൊരു ഭാഷയെ എല്ലാവരും സംസാരിച്ചുവന്നു എന്നും സിദ്ധിക്കുന്നു.

ഏവം ച, സംസ്കൃതഭാഷയുടെ വ്യാവഹാരികദശയെപ്പററി പ്രബലമായ രണ്ടു ഭിന്നാഭിപ്രായമാണുണ്ടായിട്ടുള്ളത്. രണ്ടു പക്ഷക്കാർക്കും മതിയായ കാരണങ്ങളും ഉണ്ട്. ഒരേ സംഗതി തന്നെ ചിലപ്പോൾ രണ്ടു കൂട്ടർക്കും അനുകൂലിക്കുന്നതായും കാണാം. അതുകൊണ്ട് ഒരു പക്ഷത്തെ തീരെ തള്ളുന്നതിനും, മററു പക്ഷത്തെ മുഴുവനും സ്വീകരിക്കുന്നതിനും നിവൃത്തിയില്ലാത്ത ഒരു ദുർഘടാവസ്ഥയിലാണ് നാം അകപ്പെട്ടിരിക്കുന്നത്. അപ്പോൾ രണ്ടുപക്ഷക്കാർക്കും വൈപരീത്യംകൂടാതെ ഒരു മദ്ധ്യസ്ഥകക്ഷ്യയെ അവലംബിച്ചു സമാധാനപ്പെടാനേ നമുക്കു കഴിവുള്ളു. അതിലേക്കു സംസ്കൃതഭാഷ എന്ന പദത്തിന്റെ അർത്ഥം എത്രത്തോളം വ്യാപകമാണെന്ന് ഇപ്പോഴത്തെ ജീവൽഭാഷകളുടെ തോതുവെച്ചു നാം ചിന്തിക്കുന്നതായാൽ നമ്മുടെ ദുർഘടാവസ്ഥയെ ഒരു വിധം പരിഹരിക്കാം. എന്തെന്നാൽ പാണിനീയാനുസാരികളായ വൈയാകരണന്മാർ സിദ്ധാന്തിച്ചു നിയന്ത്രിച്ചിട്ടുള്ളതും, അതിദീർഘങ്ങളായ സമസ്തപദങ്ങളെക്കൊണ്ടു നിറഞ്ഞതും, ലോകാതീതങ്ങളായ ഉല്ലേഖങ്ങളാലും അഗാധമായ ആശയങ്ങളാലും മററും ഗഹനമായിട്ടുള്ളതും, ഭാരവി, ബാണൻ, ശ്രീഹർഷൻ, മാഘൻ മുതലായ മഹാകവികളുടെ ഗ്രന്ഥങ്ങളിൽ വിളങ്ങുന്നതുമായ ഒരു ഭാഷയെയാണ് നാം സംസ്കൃതശബ്ദംകൊണ്ടു ഗ്രഹിക്കുന്നത് എന്നു വരികിൽ, ആ ഭാഷ സർവ്വജനീനമായ ഒരു ഭാഷയായി ഒരു കാലത്തും വ്യവഹാരദശയിലിരുന്നിട്ടില്ലെന്നു നമുക്കു ഖണ്ഡിച്ചു പറയാം. എന്നാൽ ഇപ്പോഴുള്ള ജീവൽഭാഷകളിലെല്ലാം സാഹിത്യഭാഷയ്ക്കും നാടോടിഭാഷയ്ക്കും സ്ഥൂലദൃഷ്ട്യാ നോക്കുമ്പോൾ വലിയ വ്യത്യാസങ്ങൾ കാണുകയില്ല. എന്നുവരികിലും, സൂക്ഷ്മഗ്രാഹികളുടെ ദൃഷ്ടിക്കു വ്യത്യാസങ്ങൾ ഉള്ളതായി കാണും. ദൃഷ്ടാന്തം

യി നമ്മുടെ മലയാളം, തമിഴ് ഈ ഭാഷകളെത്തന്നെ എടുക്കാം. മലയാളത്തിൽ ഗദ്യഭാഷയൊന്നു വേറെ; പദ്യഭാഷയൊന്നു വേറെ. നാടോടിഭാഷയോട് അധികം അടുപ്പമുള്ളതു ഗദ്യത്തിനാണ്. അതിലും നാടോടിഭാഷയിൽ നിന്നു വ്യതിരിക്തങ്ങളായ പല സംഗതികളും ഉണ്ട്. അതുപോലെ തന്നെ തമിഴിലും ഗദ്യപദ്യഭാഷകൾക്കു തമ്മിൽ ഭേദമുള്ളതു കൂടാതെ, തമിഴനാട്ടുകാർ സംസാരിക്കുന്ന ഭാഷയിൽനിന്നും എത്രയോ ഭേദമുള്ള ഒരു ഭാഷയാണ് തമിഴ ഗദ്യഗ്രന്ഥങ്ങളിൽ നിബന്ധിച്ചുകാണുന്നത്. ഇപ്രകാരമുള്ള ഭേദങ്ങളെ ഒന്നും വകവെയ്ക്കാതെയാണ് നാം തമിഴെന്നും മലയാളമെന്നും വ്യവഹരിച്ചുവരുന്നത്. തമിഴിലും മലയാളത്തിലും ഉള്ള സാമാന്യഗ്രന്ഥങ്ങൾ എല്ലാം, നിയമപൂർവ്വം വിദ്യാഭ്യാസം ലഭിച്ചിട്ടില്ലാത്ത പൊതുജനങ്ങൾക്കും ക്ലേശംകൂടാതെ മനസ്സിലായി കാണുന്ന സ്ഥിതിക്കു, തമിഴ മലയാളസാഹിത്യങ്ങളിൽ മാത്രം പരിചയിച്ചിട്ടുള്ള ഒരു വിദേശീയൻ, ആ രണ്ടു ഭാഷകളും വ്യവഹാരഭാഷകളല്ലെന്നു ശഠിക്കുന്നതായാൽ നമുക്കു രസിക്കുന്നതാണോ? അപ്പോൾ ഇംഗ്ലീഷു മുതലായ പാശ്ചാത്യഭാഷകളിൽ ഗ്രന്ഥമാത്രദ്വാരാ പരിചയം സിദ്ധിച്ചിട്ടുള്ള നമുക്കും അതുപോലെ വാദിക്കാമെന്നു വരും. അതുകൊണ്ട്, ഇപ്പോഴുള്ള ജീവദ്ഭാഷകളെ നാം സാധാരണ ഗ്രഹിക്കുന്നതു, സാഹിത്യഭാഷയും നാടോടിഭാഷയും എന്ന ഭേദമെന്യേയാണ്. അതുപോലെ സംസ്കൃതം എന്ന വാക്കുകൊണ്ടു വളരെക്കാലം മുമ്പു കാവ്യം, നാടകം, ഇതിഹാസം മുതലായവ വ്യാഖ്യാനംകൂടാതെ തന്നെ സാമാന്യജനങ്ങൾ ഗ്രഹിക്കയും, സാഹിത്യഭാഷയ്ക്കും നാടോടിഭാഷയ്ക്കും തമ്മിൽ വലിയ വ്യത്യാസങ്ങൾ ഇല്ലാതിരിക്കയും ചെയ്ത ഒരു കാലത്തിലെ ഭാഷയെ ഗ്രഹിക്കുന്നതായാൽ, സംസ്കൃതം വ്യവഹാരഭാഷയായിരുന്നു എന്നു തന്നെ സാധിക്കാം. ഇങ്ങിനെ സംസ്കൃതഭാഷ എന്ന ശബ്ദത്തിന്റെ അർത്ഥത്തെ വ്യാപകമായി എടുക്കുന്നതായാൽ അതു വ്യവഹാരഭാഷയായിരുന്നു എന്നും, അതിന്റെ വ്യാപ്യമായ അർത്ഥത്തെ മാത്രം എടുത്തു ശ്രീഹർഷാദികളുടെ ഗ്രന്ഥങ്ങളിൽ കാണുന്ന ഭാഷയെ മാത്രം ഗണിക്കുന്നതായാൽ, അതു വ്യവഹാരദശയിലിരുന്നിട്ടില്ലെന്നും നമുക്കു വാദിക്കാം. ആയതുകൊണ്ടു സംസ്കൃ

തശബ്ദത്തിന്റെ വ്യാപ്യവ്യാപകഭാവങ്ങളിൽ ഒന്നിനെ മാത്രം ഗ്രഹിക്കുമ്പോഴാണ് ഭിന്നാഭിപ്രായങ്ങൾക്കും, അവയെ സാധിക്കുന്നതിനുവേണ്ടി വാദങ്ങൾക്കും ഇടയാകുന്നത്. സംസ്കൃതം വ്യവഹാരദശയിൽ ഇരുന്നു എന്നു പ്രബലമായി ശഠിക്കുന്നവർ അതിന്റെ വ്യാപകമായ അൎത്ഥത്തെ ഗ്രഹിച്ചു എന്നിരിക്കട്ടെ; അല്ലെന്നു സിദ്ധാന്തിക്കുന്നവർ വ്യാപ്യമായ സങ്കുചിതാൎത്ഥത്തെ സ്വീകരിച്ചു എന്നു സമാധാനപ്പെടാം. മദ്ധ്യസ്ഥന്മാരായ നാമാകട്ടെ രണ്ടു വിധാൎത്ഥത്തേയും ഗ്രഹിച്ചു എന്നുമിരിക്കട്ടെ.

എഷ്. രാമസ്വാമി അയ്യർ ബി. ഏ.

---

# ജാതികളും വൃത്തിമര്യാദകളും.

## മണ്ണാർപാട്ട് — തോററം

കേട്ടുകൊണ്ടാലൊ എന്റെ മേച്ചിങ്ങാപ്പുറത്തു ചെട്ടിയാനെ മാററിമ്പം ചൂതൊന്നെനിക്കു കളിക്കേണമിപ്പോൾ. എന്നതിനെ കേട്ടു ചെട്ടിയാനുണ്ട് ഒരു തട്ടുംകരുവും നിരത്തുന്നോരു നേരത്തു കൈവരങ്ക ചൂതെടുത്തു കൈപിടിച്ചു. പിടിവരങ്കചൂതിളക്കിക്കളിതുടങ്ങുന്നോരു നേരത്തു അച്ചൂതിലും അവ്വരങ്കപ്പോരിലും പോർതോററു പോർപിഴച്ചു മേച്ചിങ്ങാപ്പുറത്തു ചെട്ടിയാൻ. അങ്ങോട്ടു വെച്ചിനനെറിയ്ക്കു നേർപ്പൂവ്വ് നെററിക്കു നെററിപ്പട്ടം ഇങ്ങോട്ടു പണയമായി വീണ്ടെടുക്കുന്നോരുനേരത്തു രണ്ടാമാനന്ദിനതട്ടും കരുനിരത്തി. കൈവരങ്കചൂതെടുത്തു കൈപിടിച്ചു പിടിവരങ്കചൂതെടുത്തു കളിതുടങ്ങുന്ന നേരത്ത് അച്ചൂതിലും അവ്വരങ്കപ്പോരിലും പോർതോററു പോർപിഴച്ചു മേച്ചിങ്ങാപ്പുറത്തു ചെട്ടിയാൻ. വെയ്യതെടാ വെയ്യതെടാ, എന്റെ മേച്ചിങ്ങാപ്പുറത്തു ചെട്ടിയാനെ ചൂതിൽ തോററതിനു പണയം വെയ്ക്ക് എന്നു ചോദിച്ചു. അങ്ങോട്ടുവെച്ചിന കഴുത്തിന്നു കുഴലാരം മാറിന്നു മാർതാലി ഇങ്ങോട്ടു വീണ്ടുവെക്കുന്നോരു നേരത്ത് ആ തട്ടും

മ പ്പലകകളങ്ങോട്ടു മാററിവെച്ചു പൊന്മകൻ. മൂന്നാമാനന്ദിനതട്ടും കരുനിരത്തി കൈവരങ്കച്ചൂതും എടുത്തു കൈപിടിച്ചു. പിടിവരങ്കച്ചൂതിളക്കിക്കളിത്തുടങ്ങുന്നോരുനേരത്ത് അച്ചൂതിലും അവ്വരങ്കപ്പോരിലും പോർതോററു പോർ പിഴച്ചു മേച്ചിങ്ങാപ്പുറത്തു ചെട്ടിയാൻ. വെയ്യുതെടാ വെയ്യുതെടാ എന്റോ മേച്ചിങ്ങാപ്പുറത്തു ചെട്ടിയാനെ അങ്ങോട്ടു വെച്ച പണയം ഇങ്ങോട്ടു വീണ്ടുവെച്ചാണ് എന്നു കല്പിച്ചു. കയ്യു രണ്ടു കനകവള വിരൽ പത്തിനു മണിമോതിരം ഇങ്ങോട്ടു വീണ്ടെടുക്കുന്നു പൊന്മകൻ. നാലും മൂന്നും ഏഴാമാനന്ദിനതട്ടും കരുനിരത്തി. കൈവരങ്കച്ചൂതെടുത്തു കൈപിടിച്ചു പിടിവരങ്കച്ചൂതെടുത്തു കളി തുടങ്ങുന്നോരു നേരത്തു ചെട്ടിയാന്റെ ചൂതിനെ വെട്ടി ചെട്ടിയാന്റെ കരു തടുത്തു. ചെട്ടിയാൻ ചൂതിലും തോററു തളർപ്പെട്ടു ആശ്ചയരിക്കുന്നു. വെയ്യുതെടാ വെയ്യുതെടാ എന്റോ മേച്ചിങ്ങാപ്പുറത്തു ചെട്ടിയാനെ. മാററിമ്പം ചൂതിനടുത്ത പണയം പലതും വെയ്യ് എന്നു ചൊല്ലി. ചെട്ടിയാന്റെ കോട്ട ഗോപുരം മതിലാസ്ഥാനം കണ്ടർമാളികയും കൂടി പണയമെഴുതി കൊടുക്കുന്നോരു നേരത്തിലുണ്ട് ഇങ്ങോട്ടു മാററിവെക്കുന്നോരു നേരത്തിലുണ്ട് ചെട്ടിയാനെയെത്തിപ്പിടിച്ചു ചെറുകയറാലെ വരിക്കക്കെട്ടി ചിത്രമണിത്തൂണിനോടു ചേർത്തു കെട്ടുന്നോരു നേരത്തിലുണ്ടു. ചൂതാടും മണിപ്പലക തല്ലിപ്പൊളിച്ചു ചൂതാടും കരുകുത്തി മുറിച്ചു ചൂതാടുന്ന പടക്കൊട്ടിലിന്റെ നാലുകോടിക്കൽ തീക്കൊളുത്തി. ചെട്ടിയാനുള്ള കാലത്തും ചോണാടുള്ള കാലത്തും ചൂതാട്ടെന്നും മണിപ്പലകയെന്നും കേൾക്കരുതേ എന്നു ചൊല്ലി. ചങ്ങാതിയും ചങ്ങാതിയൊത്തു കിഴക്കംകൊല്ലം ചോണാട്ടു വിരുത്തൂണിനായി വഴിപോരുന്നോരു നേരത്തിങ്കലപ്പോൾ. ഇടുപടിതോരണം ഓടിക്കടന്നു അച്ചാലും അവ്വരങ്കം കടന്നു കാററിനെത്താകരിമ്പനയും കടന്നു നീരനങ്ങാതോടും പുഴയും കടന്നു പളുങ്കുവട്ടപാറപ്പുറവും ഓടിക്കടന്നു കിഴക്കംകൊല്ലത്തു പൊന്നിൻപോർ പടിക്കൽ നിവിരെ ചെന്നു വഴിപുറപ്പെട്ടു. എന്നതിനെ കണ്ടു കിഴക്കംകൊല്ലത്തു നല്ലമ്മയുണ്ട് വെള്ളി ശ്രീകിണ്ടിയിൽ തണ്ണീർകോലവും പകന്നുവെച്ചു വെള്ളിയാവണപ്പലകയും വലിച്ചിട്ടു ദൃഷ്ടിയോടെ തിരുമുഖവും കഴുകി വെള്ളിയവണപ്പലകമേൽ

ചെന്ന് അരയിരിക്കുന്നു ചേരണൊട്ടുണ്ണിപ്പൊന്മകൻ. എന്നതിനെ കണ്ടു നല്ലമ്മയുണ്ട്, കേട്ടുകൊണ്ടാലൊ എന്റെ മകനെ കിഴക്കം കൊല്ലത്തു വിരുത്തുണിന്നായിട്ടാണ് കിഴക്കംകൊല്ലത്തു ചങ്ങാതി യിത്രക്കോളം വഴിവന്നു പുറപ്പെട്ടു എന്നു കല്പിച്ചു. മാലവെച്ച മങ്കക്കുഴൽ മുടിദേവിയാള് എവിടെവെച്ചു പോന്നുയെന്റെ മകനെ എന്നു ചോദിച്ചു. അസ്ഥിയും പൊന്നും വനവാസത്തു വെച്ചു പോന്നു എന്നു പടപറഞ്ഞു. ഇന്നിത്താനെ കേൾപ്പതുണ്ടോ എന്റെ മകനെ നീ മാലവെച്ച മങ്കക്കുഴൽ മുടിദേവിയാളെ അങ്കിയും പൊന്നും വനവാസത്തുനിന്നു കൊണ്ടുവന്ന് എഴുനാള്ളത്തെ വിരുത്തുണുണ്ട് എന്റെ കോവിക്കൽ എന്നു കല്പിച്ചു.

(തുടരും)

---

# മലയാളത്തിലെ ഗദ്യരചന.

മലയാളഭാഷയിൽ ഗദ്യമെഴുതുന്നവർ ദിനംപ്രതി വദ്ധിച്ചുവരുന്നുണ്ടെന്നുള്ള സംഗതി ഭാഷാഭിമാനികൾക്കു വളരെ സന്തോഷപ്രദമാണ്. എന്നാൽ, ഈ നവീനഗദ്യകാരന്മാരിൽ പലരും, ഗദ്യലേഖനവിഷയത്തിൽ അവശ്യം അനുസരിക്കേണ്ട ചില നിയമങ്ങളെ അത്ര വിലവെയ്ക്കാതിരിക്കുന്നതു വ്യസനകരവുമാണ്. അങ്ങിനെയുള്ളവരുടെ ഉപയോഗത്തിനായും വിശിഷ്യ വിദ്യാത്ഥികളുടെ അറിവിന്നായും, ചില സംഗതികൾ ഇവിടെ പ്രസ്താവിക്കുവാൻ വിചാരിക്കുന്നു.

പദ്യമെന്നപോലെതന്നെ ഗദ്യവും ശബ്ദാത്ഥങ്ങളെ അവലംബിച്ചാണല്ലൊ ഇരിക്കുന്നത്. ഇവയിൽ ശബ്ദം ശരീരവും അത്ഥം ജീവനുമാണെന്നു വിചാരിക്കാം. ഈ രണ്ടു സംഗതികളേയും സംബന്ധിച്ച് ഒരു ഗദ്യകാരൻ വളരെ മനസ്സിരുത്തേണ്ടതുണ്ട്. ഒന്നാമതു ശബ്ദത്തെത്തന്നെ എടുക്കുക: ഒരു ഗദ്യത്തിൽ ഭംഗിയുള്ളവയും അ

ത്ഥമുള്ളവയും ആയ അനേകപദങ്ങൾ ഉള്ളതുകൊണ്ടു മാത്രം ഗദ്യത്തിൻെറ ശബ്ദഭംഗിയെ പരിഗണിച്ചുകൂടുന്നതല്ല രചനാഗുണമാണ് ശബ്ദഭംഗിയ്ക്കു നിയാമകമായിട്ടുള്ളത്. ഒരു മനുഷ്യന്നു മററു യോഗ്യതകളുണ്ടെങ്കിലും, അയാൾ കാഴ്ചയിൽ വളരെ വിരൂപനാണെങ്കിൽ, അയാളെ കാണുവാനും അയാളോടു പെരുമാറുവാനും സാധാരണയായി നമുക്കൊരു വൈമുഖ്യം ഉണ്ടാവാറുണ്ടല്ലൊ. ഇതുപോലെതന്നെയാണു ഗദ്യത്തിൻെറയും സ്ഥിതി. ഒരു ഗദ്യം എത്രതന്നെ ഗുണഭൂയിഷ്ഠമായിരുന്നാലും, അർത്ഥപുഷ്ടിയുള്ളതായിരുന്നാലും, രചനാഗുണമില്ലെങ്കിൽ അതു വായിക്കുവാൻ ബഹുജനങ്ങൾക്കു വൈമനസ്യമുണ്ടാവുന്നതാണ്. അതിനാൽ ഗദ്യകാരൻ ഒന്നാമതായി നോക്കേണ്ടതു രചനാഗുണമാണ്. രചനയിൽ താഴേ പറയുന്ന അംശങ്ങൾ പ്രത്യേകം മനസ്സിരുത്തേണ്ടവയാകുന്നു:—

ശ്രവണസുഖം. ശ്രവണസുഖമുള്ള വാക്കുകൾ മാത്രമേ ഗദ്യകാരൻ പ്രയോഗിക്കുവാൻ പാടുള്ളു. ഈ ശ്രവണസുഖം, മുഖ്യമായി, ഉച്ചാരണസൌകൎയ്യത്തെ അപേക്ഷിച്ചാണിരിക്കുന്നത്. ഉച്ചരിക്കുവാൻ സൌകൎയ്യമുള്ള വാക്കുകളെ, ഉച്ചരിക്കുവാൻ സൌകൎയ്യമുള്ള വിധത്തിൽ സംയോജിപ്പിക്കുന്നതിലാണു ശ്രവണത്തിന്നുള്ള സുഖം സ്ഥിതിചെയ്യുന്നത്. "ഖഗോളവിജ്ഞാനീയത്തിൽ ലബ്ധപ്രതിഷ്ഠന്മാരായവർ രണ്ടുമൂന്നു സംഗതികളിലിതരന്മാർ കണ്ടുപിടിച്ചിട്ടുള്ള ക്ഷകിരണത്തിൻെറ സഹായമാവശ്യപ്പെടുന്നു." ഈ വാക്യത്തിൽ ശ്രവണസുഖമില്ലാത്ത ശബ്ദങ്ങളും, അവയുടെ ദുഃശ്രവമായ സംയോഗവും പരിശോധിച്ചുനോക്കുക: (1) ഖഗോളവിജ്ഞാനീയം, ക്ഷകിരണം ഈ രണ്ടു ശബ്ദങ്ങൾ നിരൎത്ഥകങ്ങളല്ലെങ്കിലും ശ്രവണസുഖമുള്ളവയല്ല. ഖ, ക്ഷ എന്നീ അക്ഷരങ്ങളുടെ നൈസൎഗ്ഗികമായ സ്ഥിതിഭേദത്താൽ, അവയെ ആദ്യമായിച്ചേൎത്തു തുടങ്ങുന്ന പദങ്ങളിൽ ഖഗോളാദികളായ പലതും ഉച്ചാരണസൌഖ്യമില്ലാതെ പോകുന്നു. ഖരം, ഖേദം ഇത്യാദികളിലെ ഖകാരംപോലെ സുഖമുള്ള ഖകാരമല്ല, ഇതിലുള്ളത്. അതിന്നു കാരണം ഖ എന്ന ഏകാക്ഷരമായ പദത്തെ അധികം അക്ഷരങ്ങളുള്ള ഗോളപദത്തോടു ചേൎത്തു സമാസിക്കേണ്ടിവരുന്നതുതന്നെയാണ്. ഇതുതന്നെയാണു ക്ഷകിരണത്തിലും ദോ

ഷം. ക്ഷരം, ക്ഷാരം, ക്ഷിപ്രം, ക്ഷീരം ഇത്യാദി ശബ്ദങ്ങളിൽ ക്ഷകാരത്തിന്നുള്ള പ്രാഥമ്യം യാതൊരു സുഖക്കേടിന്നും കാരണമാകുന്നില്ല. ക്ഷ എന്നു മാത്രമായ ഒരനുകൃതശബ്ദത്തോടു കിരണപദം ചേൎത്തു സമാസിച്ചപ്പോൾ അതു നേരേ മറിച്ചാണു കാണുന്നത്. ചുരുക്കിപ്പറയുന്നതായാൽ 'ഖഗോളം' അത്ര സുഖമായും 'ക്ഷകിരണം' നല്ല ശിക്ഷയായും തോന്നുന്നില്ല. ഇത് ഒരുദാഹരണം മാത്രമാണ്. ചില പദങ്ങൾക്കു പ്രകൃത്യാതന്നെ ദുഃശ്രവത്വമുണ്ടെന്നും, അവയെ ഗദ്യകാരന്മാർ വൎജ്ജിക്കേണ്ടതാണെന്നും മാത്രമേ ഇതിന്നൎത്ഥം ധരിക്കേണ്ടതുള്ളു. (2) സംയോഗവശാലുള്ള ദുഃശ്രവത്വത്തിന്നു 'വിജ്ഞാനീയത്തിൽ ലബ്ധ്', 'പ്രതിഷ്ഠന്മാരായവർ രണ്ടു' എന്നതുദാഹരണം. 'ർ', 'ൽ' എന്ന അൎദ്ധാക്ഷരങ്ങൾക്കു പരമായി അവയുടെ പൂൎണ്ണരൂപമായ 'ര', 'ല' എന്നക്ഷരങ്ങളെ പദഭേദത്തോടുകൂടി വിന്യസിച്ചിരിക്കുന്നതാണ് ഈ സുഖക്കേടിന്നു കാരണം. ഈ ദോഷം നവീനഗദ്യകാരന്മാരെ പലപ്പോഴും കണക്കിലധികം ബാധിക്കുന്നതായിക്കാണുന്നുണ്ട്. നവീനരായ പലരും എഴുതുന്ന ലേഖനങ്ങൾ പരിശോധിച്ചാൽ ഇതിന്നുദാഹരണം സുലഭമായിക്കാണാം. എന്നാൽ, അനൎഗ്ഗളമായി പ്രവഹിക്കുന്ന ഒരു ഗദ്യത്തിന്ന് 'ർ', 'ൽ' എന്നവസാനിക്കുന്ന പദങ്ങൾ കഴിഞ്ഞശേഷം അല്പം ഒരു വിശ്രമത്തിന്നു സൌകൎയ്യമുള്ള സ്ഥലങ്ങളിലാണെങ്കിൽ ഈ ദോഷം അത്ര ശോഭിച്ചില്ലെന്നു വരാം. രാമലക്ഷ്മണന്മാർ എത്രതന്നെ യോഗ്യന്മാരാണെങ്കിലും അവർ രണ്ടുപേരും ഉദ്യാനത്തിൽ ലജ്ജിതയായിവന്ന ശൂൎപ്പണഖയെ വിരൂപയാക്കിയതു ശരിയായില്ല. എന്നാൽ സകലലോകങ്ങൾക്കും ഉപദ്രവകാരിണിയായി മാൎഗ്ഗമദ്ധ്യത്തിൽ പാൎപ്പുറപ്പിച്ചു പല കഠിനകൃത്യങ്ങളും ചെയ്തിരുന്ന താടകയുടെ മേൽ, ലഘുവായ ദോഷത്തെ ബഹുതരമായ ഗുണത്തിനുവേണ്ടി വിസ്മരിക്കണമെന്നു പറഞ്ഞ മഹൎഷിയെ സാക്ഷിയാക്കി, അസ്ത്രം പ്രയോഗിച്ചത് അത്ര സാരമാക്കാനില്ല. ഈ രണ്ടു വാക്യങ്ങളിൽ മേല്പറഞ്ഞതിന്നുദാഹരണം കാണുക. (3) സന്ധികൃതമായിട്ടും ദുഃശ്രവത്വം വരാം. 'സംഗതികളിലിതരന്മാർ കണ്ടുപിടിച്ച ക്ഷകിരണത്തിന്റെ സഹായമാവശ്യപ്പെടുന്നു' എന്നതുദാഹരണം. 'സംഗതികളിൽ' എന്നതു

'ഇതരന്മാർ' എന്നതിനോടല്ലാ അന്വയിക്കുന്നത്; 'സഹായ'ത്തിനോടാണ്. അന്വയബന്ധമുള്ള ആ പദങ്ങളുടെ നടുവിൽ 'ഇതരന്മാരെ' കൊണ്ടുവന്നു ചാടിച്ചതു കേൾക്കാൻ സുഖമുള്ളതല്ല. 'രണ്ടു മൂന്നു സംഗതികളിൽ, ഇതരന്മാർ കണ്ടുപിടിച്ച' എന്നിങ്ങിനെ നടുക്കവെച്ചു മുറിച്ച് ഒരു വിശ്രമം കൊടുക്കുന്നതായാൽ ഈ സുഖക്കേടുണ്ടാവുന്നതുമല്ല. അന്വയത്തെ അനുസരിക്കാതെ സന്ധി ചേക്കുന്ന വാക്യങ്ങളിലെല്ലാം ഈ ദുഃശ്രവത്വം കാണാവുന്നതാണ്.

**അന്വയം.** ഒരു വാക്യത്തിൽ അന്തർഭവിച്ചുകിടക്കുന്ന സംഗതികളെ അവസ്ഥോചിതമായ സ്ഥാനങ്ങളിൽ വെക്കുന്നതായാൽ ഗദ്യത്തിന്ന് എന്തെന്നില്ലാത്ത ഒരു ഭംഗി തോന്നുന്നതാണ്. 'ചേരുന്നപടി ചേക്കുന്നതന്വയം' എന്ന നിയമം പദ്യത്തിൽ പക്ഷേ ആവശ്യമായിരിക്കാം. എന്നാൽ ഗദ്യത്തിൽ 'ചേരുന്നപടി' ചേക്കുന്നതായാൽ അതിൽനിന്നു ഗദ്യകാരൻെറ അശക്തി മാത്രം വ്യക്തമാകുന്നതല്ലാതെ വായനക്കാക്കു യാതൊരു ചമൽക്കാരവും സിദ്ധിക്കുന്നതല്ല. കത്താവ്, കമ്മം, ക്രിയ എന്നിങ്ങിനെ അന്വയത്തിൽ അന്തർഭവിച്ചുകിടക്കുന്ന അംഗങ്ങളും അവയുടെ വിശേഷണങ്ങളും അവയോടു ചേന്നിരിക്കുന്ന കാരകപദങ്ങളും അവ്യയപദങ്ങളും മറ്റും അതാതിന്ന് ഉചിതമായ സ്ഥാനങ്ങളിൽ ചേന്നുവന്നാൽ ഉള്ള സുഖം ഒന്നു വേറെയാണ്. പക്ഷെ, നവീനലേഖകന്മാരിൽ പലരും ഈ വിഷയത്തിൽ അത്ര മനസ്സിരുത്തുന്നതായി കാണുന്നില്ല. ഇതിന്നു പല കാരണങ്ങൾ ഉണ്ടായിരിക്കാമെങ്കിലും മുഖ്യമായി എനിക്കു തോന്നുന്നത് അവർ എഴുതുന്ന ഗദ്യത്തിലെ ആശയങ്ങൾ ആലോചിക്കുന്നതും വാക്യങ്ങൾ ചിന്തിക്കുന്നതും മലയാളരീതിക്കനുസരിച്ചല്ലാത്തതുകൊണ്ടാണെന്നാണ്. മലയാളഭാഷക്കു സ്വതേയുള്ളതായ രീതി അല്ലെങ്കിൽ ശൈലി നമ്മുടെ സാഹിത്യവേദികൾക്കു പലക്കം പരിചിതമായ ഇംഗ്ലീഷ്, സംസ്കൃതം എന്നീ ഭാഷകളുടെ ശൈലിയിൽനിന്നു തുലോം വ്യത്യസ്തമാകുന്നു. ഇംഗ്ലീഷിനോടോ സംസ്കൃതത്തോടോ ഒത്തുനോക്കിയാൽ മലയാളവാക്യങ്ങളുടെ അന്വയം വളരെ ഭേദപ്പെട്ടിരിക്കുന്നതായി അനുഭവപ്പെടും. കത്താവ്, കമ്മം, ക്രിയ, വിശേഷണങ്ങൾ മുതലായവയെല്ലാം 'കിഴക്കാംതൂക്ക'മായി

പെരുമ്പടപ്പൂരിലെ വിഖ്യാതമായ ശിവക്ഷേത്രത്തിൽ പല ശിലാലേഖങ്ങളും കിടപ്പുണ്ടെന്നു കേട്ട് നാരായണൻ നായർ അതുകളെ പരിശോധിക്കുന്നതിനായി പത്നീസമേതം പെരുമ്പടപ്പുക്കു പുറപ്പെട്ടു. അവിടെ വന്നു ക്ഷേത്രത്തിന്നടുത്തുള്ള ഒരൊഴിഞ്ഞ വീടു വാടകയ്ക്കെടുത്ത് അതിൽ താമസമാക്കി. ക്ഷേത്രാധികാരി മുതലായ പല പ്രമാണികളുമായി പരിചയപ്പെട്ടു കഴിഞ്ഞു. മാധവി താമസിച്ചിരുന്ന ആ ചെറുവീടു കുറെയധികം കാലത്തിനു മുമ്പു ഒരു കോവിലകത്തിന്റെ ആസ്ഥാനമായിരുന്നു. വംശം 'കുററിയററു' പോകയാൽ നോക്കാനാളില്ലാതെ ആ കോവിലകം കാലത്താലെ ഇടിഞ്ഞുപൊളിഞ്ഞു തറക്കല്ലു മാത്രമായി ശേഷിച്ചു. ആ സ്ഥലത്തു പല ശിലാലേഖങ്ങളും കിടപ്പുണ്ടെന്നു കേട്ടിട്ടുണ്ട്. അതുകൾ പരിശോധിക്കുന്നതിനു വേണ്ടിയാണു നാരായണൻ നായർ അവിടെ വന്നത്. വീട്ടുടമസ്ഥനെ കണ്ടു സംസാരിച്ചതിനു ശേഷം കല്ലുകൾ കിടക്കുന്ന സ്ഥലം പോയന്വേഷിക്കാമെന്നു വെച്ചിട്ടാണ് അദ്ദേഹം ആ വീട്ടിലേക്കു കയറിച്ചെന്നത്. തന്റെ ആദ്യപത്നിയായിരുന്ന മാധവിയെ ഒരു 'മിന്നാട്ടം' പോലെ കണ്ടതിൽ അദ്ദേഹത്തിനു മനസ്സിലായില്ല. നല്ലപോലെ കണ്ടാൽ തന്നെ മനസ്സിലാകുമൊ എന്നു സംശയവുമാണ്. "പട്ടും, പാളത്തൊലിയിന്നവൾക്കു മട്ടുത്രയുംമാറിമറിഞ്ഞിരുന്നു.!" എന്നാൽ എന്തോ ഒരോൎമ്മയും ശങ്കയും അദ്ദേഹത്തിനുണ്ടാകാതെയിരുന്നില്ല.

ഇനി നമുക്കു വീണ്ടും ആ ചെറുവീട്ടിലേക്കു തന്നെ ചെന്നുനോക്കാം. മാധവി കണ്ട മാത്രയിൽ തന്നെ ഭൎത്താവിനെ മനസ്സിലാക്കിയിരുന്നു. അവൾ അതോടുകൂടി ഒരു പതിനായിരം വികാരങ്ങൾക്കു വശംവദയായിക്കഴിഞ്ഞു. തന്റെ ജീവിതസങ്കേതമായിരുന്ന വല്ലഭന്റെ മുമ്പിൽ ചെന്നുനിന്നു നോക്കുന്നതിന്ന് അവളുടെഹൃദയം ആശിക്കാതെയിരുന്നില്ല. പക്ഷെ ആ വികൃതവേഷവുംകൊണ്ടു ചെല്ലുന്നതിനു ലജ്ജ സമ്മതിച്ചില്ല. നേരിട്ടു ചെന്നു വിവരങ്ങളൊക്കയും ചോദിക്കുകയും പറകയും ചെയ്യുന്നതിനായി അവൾ പണിപ്പെട്ടു തുസാഹിച്ചുനോക്കി. വെച്ച കാൽ ഒരടി മുന്നോക്കം നീങ്ങുക ഉണ്ടായില്ല. ശോകാവേഗവും ലജ്ജയും അഭിമാനവും കൂടി കൂട്ടിമുട്ടി അവ

ളെ ഞെക്കിഞെരുക്കിയിരുന്നു. 'കാലോല' കണ്ണുനീർ വാൎക്കുകയല്ലാതെ മറെറാന്നും ചെയ്യുന്നതിന്ന് അവൎക്കു സാധിച്ചില്ല. വൃദ്ധ മകളുടെ മട്ടുകണ്ടു വല്ലാതെ പരിഭ്രമിച്ചുപോയി. "എന്റെ ദൈവമേ! എത്ര അനുഭവിച്ചാലും ഈ കഷ്ടത കഴിയില്ലെന്നൊ? കാലനും എന്നെ വേണ്ടാതായി. ഇങ്ങിനെ കിടന്നു 'നരകിക്കാ'റായല്ലൊ ഈശ്വര!" എന്നു പറഞ്ഞു കല്യാണി അമ്മയും പൊട്ടിക്കരഞ്ഞുതുടങ്ങി. ഈ സന്ദൎഭത്തിൽ അമ്മിണി കഞ്ഞിയും കൊണ്ടവിടെ വന്നെത്തി. അമ്മയുടേയും ഏട്ടത്തിയുടേയും അവസ്ഥകൾ കണ്ട് അവൾ വല്ലാതെ സംഭ്രമിച്ചുവശായി. 'അമ്മെ! ഏട്ടത്തിയും അമ്മയും എന്തിനാ കരയുന്നത്.?' എന്ന് അമ്മിണി വിഷാദത്തോടെ ചോദിച്ചു. 'ആവോ? നമ്മുടെ തലയിലെഴുത്തിനോടു ചോദിക്ക്' എന്നാണു വൃദ്ധ മറുപടി പറഞ്ഞത്. താൻ വരുന്നതിനു വൈകിച്ചതുകൊണ്ടായിരിക്കാം അമ്മയിങ്ങിനെ പറഞ്ഞതെന്നോൎത്തു അവൾ തന്റെ താമസത്തിനു കാരണം ഇങ്ങിനെ പറഞ്ഞു:—"അമ്മെ! എന്തെ ഇത്ര വൈകിയതെന്നൊ? ഞാൻ അവിടെച്ചെന്നപ്പോഴയ്ക്കു കഞ്ഞിപാച്ച കഴിഞ്ഞിരുന്നു. ഒട്ടും കിട്ടാനുണ്ടായിരുന്നില്ല. ഞാൻ മടങ്ങിപ്പോന്നു. പോരുമ്പോൾ അങ്ങേതിലെ മുത്തശ്ശിയും ഉണ്ടായിരുന്നു. ഒന്നും കിട്ടാത്തതിനെപ്പററി അവർ പിറുപിറുത്തുംകൊണ്ടാണു പോന്നിരുന്നത്. ഞങ്ങൾ അമ്പലത്തിന്റെ കിഴക്കെ നടക്കൽ കൂടെയാണു വന്നത്. അപ്പോൾ കുളിച്ചുതൊഴുതുംകൊണ്ടു ഒരമ്മ വരുന്നതു കണ്ടു. അവരെത്ര നല്ല ഒരു കൂട്ടത്തിലാണ്! മുത്തശ്ശി പിറുപിറുത്തിരുന്നതു കേട്ടു അവർ ഞങ്ങളെ വിളിച്ചുനിൎത്തി വിവരങ്ങൾ ചോദിച്ചറിഞ്ഞു. എന്നിട്ടു അവർ ഞങ്ങളെ വിളിച്ചുകൂട്ടി കൊണ്ടുപോയി. അമ്മെ! അവർ താമസിക്കുന്നത് അമ്പലപ്പടിക്കലെ ആ വല്യ വീട്ടിലാണ്. അവിടെ ചെന്നിട്ട് അവർ ഞങ്ങൾക്കു വെച്ചേറെ വേണ്ടോളം കഞ്ഞി തന്നു. മുത്തശ്ശിക്കു നല്ലൊരു മുണ്ടും കൊടുത്തു. അമ്മെ! അവരാരാണെന്നോ? നമ്മുടെ നാരായണേട്ടന്റെ ഭാൎയ്യയാണത്രെ! അവർ തന്നെ വിവരം എല്ലാം ഞങ്ങളെ പറഞ്ഞു കേൾപ്പിച്ചു. നാരായണേട്ടൻ ഇവിടെ ഉണ്ട്. വന്നിട്ടു നാലഞ്ചു ദിവസമേ ആയിട്ടുള്ളുപോലും!" അമ്മിണി ഇത്രയും പറഞ്ഞതു കേട്ടപ്പോൾ, 'ഏതുനാ

രായണേട്ടൻ?' എന്നു വൃദ്ധ ചോദിച്ചു. 'അമ്മേ! നമ്മുടെ വീട്ടിൽ വന്നിരുന്ന നാരായണേട്ടനെ!'' എന്നു അമ്മിണി വീണ്ടും പറഞ്ഞു. 'നാരായണേട്ടൻ' എന്നും 'ഭാര്യ' എന്നും ഉള്ള ആ വാക്കുകൾ മാധവിയുടെ ചെവികളിൽ കൂടെ തീയുണ്ടകൾ പോലെയാണു കടന്നുപോയത്. തന്റെ പ്രാണവല്ലഭൻ മറെറാരുത്തിയുടെ പ്രാണവല്ലഭനായി തന്റെ സമീപത്ത് അവളോടുകൂടിത്തന്നെ സന്നിഹിതനായിരിക്കുന്നുവെന്നുള്ള കഥ അവൾ സ്വന്തം ചെവികൾകൊണ്ടു കേട്ടുംകൊണ്ടിരുന്നുവെന്നുള്ളതല്ലേ അത്ഭുതം? അവളുടെ കരൾകത്തിക്കരിഞ്ഞു ചാമ്പലായിപ്പോയി. ''അമ്മേ! നേരത്തെ ഇവിടെ വന്നുപോയത് ആ ആളാണല്ലോ.'' എന്നു പറഞ്ഞു മാധവി തേങ്ങിത്തേങ്ങിക്കരഞ്ഞു തുടങ്ങി. വൃദ്ധസ്ത്രീക്കെല്ലാം ഒരു സ്വപ്നം പോലെയാണു തോന്നിയത്. അമ്മിണി അന്ധയായി നോക്കിനിന്നതേയുള്ളൂ.

കുറെ നേരത്തേക്ക് ആരും ഒന്നും സംസാരിച്ചില്ല. പെട്ടെന്നു വിദ്യുച്ഛക്തി പായിച്ചവിധം പ്രത്യേകം ഒരു ചൈതന്യം വന്നു വീണതുപോലെ മാധവി പിടഞ്ഞെണീററു. 'ഏട്ടത്തി, കഞ്ഞി കുടിക്കണ്ടെ?' എന്ന് അമ്മിണി ചോദിച്ചതിന് ഒരക്ഷരവും ഉരിയാടാതെ വേഗത്തിൽ അറയിൽ കടന്നു വാതൽ അടച്ചു. അവൾ തന്റെ കീറിപ്പൊളിഞ്ഞ കിടക്കയിൽച്ചെന്നു വീണു. ഒരു കാലത്തു തന്റെ സർവ്വഹിതത്തിനും സന്നദ്ധനായി, തന്റെ സർവ്വാധികാരം ചെലുത്തുന്നതിനു പാത്രമായി ഇരുന്ന തന്റെ പ്രിയപ്പെട്ട ഭർത്താവിന്റെ പക്കൽനിന്നു താൻ വാങ്ങി അനുഭവിക്കേണ്ടുന്നതായ സർവ്വപദവികളും, സർവ്വസുഖങ്ങളും, സർവ്വഭാഗ്യങ്ങളും സ്വാധീനപ്പെടുത്തിയിട്ടുള്ള തന്നെപ്പോലെയിരിക്കുന്ന ഒരുത്തിയുടെ ദാക്ഷിണ്യത്തിന്റെ ഫലമായ ആ കഞ്ഞി അവൾ വാങ്ങിക്കുടിക്കുമോ? ഒരിക്കലുമില്ല. തന്റെ അടുക്കൽ തന്റെ വല്ലഭൻ ലോഭംകൂടാതെ ചെലവഴിച്ചിരുന്ന അതേ പ്രേമത്തിന്റെ അതേ വിലാസങ്ങളെല്ലാം, ഏതാണ്ടു തന്റെ മുമ്പിൽ വെച്ചിട്ടെന്നപോലെതന്നെ, മറെറാരുത്തിക്കായി വാരിക്കോരിച്ചൊരിഞ്ഞുകൊടുക്കുന്നത് ഓർക്കുമ്പോൾ അവളുടെ ഹൃദയത്തിനു സഹിക്കുമോ? ജീവനാഡികളിൽക്കൂടെ ഏതൊ തീക്ഷ്ണമായ വിഷശ

ക്തി വ്യാപിച്ചതുപോലുള്ള ഒരനുഭവമാണ് അവൾക്കപ്പോഴുണ്ടായിരുന്നത. ഈ പ്രകൃതം കുറച്ചു സമയത്തേക്കിങ്ങിനെ നില്ക്കട്ടെ. നമുക്കു നാരായണൻനായരുടെ സ്ഥിതിഗതികളെപ്പററി ആരാഞ്ഞു നോക്കാം.

നാരായണൻനായർ മാധവിയുടെ വീട്ടിൽനിന്നു ശങ്കാകുലനായിട്ടാണു മടങ്ങിപ്പോയതെന്നു മുമ്പറഞ്ഞിട്ടുണ്ടല്ലോ. തന്നെക്കണ്ട മാത്രയിൽ ആ സ്ത്രീ ഓടിയൊളിച്ചതിനും മററും കാരണമെന്തായിരിക്കുമെന്നാലോചിച്ചു തലപുകഞ്ഞുംകൊണ്ടാണ് അദ്ദേഹം വീട്ടിലേക്കു വന്നത്. ദാരിദ്ര്യദുർദ്ദശയുടെ തികച്ചിലാണു കാരണം എന്നാണ് ഒടുവിൽ കണ്ടുപിടിച്ചത്. ഏതായാലും ആ സംഗതി അദ്ദേഹത്തിന്റെ ഹൃദയത്തിൽ ശിലാരേഖപോലെ പതിഞ്ഞിരുന്നു. എന്താലോചിക്കുമ്പോഴും പ്രവൎത്തിക്കുമ്പോഴും അതിന്റെ വിചാരം മുൻകടന്നു വന്നു നിന്നുതുടങ്ങി. ആകപ്പാടെ എന്തെന്നില്ലാത്ത ഒരു വിചാരത്തിനും വികാരത്തിനും അദ്ദേഹം വിഷയമാകുകയായി. തന്റെ പ്രിയതമയായ കമലാക്ഷിയുടെ നീണ്ട കടാക്ഷത്തിന് അന്ന് അദ്ദേഹത്തിന്റെ ഹൃദയത്തിൽ കടക്കുന്നതിനു പഴുതു കിട്ടിയില്ല. അവളുടെ മന്ദാക്ഷമന്ദസ്മിതത്തിനുള്ള മാധുൎയ്യം ആസ്വദിക്കുന്നതിന് അദ്ദേഹത്തിന്റെ കണ്ണുകൾക്കു ശ്രദ്ധയുണ്ടായതുമില്ല.

വൈകുന്നേരം ക്ഷേത്രത്തിൽവെച്ചു ക്ഷേത്രാധികാരിയെ കണ്ടപ്പോൾ നാരായണൻനായർ താൻ കണ്ട വീട്ടുകാരുടെ വിവരങ്ങളെപ്പററി ചോദിച്ചു. ക്ഷേത്രാധികാരിക്ക് അവരുടെ ആദ്യന്തചരിത്രങ്ങൾ എല്ലാം നല്ല നിശ്ചയമുണ്ടായിരുന്നതിനാൽ അതു മുഴുവനും നാരായണൻനായരെ വിസ്തരിച്ചു പറഞ്ഞു മനസ്സിലാക്കി. തന്റെ പ്രാണപ്രേയസിയായിരുന്ന മാധവിയും കൂട്ടരുമാണ് അവിടെ താമസിക്കുന്നതെന്ന് അറിഞ്ഞപ്പോൾ നാരായണൻനായർ ഏതൊരവസ്ഥയെ പ്രാപിച്ചുവെന്നു പറഞ്ഞറിയിക്കുവാൻ ഞരുക്കമാണ്. തന്റെ ജീവചരിത്രത്തെ അപഗ്രഥിച്ച് ആദ്യഭാഗങ്ങൾ എടുത്തു നോക്കിയപ്പോൾ അദ്ദേഹത്തിന്റെ ഹൃദയം പിളൎന്നുപോയി. തന്റെ ജീവിതസൎവ്വസ്വമായിരുന്നവളെ താൻ കണ്ടിട്ടറിഞ്ഞില്ലല്ലോ എന്നോൎത്തു വല്ലാതെ പശ്ചാത്തപിച്ചു. പിറേറന്നു കാലത്ത് ആ വീ

ട്ടിൽ പോയി അവക്കു വല്ല സഹായവും ചെയ്തുകൊടുക്കണമെന്നും, താൻ അവരുടെ കഷ്ടസ്ഥിതിയിൽ വല്ലാതെ സഹതപിക്കുന്നുവെന്നും ക്ഷേത്രാധികാരിയോടു പറഞ്ഞു. തനിക്കും അവക്കും തമ്മിലുള്ള ബന്ധത്തെ വെളിപ്പെടുത്തിയില്ല. രാവിലെ അങ്ങോട്ടു താനും ഒരുമിച്ചു വരാമെന്നു ക്ഷേത്രാധികാരി പറഞ്ഞു. നാരായണൻ നായർ കഠിനമായ മനഃപീഡയോടുകൂടി അമ്പലത്തിൽനിന്നു പോന്നു. വീട്ടിൽ ചെന്നു യാതൊന്നിനും ശ്രദ്ധയില്ലാതെ ആലോചനാമഗ്നനായൊരിടത്തിരുന്നു. തിയ്യിലിട്ടു ചുട്ടുപഴുപ്പിക്കുന്നതുപോലെ ഹൃദയം കിടന്നു തപിച്ചു പിടഞ്ഞിരുന്നു. 'ഇനി എന്താണീശ്വര! വേണ്ടത്? മാധവിയെ കൂട്ടിക്കൊണ്ടുവന്നു പണ്ടത്തെപ്പോലെ ഭാൎയ്യയായി സ്വീകരിച്ചാലൊ? അവൾ കൂടെ വന്നില്ലെങ്കിലൊ? വന്നാൽത്തന്നെ ആളുകൾ എന്തു പറയും? എല്ലാവരും അനുമോദിച്ചാൽത്തന്നെയും കമലാക്ഷിക്ക് അഹിതമാകയില്ലെ? തന്നെ നിർവ്യാജമായി സ്നേഹിക്കുന്ന — തന്റെ ഏതു അവസ്ഥകളേയും പകുത്തനുഭവിക്കുന്ന — ഒരു സാധ്വീഹൃദയത്തെ വേദനപ്പെടുത്തിയാലത്തെ മഹാപാപം എന്തായിരിക്കും? വയ്യേവയ്യ; കമലത്തിനെ ദ്രോഹിക്കുക വയ്യ; തീൎച്ചതന്നെ — ആട്ടെ; കമലത്തിനും സന്തോഷമാണെങ്കിലൊ? — നിസ്സപത്നം താനനുഭവിച്ചുവരുന്ന സുഖസ്വാതന്ത്ര്യങ്ങളെ പകുത്തു മറ്റൊരുത്തിക്കു കൊടുക്കുന്നതിനു ഒരു സ്ത്രീ ആന്തരമായൊരുങ്ങുമൊ? ഇല്ല. 'രണ്ടു കളത്രത്തെയുണ്ടാക്കിവെക്കുന്ന തണ്ടുതപ്പിക്കു സുഖമില്ലൊരിക്കലും' എന്നല്ലെ മഹദ്വാക്യം! കല്പിച്ചുകൂട്ടി അനൎത്ഥം വലിച്ചുവെക്കുന്നതെന്തിന്? അതുകൊണ്ടു മാധവിക്കു വേണ്ടപ്പെട്ട സഹായങ്ങൾ ചെയ്തുകൊടുത്താൽ മാത്രം മതി. അല്ലെങ്കിൽ രണ്ടു ഹൃദയങ്ങളെ ഒന്നിച്ചു പീഡിപ്പിക്കേണ്ടിവരും. ആദിയിലെ പ്രേമസൎവ്വസ്വമായവൾ വെറും ചൊറക്കുടിലിൽ ഉണ്മാനും ഉടുപ്പാനുമില്ലാതെ കിടന്നു കഷ്ണിക്കുമ്പോൾ അനന്തരഭാൎയ്യയോടുകൂടി മൃഷ്ടാഷ്ടി കഴിച്ചു മാളികപ്പുറത്തു താൻ ഇരുന്നു സുഖിക്കുന്നതെങ്ങിനെ? അതും വലിയൊരു കടുകൈതന്നെ' ഇങ്ങിനെയുള്ള ഓരോ വിചാരങ്ങളാൽ നാരായണൻനായൎക്കു ഭക്ഷണാദികൾ ഒന്നും വേണമെന്നു തോന്നിയതേയില്ല. കമലാക്ഷി വ

ന്ന് ഈ ഭാവഭേദത്തിനു കാരണമെന്താണെന്നു രണ്ടുമൂന്നു പ്രാവശ്യം ചോദിച്ചു. തന്റെ പ്രിയതമ ഉള്ളഴിഞ്ഞ പ്രേമത്തോടെ ചോദിച്ച ചോദ്യത്തിനു കളവു പറഞ്ഞു വഞ്ചിക്കുന്നതെങ്ങിനെ? പരമാൎത്ഥം പറഞ്ഞാൽ നവനീതകോമളമായ ആ ഹൃദയം തകൎന്നുപോകയില്ലേ? തന്റെ പ്രിയതമന്റെ പ്രകൃതിഭേദവും ചിന്താമന്ഥരതയും കണ്ടു പരിഭ്രമിച്ച് ആ സാധു കമലം കരയുവാൻ തുടങ്ങി. നാരായണൻനായരുടെ പരിശുദ്ധമായ ഹൃദയം ഉരുകി അലിഞ്ഞുപോയി. മാധവിക്കും തനിക്കും ഉള്ള ബന്ധമൊഴിച്ചു മറ്റു സംഗതികൾ എല്ലാം പറഞ്ഞു കേൾപ്പിച്ചു പ്രിയതമയെ സമാധാനപ്പെടുത്തി. അന്നത്തെ ആ രാത്രി നാരായണൻനായൎക്കു കാളരാത്രി തന്നെയായിരുന്നു. ആകാശത്തിൽ വിളങ്ങിയിരുന്ന ചന്ദ്രനും നക്ഷത്രങ്ങളും ജ്വലിച്ചെരിയുന്ന അഗ്നിവൃത്തങ്ങളെപ്പോലെയാണ് അദ്ദേഹത്തിന് അനുഭവപ്പെട്ടത്. കമലത്തിന്റെ കമലകോമളമായ താലതികയുടെ ശീതളമായ സ്പൎശം അന്നു കനലിൽ തൊടുന്നതുപോലെ തോന്നി. ഒരു 'കാലൻകോഴി' വന്നു പുരപ്പുറത്തിരുന്നു കണ്ഠകഠോരമായി ക്കൂകുവാനും തുടങ്ങി.

നേരം പുലൎന്നു. ഒരു മൂടലിൽപ്പെട്ടു മങ്ങിമയങ്ങിയ പ്രകാശത്തോടുകൂടിയാണ് അന്നത്തെ ആദിത്യൻ ഉദിച്ചുയൎന്നത്. സൂൎയ്യൻ തന്റെ നഷ്ടപ്രകാശമായ കരങ്ങൾകൊണ്ടു പ്രകൃതിദേവിയെ നിദ്രയിൽനിന്നു തട്ടിയുണൎത്തി. കാകൻ തന്റെ കഠോരശബ്ദംകൊണ്ടു ആ പ്രഭാതത്തിനു സ്വാഗതം പറഞ്ഞു. ഒരു ഭയങ്കരസ്വപ്നവും കണ്ടു കിടന്നിരുന്ന നാരായണൻനായർ പെട്ടെന്നു ഞെട്ടിയുണൎന്നു. വേഗത്തിൽ എഴുന്നേറ്റു പ്രഭാതകൃത്യങ്ങൾ നടത്തുവാനൊരുങ്ങി. രാത്രിയിൽ ഉറക്കം ഉണ്ടാകാതിരുന്നതിനാൽ കണ്ണുകൾ ചുകന്നു കലങ്ങിമറിഞ്ഞിരുന്നു. കൈകാലുകൾ തളൎന്നു വിവശങ്ങളായിരുന്നു. സാവധാനത്തിൽ പ്രാഭാതികകൎമ്മങ്ങൾ കഴിച്ചപ്പോഴെക്കും മാധവിയുടെ വീട്ടിലേക്കു പോകുവാനൊരുങ്ങി ക്ഷേത്രാധികൃതൻ സന്നിഹിതനായി. നാരായണൻനായർ കുറെ പണവുമെടുത്ത് അദ്ദേഹത്തോടുകൂടി അങ്ങോട്ടു പുറപ്പെട്ടു. പടി കടന്നപ്പോഴത്തെ ശകുനം രണ്ടു കാടൻ കരിമ്പൂച്ചകളുടെ കലഹവും ദീനസ്വരവുമായിരു

ന്നു. നാരായണൻനായരുടെ ഇടത്തെ കയ്യൊന്നു വിറച്ചു. ഹൃദയം ഒന്നു നടുങ്ങി. ഈ വക അപലക്ഷണങ്ങൾ കണ്ടു ദ്വിഗുണിതമായ മനഃക്ഷോഭത്തോടെ ഒന്നും മിണ്ടാതെ നടകൊണ്ടു. നാരായണൻനായർ വഴിക്കു പലേടത്തും കാലുതടഞ്ഞു പിടഞ്ഞു വീഴാൻ പോയി. മാധവി താമസിക്കുന്ന വീട്ടിന്റെ അടുത്തെത്തി. വീട്ടിൽനിന്നു അത്യുച്ചത്തിൽ ഒരു മുറവിളി കേട്ടു. രണ്ടുപേരും പരിഭ്രമിച്ചു ബദ്ധപ്പെട്ടുവീട്ടിലേക്കു കയറിച്ചെന്നു. "അയ്യോ! എന്റെ മകൾ എന്നെ ചതിച്ചുവല്ലോ. ഈകടുകയ്യുചെയ്യേണ്ടിയിരുന്നില്ലല്ലോമകളേ!" എന്നും, "അയ്യോ! എന്റെ ഏട്ടത്തി! എന്നെ ഇട്ടേച്ചുപോയല്ലോ!" എന്നും ഉള്ള രണ്ടു വിലാപങ്ങളാണ് അവർ അപ്പോൾ കേട്ടത്. അവർ ഇരുവരും അതിവേഗത്തിൽ അകായിലേക്കു കടന്നുചെന്നു. അവിടെ ഒററയുടെ മുൻവശത്തു വൃദ്ധയായ കല്യാണിയമ്മ വീണുരുണ്ടു മാറത്തടിച്ചു കരുണകരുണമായി മുറവിളിക്കുന്നു. അമ്മിണിയും അരികത്തിരുന്ന് ആ അറയിലേക്കു നോക്കിക്കൊണ്ടു മാറത്തടിച്ചു നിലവിളിക്കുന്നുണ്ട്. നാരായണൻനായർ തുറന്നു കിടന്ന ആ അറയുടെ അകത്തേക്കു കടന്നു നോക്കി. അയ്യോ! അവിടെ അതാ ആ സ്ത്രീയുടെ ശരീരം നിർജ്ജീവമായി നിൽക്കുന്നു. ദൃഷ്ടികൾ ഉരുട്ടിമിഴിച്ചു നിൽക്കുന്നു! നാവു പുറത്തേക്കു നീണ്ടു തുറിച്ചിരിക്കുന്നു. മുഖം ചീഞ്ഞു വികൃതമായിരിക്കുന്നു! അയ്യോ! അതിഭയങ്കരം! അതിഘോരമായ കാഴ്ച! ഇനി അങ്ങോട്ടു നോക്കേണ്ട.

സി. ശങ്കുണ്ണിനായർ (വിദ്വാൻ.)

# പൊട്ടും പൊടിയും.

(എന്റെ കവിതയിൽനിന്ന്)

മഹാകവി ഭവഭൂതിയുടെ ആശയമനുകരിച്ചെഴുതിയതായ ഒരു ശ്ലോകം:—

ഒരുവനൊരുവനിൽത്തന്നുള്ളലിഞ്ഞുള്ളഹാർദ്ദം
വരുവതിനുനിദാനംദൈവസങ്കല്പമത്രേ;

ഒരുവിധമുപകാരംപോലുമന്യോന്യമില്ലാ-
യ്കിലുമവർതമ്മിൽസൌഖ്യമേകുന്നുനിത്യം.

നവമേഘാലോകനത്താൽ പര്യുത്സുകനായ യുവാവ് തൽക്കാലാവസ്ഥയെ വർണ്ണിക്കുന്നു:—

മഴപെയ്തിതു,മന്മഥക്കരി-
ന്തഴയാകുംമുകിൽമൂടിവാനിടം,
അഴലാഴിയിലാണ്ടുഹന്ത!കാർ-
കുഴലാളോടുപിരിഞ്ഞുഴന്നവർ.

പ്രിയാസഹിതനായി സുഖശയനം ചെയ്യുന്ന യുവാവ് ചില വിചാരങ്ങളാൽ മനസ്സു തളന്നു ചിന്തിക്കുന്നത്:—

ക്ഷണദയിലൊരുപാതിപോകിലുംവ-
ന്നണയുവതില്ലതരിമ്പുമിന്നുറക്കം,
ക്ഷണമൊരുവിരഹവ്യഥയ്ക്കുചേരും
രണരണകംമനതാരിലങ്കുരിപ്പൂ;

പ്രിയജനവിരഹംഭവിക്കയെന്നാ
പ്രിയയുടെപൂവെതിർമേനിപുൽകിവാഴ്കെ
ഭയദവിരഹദുഃഖമല്ലയോവി-
സ്മയമിതുപാൎക്കിലവസ്ഥഭേദമംഗേ!

ഒരു വിരഹിയുടെ വിലാപത്തിന്റെ ഉപസംഹാരം:—

ഏവംചിന്തകൾചെയ്തുമാത്മദയിതാ-
    നാമംജപിച്ചുംതുലോം
ഭാവംമാറിവലഞ്ഞുകഷ്ടമധികം
    വാവിട്ടൊരാരാത്രിയിൽ
പാവം!കാമികൾകർണ്ണമന്ത്രസമമായ്-
    ക്കേൾപ്പോരുഷഃകാഹളാ-
രാവംനമ്മുടെകാമുകന്നുശിവനേ!
    കർണ്ണാമൃതപ്രായമായ്.

'നഹി ഭവതി വിയോഗഃ സ്നേഹവിശ്ലേഷഹേതുഃ' എന്ന പ്രസിദ്ധശ്ലോകത്തിൻെറ തർജ്ജമ:—

സകലഗുണമിണങ്ങും സജ്ജനങ്ങൾക്കകക്കെ-
ട്ടകലുവതിനുവേർവാടെന്നുമേഹേതുവാകാ;
അകലെമുകിലിൽമൂടിപ്പാർക്കിലും ചന്ദ്രനാമ്പൽ-
പ്രകരമതിലുറയ്ക്കും പ്രേമമുണ്ടോമറപ്പു!

ദൂരയാത്ര പുറപ്പെട്ട ഒരു സ്നേഹിതൻെറ വേർവാടിനെപ്പററി:—

പോകുന്നെന്നുനിനച്ചിടുന്നസമയം ചിന്താഭരത്താലകം-
വേകുമ്മാറുയരുന്നതപ്തമിഴിനീർവീഴുന്നതിൻമീതെയായ്
ആകുന്നോരഭിവൃദ്ധിയോക്കമളവിൽച്ചാടുന്നധാരാളമായ്
ഹാ! കന്ദേന്ദുതുഷാരശീതതരമാമാനന്ദബാഷ്പാമൃതം.

ഒരു വിരഹിയുടെ വിലാപത്തിലെ ഒരു പദ്യം:—

കനത്തുകത്തുന്നവിയോഗവൈശസ-
ക്കനല്ക്കകംവീണുകരിഞ്ഞുമേലിലും
ദിനങ്ങൾഞാൻപോക്കുവതെപ്രകാരമെ-
ന്നനംഗജൈത്രോത്സവവൈജയന്തികേ!

കുമാരദാസ്.

---

# ഞങ്ങളുടെ വായനശാല.

---

ഫ. ശ്രീഹസ്തരത്നാവലി:—ഇക്കഴിഞ്ഞ കന്നിയിൽ ഷഷ്ടിപൂൎത്തി തിരുനാൾ കൊണ്ടാടിയ മഹാമഹിമശ്രീ കൊച്ചിവലിയതമ്പുരാൻ തിരുമനസ്സിലെ വിഷയമാക്കി ശ്രീമാൻ മേലങ്ങത്ത് അച്യുതമേനോനവർകൾ ഉണ്ടാക്കിയ ഈ ചെറുപുസ്തകം വായിച്ചുനോക്കിയതിൽ, ഈ കവിതയെപ്പററി ഞങ്ങൾ 'വഞ്ചിരാജീയ'നിരൂപണത്തിൽ ചെയ്തിട്ടുള്ള ആശംസ സഫലമായിക്കാണുന്നുണ്ടെന്നു സസന്തോഷം പ്രസ്താവിച്ചുകൊള്ളുന്നു. പുരപ്രശസ്തി, രാജപ്രശസ്തി, ഷഷ്ടിപൂൎത്തിപ്രശസ്തി എന്നിങ്ങിനെ മൂന്നു സൎഗ്ഗങ്ങളുടങ്ങിയ ഈ ഖണ്ഡകാവ്യത്തിൽ

ശബ്ദംകൊണ്ടും അൎത്ഥംകൊണ്ടും ഉൽകൎഷമുള്ള പല ശ്ലോകങ്ങളും കാണുന്നുണ്ട്. ഉദാഹരണം —

'പത്മാനനത്തിൽ ഭ്രമരാഞ്ജനച്ഛാ-
ത്തിണക്കവാനൂൎമ്മികരംനിവൎത്തി
വാപീകദംബം,പ്രതിബിംബിതാൎക്ക-
ബിംബച്ഛലാൽദൎപ്പണമേന്തിടുന്നു.'

ഇതുപോലെ മനോഹരങ്ങളായ അനേകപദ്യങ്ങൾ ഇതിൽ പ്രതിസൎഗ്ഗം കാണുന്നുണ്ട്. എന്നാൽ ചില പദങ്ങളുടെ അൎത്ഥത്തിൽ വല്ലുതായ ക്ലിഷ്ടതകളും മറ്റും ഉള്ളതു വായനക്കാൎക്ക രസാനുഭവത്തിൽ കുറച്ചൊരു പ്രതിബന്ധം നേരിടുവിക്കുന്നുണ്ട്. 'പീയൂഷവൎഷം മിഴിയിൽപ്പൊഴിച്ച', സിതാഭ്രചൂൎണ്ണലോഭം വളൎത്തുന്നു', 'തികഞ്ഞിദം മറ്റൊരു രാജ്യമില്ല-' ഇവയിൽ ചുവടെ വരയിട്ട പദങ്ങൾ നോക്കുക. 'മാനവീപദവീയുതം', 'ഐന്ദവീകലപോലവേ' ഈ പ്രയോഗങ്ങളെ വൈയാകരണന്മാർ എങ്ങിനെയെങ്കിലും സാധൂകരിക്കുമായിരിക്കാം. 'അനംഗശത്രുപത്തെ ജയിച്ചസംഖ്യം' എന്നതിൽ ജകാരത്തിന്നു ദ്വിത്വമില്ലാതെ വന്നതു് ആധുനികഭാഷാകവികൾ സമ്മതിക്കുമെന്നു തോന്നുന്നില്ല. ഒരേ ആശയത്തെത്തന്നെ ഭംഗ്യന്തരംകൂടാതെ ആവൎത്തിച്ചിരിക്കുന്നതും ഭംഗിയായിട്ടില്ല. 1-ാം സൎഗ്ഗത്തിലെ ൧-ാം പദ്യവും, ൨-ാം സൎഗ്ഗത്തിലെ ൨-ാം പദ്യവും നോക്കുക. ഇങ്ങിനെ ചില ദോഷങ്ങളുണ്ടെങ്കിലും ഈ കവിത മഹാരാജവൎണ്ണനമാകയാൽ ആ ഒരു ഗുണം ഇതിന്നുള്ള ഒരുൽകൎഷമാണെന്നു തീൎച്ചയാണ്. വായനക്കാരുടെ മനസ്സിൽ മഹാരാജവിഷയകമായ ഭക്തിബഹുമാനങ്ങളുണ്ടാകുവാൻ ഈ കൃതി അത്യന്തം ഉപകരിക്കുമെന്നുള്ളതിന്നു യാതൊരു സംശയവുമില്ല.

---

൨. കൊച്ചി കൃഷിവ്യവസായനാണയസഹായിനി:—കൊച്ചിരാജ്യത്തുള്ള പരസ്പരസഹായസംഘങ്ങളുടെ രജിസ്ത്രാരായ ശ്രീമാൻ ആർ. എ. ഗായത്രിനാഥയ്യർ (ബി. എ.) അവർകൾ പത്രാധിപരായി, കൊച്ചി ഗവൎമ്മേണ്ടിന്റെ ആജ്ഞയിൻകീഴിലും ചുമതലയിലും തൃശ്ശിവപേരൂർനിന്നു പ്രസിദ്ധപ്പെടുത്തുവാൻ തുടങ്ങിയിരിക്കുന്ന ഒരു

ത്തമപത്രഗ്രന്ഥമാണിത്. മൂമ്മൂന്നു മാസം കൂടുമ്പോൾ പ്രസിദ്ധം ചെയ്വാനുദ്ദേശിച്ചിട്ടുള്ള ഈ പത്രഗ്രന്ഥത്തിന്റെ ൧-ാം ലക്കം ഞ ങ്ങൾക്കയച്ചുതന്നതു സസന്തോഷം സ്വീകരിച്ചു നന്ദിപറഞ്ഞുകൊള്ളു ന്നു. കാണ്മാനും വായിപ്പാനും ഒരുപോലെ മനോഹരമായിട്ടുള്ള ഈ പുസ്തകത്തിൽ കൃഷി, വ്യവസായം, പരസ്പരസഹായം ഈ വിഷയ ങ്ങളെപ്പററിയ പല നല്ല ലേഖനങ്ങളും അടങ്ങിയിരിക്കുന്നു. പരസ്പര സഹായപംക്തിയിൽനിന്ന് ഒരു ഭാഗം താഴേ ഉദ്ധരിക്കുന്നു:—

"പരസ്പരധനസഹായം ഒരുത്തന്റെയും ധനത്തെ കുറയ്ക്കുന്നി ല്ല. അതു ആരേയും കവച്ചു ചെയ്യുന്നില്ല. അതു നിമിത്തം ജനസമു ദായത്തിൽ യാതൊരു അസ്വാസ്ഥതയും ഉണ്ടാകുന്നില്ല. അതു രാജ്യ തന്ത്രജ്ഞന്മാരെ വിഷമിപ്പിക്കുന്നില്ല. അതു ഗൂഢമായ യാതൊരു കൂ ട്ടുകെട്ടും ചെയ്യുന്നില്ല. അതിനെ സംരക്ഷിക്കുന്നതിനു പ്രത്യേക സം ഘങ്ങൾ ആവശ്യമില്ല. ഏതെങ്കിലും വിധത്തിൽ ബലം പ്രയോഗി ക്കണമെന്ന് അതിന് ഉദ്ദേശ്യമില്ല. അതു നിയമലംഘനം ചെയ്യു ന്നില്ല. അതിനു അന്തസ്സുള്ളവരുടെ നേരെ അസൂയയില്ല. അത് ആ രിൽനിന്നും ദാനം സ്വീകരിക്കുകയൊ പ്രീതിയെ കാംക്ഷിക്കുകയൊ ചെയ്യുന്നില്ല. അതിനു മടിയന്മാരുമായി ഇടപാടില്ല. അത് ഉത്സാ ഹശീലന്മാരോടു ചെയ്യുന്ന വാഗ്ദാനത്തെ ലംഘിക്കുന്നില്ല. അതിനു യാചനയൊ ദാസ്യവൃത്തിയൊ ഇല്ല. അതു ആരേയും ഉപദ്രവിക്കു ന്നില്ല. അത് ആരുടേയും കുപ്പായക്കീശയിൽ കയ്യിടുന്നില്ല. മററു വ ല്ലവരും അതിന്റെ കീശയിൽ കയ്യിടാൻ അനുവദിക്കുകയുമില്ല. സ്വയത്രാണനവും സ്വാശ്രയവുമാണ് അതിന്റെ ഉദ്ദേശ്യം. വേല കൊണ്ടു ലഭിക്കുന്നതൊ ബുദ്ധിക്കൂർമ്മത നിമിത്തം സാധിക്കുന്നതൊ ആയ സാധാരണസമ്പാദ്യത്തെ മാത്രം അത് ആഗ്രഹിക്കുന്നു."

മുകളിൽ എടുത്തു ചേർത്തതുപോലെ നല്ല ഭാഷയിൽ ഭംഗിയാ യി എഴുതീട്ടുള്ള പല ലേഖനങ്ങളും ഇതിലുണ്ട്. എന്നാൽ കൃഷി, വ്യവസായം എന്ന രണ്ടു പംക്തികളിൽ ഭാഷാശുദ്ധിയില്ലായ്മ കുറേ അധികം കടന്നുകൂടിയിട്ടുണ്ട്. ആ ഭാഗങ്ങളുടെ ചുമതലക്കാർ മേ ലാൽ ഈ വിഷയത്തിൽ മനസ്സിരുത്തുമെന്നു വിശ്വസിക്കുന്നു. ഉത്ത മമായ ഈ പത്രഗ്രന്ഥത്തിനു കൊല്ലത്തിൽ 1. ക. യാണു വരിസം ഖ്യ നിശ്ചയിച്ചിട്ടുള്ളത്

# പലവക.

കവികൾക്ക്. കവിതാവേഗപരീക്ഷകളിൽ പ്രവേശിച്ച 'ദ്രുതകവി'കളും 'നിമിഷകവി'കളും മററുമാവാൻ താല്പര്യമുള്ള കേരളീയൎക്കു ചില പാശ്ചാത്യകവികളുടെ കവിതാനിൎമ്മാണത്തെപ്പററി താഴെ എഴുതുന്ന സംഗതി രസാവഹമായിരിക്കും:—

'അറിഗോ ബൈറോ' എന്ന ഇററാലിയൻ ഗായകകവി 'നീരോ' എന്നൊരു കൃതിയുടെ കൎത്താവാണ്. ആ കൃതി അപൂൎണ്ണമാകുന്നു. 'ബൈറോ' അതിനുവേണ്ടി പണിയെടുത്തതു രണ്ടു മണിക്കൂർ മാത്രമാണെന്ന് അദ്ദേഹം മരണസമയത്തു പറകയുണ്ടായി. എങ്കിലും അദ്ദേഹം അതെഴുതുവാൻ തുടങ്ങീട്ട് 40 കൊല്ലമായിരുന്നു. ഈ കൃതി തന്റെ ഉത്തമകൃതിയായിവരേണമെന്നായിരുന്നു അദ്ദേഹത്തിന്റെ വിചാരം. അതിനാൽ എപ്പോഴം എഴുതുന്നതും ബോധിക്കാതെ തള്ളിക്കളയുകയായിരുന്നു പതിവ്. ഒടുവിൽ അദ്ദേഹത്തിന്നു ബോധിച്ചേടത്തോളം ഭാഗം എഴുതുവാൻ രണ്ടു മണിക്കൂറിലധികം വേണ്ടിവന്നില്ലത്രേ!

'എഡ്വെർഡ് ഗിബ്ബൻ' എന്ന കവി റോമാസാമ്രാജ്യത്തിന്റെ അധഃപതനത്തെപ്പററി ഒരു കവിതയുണ്ടാക്കണമെന്നു തീൎച്ചപ്പെടുത്തിയത് 1764 ഒക്ടോബർ 15-ാംനു-യായിരുന്നു. എന്നാൽ, പിന്നെ സുമാർ 23 വൎഷം കഴിഞ്ഞ്, 1787 ജൂൺ 27-ാംനു- രാത്രി മാത്രമേ അദ്ദേഹത്തിന്ന് ആ കവിത ഉപസംഹരിക്കുവാൻ സാധിച്ചുള്ളു!

സാക്ഷാൽ 'ടെനിസൻ' തന്റെ 'ഇൻമെമ്മോറിയം' എന്ന കവിത എഴുതുവാനാരംഭിച്ചത് 1833-ലാണ്. അന്നുതന്നെ അദ്ദേഹത്തിന്റെ വിവാഹത്തിന്നും ആലോചനയുണ്ടായിരുന്നു. പക്ഷേ, വിവാഹം 1850 വരെ നടക്കുകയുണ്ടായില്ല. വിവാഹം കഴിയുന്നതുവരെ തന്റെ കവിതയും മുഴുമിച്ചില്ല.

'ടെനിസ'ന്റെ തന്നെ 'ദി ഐഡിയൽസ് ഓഫ് ദി കിംഗ്' എന്ന കൃതി ഇതിലുമധികം ഗൎഭത്തിലിരുന്ന ഒന്നാണ്. അതെഴുതുവാൻ ആരംഭിച്ചത് കവിക്കു 19 വയസ്സു പ്രായമായപ്പോഴം (1830)

ആയിരുന്നു. പക്ഷെ, എഴുതിക്കഴിഞ്ഞപ്പോഗാ കവിയുടെ 'ഷഷ്ടിപൂ ത്തി' കഴിഞ്ഞിരുന്നു.

'ഫിററ്സ് ഗിറാൾഡ്സ്' എന്നാളുടെ അനേക കാലത്തെ പരിശ്രമത്തിന്നു സാക്ഷിയായ 'ഓമർഖായം' 'ഗ്രേസ് എലിജി' എന്ന രണ്ടു വിശേഷപ്പെട്ട ചെറുകൃതികഠം എഴുതി മിനുക്കി ശരിപ്പെടുത്തി പുറത്തിറക്കുവാൻ ഒരു പന്തീരാണ്ടു വേണ്ടിവന്നുവത്രെ!

'ജോസഫ് ഹെൻറി ഷോർതൌസ്' എന്നാഠം 'ജോൺ ഇംഗ്ലിസെൻറ്' എന്ന കവിതമൂലം വളരെ പ്രസിദ്ധനാണ്. അതദ്ദേഹത്തിൻെറ 'ഉത്തമകൃതി' ആണ്. അദ്ദേഹം ഒരു പന്തീരാണ്ടു കാലം ചെയ്ത പരിശ്രമത്തിൻെറ ഫലമാണത്. പക്ഷെ, കവിക്കു ഉപജീവനത്തിന്നുതകുന്ന ഒരു പണി വേറെയുണ്ടായിരുന്നതിനാൽ ഇതുകൊണ്ടദ്ദേഹം ക്ലേശിച്ചില്ല.

* * * *

ശങ്കരാചാൎയ്യരുടെ ജന്മഭൂമി. ഇമ്മാസത്തെ'കേരളീയയുവജനമിത്ര'ത്തിൽ എം. ശേഷഗിരിപ്രഭു (എം. എ., എൽ. ടി.) അവർകഠം എഴുതിയ അദ്വൈതവേദാന്തം എന്ന ലേഖനത്തിൽ ഒരിടത്ത് ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

'തിരുവിതാംകൂറിൽ അകപ്പെട്ട കാലടിഗ്രാമത്തിൽ അവതരിച്ച ശിവകാഞ്ചിയിൽ സമാധി പ്രാപിച്ച ഈ ദിവ്യപുരുഷൻ കേരളീയ ബ്രാഹ്മണരുടെ ശിരോമണിയാകുന്നു. ഈ അവതാരം നിമിത്തം കേരളത്തിന്നു സിദ്ധിച്ച അമൂല്യകീൎത്തിയേയും നമ്പൂരിമാൎക്കു ലഭിച്ച മഹിമാതിശയത്തേയും അപഹരിപ്പാൻ ഇച്ഛിക്കുന്ന ചില അസൂയാലുക്കഠം ശ്രീശങ്കരാചാൎയ്യർ സ്വജന്മത്താൽ ചിദംബരത്തെയാണ് അനുഗ്രഹിച്ചത് എന്നു വാദിക്കുന്നുണ്ടെങ്കിലും അതു നിൎമ്മൂലമായ ധൃഷ്ടതൎക്കമാകുന്നു എന്നു തെളിയിപ്പാൻ ബലവത്തായ പ്രമാണങ്ങഠം ഉള്ളതുകൊണ്ടു കേരളത്തിൻേറയും നമ്പൂരിമാരുടേയും ഭാഗ്യം അവൎക്കുതന്നെ ശാശ്വതമായിരിക്കട്ടെ. ശാങ്കരമതത്തെ പഠിപ്പിപ്പാൻ കേരളത്തിൽ നല്ല വ്യവസ്ഥ ഇന്നുമില്ലെന്നുള്ളത് അത്യന്തം ശോചനീയം തന്നെ. കേരളത്തിലെ അനാചാരത്തിന്നും മററും കാരണം

ശ്രീശങ്കരാചാൎയ്യർ എന്ന് ഈ ആചാൎയ്യരിൽ ദോഷാരോപണം ചെയ്യുന്നതും അന്യായമാണ്.'

* * * *

ആഗ്രായിലെ മുത്തുപള്ളി. 'ഷാജഹാൻ' എന്ന മഹാൻ, തന്റെ പ്രിയതമയുടെ ഹിതത്തിന്നുവേണ്ടി പണിചെയ്യിട്ടുള്ള 'ടാജ്മഹാൾ' ആണല്ലൊ ഇന്ത്യയിലെ ശില്പവിദ്യയുടെ വിജയസ്തംഭമായി നിൽക്കുന്നത്. എന്നാൽ, അതുപോലെ തന്നെ വിശേഷപ്പെട്ടതും, പക്ഷെ കാണികൾക്കു കുറച്ചുകൂടി ആഹ്ലാദം നൽകുന്നതുമായ മറെറാരു ശില്പവേലകൂടി ഷാജഹാന്റെ യശസ്സിനെ ലോകമൊട്ടുക്കു പരത്തിക്കൊണ്ടു സ്ഥിതിചെയ്യുന്നുണ്ട്. അതാണ് ആഗ്രായിലെ മുത്തുപള്ളി (The Pearal Mosque of Agra). ടാജ്മഹാൾ ആ മഹാന്റെ പ്രിയതമയിലുള്ള സ്നേഹബഹുമാനങ്ങളുടെ ഫലമാണ്; മുത്തുപള്ളി അദ്ദേഹത്തിന്നു ദൈവത്തിൻ പേരിലുള്ള ഭക്തിയുടെ ചിഹ്നമാണ്. ടാജ്മഹാൾ കാണികളുടെ ഹൃദയത്തിൽ ആശ്ചൎയ്യബഹുമാനങ്ങളെ ഉദിപ്പിക്കുന്നു; മുത്തുപള്ളി കാണുന്നവരിൽ ഭക്തിസ്നേഹങ്ങളെ വൎദ്ധിപ്പിക്കുന്നു. പ്രതിദിനം പ്രഭാതവേളയിൽ ഷാജഹാൻ ചക്രവൎത്തി ഈ മനോഹരമായ പള്ളിയിൽ പോയി ദൈവാരാധന നടത്തുക പതിവായിരുന്നു. ധവളമായ വെണ്ണക്കല്ലുകൊണ്ടു പണിചെയ്യിട്ടുള്ള ഈ പള്ളിയുടെ പണി തീരുവാൻ ഏഴു കൊല്ലം വേണ്ടിവന്നിട്ടുണ്ടെന്നാണു കാണുന്നത് (1646—1653). ഇതിന്ന് ആകെ ചിലവായ ഉറുപ്പിക മൂന്നു ലക്ഷമാണത്രെ. ടാജ്മഹാളിനെപ്പോലെയും ഈ പള്ളിയെപ്പോലെയും വിശേഷപ്പെട്ട ഒരു ശില്പപ്പണി ലോകത്തിൽ വേറെ എവിടെയും ഇല്ലെന്നാണ് പറഞ്ഞുവരുന്നത്.

* * * *

ഹൃദയശക്തി. പ്രവൃത്തി, വിശ്രമം, ഉറക്കം ഈ മൂന്നവസ്ഥകളിലുമായി മനുഷ്യന്റെ ഹൃദയം ഒരു കൊല്ലത്തിൽ 36,000,000 പ്രാവശ്യം ഇടിക്കുന്നുണ്ട്. ഈ സമയത്തിനിടയിൽ ഹൃദയത്തിൽനിന്നു ചിലവാകുന്ന ശക്തി മുഴുവൻ കൂടിയാൽ ഈ യുദ്ധത്തിൽ ഉപയോഗിച്ചതായ 'പത്തുമയിത്സ്' പോകുന്ന ഉയൎന്നതരം തോക്കുകളിൽനിന്നുള്ള കുറെ ഡസൻ ഉണ്ടകളുടെ ശക്തിയുണ്ടാവും; അല്ലെ

ങ്കിൽ വെള്ളത്തിൽ മുങ്ങിപ്പോയ ഒരു ചെറുതരം പടക്കപ്പൽ പൊക്കിയെടുപ്പാനുള്ള ശക്തിയുണ്ടാവും. അപ്പോൾ, പടിഞ്ഞാറെ യുദ്ധരംഗത്തിലെ സകലിതസൈന്യങ്ങളുടെ എല്ലാം കൂടിയുള്ള ഹൃദയശക്തികൾ ഒന്നിച്ചുകൂടിയാൽ എന്തുചെയ്യാൻ സാധിക്കും? പടിഞ്ഞാറെ യുദ്ധരംഗത്തിൽ ആകെ ചുരുങ്ങിയതു 30,00,000 സൈന്യങ്ങളുണ്ടെന്നു വിചാരിക്കുക. ഇവരിൽനിന്നെല്ലാംകൂടി 12 മണിക്കൂർ സമയംകൊണ്ടു ചിലവാകുന്ന ഹൃദയശക്തികളെ ഒരു നിമിഷനേരത്തെക്ക് ഒന്നിച്ചുകൂട്ടാൻ സാധിക്കുമെങ്കിൽ ആ വമ്പിച്ച ശക്തികൊണ്ടു ജർമ്മനിക്കാരുടെ സകല പടക്കപ്പലുകളേയും, അവയുടെ അഭയസ്ഥാനമായ 'കീൽ' എന്ന തോടിനേയും, ഒരു ഭൂകമ്പമുണ്ടായാലത്തെപ്പോലെ, ഒരേ അടിയായി തട്ടിത്തകൎക്കുവാൻ കഴിയും. 900 അടി വീതിയും 6 അടി ആഴവുമുള്ള ഒരു പുഴ മണിക്കൂറിൽ 7 നാഴിക ദൂരം—അതായത്, ഒരാഴ്ചകൊണ്ടു പാരീസ്സിൽ നിന്നു കാൺസ്റ്റാണ്ടിനോപ്പിൾവരെ—ഒഴുകുന്നു എന്നു വെക്കുക. ആ പുഴക്ക് എത്ര വേഗവും ശക്തിയും ഉണ്ടോ അത്ര വേഗവും ശക്തിയും മുമ്പറഞ്ഞ 3000000 ജനങ്ങളുടെ ഹൃദയത്തിൽനിന്നൊഴുകുന്ന രക്തപ്രവാഹത്തിന്നുണ്ട്. അരോഗനായ ഒരു മനുഷ്യന്റെ ഹൃദയത്തിൽനിന്നു പ്രവഹിക്കുന്ന രക്തത്തിന്റെ സഞ്ചാരത്തെ ഒരു 16 കൊല്ലത്തേക്കു കണക്കാക്കിയാൽ 5,000,000 മയിൽ ദൂരം ഉള്ളതായിക്കാണാം. ഇതു ഭൂമിയെ 195 പ്രാവശ്യം ചുററുവാൻ മതിയായ ദൂരമാകുന്നു. ഒരു മനുഷ്യന്റെ ആയുഷ്കാലത്തിൽ മുഴവൻ കൂടി ചിലവാകുന്ന ഹൃദയശക്തിയെ ഒന്നിച്ച് ഒരു ദിവസത്തേക്കു കിട്ടുമെങ്കിൽ, അതു കാൽ ടൺ തൂക്കമുള്ള 100 ഉണ്ടകളെക്കൊണ്ട് ഓസ്റ്റെണ്ടിൽനിന്നു ഡോവറിലേക്കു ജൎമ്മനിക്കാൎക്കു വെടിവെക്കുവാൻ മതിയായ ശക്തിയായിരിക്കും.

* * * *

ഗജേന്ദ്രമോക്ഷം. അടുത്തുവന്ന ഒരു കേൾവിപ്പെട്ട ഇംഗ്ലീഷുമാസികയിൽ ഭാഗവതപ്രസിദ്ധമായ സാക്ഷാൽ ഗജേന്ദ്രമോക്ഷം കഥയെ വളരെ അപൂൎവ്വമായ ഒരു കഥയായി എഴുതിക്കാണുന്നു. ഈ കഥ ഇന്ത്യയിൽത്തന്നെ പലൎക്കും നല്ല അറിവില്ലാത്തതാണെന്നും, ത

നിക്കു വളരെ പണിപ്പെട്ടു കിട്ടിയതാണെന്നുമാണ് ലേഖകൻ പറയുന്നത്. ഇതു കാണുമ്പോൾ, ചില പാശ്ചാത്യപ്രാസംഗികന്മാർ നമ്മുടെ നാട്ടിൽ വന്നു രാമായണകഥയും മററും പ്രസംഗിക്കുന്നതു കേൾക്കുമ്പോൾ തോന്നാറുള്ള ഒരഭിപ്രായമാണ് നമുക്കൊക്കെ ഉണ്ടാവുന്നത്. ഏതായാലും,

'കുംഭീന്ദ്രൻപോയ്ത്രികൂടാചലസരസിമുദാ
പങ്കഗസ്ത്യസ്യശാപാൽ
പിങ്കാലിന്മേൽക്കടിച്ചാമുതലകടിവിടാ-
ഞ്ഞായിരത്താണ്ടുഴന്നാൻ
അന്നേരംപോന്നുവന്നൂമുരരിപുഗരുഡാ-
രൂഢനായ്ധ്യാനശക്ത്യാ
നക്രംചക്രേണകൊന്നക്കരിവരനഥസാ-
യുജ്യമേകീമുകുന്ദൻ.'

എന്നു പതിവായിജ്ജപിക്കുന്ന കേരളീയർക്ക് ഈ കഥയിൽ ഒരു പുതുമയും തോന്നുന്നതല്ല.

* * * *

ബറോഡമഹാരാജാവ്. ഇന്ത്യയിലെ മഹാരാജാക്കന്മാരിൽ വെച്ച് അധികം വിലപ്പിടിച്ച ആഭരണങ്ങളും മററും ധാരാളമുള്ളതു ബറോഡയിലെ ഗൈകവാർ മഹാരാജാവവർകൾക്കാണ്. ഈ മഹാരാജാവിൻെറ പൂർവ്വന്മാർ സ്വർണ്ണത്തോക്കുകളും വെള്ളിത്തോക്കുകളും പണിചെയ്യിക്കുന്നതിൽ വളരെ താൽപര്യം പ്രദർശിപ്പിച്ചിരുന്നുവത്രെ. കുറച്ചു കൊല്ലങ്ങൾക്കു മുമ്പു ബറോഡയിൽ ഒരു ക്ഷാമമുണ്ടായപ്പോൾ ദുർഭിക്ഷപീഡിതന്മാരായ പ്രജകൾക്കു ഭക്ഷണം കൊടുപ്പാനായി മഹാരാജാവവർകൾ ഒരു പഴയ സ്വർണ്ണത്തോക്ക് ഉരുക്കുകയാണത്രെ ചെയ്തതു്. മഹാരാജാവു തിരുമനസ്സുകൊണ്ടു കഴുത്തിൽ അണിയുന്ന വൈരമാല തന്നെ 259,000 പവൻ വിലപിടിച്ചതാണ്. മഹാരാജാവ് എഴുന്നള്ളിയിരിക്കുന്നതിന്നടുത്തുള്ള ഒരു മുറിയിൽ 20 മുതൽ 50 വരെ ലക്ഷം പവൻ വിലവരുന്ന പണ്ടങ്ങൾ സൂക്ഷിച്ചിട്ടുണ്ടത്രെ.

———

# മംഗളോദയം കമ്പനി

ക്ലിപ്തം, തൃശ്ശിവപേരൂർ.

1080-ലെ 1-ാം റഗുലേഷനായ കൊച്ചി കമ്പനി റഗുലേഷനനുസരിച്ച്
റജിസ്റ്റാക്കപ്പെട്ടതു.

മൂലധനം ഉറുപ്പിക 1,00,000

ഈ മൂലധനത്തെ ഷേയർ 1ക്കു 10 ഉറുപ്പിക വീതം 10,000
ഷേയറുകളായി ഭാഗിച്ചിരിക്കുന്നു.

ഡയറക്ടർമാർ.

1 മഹാമഹിമശ്രീ കൊച്ചി 9-ാംകൂർ രാമവൎമ്മ അപ്പൻതമ്പുരാൻതിരുമനസ്സുകൊണ്ട്
2 ബ്രഹ്മശ്രീ എ.കെ.ടി.കെ.എം. ചെറിയ നാരായണൻനമ്പൂതിരിപ്പാട് അവർകൾ
3 ,, മാത്തൂർ വാസുദേവൻ നമ്പൂതിരിപ്പാട് ,,
4 ,, കരിയന്നൂര് മനയ്ക്കൽ വാസുദേവൻ നമ്പൂതിരി ,,
5 ,, ഒരുപുലാശ്ശേരി പരമേശ്വരൻ നമ്പൂതിരിപ്പാട് ,,
6 മ.രാ-രാ. ബഹുമാനപ്പെട്ട കവളപ്പാറ മൂപ്പിൽ നായര് ,,
7 ,, കൊല്ലങ്കോട്ട് മാധവ രാജാ ,,
8 ,, ടി. സി. കൃഷ്ണമേനോൻ ,,
9 ,, എ. കെ. കുഞ്ഞൻരാജാ ,,

ആഡിററർ—പി. യജ്ഞരാമയ്യർ.

ലീഗൽ അഡൈ്വസർ—കെ. കുഞ്ഞുണ്ണിനായരവർകൾ ബി.എ., ബി.എൽ.,
ഹൈക്കോർട്ടു വക്കീൽ, തൃശ്ശിവപേരൂർ.

മാനേജർ—സി. കുഞ്ഞിരാമൻമേനോൻ.

കമ്പനിയുടെ പ്രധാന ഉദ്ദേശങ്ങൾ.

വളരെ ഉപകാരപ്രദങ്ങളും, ദുർല്ലഭങ്ങളും, ഇതുവരെ അച്ചടിക്കാത്തവയുമായ വിവിധവിഷയങ്ങളിലുള്ള സംസ്കൃതപുസ്തകങ്ങളും മലയാളപുസ്തകങ്ങളും, പരിഷ്കൃതരീതിയിൽ അച്ചടിച്ചു പ്രസിദ്ധംചെയ്യുന്നതിന്നും, മററു പുസ്തകങ്ങൾ അബദ്ധംകൂടാതെ വിധത്തിൽ അച്ചടിച്ചു പ്രസിദ്ധംചെയ്യുന്നതിന്നും അച്ചടിസംബന്ധമായിട്ടുള്ള ബൈൻറു മുതലായ പ്രവൃത്തികൾ സുകുമാരരീതിയിൽ നടത്തേണ്ടതിന്നും മലയാളി ഏററവും ഉയൎന്ന സ്ഥിതിയിൽ കമ്പനിവകയായ കേരളകല്പദ്രുമം അച്ചുകൂടത്തെ പരിഷ്കരിച്ചു നന്നാക്കുക.

2 ദേവനാഗരത്തിലും, മലയാളത്തിലും, ഇംഗ്ലീഷിലും മിതമായ നിരക്കിന്മേൽ സകല അച്ചടിപ്രവൃത്തികളും വൃത്തിയായി നടത്തിക്കൊടുക്കുകയും സാദൽവാദം (സ്റ്റേഷനറി) മുതലായ സാധനങ്ങൾ ഉണ്ടാക്കിയും വാങ്ങിയും വ്യാപാരം നടത്തുകയും ചെയ്ക.

3 മംഗളോദയം മാസിക അതിൻെറ ഉദ്ദേശങ്ങൾ ഉൽകൃഷ്ടസ്ഥിതിയിൽ സാധിക്കത്തക്കവണ്ണം പരിഷ്കരിച്ചു നടത്തുകയും ചെയ്ക.

4 പല ഭാഷയിലുള്ള പുസ്തകങ്ങൾ വരുത്തിയും അച്ചടിച്ചും കമ്പനി വക ഇപ്പോഴുള്ള ബുക്ക്ഡിപ്പോ പരിഷ്കരിക്കുക.

ഷേയറുകൾ ഇനിയും വില്ക്കുവാനുണ്ട്. ഷേയർ ചേരുവാൻ ഇഷ്ടപ്പെടുന്നവർ രേഖാമൂലമായി ഉടനെ മാനേജർക്ക് അറിവുകൊടുക്കേണ്ടതാണ്.

PRINTERS AND PUBLISHERS:—THE MANGALODAYAM CO., LTD., TRICHUR.

പുസ്തകം ൧൧  ലക്കം ൫

# മംഗളോദയം

൧൦൯൮ മകരം





## വിഷയവിവരം.

# മംഗളോദയം.

## ൧൦൮൪ മകരം.

---

### മംഗളം.

കദംബകാന്താരചരീസുരാരി-
കദംബകാന്തായഗൃഹീതദീക്ഷാ
കാദംബയാനാകരുണാംബുവൎഷി-
കാദംബിനീകാമദുഘാസ്തുകാചിൽ.



## ഒരു വിഷ്കംഭം.



അൎത്ഥോപക്ഷേപകാഖ്യങ്ങളായ നാടകാംഗങ്ങളുടെ ഉത്ഭവത്തിനു ചില പ്രത്യേകകാരണങ്ങളുണ്ട്. നാട്യശാസ്ത്രകൎത്താക്കന്മാരായ പ്രാചീനാചാൎയ്യന്മാർ ലക്ഷ്യലക്ഷണസഹിതം അവയെ തത്തൽഗ്രന്ഥങ്ങളിൽ വിവരിച്ചിട്ടുമുണ്ട്. 1 കഥാഗാത്രത്തിൽ അപ്രധാനങ്ങളായ സംഭവങ്ങളേയോ സംഗതികളേയോ വൎണ്ണിക്കുന്നതുകൊണ്ടുണ്ടാകുന്ന വൃഥാസ്ഥൌല്യം സഹൃദയന്മാരായ രസികന്മാൎക്ക് ക്ഷന്തവ്യമല്ലാതെ വന്നേക്കാം. 2 പ്രത്യക്ഷദൎശനത്തിൽ ജുഗുപ്സാവഹങ്ങളായ ഭാഗങ്ങളെ അഭിനയിക്കുന്നതു ഗ്രാമ്യ (അസഭ്യ)മായി തീരുമെന്നു സ്പഷ്ടം. 3 ഒന്നിലധികം ദിവസങ്ങളിൽ നടന്ന

സംഗതികളെ രംഗത്തിൽ അടക്കുന്നതു നാട്യശാസ്ത്രനിയമങ്ങൾക്കു വിരുദ്ധമാകയാലും, ഓരോ സംഭവത്തിനും ഓരോ അങ്കം കല്പിക്കുന്നപക്ഷം അതു വൃഥാസ്ഥൗല്യത്തിനു കാരണമാകയാലും അവിടെയും മറെറാരു നിവൃത്തിമാർഗ്ഗം അത്യാവശ്യമായിത്തീരുന്നു. പ്രധാനമായി, അർത്ഥോപക്ഷേപകങ്ങളുടെ ആവശ്യം ഈ മൂന്നു സംഗതികളെയാണാശ്രയിച്ചിരിക്കുന്നത്.

കഥാഗാത്രത്തിൽ അപ്രധാനങ്ങളായ സ്നാനപാനാദികളെയോ, ജുഗുപ്സാവഹങ്ങളായ യുദ്ധമൈഥുനാദികളെയോ, അനേകദിനജന്യങ്ങളായ നാനാ സംഭവങ്ങളേയോ സാമാജികന്മാരെ ധരിപ്പിക്കുന്നതിനുവേണ്ടി. അങ്കങ്ങളുടെ ആദിമദ്ധ്യാവസാനങ്ങളിൽ യഥോചിതം കൂട്ടിച്ചേർക്കാറുള്ള അർത്ഥോപക്ഷേപകാഖ്യയങ്ങളായ നാടകാംഗങ്ങളിൽ ഒന്നാണു വിഷ്കംഭം. ആദ്യവസാനം സാക്ഷാൽ സംഭാഷണരൂപമായ നാടകത്തിൽ കഥാബാഹ്യങ്ങളായ പാത്രങ്ങളെ പ്രവേശിപ്പിച്ചു വായനക്കാരുടെ ജിജ്ഞാസയെ പൂരിപ്പിക്കാനൊരുങ്ങുന്ന കവി, അവധാനപൂർവ്വകമായി പ്രവർത്തിച്ചില്ലെങ്കിൽ അതും തകരാറിലാകും. 'രംഗപ്രയോഗാനർഹങ്ങളായ ഭാഗങ്ങളോതുവാൻ' ഉപയോഗിക്കുന്ന നാടകാംഗങ്ങൾ അങ്കങ്ങളെപ്പോലെ നീണ്ടുപോവുകയാണെങ്കിൽ അതു നിയമവിരുദ്ധമായി; കാർയ്യം മുഴുവൻ സാമാജികന്മാരെ മനസ്സിലാക്കുകയും വേണം. ഇവിടെയാണു കവിയുടെ മനോധർമ്മം തെളിയുന്നതും, വിജയം പരീക്ഷിക്കപ്പെടുന്നതും

ഉത്തരരാമചരിതം രണ്ടാമങ്കത്തിൻെറ പൂർവ്വാംഗമായി കൂട്ടിച്ചേർത്തിട്ടുള്ള 'ശുദ്ധവിഷ്കംഭ'ത്തിൽ 'ആത്രേയി' എന്ന താപസിയുടേയും, 'വാസന്തി' എന്ന വനദേവതയുടേയും സംഭാഷണംകൊണ്ടു ഭവഭൂതി എന്തെല്ലാം കാർയ്യങ്ങളാണു സാധിച്ചിട്ടുള്ളതെന്നു നമുക്കു പരിശോധിച്ചുനോക്കാം.

അയോദ്ധ്യയിലെ അന്തഃപുരപരിചാരകനും ശ്രീരാമൻെറ താൽക്കാലികചാരനുമായ 'ദുർമ്മുഖൻ' തിരുമനസ്സുണർത്തിച്ച ജനാപവാദത്തെ ഭയന്നും 'ജനമോദത്തിനുവേണ്ടി'യും, പൂർണ്ണഗർഭയായ സീതാദേവിയെ ദോഹദസമ്പത്തിവ്യാജേന വനത്തിൽ കൊണ്ടുപോയുപേക്ഷിക്കുന്നതിന് അഗ്രജനാൽ അനുജ്ഞാതനായ ലക്ഷ്മണൻ തേരു

തയാറാക്കിയ അവസരത്തിൽ വഞ്ചനയറിയാത്ത ആ പതിവ്രത 'തപോധനന്മാൎക്കു നമസ്കാരം; രഘുകുലദേവതകൾക്കും നമസ്കാരം; ആൎയ്യപുത്രന്റെ പാദാംബുജങ്ങൾക്കും നമസ്കാരം; സകല ഗുരുജനങ്ങൾക്കും നമസ്കാരം;' എന്നു കുലദേവതകളെയും കുലഗുരുക്കന്മാരേയും യഥാക്രമം അഭിവാദനംചെയ്തു തേരിൽ കയറുന്നതോടുകൂടി ഉത്തരരാമചരിതത്തിലെ ഒന്നാമങ്കം അവസാനിക്കുകയും,

ഈ സംഭവം കഴിഞ്ഞു 12 കൊല്ലങ്ങൾക്കുശേഷം, മൃതപുത്രനായ ഒരു ബ്രാഹ്മണന്റെ കൊള്ളിവാക്കു സഹിയാതെ തന്റെ ദോഷത്തെ ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ,

'ധരണിതലമതിങ്കൽ ശൂദ്രനാം ശംബൂകനെന്നു-
ള്ളൊരു വൃഷലകനിപ്പോൾ വൻതപം ചെയ്തിടുന്നു;
ത്വരിതമവനെ വെട്ടിക്കൊന്നു നീ തന്നെ ധാത്രീ-
സുരതനയനെ ജീവിപ്പിക്ക ഹേ രാമചന്ദ്ര!'

എന്നുണ്ടായ അശരീരിവാക്കുകേട്ടു ശംബൂകനെ കൊല്ലുന്നതിനുവേണ്ടി, 'ദയയോടുകൂടി ഖഡ്ഗത്തെ ഉയൎത്തിപ്പിടിച്ചുംകൊണ്ടു ശ്രീരാമൻ പ്രവേശിക്കുന്നു'തായി രണ്ടാമങ്കം ആരംഭിക്കുകയും ചെയ്യുന്നു. ഇതിനിടയിലുള്ള 12 കൊല്ലങ്ങളിൽ ഉത്തരരാമചരിതകഥാസംബന്ധമായി എന്തെല്ലാം സംഭവങ്ങളാണു നടന്നിട്ടുള്ളതെന്നു വായനക്കാരേയും കാഴ്ചക്കാരേയും ധരിപ്പിക്കേണ്ടതു അത്യാവശ്യമാകയാൽ അക്കാൎയ്യം നിറവേറുന്നതിനുവേണ്ടിയാണ് ആത്രേയീവാസന്തീസംഭാഷണരൂപമായ 'ഒരു വിഷ്കംഭം' കവി, രണ്ടാമങ്കത്തിന്റെ പൂൎവ്വാംഗമായി ചേൎത്തിട്ടുള്ളത്.

ചിത്രദൎശനം എന്ന ഒന്നാമങ്കത്തിന്റെ അവസാനത്തിൽ ദുൎമ്മുഖന്റെ സ്വകാൎയ്യം പറയലും,

'ജനങ്ങളിൽ ശുദ്ധി ഭവിച്ചു നിന്നാൽ-
ജനങ്ങൾ ചൊല്ലുന്നതിനാക്ക ദോഷം
സനാഥരായ്ത്തീൎന്നു ജനങ്ങൾ നിന്നാ-
ലനാഥയായ്ത്തീൎന്നിതു മൈഥിലിയുമ്മ...'

എന്നു തുടങ്ങിയ ശ്രീരാമന്റെ വിലാപവുംകൊണ്ട്, അരുന്ധതിയും ശാന്തയും കൌസല്യാദികളും 'ഗൎഭകാല'ത്തിൽ സംഭവിക്കാവുന്ന വ

ല്ല ആഗ്രഹവും വത്സസ്സുണ്ടാകുന്നുണ്ടെങ്കിൽ അതുടനെ സാധിച്ചുകൊടുക്കേണ്ടതാണ് എന്ന് അഷ്ടാവക്രനോടു പറഞ്ഞയച്ച സന്ദേശത്തെ അനുസരിക്കുന്നു എന്ന നാട്യത്തിൽ പൂർണ്ണഗർഭയായ സീതയെ വനത്തിൽ കൊണ്ടുപോയുപേക്ഷിക്കുന്നതിനാണു ശ്രീരാമൻ നിശ്ചയിച്ചിട്ടുള്ളതെന്നു വായനക്കാർക്ക് മനസ്സിലാകുന്നുണ്ട്; കലശുഭനമസ്കാരപൂർവ്വകമായിട്ടുള്ള സീതയുടെ അന്തർദ്ധാനം അതിനെ തെളിയിക്കുന്നതുമുണ്ട്.

സീതയുടെ ഭാവി എന്തായിരിക്കും? വല്ല വന്യമൃഗങ്ങളും ആ പതിവ്രതയെ കൊന്നുതിന്നിരിക്കുമോ? അതല്ല, ആ പൂർണ്ണഗർഭ പ്രസവിച്ചുവോ? അങ്ങിനെയാണെങ്കിൽ ഭയങ്കരമായ വനമദ്ധ്യത്തിൽ അനാഥയായ ആ തള്ളയുടെയും പിള്ളയുടെയും സ്ഥിതി എന്തായിരുന്നു? 'ജനരഞ്ജനത്തിനുവേണ്ടി' ജനകാത്മജയെ ഉപേക്ഷിച്ച 'ശ്രീരാമന്റെ' അനന്തരകൃത്യമെന്തു? ഈ വിധത്തിലുള്ള ഒരു പ്രശ്നമാല ഈ അവസരത്തിൽ വായനക്കാരെ ജിജ്ഞാസാപരതന്ത്രരാക്കിത്തീർക്കുന്നു. ഇതിനെ വകവെക്കാതെ, കവി, ശംബൂകവധോദ്യുക്തനായി ഉദ്ധൃതഖഡ്ഗനായ ശ്രീരാമനേയും കൊണ്ടു ൧൨ കൊല്ലങ്ങൾക്കു ശേഷമാണു പിന്നീടു പ്രവേശിക്കുന്നതെങ്കിൽ അതെത്ര അനുചിതമായിരിക്കും? അങ്ങിനെയായാൽ ആ ൧൨ കൊല്ലങ്ങൾക്കിടയിൽ കഥയെ സംബന്ധിച്ച മറ്റെന്തെല്ലാം വിശേഷസംഭവങ്ങൾ നടന്നിരിക്കും എന്നൊരു പ്രത്യേക പ്രശ്നത്തിനുംകൂടി ഇടയാകുന്നു. ഈ വിധം വായനക്കാർക്കുണ്ടാകുന്ന അവസാനിക്കാത്ത ജിജ്ഞാസയേ പൂരിപ്പിക്കുന്നതിനുവേണ്ടി വലിയ ഉദ്ദേശത്തോടുകൂടി പ്രയോഗിച്ചിട്ടുള്ള ചെറിയ ഭാഗമാണ് ആ വിഷ്കംഭം. സീതാപരിത്യാഗത്തിനു പിൻപും ശംബൂകവധോദ്യമത്തിനു മുൻപുമായി ൧൨ സംവത്സരങ്ങൾക്കിടയിൽ നടന്ന സംഭവങ്ങളെ കവി അതിൽ പ്രദർശിപ്പിച്ചിട്ടുണ്ട്. കഥാബാഹ്യങ്ങളായ രണ്ടു പാത്രങ്ങളുടെ വിഷയാന്തരസംഭാഷണത്തിനുമദ്ധ്യേ, ഈ സംഭവങ്ങളെ സംക്ഷേപിച്ചിട്ടാണെങ്കിലും പരിപൂർണ്ണമായി പ്രക്ഷേപിക്കുന്നതിൽ, കവി പ്രയോഗിച്ചിട്ടുള്ള മനോധർമ്മം ഏററവും അതിശയനീയമായിരിക്കുന്നു.

ജനസ്ഥാനവനദേവതയായ വാസന്തി "ആമ്നായസാരങ്ങളെ ഉൾക്കാമ്പിലറിഞ്ഞുകൊള്ളുവതിനായി വാത്മീകിപാർശ്വത്തിൽനിന്നു" അഗസ്ത്യാശ്രമത്തിലേക്കു പുറപ്പെട്ടു ജനസ്ഥാനത്തിൽക്കൂടി സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ആത്രേയി എന്ന "തപോധനയ്ക്കു സ്വാഗതം" പറഞ്ഞുകൊണ്ടാണ് വിഷ്ക്കംഭം തുടങ്ങുന്നത്. പൂർവ്വമിത്രങ്ങളായ ഇവരുടെ ഈ സമാഗമം യാദൃച്ഛികമായിരുന്നു. സാധാരണ സുഹൃത്സമാഗമത്തിൽ കുശലപ്രശ്നം ചെയ്യാറുള്ള ലൌകികാചാരമനുസരിച്ച് "എവിടെനിന്നാണു വരുന്നത്? എന്തിനായിട്ടാണ് ഈ ദണ്ഡകാരണ്യത്തിൽ പ്രവേശിച്ചത്?" എന്നു വനദേവത ചോദിക്കുന്നതിന്നു ആത്രേയിക്കുള്ള സമാധാനം ഇതാണ്:—

"അക്കംഭോത്ഭവനാദിയായവരെ
 ശ്രുത്യന്തസാരജ്ഞരി-
ന്നിക്കാട്ടിങ്കൽവസിപ്പതുണ്ടവരിൽനി-
 ന്നാമ്നായസാരങ്ങളെ
ഉൾക്കാമ്പിങ്കലറിഞ്ഞുകൊള്ളുവതിനായ്
 വാത്മീകിപാർശ്വത്തിൽനി-
ന്നിക്കാണുന്നവനാന്തരങ്ങളിൽനട-
 ന്നീടുന്നു ഞാനിങ്ങിനെ."

പ്രഥമദൃഷ്ടിയിൽ സാധാരണമായി തോന്നാവുന്ന ഈ ചോദ്യോത്തരങ്ങളാണ് അവരുടെ ഭാവിസംഭാഷണത്തിനും, തന്മൂലം ഭൂതഭവിഷ്യൽകഥാസൂചനത്തിനും നിദാനം. ഭവഭൂതിയുടെ കവിധർമ്മമർമ്മജ്ഞത ഇതാ! വെളിപ്പെട്ടുതുടങ്ങി.

ആത്രേയിയുടെ ഈ ഉത്തരം കേൾക്കുമ്പോൾ ഒരാൾക്കുണ്ടാകാവുന്ന സംശയങ്ങൾ എന്തെല്ലാമാണെന്നു വനദേവതയുടെ അടുത്ത ചോദ്യത്തിൽനിന്നും മനസ്സിലാക്കാം. "മററുള്ള മുനികൾ കൂടിയും വേദാന്തസാരത്തെ ഗ്രഹിക്കുന്നതിന്നു പുരാണബ്രഹ്മവാദിയായ ആ വാത്മീകിമഹർഷിയെത്തന്നെയാണല്ലോ ആശ്രയിക്കുന്നത്. പിന്നെന്തിനായിട്ടാണ് ഭവതി ഈ ദീർഘസഞ്ചാരപരിശ്രമത്തെ വഹിക്കുന്നത്?"

കണ്ടില്ലേ യുക്തിയുടെ ശക്തി? ഇനി ഈ സംഭാഷണത്തെത്തു

ടന്നു മററു കാൎയ്യങ്ങളെ വെളിപ്പെടുത്താൻ എന്താണു് പ്രയാസം? "അവിടെ പഠിക്കുന്നതിന്നു വലുതായ വിഘ്നമുണ്ടെ"ന്നു ഇനി ആത്രേയിക്കു പറയാതെ കഴിയുമോ? അപ്പോൾ "എന്താണു വിഘ്ന"മെന്നായി വാസന്തിയുടെ ചോദ്യം. ചുരുക്കിപ്പറഞ്ഞാൽ, "ഏതോ ഒരു വനദേവത മുലകുടി മാറിയ പ്രായത്തിലുള്ള രണ്ടു കുട്ടികളെ വാത്മീകിയുടെ ആശ്രമത്തിൽ കൊണ്ടുവന്നാക്കി" എന്നും ആ കുട്ടികൾ ഋഷികളുടെ മാത്രമല്ല സ്ഥാവരജംഗമങ്ങളായ സകല ഭൂതങ്ങളുടേയും അന്തഃകരണങ്ങളെ വശീകരിക്കുന്നു എന്നും, ലവനെന്നും കുശനെന്നുമുള്ള അവരുടെ നാമധേയത്തേയും പ്രഭാവത്തേയും ആ ദേവതതന്നെ പറഞ്ഞിട്ടുണ്ടെന്നും, പ്രയോഗസംഹാരമന്ത്രങ്ങളുള്ള ജൃംഭകാസ്ത്രങ്ങൾ ജനനത്തിൽതന്നെ അവൎക്കു സിദ്ധി ിട്ടുണ്ടെന്നും, വാത്മീകി ഉപമാതാവിന്റെ നിലയിൽ ആ കുട്ടി ളെ വളൎത്തി യഥാകാലം ചൂഡാകൎമ്മവും (൧൧-ാമത്തെ വയസ്സിൽ) ക്ഷത്രിയോചിതമായ ഉപനയനവും കഴിച്ചു വേദവേദാംഗാദികളെ പഠിപ്പിച്ചു എന്നും, ഇപ്പോൾ ഗ്രഹിക്കാനും ധരിക്കാനും അതിസാമൎത്ഥ്യമുള്ള ആ കുട്ടികളോടൊപ്പം പഠിക്കുന്നതിന്നു തന്നെപ്പോലെയുള്ളവൎക്കു സാധിക്കുന്നില്ല എന്നും ആത്രേയിയെക്കൊണ്ടു പറയിക്കുന്നതിന്നു വേണ്ടിയ ചോദ്യങ്ങൾ യഥാവസരം ചോദിക്കുന്നതിന്നു ഭവഭൂതിയുടെ വാസന്തിക്കു സാമൎത്ഥ്യമില്ലാതെവരുമോ?

ഒരദ്ധ്യാപകൻ വിദ്യാൎത്ഥികളോടു പെരുമാറുന്നതു സമബുദ്ധിയായിട്ടായിരിക്കുമെങ്കിലും പാഠം എല്ലാവരിലും ഒരുപോലെ ഫലിക്കുന്നില്ല. ലോകത്തിൽ നിത്യാനുഭവത്തിലിരിക്കുന്ന ഈ സംഗതി ഒരൊന്നാന്തരം ദൃഷ്ടാന്തത്തോടും വളരെ ഔചിത്യത്തോടുംകൂടി ഭവഭൂതി ആത്രേയിയെക്കൊണ്ടു പറയിക്കുന്നുണ്ടു്.

"തുല്യം ചൊല്ലിക്കൊടുക്കുന്നിതു ഗുരു ജഡനും
പ്രാജ്ഞനും വിദ്യയെത്താ-
നില്ലാതാക്കില്ലവന്നും ഗ്രഹണപടുതയെ-
ത്താൻ കൊടുക്കാറുമില്ല;
തെല്ലും മൺകട്ടബിംബത്തിനെ വിമലമണി-
ക്കൊപ്പമായുൾഗ്രഹിക്കു-

നില്ലവ്വണ്ണംഫലംകൊണ്ടവരിരുവരുമാ-
യേററവുംഭേദമുണ്ടാം.”

ഗ്രഹണധാരണപാടവമുള്ള ലവകുശന്മാൎക്കും അതില്ലാത്ത ആത്രേയീപ്രഭൃതികൾക്കും ഗുരു ഒരാൾ തന്നെയാണെങ്കിലും പാഠവിഷയത്തിൽ ആത്രേയീപ്രഭൃതികൾ പിന്നോക്കമാകുന്നതിൽ എന്താണതിശയം? ക്ലാസ്സിൽ പല വിദ്യാൎത്ഥികൾ പഠിക്കുന്നതിൽ ഏതാനും പേർ ഗ്രഹണപാടവമില്ലാത്തവരാണെന്നു വെച്ച് അവൎക്കു വേണ്ടി പാഠം മുടക്കുന്നതുചിതമായിരിക്കുമോ? അതു വിദ്യാൎത്ഥികളുടെ അഭിവൃദ്ധിക്കു ബാധകമായിരിക്കുകയില്ലേ? അപ്പോൾ മടിയന്മാർ മററു വഴി അന്വേഷിക്കുകയല്ലാതെ ഗത്യന്തരമില്ല. ഈ വിധം ആത്രേയി മററു വഴി അന്വേഷിച്ചുകൊണ്ടു അഗസ്ത്യാശ്രമത്തിലേക്കു പോകുന്ന വഴിയിൽ വെച്ചാണ് വാസന്തിയെ കാണുന്നതും, സംഭാഷണത്തിന്നിടയാകുന്നതും.

ആയില്ല; ഇതുകൊണ്ടും കഴിഞ്ഞില്ല. ‘ഇതാണോ അദ്ധ്യയനത്തിനുള്ള വിഘ്നം?’ എന്നു വനദേവതയ്ക്കു പിന്നെയുമുണ്ട് ഒരു ചോദ്യം. അതേ ആ 12 കൊല്ലങ്ങൾക്കിടയിൽ നടന്ന പ്രധാന സംഭവങ്ങളെയെല്ലാം ആത്രേയിയെക്കൊണ്ടു പറയിക്കേണ്ട ആവശ്യം ഭവഭൂതിക്കില്ലേ? വനദേവതയുടെ ചോദ്യം സ്വാഭാവികവുമാണ്. ‘കൂട്ടത്തിൽ ബുദ്ധിമാന്മാരായ കുട്ടികളുണ്ടെന്നു വെച്ച്, ആ കൂട്ടം വിട്ടു മറെറാരു ഗുരുവിനെ അന്വേഷിച്ചു പോവുകയാണോ’ എന്നൎത്ഥം വരുന്ന ഒരു പരിഹാസസ്വരവും കൂടി വാസന്തിയുടെ ചോദ്യത്തിൽ കവി ഉദ്ദേശിച്ചിട്ടുണ്ടായിരിക്കണം! ആത്രേയിക്കു വാസ്തവത്തിൽ ‘വിഘ്നം വേറെയുമുണ്ടാ’യിരുന്നു. പൂൎവ്വമിത്രങ്ങളായ സ്ഥിതിക്കു വാസന്തിക്കു അതും അറിയാതെ കഴിയുമോ?

“ഋഷിയായ വാൽമീകി ഒരുദിവസം മദ്ധ്യാഹ്നസമയത്തിൽ തമസാനദിയിൽ ചെന്നിരിക്കുമ്പോൾ ഇണയായി സഞ്ചരിച്ചിരുന്ന രണ്ടു ക്രൌഞ്ചപ്പക്ഷികളിൽ ഒന്നിനെ ഒരു വ്യാധൻ കൊല്ലുന്നതായി കണ്ടു. ഉടനെ ആൎദ്രമനസ്കനായ അദ്ദേഹത്തിൽനിന്നു,

മാനിഷാദ!പ്രതിഷ്ഠാംത്വമഗമശ്ശാശ്വതീഃസമാഃ
യൽക്രൌഞ്ചമിഥുനാദേകമവധീഃകാമമോഹിതം

എന്ന് അനുഷ്ടുപ് ഛന്ദോരൂപമായി പരിണമിച്ച വാഗ്ദേവി തന്നെ താനറിയാതെ പുറപ്പെട്ടു. ഈ വിധം ശബ്ദബ്രഹ്മത്തിൽ പ്രബോധം സിദ്ധിച്ച ആ മഹർഷിയുടെ സമീപത്തിൽ സൃഷ്ടികർത്താവായ ബ്രഹ്മദേവൻ എഴുന്നള്ളി, അരുളിച്ചെയ്തതനുസരിച്ച മനുഷ്യരിൽ ഒന്നാമതായി ശബ്ദബ്രഹ്മത്തിൻെറ അപ്രകാരമുള്ള പരിണാമമായ രാമായണമെന്ന ഇതിഹാസത്തെ അദ്ദേഹം നിർമ്മിച്ചു.''

ഇതുകൊണ്ടും ആത്രേയിയുടെ അദ്ധ്യയനത്തിനു വലുതായ വിഘ്നമുണ്ടായിരുന്നു. 12 സംവത്സരങ്ങൾക്കിടയിൽ നടന്ന ഒരു വിശേഷസംഭവമാണല്ലൊ ഇത്. എന്നു മാത്രമല്ല, ലവകുശന്മാരുടെ വളൎത്തച്ഛനായ വാത്മീകിമഹർഷി, രാമായണകഥയിലെ ''ഒരു ഭാഗത്തെ, വളരെ രസത്തോടുകൂടി അഭിനയിക്കത്തക്കവണ്ണം വേറെ ഒരു പ്രബന്ധമായിട്ടും ഉണ്ടാക്കിയിട്ടുണ്ട്. അതിനെ സ്വഹസ്തങ്ങൾകൊണ്ടുതന്നെ എഴുതി നൃത്യഗീതവാദ്യശാസ്ത്രകർത്താവായ ഭരതമുനിക്കയച്ചിരിക്കുന്നു'' എന്നു മേൽ നാലാമങ്കത്തിൽ, ലവൻ ജനകകൌസല്യാദികളോടു പറയുന്നതുമുണ്ട്. ഉത്തരരാമചരിതം ഏഴാമങ്കത്തിൽ ഗംഗാതീരത്തിലുള്ള രംഗസ്ഥാനത്തിൽ വെച്ച് അപ്സരഃസ്ത്രീകളെക്കൊണ്ടു വാത്മീകി അഭിനയിപ്പിക്കുന്നതായി പറഞ്ഞിട്ടുള്ള 'അന്തൎന്നാടകം,' ലവൻ പറയുന്ന ഈ പ്രബന്ധംതന്നെയാണ്. ഈ അന്തൎന്നാടകസൃഷ്ടിക്കവേണ്ട ഇതിവൃത്തസൂക്ഷ്മജ്ഞാനം വാത്മീകിക്കു ലഭിച്ചതു എവിടെനിന്നായിരുന്നു എന്നു വല്ലവരും ചോദിക്കുന്നുണ്ടെങ്കിൽ 'രണ്ടാമങ്കത്തിലെ വിഷ്കംഭം നോക്കിയാലറിയാം' എന്നാണു ഭവഭൂതി പറയുന്നത്. ബ്രഹ്മദേവൻ വാത്മീകിയോടരുളിച്ചെയ്തതിപ്രകാരമായിരുന്നു. 'ഋഷെ! അങ്ങു ശബ്ദബ്രഹ്മത്തിൽ പ്രബുദ്ധനായിത്തീൎന്നിരിക്കുന്നു. അതിനാൽ രാമചരിതത്തെ കഥിച്ചാലും; എല്ലാററിലും തടവുകൂടാതെ പ്രവേശിക്കുന്ന ജ്ഞാനദൃഷ്ടി അങ്ങേക്കുണ്ടാകും. അങ്ങു ആദ്യകവിയായി ഭവിക്കുന്നു.'

'പഞ്ചവടിയിൽച്ചെന്നു ഗോദാവരീതീരത്തിൽക്കൂടി പോയാൽ മതി' എന്നു അഗസ്ത്യാശ്രമത്തിലേക്കു പോകേണ്ട വഴി നിർദ്ദേശിക്കുന്ന അവസരത്തിലാണു, താനതുവരെ സംസാരിച്ചുനിന്നിരുന്നതു ജനസ്ഥാനവനദേവതയായ വാസന്തിയോടാണെന്നു ആത്രേയിക്കു മ

നസ്സിലായത്. പണ്ടു വനവാസാവസരത്തിൽ സീതയുടെ കൂട്ടുകാരിയായിരുന്ന—വിശേഷിച്ചും സീതാപരിത്യാഗകഥയെ ഗ്രഹിച്ചിരുന്ന—ആത്രേയിക്ക് ഈ അവസരത്തിൽ പൂർവ്വകഥാസ്മരണംകൊണ്ടുണ്ടാകുന്ന മനോവ്യഥ എത്രത്തോളമായിരിക്കും? ലൌകികദുഃഖങ്ങളിലും, സംസാരത്തിന്റെ വിഷമാവസ്ഥകളിലും തീരെ അപരിചിതയായ ആ താപസി, താൻ നില്ക്കുന്നതു പഞ്ചവടിയിലാണെന്നറിയുകയും പണ്ടു സീതയോടും ശ്രീരാമനോടും കൂടി അതേ സ്ഥലത്തു വളരെ നാൾ കഴിച്ചുകൂട്ടിയതിനെ ഓർക്കുകയും ചെയ്തപ്പോൾ 'കണ്ണുനീർ പൊഴിച്ച'തിലൊ, 'വത്സയായ ജാനകി'യെ വിളിച്ച്,

'ക്ഷോണീപുത്രി! തുടച്ചുമായ്ക കഥകൾ നീ
ചൊല്ലുന്നതിന്നൊക്കയും
കാണുന്നൂ വിഷയങ്ങളായി ഘനദീ-
വൃക്ഷാദിബന്ധുക്കൾതേ;
കാണുന്നേരമിവറ്റെ, നാമമവശേ-
ഷിച്ചുള്ള നീയീവനെ
വാണീടുന്നു വരാംഗി! കണ്ണിനെതിരാ-
യെന്നിന്നു തോന്നുന്നു മേ.'

എന്നു മുക്തകണ്ഠം രോദനം ചെയ്തതിലൊ, "അപവാദത്തോടുകൂടിയ അത്യാപത്തു" എന്താണെന്നു ആത്രേയിയിൽ നിന്നും ഗ്രഹിച്ചപ്പോൾ പണ്ടു സീതയുടെ പ്രാണസഖിയായിരുന്ന വാസന്തി, മോഹാലസ്യപ്പെട്ടതിലൊ, മഹാനഭാഗയായ ജനകാത്മജയെ ഈ കഷ്ടാവസ്ഥയിലാക്കിയ ദൈവത്തെയും രാമഭദ്രനെയും പഴിച്ചതിലൊ എന്താണതിശയം? ഹാ! ഹൃദയമർമ്മഭേദകങ്ങളായ ഈ ഭാഗങ്ങളിലെത്തുമ്പോൾ ഏതു കഠിനഹൃദയനാണു മനസ്സലിഞ്ഞു കരയാത്തത്? "അരുന്ധതീ വസിഷ്ഠന്മാർ പരിപാലിച്ചുവരുന്ന രഘുകുലത്തിൽ അതിവൃദ്ധകളായ രാജ്ഞികൾ ജീവിച്ചിരിക്കെ ഇതെങ്ങിനെ സംഭവിച്ചു?" എന്നു വാസന്തി കണ്ണുനീരോടുകൂടി ചോദിക്കാതിരിക്കുമോ? വാസന്തി ഇതു ചോദിക്കുന്ന സ്ഥിതിക്കു ആ ഗുരുജനങ്ങളെല്ലാം പന്ത്രണ്ടു സംവത്സരത്തേക്കുണ്ടായിരുന്ന ഒരു സത്രത്തിനുവേണ്ടി ജാമാ

താവിന്റെ ആശ്രമത്തിലെക്ക പോയിരുന്നതും, ഇപ്പോൾ സത്രം അവസാനിച്ചതുകൊണ്ടു ഋശ്യശൃംഗൻ അവരെ സൽക്കരിച്ചു യാത്രയാക്കിയതും, ഭഗവതിയായ അരുന്ധതിയും രാമമാതാക്കളും "വത്സയില്ലാത്ത അയോദ്ധ്യയിലെക്ക ഞങ്ങൾ പോകുന്നില്ല" എന്നു തീരുമാനിച്ചതും, അതിനെ അനുസരിച്ചു വസിഷ്ഠൻ "എന്നാൽ നാം വാൽമീകിതപോവനത്തിൽ ചെന്ന് അവിടെ താമസിക്കുക" എന്നരുളിച്ചെയ്തതും മററും കുറെയേറെ വ്യസനത്തോടു കൂടിയാണെങ്കിലും ആത്രേയി പറയാതിരിക്കുന്നതെങ്ങിനെ?

ഇത്രത്തോളം മനസ്സിലായാൽ "ജനമോദത്തിനുവേണ്ടി" മാത്രം മനസ്സില്ലാ മനസ്സോടെ പ്രാണപ്രിയയെ പരിത്യജിച്ച ആ രാജാവ് ഇപ്പോൾ എന്തു ചെയ്യുന്നു എന്ന ചോദ്യം ആൎക്കും ഉണ്ടായിരിക്കും. എന്തിനധികം വിസ്തരിക്കുന്നു? ശ്രീരാമൻ അശ്വമേധം ആരംഭിച്ചതും സ്വൎണ്ണംകൊണ്ടു നിൎമ്മിച്ച സീതാപ്രതിമയെ സഹധൎമ്മചാരിണിയായി സ്വീകരിച്ചതും വാമദേവനാൽ സംസ്കരിപ്പെട്ട യജ്ഞാശ്വത്തിന്റെ രക്ഷിതാവായി ദിവ്യാസ്ത്രസമ്പ്രദായം ലഭിച്ചിട്ടുള്ള ലക്ഷ്മണപുത്രനായ ചന്ദ്രകേതുവിനെ ചതുരംഗബലത്തോടുകൂടി അയച്ചിട്ടുള്ളതും മൃതപുത്രനായ ബ്രാഹ്മണന്റെ സങ്കടവും അശരീരിവാക്കും കേട്ടു ശംബൂകവധത്തിന്നു വേണ്ടി ശ്രീരാമൻ ഉദ്യതഖഡ്ഗനായി പുറപ്പെട്ടിരിക്കുന്നതും മററും ആത്രേയിയെക്കൊണ്ടു, തത്തയെക്കൊണ്ടെന്നപോലെ പറയിക്കുന്നതിന്നു ഭവഭൂതിയുടെ വാസന്തിക്കുള്ള സാമൎത്ഥ്യം അനിതരസാധാരണവും വിസ്മയനീയവുമായിരിക്കുന്നു.!

സീതയെ ഉപേക്ഷിച്ചു എന്നു കേട്ടപ്പോൾ പ്രിയസഖീപക്ഷപാതിനിയായി രാമഭദ്രനെപ്പഴിപറഞ്ഞ വാസന്തി, ശംബൂകവധത്തിനായിട്ടാണെങ്കിലും ശ്രീരാമൻ ഒരിക്കൽക്കൂടി ജനസ്ഥാനവനത്തെ അലങ്കരിക്കുമെന്നു കേട്ടപ്പോൾ സൌജന്യം (ഫ) നിമിത്തം മതിമറന്നു ആഹ്ലാദിക്കുകയും,

---

(ഫ) 'സൌജന്യം' എന്ന പദത്തിന്നു 'ദയ' എന്നൊ 'ഔദാൎയ്യ'മെന്നൊ അൎത്ഥം എങ്ങിനെയൊ ഈയിടെ പലരും ധരിച്ചു വെച്ചിട്ടുള്ളതായി കാണുന്നു. 'സുജനമാവു എന്നവസ്ഥ' എന്നാണു ഇതിന്റെ അവയവാൎത്ഥം. കുടിലം, കൌടില്യം- ഉൽസുകം, ഔൽസുക്യം, സുകരം, സൌകൎയ്യം മുതലായ പദങ്ങളെ പരിശോധിക്കുക.

"ചൂടേററിട്ടൊട്ടഞ്ഞെട്ടററലർനിരയെമദി-
ച്ചാനഗണ്ഡങ്ങൾതേച്ചി-
ട്ടാട്ടമ്പോളാശ്രുഗോദാവരിയിലിഹപൊഴി-
ക്കുന്നുതീരദ്രുമങ്ങൾ
ക്കൂടേറിപ്രാവുപൂങ്കോഴികൾകരയുമിവ-
ററിൻെറതോലിൽക്കുരിക്കും
കീടത്തെച്ചെന്നുകൊത്തുന്നിതുനിഴലിലിരു-
ന്നാഴിമാന്തുംഖഗങ്ങൾ."

എന്ന സ്വഭാവോക്തിചമൽകൃതമായ മദ്ധ്യാഹ്നവർണ്ണനയോടുകൂടി ആത്രേയിയെ യാത്രയാക്കുന്ന ഭാഗത്തിൽ വിഷ്കംഭം അവസാനിക്കുകയും ചെയ്യുന്നു.

ഭൂതഭാവികഥാംശങ്ങൾ
വിവരിച്ചുചുരുക്കമായ്
അങ്കങ്ങൾക്കാദിയിൽച്ചേർക്കും
ഭാഗംവിഷ്കംഭമായ്വരും.

ഇതാണല്ലൊ പൂർവ്വാചാര്യന്മാരുടെ വിഷ്കംഭലക്ഷണം. ഒന്നാമങ്കത്തിൽ ഉപയോഗിക്കപ്പെട്ടുന്ന പൂർണ്ണഗർഭയായ സീതയുടെ സന്താനങ്ങൾക്കു പതിനൊന്നാമത്തെ വയസ്സിൽ ഉപനയനം കഴിച്ചതായി വിഷ്കംഭത്തിൽ ആത്രേയി പ്രസ്താവിക്കുന്നതുകൊണ്ട് ഒന്നാമങ്കത്തിനും രണ്ടാമങ്കത്തിനും ഇടയിലുള്ള കാലം പന്ത്രണ്ടു സംവത്സരങ്ങളാണെന്നു തെളിയുന്നു. ഈ പന്ത്രണ്ടു കൊല്ലങ്ങളിൽ നടന്നതായി വിഷ്കംഭത്തിൽ പറയുന്ന കഥാഭാഗമെല്ലാം "ഭൂതകഥാംശ"മാണല്ലോ. ശംബൂകവധം കഴിഞ്ഞു അയോദ്ധ്യയിലേക്കു മടങ്ങുന്ന വഴി വാത്മീകിമഹർഷിയുടെ ആശ്രമത്തിനു സമീപം വെച്ചു ശ്രീരാമൻ ചന്ദ്രകേതുവിനെയും, ലവനെയും കാണുകയും ജൃംഭകാസ്ത്രപ്രയോഗംവരെയെത്തി മൂർദ്ധന്യാവസ്ഥയെ പ്രാപിച്ച അവരുടെ പരസ്പരായോധനത്തെ തടുത്തു അവരെ സമാധാനിപ്പിക്കുകയും ചെയ്യുന്നുണ്ട്.

"ഈയശ്വമേഴുഭുവനത്തിലുമേകവീര-
നായുള്ളപങ്ക്തിമുഖവംശവിനാശകൻെറ

സ്വീയംജയക്കൊടിയതാണഥവാസ്വവീൎയ്യം
ഭൂയഃപരത്തുവതിനുള്ളപരസ്യമത്രെ."

അശ്വരക്ഷകന്മാരുടെ ഈ വീരവിജ്ഞാപനം കേട്ടു, ക്ഷാത്രവീൎയ്യാഗ്നി ജ്വലിച്ചു ക്രമത്തിലധികം കോപിഷ്ഠനായതുകൊണ്ടാണു ലവൻ യുദ്ധത്തിനു പുറപ്പെട്ടത്. അശ്വരക്ഷകന്മാരുടെ നായകൻ ചന്ദ്രകേതുവായിരുന്നു. ഈ ഭാവികഥാംശത്തെയും വിഷ്കംഭത്തിൽ ആത്രേയി സൂചിപ്പിക്കുന്നുണ്ട്.

'ഉപസംഹൃതി" എന്നും കൂടി പേരുള്ള നിൎവ്വഹണസന്ധിയിൽ നിശ്ചയമായും വേണ്ടിയിരിക്കുന്ന അത്ഭുതരസപ്രകടനത്തിനു വേണ്ടിയാണു, വസിഷ്ഠാദി ഗുരുജനങ്ങളെയെല്ലാം വാല്മീകിയുടെ ആശ്രമത്തിൽ താമസിപ്പിക്കാമെന്നു കവി നിശ്ചയിച്ചത്. യാദൃച്ഛികമായി വന്നെത്തിയ ജനകമഹാരാജാവു പൂൎവ്വപ്രിയസഖിയായ കൌസല്യയെ കാണുന്നതും, വായനക്കാരെയും കാഴ്ചക്കാരെയും കരയിക്കത്തക്ക വിധത്തിൽ മൎമ്മഭേദകങ്ങളായ പൂൎവ്വചരിത്രങ്ങളെ അനുസ്മരിക്കുന്നതും അവിടെവെച്ചാണല്ലൊ. "വത്സയില്ലാത്ത അയോദ്ധ്യയിലെക്കു ഞാൻ വരുന്നില്ലെ"ന്നു അരുന്ധതി പറയുന്നതും രാമാംബമാരും വസിഷ്ഠനും അതിനെ അനുസരിച്ചു വാല്മീകിയുടെ ആശ്രമത്തിലെക്കു പോകുന്നതും, വിഷ്കംഭത്തിൽ ആത്രേയി വാസന്തിയെ ധരിപ്പിക്കുന്നുണ്ട്. ഈ ഭാഗവും "ഭാവികഥാംശ"സൂചകമല്ലേ?

കിംബഹുനാ? അമ്പലും, അമ്പിളിയും, വണ്ടും, തണ്ടാരും, കൊണ്ടു പ്രാചീനകവിതകളെല്ലാം ദുഷിച്ചുപോയി എന്നു "വ്യസനസമേതം പറയുന്ന" പരിഷ്കൃതാശയന്മാരായ ആധുനികകവികുഞ്ജരന്മാർ, പ്രാചീനകവികളുടെ ഈ വക, കവിധൎമ്മമൎമ്മജ്ഞതയെക്കുറിച്ചു കുറച്ചെങ്കിലുമാലോചിക്കുന്നുണ്ടൊ? ഹൃദയമൎമ്മസ്പൃക്കായ വിധത്തിൽ ഏതു രസത്തേയും സവിശേഷം ആവിഷ്കരിക്കുന്നതിനും, തന്മൂലം വായനക്കാരെയും കാഴ്ചക്കാരെയും ഒരു പുതിയ ലോകത്തിലെക്കു നയിക്കുന്നതിനും, അതിമധുരമായ സാഹിത്യരസാമൃതത്തെ ആകണ്ഠം ആസ്വദിപ്പിച്ചു വായനക്കാരെ അജരാമരന്മാരാക്കുന്നതിനും പൎയ്യാപ്തമായ ആ ദിവ്യശക്തി, പ്രാചീനകവിതകളിലെപ്പോലെ "വണ്ടും തണ്ടാരും" ഇല്ലാത്ത ഇന്നത്തെ പരിഷ്കൃത കവിതകളിൽ അല്പമായിട്ടെങ്കിലും കാണുന്നുണ്ടോ?

പണ്ഡിതർ എ. ഡി. ഹരിശൎമ്മ.

# കൌടില്യരുടെ അൎത്ഥശാസ്ത്രം.

(ഒരു ശാസ്ത്രീയ വിവരണം)

---

ഭാരതീയജ്ഞാനമഹാൎണ്ണവത്തിൽ മുങ്ങിത്തിരയുമ്പോൾ ലഭിക്കുന്ന അനൎഘരത്നങ്ങളിൽ അത്യുത്തമസ്ഥാനത്തെ അൎഹിക്കുന്ന ഒന്നാകുന്നു കൌടില്യരുടെ അൎത്ഥശാസ്ത്രഗ്രന്ഥം എന്നുള്ളതിൽ സംശയലേശാവകാശമില്ല. പക്ഷെ പാശ്ചാത്യപരിഷ്കാരപ്രവാഹമേററു പരിഭ്രമിച്ചു, ഭാരതീയമാതാവിന്റെ ജ്ഞാനപേടകങ്ങളെ പാടെ ദൂരീകരിച്ചു നശ്വരമായ ലൌകികസുഖത്തിന്റെ പിമ്പെ തായാടുന്ന ആധുനികപരിഷ്കാരികളുണ്ടോ അവയുടെ വില ശരിയായി അറിയുന്നു? നാട്ടുഭാഷകൾക്കു അത്ഭുതപൂൎവ്വമായ അഭിവൃദ്ധി സിദ്ധിച്ചുവരുന്ന ആധുനികകാലത്തു, വിശ്വവിശ്രുതനും വിക്രമൈകധനനും ആയ വിക്രമാദിത്യന്റെ ദക്ഷിണഹസ്തമായി ശോഭിച്ചിരുന്ന അവിടുത്തെ മന്ത്രിസത്തമൻ ചാണക്യന്റെ (കൌടില്യരുടെ) അൎത്ഥശാസ്ത്രത്തെപ്പററി കുറഞ്ഞൊന്നു കുറിക്കുന്നതു സമുചിതമായിരിക്കുമെന്നു സമാധാനിക്കുന്നു.

പരിശ്രമനിധികളായ പാശ്ചാത്യപണ്ഡിതന്മാർ പൌരസ്ത്യഭാഷകളോടു പ്രദൎശിപ്പിക്കുന്ന പ്രണയം പലപ്രകാരത്തിലും പൌരസ്ത്യരുടെ പ്രാചീനമായ പ്രവൃത്തിയെ പ്രത്യക്ഷപ്പെടുത്താൻ പൎയ്യാപ്തമാകുന്നു എന്നതു സന്തോഷിക്കത്തക്ക ഒരു സംഗതിയാണ്. ഈ അടുത്തകാലത്ത് ആംഗ്ലേയഭാഷാപ്രവീണനായ ഒരു മഹാനാൽ പ്രസിദ്ധീകൃതമായ കൃതിയാണ് എന്റെ നിരൂപണത്തിനു വിഷയമായിത്തീൎന്നിട്ടുള്ളത്. ഈ വിശിഷ്ടഗ്രന്ഥം ഒരു പ്രാവശ്യം പാരായണംചെയ്യുന്നതായാൽ തൽകൎത്താവിന്റെ ജ്ഞാനസമൃദ്ധിയും അഗാധമായ ബുദ്ധിവികാസവും ധാരാളം പ്രത്യക്ഷമാകുന്നതാണ്. പ്രസ്തുതഗ്രന്ഥത്തിൽ രാജ്യഭരണസംബന്ധമായ സംഗതികളെപ്പററി ധാരാളം അമൂല്യങ്ങളായ പ്രസ്താവനകൾ അടങ്ങിയിട്ടുണ്ടെങ്കിലും അവയെ എല്ലാം അതിലംഘിച്ച് അക്കാലത്തു ഭാരതീയൎക്കുണ്ടായിരുന്ന ശാസ്ത്രീയജ്ഞാനം ഏതുവിധമായിരുന്നു എന്നു വെളിപ്പെടുത്തണമെന്നേ ഞാൻ ആഗ്രഹിക്കുന്നുള്ളു

ഖനികളിൽ ശരിയായവിധം ജോലിചെയ്യുന്നതിനും ബോട്ടുകൾ പണിയുന്നതിനും വലിയ കോട്ടകൾ നിമ്മിക്കുന്നതിനും പലതരത്തിലുള്ള ആയുധങ്ങൾ തീക്കുന്നതിനും ഉള്ള മാൎഗ്ഗങ്ങൾ പ്രസ്തുതഗ്രന്ഥത്തിൽ ഉത്തമരീതിയിൽ വിവരിച്ചിട്ടുണ്ട്. പക്ഷെ ഇതിലൊക്കെ ഏററവും അത്ഭുതമുണ്ടാകുന്നതു, ആധുനികയുദ്ധത്തിൽ ജമ്മൻകാർ ഉപയോഗിച്ചുവന്നിരുന്ന വിഷവായുപ്രയോഗം അന്നത്തെ ഇൻഡ്യാക്കാൎക്കു സുപരിചിതമായിരുന്നു എന്ന് അറിയുമ്പോഴാണ്. ഏവംവിധങ്ങളായ അമൂല്യജ്ഞാനസമൂഹങ്ങളെ പൊതുജനസമക്ഷം അവതരിപ്പിക്കുന്നതിന് ഇത്രയുമുള്ള കാലതാമസം വേണ്ടിവന്നതു കഷ്ടം തന്നെ.

സമയത്തെ അളക്കുന്നതിന് അദ്ദേഹം ഒരു പ്രത്യേകരീതി നിശ്ചയിക്കുന്നതായിക്കാണുന്നുണ്ട്. അതു ശരിയായിട്ടുള്ള കണക്കാണെന്നാണു പല മഹാന്മാരും അഭിപ്രായപ്പെടുന്നത്. ആ പട്ടിക താഴെ ചേക്കുന്നു:—

| | |
|---|---|
| 2 ലാൽ (Lal) | = ഒരു നൈം (Nime) |
| 5 നൈം | = ഒരു കസ്ഥം (Kastha) |
| 30 കസ്ഥം | = ഒരു കാലാ (Kala) |
| 40 കലാ | = ഒരു നാളിക (Nalik) |
| 2 നാളിക | = ഒരു മിനിട്ട് |
| 15 മിനിട്ട | = ഒരു പകൽ അല്ലെങ്കിൽ രാത്രി |
| 30 ദിവസം | = ഒരു മാസം |
| 6 മാസം | = ഒരു അയനം |
| 2 അയനം | = ഒരു വഷം |
| 5 വഷം | = ഒരു യുഗം |

ഈജിപ്റ്റ് ചരിത്രത്തിലുള്ള 'Sothic cycle' പോലെ ഇതു അബദ്ധമല്ല. വിഷവായുപ്രയോഗംകൊണ്ടു ശത്രുസംഹാരം ചെയ്യുന്നതിനുള്ള പല മാൎഗ്ഗങ്ങളും അത്ഥശാസ്ത്രത്തിൽ വിവരിച്ചിട്ടുണ്ട്. പലതരത്തിലുള്ള പാതകങ്ങളെപ്പററി വിവരമായി വണ്ണിച്ചിരിക്കുന്നു. ആ വാതകങ്ങൾ സംയോജിച്ചുണ്ടാകുന്ന പുകയേററാൽ ഉടനെ മരിച്ചുപോകുന്നതാണത്രെ! ഒരുമാതിരി പൊടി തീ കത്തിക്കുമ്പോൾ അ

തിൽനിന്നുണ്ടാകുന്ന ഗന്ധം വായുപ്രസരണത്താൽ എത്ര സ്ഥലംവരെ എത്തുന്നുവോ അവിടംവരെയുള്ള മൃഗങ്ങൾ തൽക്ഷണം മരിക്കുമെന്നു പറയുന്നു. എന്നാൽ ഏകദേശം രണ്ടായിരം വൎഷങ്ങൾക്കുമുമ്പെ അറിയപ്പെട്ടിരുന്ന ഈ സമ്പ്രദായം ശത്രുനാശത്തിനായി ഉപയോഗിച്ചിരുന്നുവെന്നോ അപ്രകാരമുള്ള നിഷ്ഠുരകൎമ്മം ചെയ്യത്തക്കവണ്ണം അന്നത്തെ ജനങ്ങളുടെ സ്വഭാവം പൈശാചികമായിരുന്നുവെന്നോ വിചാരിച്ചുപോകരുത്. ചന്ദ്രഗുപ്തൻ സെല്യൂക്കസ്സിനെ തോല്പിച്ചതെങ്ങിനെ ആണെന്നും അശോകൻ കലിംഗരാജ്യം ഏതുവിധം കൈവശപ്പെടുത്തിയെന്നും നമുക്കു ഏകദേശം അറിവുണ്ടല്ലൊ. അക്കാലങ്ങളിൽ വിഷവായുപ്രയോഗം നടപ്പിലിരുന്നോ ഇല്ലയോ എന്നതിനെപ്പററി തക്ക തെളിവുകൾ ഒന്നുംതന്നെയില്ല. മററുവിധത്തിലുള്ള ശ്രമങ്ങളെല്ലാം നിഷ്ഫലമെന്നു കണ്ടാൽ പക്ഷെ ഈ പ്രയോഗം ചെയ്തിരിക്കാമെന്നൂഹിക്കുന്നതു യുക്തിഭംഗമെന്നു തോന്നുന്നില്ല. ഇപ്പൊഴത്തെ ജൎമ്മൻകാരെപ്പോലെ ഇന്ത്യക്കാർ അത്ര മൃഗസ്വഭാവികളായിരുന്നുവെന്നു വിചാരിക്കുവാൻ ന്യായം കാണുന്നില്ല. പ്രാചീനഭാരതീയർ വിഷവായുക്കൾ ഗത്യന്തരമില്ലാത്ത അവസരത്തിൽ ഉപയോഗിക്കുകയൊ അല്ലെങ്കിൽ ഒരിക്കലും ഉപയോഗിക്കാതിരിക്കയൊ ചെയ്തിരിക്കാം. ഇതെല്ലാം അവരുടെ രസതന്ത്രശാസ്ത്രമായ അറിവിൻെറ ആധിക്യത്തെ വെളിപ്പെടുത്തുന്നവയാണ്. ലോകരുടെ ദൃഷ്ടിയിൽ തങ്ങൾ യോഗ്യന്മാരാണെന്നു തെററിദ്ധരിപ്പിക്കാനല്ലാ അവർ ഈ വിധം ചെയ്തതെന്നുള്ളതിനു സംശയമില്ല.

വേറെ പലതരം വിഷവായുക്കളുടെ കഥകൂടി പറയുന്നുണ്ട്. അതു പ്രയോഗിച്ചാൽ മരിക്കുകയില്ല; പിന്നയോ കണ്ണിനു കാഴ്ചയില്ലാതാകുകയോ ഭ്രാന്തുപിടിപ്പിക്കുകയോ ചെയ്യും. മറെറാരു തരം വാതകം കുറച്ചു സമയത്തേയ്ക്കു ബോധഹീനനാക്കിത്തീൎക്കും. വേറൊരു തരം വായു മണപ്പിച്ചാൽ തൽഫലമായി ഒരിക്കലും ഭേദപ്പെടാത്ത രോഗത്തിനിരയായിത്തീരുന്നതാണ്. ആധുനികയൂറോപ്യർ ഈ വക പ്രയോഗങ്ങൾ കണ്ടുപിടിച്ചത് അടുത്തകാലത്താണല്ലൊ. എന്നാൽ പരിഷ്കാരപരാങ്മുഖന്മാരെന്നു പരിഗണിച്ചുവരുന്ന ഭാരതീയർ ചാണക്യൻെറ കാലത്തു തന്നെ ഈ വക സമ്പ്രദായങ്ങൾ മ

നസ്സിലാക്കിയിരുന്നുവെന്നുള്ളതു നമുക്ക് അഭിമാനകരമാണല്ലൊ. പക്ഷെ വിഷവായുപ്രയോഗങ്ങളെപ്പററി ധാരാളം പ്രസ്താവിച്ചിട്ടുണ്ടെങ്കിലും ഇതിനു പ്രതിവിധിയൊന്നും പറഞ്ഞുകാണുന്നില്ലെന്നുള്ളതു കുറെ ആശ്ചര്യകരമായിരിക്കുന്നു. പക്ഷെ ഇതിനൊരു സമാധാനം പറവാനുണ്ട്. വിഷവായുപ്രയോഗം കണ്ടുപിടിച്ചുവെങ്കിലും അതു പ്രയോഗിക്കണമെന്നൊരിക്കലും ആഗ്രഹമില്ലാതിരുന്നതിനാലാണു പ്രതിവിധികൾ പ്രസ്താവിക്കാതിരുന്നതെന്നു ന്യായമായി ആശിക്കാവുന്നതാണ് അല്ലാതെ ഒരിക്കലും വിഷവായുപ്രയോഗത്തിന്റെ ദുഷ്ഫലങ്ങളെ അനുഭവിക്കേണ്ട ആവശ്യം അവൎക്കുണ്ടായിട്ടില്ല. അതിനാലാണ് നിവാരണോപായം കണ്ടുപിടിക്കാത്തതെന്നു ന്യായമായി നമുക്കു വിചാരിക്കാവുന്നതാണ്.

കുമരകം എം. എൻ. ദാമോദരൻനായർ.

[കൌടില്യന്റെ അൎത്ഥശാസ്ത്രത്തിൽ അടങ്ങിയ വിഷയങ്ങളെ വിവരിക്കുന്നവയായ ലേഖനങ്ങൾ വായനക്കാൎക്കു രസാവഹമായിരിക്കുമല്ലൊ. എന്നാൽ, ആ ശാസ്ത്രത്തിലെ ഓരോ വിഷയങ്ങളെ മാത്രം ലളിതമായി പ്രതിപാദിക്കുന്നതല്ലാതെ ദീൎഘമായ മുഖവുരകളും ഉപസംഹാരങ്ങളും അത്ര ആവശ്യമുണ്ടെന്നു തോന്നുന്നില്ല. അൎത്ഥശാസ്ത്രത്തിലെ വിഷയാന്തരങ്ങളെപ്പററിയും ഈ ലേഖകൻ തന്നെയൊ മററു വല്ലവരുമൊ എഴുതുന്നതായാൽ ഞങ്ങൾ സസന്തോഷം പ്രസിദ്ധപ്പെടുത്തുന്നതാണ്. എന്നാൽ ഞങ്ങൾക്കു ഒരു സംഗതികൂടി പറവാനുണ്ട്: ലേഖകൻ "ആംഗ്ലേയഭാഷാപ്രവീണനായ ഒരു മഹാനാൽ പ്രസിദ്ധീകൃതമായ കൃതിക്കു" പകരം, മൈസൂർ ഗവൎമ്മേണ്ടുവകയായി പ്രസിദ്ധം ചെയ്തിട്ടുള്ള അൎത്ഥശാസ്ത്രം (സംസ്കൃതം) നോക്കീട്ടു ആ ശാസ്ത്രത്തിലെ സിദ്ധാന്തങ്ങളെപ്പററി വിവരിക്കുന്നതായാൽ നന്നായിരിക്കും. ചന്ദ്രഗുപ്തമന്ത്രിയായ ചാണക്യനെ വിക്രമാദിത്യന്റെ മന്ത്രിസത്തമനാക്കിയത് അൎത്ഥശാസ്ത്രം വായിക്കാഞ്ഞിട്ടായിരിക്കണം. വിഷപ്രയോഗാദികളെപ്പറയുന്ന ചാണക്യൻ അവക്കു പരിഹാരം പറയുന്നില്ലെന്നു ധരിക്കുന്നതും ശരിയല്ല. 'ലവ'ത്തെ 'ഛാൽ' ആക്കിയും, 'നിമേഷ'ത്തെ 'നൈം' ആക്കിയും, 'കല'യെ 'കാല'യാക്കിയും, 'കാഷ്ഠ'യെ 'കുട്ട'മാക്കിയും, പ്രസ്താവിക്കുവാനും, 'മുഹൂൎത്ത'ത്തെ 'മിനിട്ട്' എന്നു തെറ്റിദ്ധരിച്ചു 15 മിനിട്ടുകൊണ്ടു ഒരു പകൽ കഴിക്കുവാനുള്ള അത്ഭുതവിദ്യ പ്രകടിക്കുവാനും ഇടയായതു സംസ്കൃതം വിട്ടു ഇംഗ്ലീഷിനെ ആശ്രയിക്കുവാൻ പോയതിന്റെ ഫലമാണ്. മം. പ.]

# പാററയുടെ തീററ.

---

'കളഞ്ഞുകിട്ടുന്ന നിധി'കളെക്കൊണ്ടു നമ്മുടെ ഭാഷാസാഹിത്യകുടുംബത്തിലെ മുതലെടുപ്പു തുലോം വർദ്ധിച്ചുവരുന്നുണ്ടെന്നുള്ള വസ്തുത വിസ്മരിച്ചുകൂടുന്നതല്ല. 'പാററയുടെ തീററ'യായും 'ചിതലിൻെറ മുതലാ'യും തീൎന്നുപോകുന്ന വിശിഷ്ടഗ്രന്ഥങ്ങളുടെ എണ്ണത്തിനുള്ള വണ്ണം അത്ര എളുപ്പത്തിൽ നിൎണ്ണയിക്കാവുന്നതല്ല. സംഹിത്യത്തറവാട്ടിലേക്കുള്ള കടവും ദാരിദ്ര്യവും ഓൎത്തു പരിതപിക്കുന്നവർ പലരുമുണ്ടെങ്കിലും, അതു തീൎക്കുന്നതിനായി കാലത്താലെ തേഞ്ഞുമാഞ്ഞു മറിഞ്ഞുപോയിട്ടുള്ള ഇത്തരം പൂൎവ്വസ്വത്തുക്കളെ തേടിപ്പിടിച്ചു വെളിച്ചത്തു കൊണ്ടുവന്നു അവകാശമുറപ്പിച്ചു കോട്ടവും കുറവും കുറയ്ക്കുന്നതിനുത്സാഹിക്കുന്നവർ നന്ന ചുരുക്കമേയുള്ളു. അപ്രകാരമുള്ള രണ്ടു വക പൂൎവ്വസ്വത്തുക്കളുടെ നവീനലാഭത്തെ ഭാഷാഭിമാനികളുടെ സമക്ഷം അവതരിപ്പിക്കുകയാണ് ഈ ഉപന്യാസത്തിൻെറ ഉദ്ദേശ്യം.

കേരളഭാഷയ്ക്കെന്നപോലെ പലതരം സാഹിത്യപ്രസ്ഥാനങ്ങളോടുകൂടിയ സാഹിത്യഗ്രന്ഥങ്ങൾ വേറെ വല്ല ഭാഷകൾക്കും ഉണ്ടോ എന്നു സംശയമാണ്. ഗ്രന്ഥങ്ങളുടെ എണ്ണത്തിലും വണ്ണത്തിലും നമ്മുടെ ഭാഷ മറുഭാഷകൾക്കു ദാസ്യം വഹിക്കുന്നതാണെങ്കിലും ഉള്ളവയുടെ പ്രസ്ഥാനഭേദങ്ങൾക്കുള്ള ബാഹുല്യംകൊണ്ടു മറേറതു ഭാഷയേയും ദ്വിതീയമാക്കിച്ചെയ്യുന്നുണ്ടെന്നു സംശയംകൂടാതെ പറയാം. നമ്മുടെ ഭാഷ മറുഭാഷയിലുള്ള പ്രസ്ഥാനങ്ങളെ കണ്ടുപിടിച്ചു കയ്ക്കൊള്ളുന്നുണ്ടെങ്കിലും നമ്മുടെ ഭാഷയിലെ പ്രസ്ഥാനങ്ങളെ മറെറാരു ഭാഷയും അനുവൎത്തനംചെയ്തുകാണുന്നില്ല. ഇതുതന്നെയാണ് ഇതിൽ പ്രസ്ഥാനങ്ങൾക്കു വൈവിധ്യം വരുന്നതിനു കാരണമായിരിക്കുന്നത്.

മലയാളഭാഷയ്ക്കു ചമ്പൂപ്രബന്ധങ്ങളെന്ന പ്രസ്ഥാനം സിദ്ധിച്ചിട്ടുള്ളതു സംസ്കൃതഭാഷയിൽ നിന്നാണെങ്കിലും സംസ്കൃതത്തിലുള്ളതിനേക്കാൾ ചില സംഗതികളിൽ അതിനു മെച്ചം അധികമുണ്ടെ

ന്നു നിർവിവാദമാണ്. സംസ്കൃതത്തിൽ ചമ്പൂപ്രബന്ധങ്ങൾക്കു സിദ്ധിച്ചിട്ടുള്ള നിലയും വിലയും എത്രമാത്രമാണെന്നു,

ഗദ്യാനുബന്ധരസമിശ്രിതപദ്യസൂക്തിർ-
ഹൃദ്യാഹിവാദ്യകലയാകലിതേവഗീതിഃ
തസ്മാദ്ദധാതുകവിമാർഗ്ഗജുഷാംസുഖായ
ചമ്പൂപ്രബന്ധരചനാംരസനാമദീയാ.

എന്നുള്ള ഭോജരാജസൂക്തിയിൽനിന്നു വെടിപ്പായി വെളിപ്പെടുന്നുണ്ട്. അതിലും ഒരു മാററു കൂടിയതാണ് ഭാഷാസാഹിത്യത്തിൽ ചമ്പൂഗ്രന്ഥങ്ങൾക്കുള്ള സ്ഥാനം. ഇതിനു കാരണം ഒന്നിലധികമുണ്ട്. സംസ്കൃതചമ്പൂഗ്രന്ഥങ്ങളിലേക്കാൾ ഭാഷാചമ്പൂപ്രബന്ധങ്ങളിൽ കവികളുടെ മനോജ്ഞമായ മനോധർമ്മങ്ങൾ തുലോം വിളങ്ങിക്കാണുന്നുണ്ട്. അലങ്കാരബാഹുല്യം, ഫലിതോക്തിസൌലഭ്യം, ഭാവഗാംഭീര്യം മുതലായ കവിതാഗുണങ്ങൾ മലയാളചമ്പുക്കളിൽ സവിശേഷം കളിയാടുന്നുണ്ടെന്നത്രെ എന്റെ വിനീതമായ അഭിപ്രായം. പുറമെ, ഗദ്യരീതിയിൽ മലയാളചമ്പുക്കൾക്കുള്ള പ്രത്യേകത അന്യോപലഭ്യമല്ലാത്തതാകുന്നു. ഗീതവൃത്തഗന്ധം ഉള്ള ഭാഷാചമ്പൂക്കളിലെ ഗദ്യങ്ങൾ സംസ്കൃതചമ്പൂഗദ്യങ്ങളെ അപേക്ഷിച്ചു മധുരവും മഹനീയവുമാണ്.

ഭാഷാചമ്പൂലോകത്തിൽ സാർവ്വഭൌമസ്ഥാനത്തെ അർഹിക്കുന്നവയാണ് രാമായണചമ്പു, നൈഷധചമ്പു, രാജരത്നാവലീയം, കാമദഹനം എന്നിതുകൾ. ഇവയിൽ രസാനുഗുണ്യം, ഔചിത്യദീക്ഷ, പ്രസാദം എന്നീ വിഷയങ്ങളിൽ രാമായണചമ്പുവിന്റെ സാചിവ്യമല്ലാതെ സാധർമ്മ്യം മറെറാരു ചമ്പുവിനുമില്ല. ആ രാമായണചമ്പുവിന്റെ എല്ലാ ഭാഗങ്ങളും ഇനിയും തേടിപ്പിടിക്കയും പ്രസിദ്ധപ്പെടുത്തുകയും ചെയ്തിട്ടില്ലെന്നുള്ളത് എത്രയോ ശോചനീയമായ ഒരു വാസ്തവമാകുന്നു. പ്രസ്തുതചമ്പുവിന്റെ അപ്രസിദ്ധീകൃതമായ ഏതാനും ഭാഗവും, സഹൃദയസംസത്തിന്റെ ശ്രദ്ധയ്ക്കു ഇതുവരെ അഗോചരമായിട്ടുള്ള 'വിഷ്ണുമായാചരിതം' എന്നൊരു ചമ്പുവും അടങ്ങിയ ഒരു പ്രാചീനഗ്രന്ഥം ഇയ്യിടെ എനിക്കു കിട്ടിയിരിക്കുന്നു. ബാലിവധം കഴിഞ്ഞു, സുഗ്രീവൻ വാനരരാജനായി സുഖിക്കു

മ്പോഠം സീതാന്വേഷണത്തിൽ പ്രകടിപ്പിച്ച ശ്രദ്ധാജാഡ്യത്തെ അധികരിച്ച ലക്ഷ്മണൻ ചെയ്യുന്ന പരുഷപ്രസ്താവം മുതൽ, ഹനുമാൻ സീതാദേവി കൊടുത്തയച്ച ചൂഡാരത്നം ശ്രീരാമനെ ഏല്പിക്കുന്ന ഘട്ടംവരെയാണ് ഈ ഭാഗത്തിൽ അടങ്ങിയിരിക്കുന്നത്. കവിചക്രവർത്തിയായ പുനംനമ്പൂതിരിയുടെ രാമായണചമ്പുവിൻെറ ഒരു ഭാഗം തന്നെയോ ഇതെന്നുള്ളത് അതക്ക്യമായ ഒരു വിഷയമല്ല.

'യദിക്ഷുണ്ണംപൂർവ്വൈരിതിജഹതിരാമസ്യചരിതം
ഗുണൈരേതാവത്ഭിർജ്ജഗതിപുനരന്യോജയതികഃ
സ്വമാത്മാനംതത്തൽഗുണഗരിമഗംഭീരമധുരം-
സ്ഫുരദ്വാഗ്ബ്രഹ്മാണഃകഥമുപകരിഷ്യന്തികവയഃ?'

എന്നു മുരാരി ചോദിക്കുന്നതുപോലെ, ഹൈന്ദവധർമ്മത്തിൻെറ മാതൃകാപുരുഷന്മാരായ പുരാണനായകന്മാരെ സ്വകവനത്തിനു വിഷയമാക്കി ഏതൊരു സൽക്കവിക്കാണ് 'ബഹുകല്പചിരസ്ഥായി'യായ കവിയശസ്സിനെ തേടിക്കൂടാത്തത്? അതല്ലേ വാത്മീകിരാമായണത്തിനും, രാമായണചമ്പുവിനും, രഘുവംശത്തിനും, ഉത്തരരാമചരിതത്തിനും, ഒന്നുപോലെയുള്ള പ്രചാരവും പ്രശസ്തിയും നിലനില്ക്കുന്നതു! എന്നാൽ ഈ വിഷയത്തിലും ഞാൻ വേണ്ടപോലെ അന്വേഷണങ്ങഠം ചെയ്തിരിക്കുന്നു.

പുനത്തിൻെറ രാമായണചമ്പുവിൽനിന്നു പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ള ഭാഗങ്ങളും, എൻെറ കൈവശമുള്ള ചമ്പൂഖണ്ഡവും തമ്മിൽ കവിതാഗുണംകൊണ്ടു തുല്യമായി കാണപ്പെടുകയും, അതു തന്നെ 'സാക്ഷാൽ രാമായണചമ്പുവിൻെറ ഒരു ഭാഗം തന്നെയാണ് എൻെറ പക്കൽ [illegible]' എന്നു ദൃഢമൂലമായ ഒരൂഹത്തെ ഉളവാക്കുകയും ചെയ്തു. എങ്കിലും 'ബലവദപിശിക്ഷിതാനാമാത്മന്യപ്രത്യയം ചേതഃ' എന്നിരിക്കെ എൻെറ ഊഹം എത്രമാത്രം സത്തമമാണെന്ന് അറിയേണ്ടിവന്നു. ഉടൻ ഏതാദൃശവിഷയങ്ങളിൽ പരമോത്സുകനായ പരമേശ്വരയ്യർ (എം. എ., ബി. എൽ., എം. ആർ. ഏ. എസ്സ്.) അവർകളെ ഗ്രന്ഥം ഏല്പിക്കുകയും, അദ്ദേഹം പണ്ഡിതപ്രീണയി ക്കുലംകഷമായി പരിശോധിച്ച പറഞ്ഞ അഭിപ്രായം എൻെറ ഊഹം തന്നെയായിരിക്കുകയും ചെയ്തു. എന്നു തന്നെ

യല്ല ബ്രഹ്മശ്രീ പരമേശ്വരയ്യർ, രാമായണചമ്പുവിൻെറ അച്ചടിക്കാത്ത പല ഭാഗങ്ങളും തൻെറ കൈവശമുണ്ടെന്നും, എന്നാൽ ഈ കഥാഘട്ടം മാത്രം തനിക്കു കാണ്മാൻ കഴിഞ്ഞിട്ടില്ലെന്നുംകൂടി പ്രസ്താവിക്കുകയുണ്ടായി. അതുപോലെതന്നെ രാമായണചമ്പുവിൻെറ പ്രസാധകനും (Publisher) പ്രസിദ്ധനുമായ ബ്രഹ്മശ്രീ ചിദംബരവാദ്ധ്യാരും, അതിൻെറ ഈ ഭാഗം മാത്രം താൻ ഇതുവരെ കണ്ടിട്ടില്ലെന്നു പറഞ്ഞിരിക്കുന്നു. ഇതെല്ലാം സാക്ഷാൽ രാമായണചമ്പുവിൻെറ ഒരു ഭാഗം തന്നെയാണിതെന്നു തെളിയിക്കുന്നതിനു സുതരാം സമഞ്ജസങ്ങളത്രേ. എങ്കിലും ഭാഷാവിഷയത്തിൽ കുതുകികളായ സഹൃദയരുടെ അഭിപ്രായമെന്താണെന്നറിവാനും, കവിതാലോലുപന്മാരുടെ രസത്തിനുമായിട്ടു, ആ ചമ്പുവിൽനിന്നു ചില ഗദ്യപദ്യങ്ങളെ സ്ഥാലീപുലാകന്യായേന ഇവിടെ ഉദ്ധരിച്ചുകാണിക്കാം. ഇതാ ഒരു വീരപ്രശംസ. സമുദ്രതരണഘട്ടത്തിൽ ജാംബവാൻ പറയുന്നതാണ്.

"ചാപല്യാൽനിന്നിവണ്ണംവദതികപിഗണേ
വാചമൂചേനിരസ്ത-
ക്ഷോഭാംകുരോ,വിചാൎയ്യംനിഖിലമപിവിരി-
ഞ്ചാത്മജന്മാതദാനീം
സോപാന്തസ്ഥായിനംമാരുതിയെമഹിതവെ-
ണ്ണീററിൽമൂടിക്കിടക്കും
തീപോലെശ്ശുദ്ധതേജഃപ്രസരമഥപരി-
ശ്ലാഘമാനോമഹാത്മാ.'
'കാകുൽസ്ഥൻതൻപ്രസാദാമൃതശിശിരശരൽ-
കാലമേ!വാനരേന്ദ്ര-
പ്രാഗത്ഭ്യത്തിന്നൊരഗ്രേസരസരണിവള-
ൎന്നവിക്രാന്തിസിന്ധോ!
ആകെക്കാണപ്പെട്ടുംമാരുതസുകൃതഫലൌ-
ദാൎയ്യമേ!ശൌൎയ്യഭാജാ-
മാകല്പപ്പൊന്നരിമ്പേ!വരികമമസഖേ!
സന്നിധാനേഹനൂമൻ!'

'എന്നപ്പാ!പവമാനനന്ദന!ഭവാൻ
ദീനത്വമാപദ്യതേ
തന്നെത്താനറിയാത്തകൊണ്ടു,മഹിമാ-
ലോകോത്തരംതാവകം,
കണ്ണെത്താത്തമഹാബ്ധിലംഘനകലാ-
ചാതുൎയ്യസാരംനിന-
ക്കിന്നേകേവലമാക്കമില്ലകവിവീ-
രാണാംനിനക്കെന്നിയേ.'

'ഇന്ദ്രവൈരികുലഭഞ്ജനശീല!മുന്നം
നിന്നെപ്രഭഞ്ജനനജീജനദഞ്ജനായാം
വന്ന്യദ്രുമത്തണലിലിട്ടുകളഞ്ഞുപോയാൽ
പിന്നെബ്ബുവന്തമവളെന്നതയത്തുതോനീ?' ൯

'വിഭ്രാന്തിതേടിനഭവാൻതരുണാൎക്കനെന്നും
പൊൽപ്പൂമ്പഴംനുകരുവാനണയുംദശായാം
ഉൾപ്പേടിയിൽകയററുത്തുരംഗമുച്ചൈ-
രപ്പോളനുരുവിധിപെട്ടതയത്തുതോനീ?' ൰

'അക്കാലമൎക്കനെവിഴുങ്ങുവതിന്നുപാന്ഥേ
നില്ക്കുംവിധുന്തുദനെയുംവിരവോടണഞ്ഞാൻ
അഗ്രേസ്ഥിതംവിപുലഗാത്രമടുത്തുകണ്ടാൻ
ശക്രേഭരാജമുടനെന്നതയത്തുതോനീ?' ൰൧

'ഏററംവളൎന്നരവിമണ്ഡലരീതിയേക്കാ-
ളൂററംവിധുന്തുദ,നതിൽപരമമ്മഹേഭം,
കാററത്തുമാമ്പഴമെടുപ്പതിനെന്നപോലെ
തോററത്തിലാകുലതപൂണ്ടതയത്തുതോനീ?'' ൰൨

ഇതിലെ ഏതു ശ്ലോകത്തിനും, ഉത്തരരാമായണചമ്പുവിൻെറ ശയ്യാഗുണവും പകപതയും ഉണ്ടെന്നുള്ളതു നിരാക്ഷേപമാണ്. നോക്കുക! വിപ്രലംഭക്ലിഷ്ടയായ സീതയെ ഹനൂമാൻ സന്ദശിക്കുന്ന ഘട്ടത്തിലുള്ളതാണ് ഇത്.

''മഞ്ഞിത്താഴുന്നപോലേമലിനതയിൽ,നില-
ത്തെപ്പൊടിച്ചാൎത്തൽവീണി-

ട്ടഃങ്ങാടിങ്ങോട്ടലഞ്ഞോമനകെട്ടമൊരുവാർ
കുന്തളീകന്ദളീകാം
തിങ്ങീട്ടംകണ്ണുനീരാംനവതുഹിനപയോ-
ബിന്ദുവൃന്ദങ്ങൾവിങ്ങി
ത്തങ്ങീട്ടംതാരുപോലേപകലിരവുമകിഴ്-
ന്നീട്ടമാസ്യാഭിരാഭാം."

ഈ ഒരൊററ ശ്ലോകം കണ്ടാൽമതി; ഹനൂമാൻ ഏതുവിധത്തിൽ സീതാദേവിയെ സന്ദശിച്ചുവോ, അതിലധികം സ്പഷ്ടമായിട്ട ഓരോ സഹൃദയനും ആ മാതൃകാപതിവ്രതയെ പ്രത്യക്ഷത്തിലെന്നപോലെ കാണാൻകഴിയും.

"അഹിതാസ്പധരാക്ഷസീഷുനിദ്രാ-
വിഹതാസുവ്യസനാണ്ണവേലുന്തി
സഹസാവിലലാപസാവിലോലാ
മഹിളാമൌലിമഹാഗ്ലരത്നമാലാ."

എന്നു കേൾക്കുമ്പോൾതന്നെ നമ്മുടെ ഹൃദയം ദിനപരവശവും, ശേഷം ഭാഗം കേൾക്കുന്നതിന്നു അശക്തവും ആയിത്തീരുന്നു. ഇതാണ് ഇതിലെ പദ്യപ്രകൃതി. ഇനി ഇതിൽനിന്നു ഒരു ഗദ്യത്തേയും, എന്റെ കൈവശം വന്നുചേൎന്നിട്ടുള്ള മററൊരു ചമ്പുവായ 'ചിണ്ണുമായാചരിത'ത്തിന്റെ സ്വഭാവത്തേയും ചുവടെ ചേൎത്തുകൊണ്ടു ഈ ലേഖനത്തെ ഉപസംഹരിക്കാം. ഗദ്യം (പ്രകൃതം സ്പഷ്ടം):—

"തദനുരഘൂത്തമനാജ്ഞാപിച്ചുള്ളവൊക്കത്തക്കത്തെക്കേദിക്കിനു യാത്രമുതിക്കും കപിഭടപടലിതിരഞ്ഞു സഹഷംദക്ഷിണവാരിധി തന്നെപ്പുണവ്വാൻ ഉൽഗതകൌതുകമിളകിത്തല്ലും കല്ലോലദ്ധ്വനിഹല്ലോഹലനവകലവികലന്നിക്ഷോണിയിലുള്ള പെരുമ്പുഴയൊക്കെ ക്കൂട്ടംകൂടി ക്കിമവികലമ്പിപ്പലവഴിപലവക ചെല്ലുംപോലെ, വലമഥനൻതൻ കരഭുവിമിന്നുംവജ്രാപാതഭയേന നിശ്ശബ്ദംജലനിധിനീരിലൊളിച്ചു വസിക്കുംമൈനാകാഖ്യമഹാദ്രികുമാരനെമാനിപ്പാനായ് മന്നിലമന്നമഹിധ്രപരമ്പര മുന്നംമുന്നംചിറകുമുറിഞ്ഞവനിങ്ങെമുളച്ചു കുലാചലപാളിയെ മുന്നിൽനടത്തിച്ചെല്ലുംപോലെ, ജനകനൃപാനന

യകനകവിഭൂഷാം കട്ടനിമിത്താംദുഷ്ടതവാഴ്ചും ദശമുഖനെപ്രതികോപിച്ചിട്ടദ്ദിനകരവംശമുടിപ്പൂട്ടത്തിൻ ദൃഷ്ടിയിൽനിന്നഥ പൊട്ടിച്ചാടിച്ചുഴംവീഴം കോപദവാനലകനൽനിരയൊക്കെക്കാലുംകയ്യും കണ്ണും ചെവിയുംചേന്നുവളന്നു നിവന്നുനിതാന്തം രജനിചരാണാം നാട്ടും വീട്ടംപടയുംകടയുംഭസ്മീകത്തും കെല്പോടേനടകൊള്ളുംപോലെ, വമ്പുതുടന്നമഹാദ്രിസമൂഹാൻ തുമ്പിപറത്തിനടന്നുഃകേചന, വിസ്തൃതിതേടിനനദികളെയെല്ലാമൊത്തടി ചാടിനടന്നുഃകേചനചരണം ദിവിചെന്നെത്തുംവണ്ണംകരണംചാടിനടന്നുഃകേചന,പേപ്പെട്ടോടിനദിഗ്ഗജമുഖ്യെച്ചെരാപ്പ്ട്ടാരിഹമദ്ധ്യേകേചന, തിണ്ണംകോലുമഹങ്കാരോദ്ധത കണ്ണംപൊത്തിനടന്നുകേചന, പെരുകിനതരുകുലമിലകൊഴിയുമ്മാറുരപെരുമുരസാപാത്തു കേചന,മുട്ടമിനത്തുകനത്ത ശിലൌഘാൻമുഷ്ടികൾകൊണ്ടുതകത്തു കേചന, തെക്കുവടക്കുകിടക്കുമഗങ്ങൾ കിഴക്കുപടിഞ്ഞാറാക്കി കേചന,നിലനില്പാതൊരഹങ്കാരവശാൽ നിലമേൽനീളെയുരുണ്ടു കേചന,ഹരഹര! ശിവശിവ! പറവതിനെന്തുവിശ്രുംബലവേഗം ദിക്കലകഷ്ംഹുങ്കാരൈരപി ദിക്കരിണാമപിബധിരതചേത്തും, മണ്ഡതകോലുംവനമുണ്ഡാലാൻ വാൽപിടിപെട്ടസരോഷമിഴച്ചും, കാട്ടകൾതോറും,നാട്ടകൾതോറും,കഠിനതചേരുംഗിരിമുകൾതോറും മനകുലമാലയനോക്കിനടന്നു കടന്നുമഹാദ്രിസമൂഹമനേകമുദഗ്രജവംബതദക്ഷിണവാരിധിതീരം പ്രാപുജ്ജാംബവനീലഹനുമൽപ്രമുഖവലീമുഖവീരസമൂഹാഃ'' — ഇതാണ് ഇതിലെ ഗദ്യസ്വഭാവം. പ്രസ്തുതഗദ്യത്തിൽ, ചമ്പൂപ്രബന്ധങ്ങളിൽ സഹജമായിക്കാണാറുള്ള സ്വതന്ത്രകല്പനകളും, ഫലിതപ്രാചുയ്യവും, സവ്വാംഗീണമായി സമുല്ലസിക്കുന്നുണ്ടെന്നു മാത്രം പറയാമെന്നല്ലാതെ തഭേണ്ണനം ആധുനികയുഗത്തിൻേറതെന്നപോലെ അസാദ്ധ്യമായിരിക്കുന്നു. ഇനി വിഷ്ണുമായാചരിതത്തെക്കുറിച്ചു കൂടി രണ്ടു വാക്കു പറയാം. ഈ പ്രബന്ധം അനതിദീഘമായ ഒന്നാണ്. എങ്കിലും, സഹൃദയഹൃദയാഹ്ലാദകമായ ഫലിതംകൊണ്ടും, അക്ലിഷ്ടതകൊണ്ടും, നിമ്മാണമസൃണതകൊണ്ടും ഇതും ഭാഷാചമ്പൂശാഖയ്ക്കു അഭിമാനകരമായിത്തന്നെ സ്ഥിതിചെയ്യുന്നു. ഇതിൻെറ കത്താവാരാണെന്നും, ജന്മകാലമേതാണെന്നും മററും കേവലം അജ്ഞാതപ്രായംതന്നെ. ചമ്പൂപ്രബന്ധങ്ങൾ പൊതുവേ ന

മ്പൂതിരിമാരുടെ കൃതികളായിട്ടാണ മിക്കവാറും നിണ്ണയിക്കപ്പെട്ടിരിക്കുന്നത്. അതുപോലെ ഇതും ഏതോ ഒരു അനുഗൃഹീതനായ നമ്പൂതിരികവി ഉണ്ടാക്കിയതാണെന്നു വിശ്വസിക്കാം. ഇതിലേയും കവിതാരീതി ഉൽകൃഷ്ടമാണ്. തരം കാണുന്നതിന്നു ചില ഭാഗം ഉദ്ധരിക്കാം.

"കണ്ടാൽതണ്ടലർമാതിനുംമലർമകൾക്കുംതത്രവാണിക്കുമ-
ങ്ങുണ്ടാകുംമനതാരിലാധിനിതരാമുണ്ടാംരതിക്കുംതഥാ
ഉണ്ടോപിന്നെയിവൾക്കുനേർപറവതിന്നണ്ടോർപുരത്തിങ്കലും
വണ്ടാർപൂങ്കുഴൽനാരിമാർ,പുനരഹോ!ഭ്രമൈകഥാദൃശ്യതേ."

ഇതു മായാമോഹിനിയെ വണ്ണിക്കുന്ന പദ്യങ്ങളിൽ ഒന്നാണ്. ഇതിന്റെ രചനയിലുള്ള അക്ലേശവും, പദങ്ങൾക്കുള്ള സ്നിഗ്ദ്ധതയും ഹൃദ്യമായിരിക്കുന്നു. പരമശിവൻ പരിവാരസമേതനായി വിഷ്ണുദൎശനത്തിനു പോവുന്ന ഘട്ടത്തിലുള്ളതും, ഗണപതിയേയും, സുബ്രഹ്മണ്യനേയും ഉദ്ദേശിച്ചുള്ളതുമാണ് ഈ പദ്യങ്ങൾനോക്കുക!

"പാലാഴിയെന്നവചനംകനിവോടുകേട്ടു
പാരംതെളിഞ്ഞിതകതാർഗണനാഥനപ്പോൾ;
കോലാഹലത്തൊടുവിരുന്നുതരുംമുരാരി
പാലാവൊളംതരു,മതിന്നവനുണ്ടുതാനും."

"നീലകണ്ഠതനയഃഷഡാനനോനീലകണ്ഠവരവാഹനോഹരം
നീലകണ്ഠരുചിഭാരമേദുരംനീലകണ്ഠഗതഹാരമന്വഗാൽ."

ഈ ശ്ലോകങ്ങളിലുള്ള ഫലിതവും, ശബ്ദാഡംബരവും ശ്ലാഘ്യമല്ലോ.

"പത്മാലയാരമണ!നിന്മുഖദൎശനത്തി-
ന്നല്ലേതരംകുതുകമാന്നുഗിരീശനിപ്പോൾ
പത്മാക്ഷിപാൎവ്വതിയൊടേഷപുറത്തുവന്ന-
തുൾപ്പൂവിലെന്തുതിരിയാത്തതുതമ്പുരാനേ!"

എന്നുള്ള കിങ്കരന്മാരുടെ അറിയിപ്പു കഴിഞ്ഞതിന്നു ശേഷമുള്ളതാണ് ഈ ഗദ്യം.

ഗദ്യം:—ഏവംസ്തുതോഭഗവാൻശശാങ്കമൌലിനാ ശങ്കരേണ ലോകശങ്കരേണ സരസസ്സരോജനാഭഃ സാരസസംഭവസകലമുനി

ജനാമരനിവഹഹൃദയാംബുരുഹദിവസകരോ ഭക്ത വാത്സല്യപരിപൂർണ്ണചിത്തതാംബുരാശിഃ പാരാവാരതനയാഘനസ്തനയുഗളാലംകൃതകുങ്കുമ കളഭകസ്തൂരികാപരിമളപങ്കാങ്കിതവക്ഷഃസ്ഥലോ മുഹുരപി ശൂലപാണിനൈവമുക്തഃ"

ഈ ഗദ്യം മുഴുവൻ സംസ്കൃതമയമാണെങ്കിലും ഇതിന്റെ ദ്രാക്ഷാസദൃശമായ മാധുര്യം ഒരിക്കലും കേരളീയക്ക് അനാസ്വാദ്യമായോ, അനാസാദ്യമായോ ഇരിക്കുന്നില്ലെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. വിഷ്ണുമായാചരിതത്തിന്റെ പ്രകൃതി ഇതാണ്.

ഈ ചമ്പുക്കൾ രണ്ടും മാസികമുഖേനയോ, അഥവാ ഗ്രന്ഥരൂപേണ തന്നെയോ ഭാഷാഭിമാനികൾക്കു സുലഭവും സുഗ്രഹവുമാവത്തക്കവണ്ണം ഉടൻ പ്രസിദ്ധീകരിക്കണമെന്നു വിചാരിക്കുന്നു. 'ചിതലിന്റെ മുതൽപോലെ' 'പാററയുടെ തീററ'യായിട്ടു എന്റെ ഗൃഹത്തിൽ കിടക്കുകയായിരുന്നു ഈ ഗ്രന്ഥം. കൈരളിയുടെ ഭാഗ്യം കൊണ്ടോ, എന്റെ പുണ്യംകൊണ്ടോ ഇതു കിട്ടിയതെന്നു എനിക്കറിഞ്ഞുകൂടാ. ഏതായാലും ഇനി ഉടനെതന്നെ പ്രസിദ്ധീകരിപ്പാൻ ശ്രമിക്കുന്നതാണ്.

ഇ. വി. രാമൻനമ്പൂതിരി.

# ജാതികളും വൃത്തിമര്യാദകളും

## മണ്ണാർപാട്ട് —തോററം

അസ്ഥിയും പൊന്നും വനവാസത്തിന്നു ദേവിയാളെ കൊണ്ടുപോരുവാനായി വെള്ളിയന്തളക്കാരെ വിളിച്ചുകൂട്ടി അസ്ഥിയും പൊന്നും വനവാസത്തു കൊണ്ടുചെന്നു, കേട്ടുകൊണ്ടാലൊ എന്റെ മകള് കന്യയാവേ! കിഴക്കുംകൊല്ലത്തു നല്ലമ്മ ഏഴദിവസത്തെ വിരുത്തുണ്ട് കിഴക്കുംകൊല്ലത്തെന്നു വെള്ളിയന്തളം കേറിച്ചെല്ലുവാൻ ചൊല്ലുകൂട്ടി. ആദിയാകുന്ന തെക്കുകൊല്ലത്തുന്നു മാലവെച്ചുപോരുമ്പോൾ വെള്ളിയന്തളക്കാരെ എനിക്കു തന്നയച്ചിട്ടില്ല; വെള്ളിയന്ത

ളത്തിൽ എനിക്ക കേറിക്കൂടാ; വെള്ളിയന്തളക്കയറ് എനിക്ക പിടിച്ചപോകാ; ആയതിനെക്കേട്ട വെള്ളിയന്തളക്കാരുണ്ട വീണ്ടും പിന്നാക്കം ഇങ്ങോട്ട പോന്നു കേട്ടുകൊണ്ടാലൊ എന്റെ നല്ലമ്മേ വെള്ളിയന്തളത്തിൽ കേറിക്കൂടാ എന്നു വെള്ളിയന്തളക്കയറു പിടിച്ചക്കൂടാ എന്ന പല മൊഴിവാക്കം പറഞ്ഞു മുഖം മുനിഞ്ഞുനില്ക്കുന്നു ദേവിയാള്. ആയതിനെക്കേട്ട കിഴക്കംകൊല്ലത്തുനല്ലമ്മ പൊന്നന്തളക്കാരെ വിളിച്ചകൂട്ടി പോക്കുതിരയും പാവയാനെ വിളിച്ചകൂട്ടി അസ്ഥിയും പൊന്നും വനവാസത്തോളം കൊണ്ടുപോയാണ്, മകൾ കന്ന്യയാവിനോട പൊന്നന്തളത്തിൽ കേറിപ്പോരുവാൻ ചൊല്ലക്കൂട്ടിക്കോളൂ, പൊന്നന്തളത്തിൽ കേറിക്കൂട എങ്കിൽ പോക്കുതിരപ്പുറമേറിപ്പോരുവാൻ ചൊല്ലക്കൂട്ടിക്കോളൂ. ആയതിനെക്കേട്ട പൊന്നന്തളക്കാരു പോക്കുതിയും പാവയാനും വനവാസത്തെയ്ക്കങ്ങോട്ട നിവിരെ ചെന്നു വഴിപുറപ്പെട്ടു. എന്തിങ്ങുപോന്നെന്റെ പൊന്നന്തളക്കാരെ എന്തിനായിട്ട പോക്കുതിരയും പാവയാനയും പോന്നു. കിഴക്കംകൊല്ലത്തു നല്ലമ്മ പൊന്നന്തളത്തിൽ കേറിപ്പോരുവാൻ ചൊല്ലക്കൂട്ടി, പൊന്നന്തളത്തിൽ കേറിക്കൂട എങ്കിൽ പോക്കുതിര പുറമേറി പോരുവാൻ ചൊല്ലക്കൂട്ടി. പൊന്നന്തളത്തിൽ എനിക്ക കേറിക്കൂടാ എന്റെ അന്തളക്കാരെ പോക്കുതിരപ്പുറത്തെനിക്കിരുന്നുകൂടാ എന്റെ പാവയാനെ. കമ്പത്തിൽകാലെനിക്ക ചവുട്ടിക്കൂടാ, കടകക്കയറെനിക്ക പിടിച്ചകൂടല്ലൊ. ചമ്മട്ടിക്കോലാലേ എനിക്കടിച്ചകൂടല്ലൊ, കതിരത്തേക്കം എനിക്ക തേഞ്ഞിക്കൂടല്ലൊ. ആദിയാകുന്ന തെക്കംകൊല്ലത്തുന്നു ഞാൻ പോരുമ്പോൾ പോക്കുതിരയേറെ എനിക്ക തന്നയച്ചിട്ടില്ല പാവയാനെ. അന്നതിനെക്കേട്ട പാവയാനും വെള്ളോടികളും നിറംകെട്ട മുഖംവാടി വീണ്ടും പിന്നാക്കം കിഴക്കംകൊല്ല[illegible]ക്ക വന്നു വഴിപുറപ്പെട്ടു. അപ്പോൾ ചോദിച്ച കിഴക്കംകൊല്ലത്തു നല്ലമ്മ എന്തേ എന്റെ പൊന്നന്തളക്കാരെ അസ്ഥിയും പൊന്നും വനവാസത്തിന്നു മകൾ കന്ന്യയാവിനെ കൊണ്ടുപോരാഞ്ഞത്? പൊന്നന്തളത്തിൽ കേറിക്കൂടാ എന്നു ചൊല്ലക്കൂട്ടി. പോക്കുതിരപ്പുറത്ത് ഇരുന്നുകൂടാ എന്നു ചൊല്ലക്കൂട്ടി. അങ്ങോട്ട പോയ ഞങ്ങൾ മുഖംകെട്ടിങ്ങോട്ട മടങ്ങിപ്പോന്നുവല്ലൊ എന്റെ നല്ലമ്മേ. ആയതിനെ

ക്കേട്ട നല്ലമ്മയുണ്ടു കോവിലന്നം കുടിപ്പിണാവിനെ വിളിച്ചുകൂട്ടി പാ വയാനും കാരിയാനെയും വിളിച്ചുകൂട്ടി കേട്ടുകൊണ്ടാലൊ എന്റെ പാവയാനെ കരിയാനയെ അസ്ഥിയും പൊന്നും വനവാസത്തോളം കൊണ്ടുപോയാണ് എന്നു കല്പിച്ചു. കിഴക്കുംകൊല്ലത്തു നല്ലമ്മ പോരുവാൻ ചൊല്ലുകൂട്ടിക്കോളു. ഏഴുദിവസത്തെ വിരുത്തുണ ഇവിടെ കഴിഞ്ഞിട്ടുണ്ടു എന്നു ചൊല്ലുകൂട്ടിക്കോളു. നിന്നെ മാലവെച്ച നിന്റെ ഭത്താവു കിഴക്കുംകൊല്ലം ചോണാട്ടു വന്നിരിപ്പുണ്ടെന്നു ചൊല്ലുകൂട്ടിക്കോളു. അന്നതിനെക്കേട്ട പാവയാനുണ്ടു കാരിയാനപ്പുറമേറി കോവിലന്നംകുടിപ്പിണാവിനെ കൂട്ടി അസ്ഥിയും പൊന്നും വനവാസത്തക്കു നിവിരെ ചെന്നു വഴിപുറപ്പെട്ടു. കേട്ടുകൊണ്ടാലൊ എന്റെ മകൾ കന്ന്യയാവെ കിഴക്കുംകൊല്ലത്തു നല്ലമ്മ കാരിയാനപ്പുറമേറി കിഴക്കുംകൊല്ലത്തക്കങ്ങോട്ടു ചെല്ലുവാൻ ചൊല്ലുകൂട്ടി. മാലവെച്ച മകൻ കിഴക്കുംകൊല്ലത്തിരിപ്പുണ്ടെന്നു ചൊല്ലുകൂട്ടി. ഏഴുനാളത്തെ വിരുത്തുണും കഴിഞ്ഞു പോരുവാം എന്നു ചൊല്ലുകൂട്ടി നല്ലമ്മ. കാരിയാനപ്പുറം എനിക്കു കേറിക്കൂടല്ലൊ ആനക്കുണക്കം എനിക്കു കുണുങ്ങിക്കൂടല്ലൊ. കററക്കയറിൽ എനിക്കു ചവുട്ടിക്കൂടല്ലൊ. കിഴക്കുംകൊല്ലത്തു നല്ലമ്മ ചെല്ലുവാൻ ചൊല്ലുകൂട്ടിയതു കിഴക്കുംകൊല്ലത്തു നല്ലമ്മയിന്റെ മകനല്ലു എന്നെ മാലവെച്ചത്. കിഴക്കുംകൊല്ലത്തക്കു ഞാൻ പോരേണമെങ്കിൽ പൂന്നെ മാലവെച്ച ഭത്താവിവിടെ വന്നേ ഞാൻ പോരികയുള്ളു. നിറത്തോടെ പോയ കോവിലന്നം കുടിപ്പിണാവും പാവയാനും നിറകെട്ടു മുഖം വാടി കിഴക്കുംകൊല്ലത്തക്കിങ്ങോട്ടു വന്നു വഴിപുറപ്പെട്ടു. കേട്ടുകൊണ്ടാലൊ എന്റെ പാവയാനെ അസ്ഥിയും പൊന്നും വനവാസത്തിന്നു മകൾ കന്ന്യയാവു പോന്നില്ലെ എന്നു ചോദിച്ചു. മാലവെച്ച മകൻ ചെന്നല്ലാതെകണ്ടു പോരില്ലാ മകള് എന്നു ചൊല്ലി. ആയതിനെക്കേട്ട ചോണാട്ടുണ്ണിപ്പൊന്മകനുണ്ടു കുടതകവല്ലോക്കോട്ടുകൂടി ഉയത്തിപ്പിടിച്ച മകുടക്കുടയും കുത്തിപ്പിടിച്ച കൈവിളക്കും ഏകത്തിപ്പിടിച്ച ആലവട്ടവും വീശിപ്പിടിച്ച വെഞ്ചാമരയും ഉരുണ്ട ശംഖ് വളഞ്ഞ കൊമ്പു പരന്ന താളം വിനയെന്ന നാഗവെള്ളിപ്പൂങ്കുഴലോടുകൂടി അസ്ഥിയും പൊന്നും വനവാസത്തേക്കു കൊണ്ടുപോകുന്നു. കേട്ടുകൊണ്ടാലൊ എന്റെ മാലവെച്ച മങ്കക്കുഴൽ മുടിദേവിയാളെ നമുക്കു കിഴ

ക്കംകൊല്ലം ചോണാട്ടുചെന്നു ഏഴുദിവസത്തെ വിരുത്തുണ്ടു ആദിയാകുന്ന വടക്കംകൊല്ലത്തെക്കു നമുക്കു പോകേണ്ടേ? എന്നതിനെ കേട്ടു മകൾ കന്യകാവുണ്ടു ആയിരം കണ്ണുമുള്ള അച്ഛപ്പുള്ളിമേതാളനെ വിളിച്ചുകൂട്ടി മൂന്നു മുഖമുള്ള നാഗംകൊണ്ടു മുടിക്കണിഞ്ഞു പടംകൊണ്ടു കുടപിടിച്ചു ആടകൊണ്ടുടിക്കിട്ടു ക്ലുറകൊണ്ടു മുടിക്കിട്ടു മണിശ്ശൂലം കയ്യിലേന്തി അച്ഛപ്പുള്ളിമേതാളം തോളേറി തന്റെ ഭർത്താവു വല്ലക്കം ഓടി കരകൊണ്ടു. കൊട്ടുവെടി ആലവാരത്തോടുകൂടി ഇഞ്ഞൊരു വനവാസത്തുനിന്നു കിഴക്കംകൊല്ലം ചോണാട്ടുക്കു നിവിരെ ചെന്നു വഴിപ്പുറപ്പെട്ടു. മകൾ കന്യകാവിന്റെ വരവുകണ്ടു നല്ലമ്മ തൂക്കുവിളക്കു തുരട്ടുവിളക്കു കാക്കൽവിളക്കു കതിർവിളക്കു നിന്നെരിഞ്ഞു കത്തുന്ന മന്താരമണിവിളക്കു നാലുസംഘം മണിവിളക്കും കൊളുത്തിവെച്ചു കാലുകുറിയ ചന്ദനക്കതിർകട്ടിലും വലിച്ചിട്ടു തപ്പിഴിഞ്ഞിന പഞ്ഞിമെത്തയും ഇടമലത്തി പടിഞ്ഞാററിയൊത്ത പൂമന്ത്രശാലയിൽ മുത്തുപ്പറ രത്നപ്പറ അരിപ്പറ പൊരിപ്പറ നെൽപ്പറ പൂപ്പറ ഏഴു സംഘം പറയും നിറച്ചുവെച്ചു മഞ്ഞത്താലത്തിൽ അരിപൊരിയും വെച്ചു അരിയെറിഞ്ഞകംകൊള്ളിപ്പാനായി ഉത്തരീയം കെട്ടി കിഴക്കംകൊല്ലത്തു നല്ലമ്മ. മഞ്ഞത്താലം പൂത്താലം കൈപ്പിടിച്ചു നറപറമണിവിളക്കോടുകൂടി പൊന്നിൻപോർ പടിക്കൽ നിവിരെചെന്നു വഴിപ്പുറപ്പെട്ടു. അരിപൊരി വാരിയെറിഞ്ഞു പൂകൊണ്ടു ആരാധനയും കഴിച്ചു കൊട്ടുവെടി ആലവാരത്തോടുകൂടി കളെക്കൊണ്ടു ചെന്നകംകൊള്ളിച്ചു. കണ്ണാടിയൊത്ത പൂമ്മുറിലയിൽ കാൽപൊടി തട്ടി മകൾ കരകൊണ്ടു മച്ചിനിയൊ യറയിൽ ചെന്നു ആദികിഴക്കോട്ടു തിരിഞ്ഞു ചന്ദനക്കതിർ കട്ടിന്മേൽ അരയിരുന്നു ഏഴുനാളത്തെ വിരുത്തുണ്ണിനായി പരിചിനാലെ ചെന്നു കുടിയിരുന്നു. ഹരഹരയെന്നു ചൊല്ലി ഭോമയിരുന്നു, ശിവശിവ എന്നു ചൊല്ലി കുടിയിരുന്നു. ഇന്നിത്താനെ കേട്ടുകൊണ്ടോലിന്റെ ഭർത്താവെ ഏഴുനാളത്തെ വിരുത്തുണ്ടിട്ടുവേണം ആദിയാകുന്ന വടക്കംകൊല്ലം ചോണാട്ടുക്കു നമുക്കു പോകുവാൻ എന്നു ചൊല്ലി ചന്ദനക്കതിർ വാതിലും അടച്ചുപൂട്ടി പല പഴിവാക്കും പട പറഞ്ഞു പരിസുഖമായിട്ടിരുന്നു.

(തുടരും)

---

# കാതറൈൻ

## ഒന്നാം ഭാ

സൂര്യൻെറ കിരണങ്ങളാൽ പ
സന്ധ്യ കഴിയാറായി. അന്ന് അരുണവർണ്ണം നിശ്ശേഷം മാ
ശ്ചിമാംബരത്തിൽ ചേക്കൈകാശം മിക്കവാറും മറഞ്ഞിരുന്നതുകൂ
ഞ്ഞു. മൂടൽ മഞ്ഞുകൊശകലങ്ങൾ നിരന്തരമായി പൊഴിഞ്ഞു
ടാതെ മുകളിൽനിന്മാഗ്ഗത്തിൽ സ്വൈരസഞ്ചാരം ചെയ്തുകൊ
കൊണ്ടുമിരുന്നു. ച ങ്ങളുടെ ഇടകളിൽക്കൂടി ഇടയ്ക്കിടയ്ക്കു എത്തിനോ
ങ്ങിരുന്ന േറ കലാചന്ദ്രൻെറ കരങ്ങൾക്കു ഗാഢമായ അന്ധകാ
ക്കിക്കെപ്പമെങ്കിലും തിരസ്കരിക്കുവാൻ കഴിഞ്ഞില്ല.

ഹൈറിൻബെർഗ്ഗനഗരത്തിലെ പാതിരിയായ സ്റ്റാറൻസ്കി കുറച്ചൂട്ട
ഒരു ഗൃഹത്തിൽ താമസിച്ചിരുന്ന തൻെറ സഹോദരിയെ കാ
ണ്മാൻ പോയി തിരികെ വരുംവഴിക്കു നഗരപരിസരത്തിലുള്ള വന
ത്തിൻെറ അതിർത്തിയിൽ ചെന്നുചേർന്നു. പെട്ടെന്ന് അയാൾക്കു ഒരു
ശിശുവിൻെറ കരച്ചിൽ കേട്ടതുപോലെ തോന്നി. അയാൾ കുതിര
യെ നിറുത്തി. എന്നാൽ മരക്കൊമ്പുകളുടെ ഉലച്ചിലോടിടകലർന്നു
ശക്തിയോടെ അടിച്ചുകൊണ്ടിരുന്ന കൊടുംകാററിൻെറ ഭയങ്കരമായ
മുഴക്കം നിമിത്തം പിന്നീടു വെറൊരു ശബ്ദവും കേൾക്കാതെയിരുന്ന
തിനാൽ അതൊരു മിഥ്യാഭ്രമമായിരിക്കാമെന്നു കരുതി അയാൾ യാ
ത്ര തുടർന്നു. നാലഞ്ചു വാരയോളം നടന്നശേഷം കുതിര തനിയെ നി
ന്നു. പാതിരി എത്രതന്നെ ശ്രമിച്ചിട്ടും അതൊരടിപോലും മുന്നോട്ടു
പോയില്ല. സഞ്ചാരത്തിനു തടസ്ഥമായി വല്ലതും വഴിയിൽ കിടപ്പു

---

* സാവിത്രി, അജൻ, നളചരിതം മുതലായ ചെറുകാവ്യങ്ങൾ എഴുതി മാന്യന്മാരായ പല മഹാകവികളുടേയും പ്രീതിക്കു പാത്രീഭവിച്ച ശ്രീമാൻ കെ. ആർ. ചക്രപാണി വാരിയരാണ് ഈ ചെറുകഥയുടെ കർത്താവ്. ഇദ്ദേഹം ഇക്കഴിഞ്ഞ ചിങ്ങം 23-ാംനു തൻെറ 21-ാമത്തെ വയസ്സിൽ ഇഹലോകവാസം വെടിഞ്ഞിരിക്കുന്നു. ഈ കഥയുടെ പകർപ്പവകാശം ലേഖകനു സ്വായത്തം.

ണ്ടായിരിക്കണമെന്നൂഹിച്ച് അയാഠം താഴെയിറങ്ങി ആ ജന്തുവി
നെ നടത്തുവാൻ ശ്രമിച്ചു. പക്ഷേ അടയാളുടെ ഉദ്യമം വിഫലമായ
തേയുള്ളൂ. റോഡിൽ സൂക്ഷിച്ചു നോക്കിയപ്പോഠം മഞ്ഞിൻെറ ഇട
യിൽ എന്തോ ഒരു വസ്തു കിടപ്പുണ്ടെന്നു തോന്നുകയാൽ പുരോഹി
തൻ താഴെ കൈകൊണ്ടു തപ്പിനോക്കി. അതു തണുപ്പുകൊണ്ടു മി
ക്കവാറും മരവിച്ചു മൃതപ്രായമായ ഒരു കുഞ്ഞാണെന്നു കണ്ടു വേഗം
കയ്യിലെടുത്തു. പട്ടുകൊണ്ടു ദേഹം നല്ലപോലെ മൂടിയിട്ടുണ്ടായിരു
ന്നതിനാൽ അതു മരിച്ചിരുന്നില്ല. ആ ശിശുവിൻെറ കരച്ചിലാണ്
മുമ്പു തൻെറ ശ്രദ്ധയെ ആകർഷിച്ചതെന്നു അയാഠം തിച്ചപ്പെടുത്തി.
ദാരിദ്ര്യംകൊണ്ടോ മററുവല്ല കാരണത്താലോ അതിനെ നിർജ്ജന
സ്ഥലത്തിൽ ഉപേക്ഷിച്ച ആഠം ആരെന്നറിവാനുള്ള ഉൽക്കണ്ഠയോ
ടുകൂടി ഗുണവാനായ പാതിരി ചുററുമുള്ള സ്ഥലങ്ങളിൽ അന്വേഷി
ച്ചു. എന്നിട്ടും ഒരു ജീവിയെയെങ്കിലും കാണുകയൊ ഒരു മനുഷ്യശ
ബ്ദമെങ്കിലും കേഠക്കുകയൊ ചെയ്തില്ല. ഒടുവിൽ അയാഠം ഇപ്പ്രകാ
രം വിചാരിച്ചു: ഈ കുട്ടിയെ ഇവിടെ അനാഥസ്ഥിതിയിൽ ഉപേ
ക്ഷിച്ചത് ആരുതന്നെയായാലും ഇതിനെ എടുത്തു രക്ഷിക്കേണ്ടത്
എൻെറ ചുമതലയാണ്. പ്രാണരക്ഷണത്തോളം ഉത്തമമായി വേ
റെ യാതൊരു കൃത്യവുമില്ല. ഞാൻ അസാമാന്യമായി സ്നേഹിച്ചിരു
ന്ന എൻെറ ഭാര്യ മരിച്ചിട്ടു ഇപ്പോഠം പതിനഞ്ചു കൊല്ലു
മായിരിക്കുന്നു. അതിൽ എനിക്കു സന്താനവും ഇല്ല. ഇപ്പോഠം ഈ
ശ്വരാനുഗ്രഹംകൊണ്ടു കിട്ടിയ ഈ നിധി ഇനി എൻെറ ഏകസ
ന്തതിയായിരിക്കട്ടെ.

കുട്ടിയെ ആച്ഛാദനം ചെയ്തിരുന്ന പട്ടു മഞ്ഞുകൊണ്ടു നന
ഞ്ഞിരുന്നതിനാൽ അയാഠം അതഴിച്ചെടുത്തു കാലുറയുടെ കീശ
യിൽത്തിരുകി പകരം അതിനെ തൻെറ മേലുടുപ്പുകൊണ്ടു പുതപ്പി
ച്ച് കുതിരപ്പുറത്തു തൻെറ മുമ്പിൽ വെച്ചശേഷം വേഗത്തിലോടി
ച്ച് അധികം താമസിക്കാതെ പാതിരി വീട്ടിലെത്തി. വീടു വലിയ
മോടിയിലുള്ളതല്ലായിരുന്നു എങ്കിലും വളരെ ഭംഗിയും വൃത്തിയുമുള്ള
തായിരുന്നു. മുൻവശത്തു തെക്കുവടക്കായി ഒരു ചെറിയ പൂമുഖവും
അതിൻെറ അകവശത്തുനിന്നു കിഴക്കുപടിഞ്ഞാറായുള്ള ഒരു ഇടുങ്ങി
യ ഇടനാഴിയുടെ ഇരുവശങ്ങളിലുമായി നാലു മുറികളും മാത്രമടങ്ങി

യ ആ ഭവനം വളരെ പഴക്കം ചെന്നതാണെന്നു പ്രഥമദൃഷ്ടിയിൽത്തന്നെ ആക്കും അനുമാനിക്കാം. വീട്ടിൻെറ മുൻഭാഗത്തു അഗ്നികോണിലോട്ടു മാറി ഒരു ചെറിയ കുടിലുണ്ടായിരുന്നത് ഇപ്പോൾ കുതിരയെ കെട്ടുവാനായി ഉപയോഗപ്പെട്ടിരുന്നു. ഏകദേശം പത്തുകൊല്ലം മുമ്പു പാതിരി ആഗൃഹം വിലക്കു വാങ്ങിയപ്പോൾ അതിൻെറ ചുമരുകളെല്ലാം ജീർണ്ണിച്ചും മേൽപ്പുര പകുതിയിലധികം പൊളിഞ്ഞും ഇരുന്നിരുന്നു. പിന്നീടു സ്വപ്രയത്നംകൊണ്ടും പരസഹായംകൊണ്ടും കുറച്ചു പണം ശേഖരിച്ച് സ്റ്റാറൻസ്കി, അവയെ നന്നാക്കുകയും ശുദ്ധവായു പ്രവേശിക്കുന്നതിനുതകാത്തവിധത്തിൽ അത്ര ചെറുതായിരുന്ന ജന്നലുകളെ വലുതാക്കുകയും വേറെയും ഒന്നുരണ്ടു വാതിലുകളെ വയ്ക്കുകയും ചെയ്തതോടുകൂടി ആ വീടു ആൾപ്പാപ്പിനുപയുക്തമായിത്തീൎന്നു. മുറികളിലൊന്നു ഈശ്വരാരാധനയ്ക്കും വേറൊന്നു അടുക്കളക്കും ഉപയോഗിക്കപ്പെട്ടുവന്നു. മററുരണ്ടും പാതിരിയ്ക്കും, പരിചാരികയ്ക്കും പ്രത്യേകം കിടക്കുവാനുള്ള മുറികളായിരുന്നു. പുരോഹിതൻെറ മുറിയിൽ, കട്ടിലിനു പുറമെ ഒരു കസേരയും ഒരു പൊളിഞ്ഞ മേശയും ഒരു അലമാരിയുമുണ്ടായിരുന്നു. പള്ളിയിൽ ജോലിയില്ലാത്ത സമയങ്ങളിലെല്ലാം അയാൾ അവിടെയാണ് ഇരിക്കുക പതിവ്. പ്രസന്നമെങ്കിലും മനോരാജ്യസൂചകമായ പാതിരിയുടെ മുഖം കാണുമ്പോൾത്തന്നെ ദ്രഷ്ടാവിനു അയാളൊരു പുസ്തകപാരായണക്കാരനാണെന്നു ഉണ്ടാകാവുന്ന ഊഹത്തിന്ന് കിടപ്പുമുറിയിൽ അലമാരിയിലും മേശപ്പുറത്തും നിരത്തിവെച്ചിരുന്ന പഴയ പുസ്തകങ്ങൾ തക്കതായ തെളിവുകളായിരുന്നു.

സ്റ്റാറൻസ്കി കുതിരപ്പുറത്തുനിന്നു ഇറങ്ങിയപ്പോൾ, ഒരു കിഴവി 'അയ്യോ യജമാനനെന്താണിത്രവളരെ താമസിച്ചത്. ഞാൻ വല്ലാതെ അന്ധാളിച്ചുപോയി' എന്നു പറഞ്ഞുംകൊണ്ടു അടുത്തുചെന്നു.

പാതിരി 'ഫ്രഡറിക്കേ ഈ കുഞ്ഞിനെ അങ്ങോട്ടു വാങ്ങു' എന്നു പറഞ്ഞ് ആ കുഞ്ഞിനെ അവളുടെ കയ്യിൽ കൊടുത്തു. വിചാരിച്ചിരിക്കാതെ ആ കുഞ്ഞിനെ കണ്ടപ്പോളുണ്ടായ വിസ്മയവും സന്തോഷവുംകൊണ്ടു അവൾ കുറച്ചുനേരം മിണ്ടാതെനിന്നുപോയി. പിന്നീടു കുളത്തിൽ കെട്ടിനില്ക്കുന്ന വെള്ളം മടപൊട്ടി കരകവി

ഞ്ഞൊഴുകുന്നതുപോലെ പരിചാരികയുടെ വാക്കുകൾ നിരർഗ്ഗളമായി പ്രവഹിച്ചു. "ഒരു കുഞ്ഞോ യജമാനനെ! അയ്യോ എവിടെനിന്നു കിട്ടി. ഇതാരുടെ കുട്ടിയാണ്. ഇതിനെ എന്താണു യജമാനൻ ഇവിടെ കൊണ്ടുവന്നത്. ഇതിനെ ഇവിടെ വ ...ന്നാരു ണ്ട്?" നീതന്നെ എന്നു പുരോഹിതൻ പറഞ്ഞു നിറുത്തുന്നതിനു മുമ്പു വൃദ്ധ തുടങ്ങി: 'എന്തു കൌതുകമുള്ള ഒരു പെൺകുട്ടിയാണ്. ഇതിനു ഒരു വയസ്സുതന്നെയായിട്ടില്ലെന്നുതോന്നുന്നു. കണ്ടോ യജമാനനെ, ഇവൾ കണ്ണുതുറന്നു ചുറ്റും നോക്കുന്നത്. എന്താശ്ചര്യത്തോടുകൂടിയാണ്. നമ്മളെ മുമ്പു കണ്ടിട്ടില്ലാത്തതുകൊണ്ടായിരിക്കാം.' പാതിരി ഇതുകേട്ടു ചിരിച്ചു വീട്ടിനകത്തേക്കു പോയി. ആഹാരം കഴിച്ചശേഷം അയാൾ പ്രധറിക്കയോടു ശിശുവിനെക്കണ്ടുകിട്ടിയ കാര്യം വിസ്തരിച്ചു പറഞ്ഞു കേൾപ്പിച്ചു. കേട്ടുകഴിഞ്ഞപ്പോൾ

പ്രധറിക്ക: എന്തതിശയം, യജമാനനെന്തെല്ലാം ചെയ്തിട്ടുംകുതിര മുമ്പോട്ടു പോയില്ല ഇല്ലേ?

സ്റ്റാറൻസ്കി:—അതിലതിശയിക്കുവാനൊന്നുമില്ല. കുതിരകൾ നല്ല അറിവുള്ള ജന്തുക്കളാണ്. അവ ഓടുന്ന വഴിക്കു വല്ലവരും നിന്നിരുന്നാൽ അവരെ തള്ളിയിടുമെന്നല്ലാതെ വഴിയിൽകിടക്കുന്ന ഒരു ജീവിയേയോ ശവത്തേയോ ഒരിക്കലും കടന്നു പോകയില്ല.

പരിചാരിക: അതുപോട്ടെയജമാനനേ! ഇവൾ കിടന്നിരുന്നതിനടുത്തു വേറെ ആരും ഇല്ലായിരുന്നുവോ?

പാതിരി: ഇല്ലായിരുന്നു എന്നു മുമ്പു പറഞ്ഞില്ലേ. ഞാൻ അവിടെനിന്നു വിളിച്ചിട്ടും ആരേയും കണ്ടില്ല.

പരിചാരിക: ഇതാരുടെ കുഞ്ഞാണെന്നറിവാൻ ഒരു നിവൃത്തിയും ഇല്ലല്ലോ.

സ്റ്റാറൻസ്കി: (ഉടുപ്പുകീശയിൽനിന്നു പട്ടെടുത്ത് വിളക്കത്തു പരിശോധിച്ചശേഷം) ഇതാ ഇതിൽ രണ്ടക്ഷരം കാണ്മാനുണ്ട്. നല്ലപോലെ തെളിഞ്ഞിട്ടില്ല. എ. എം. എന്നാണെന്നു തോന്നുന്നു.

പ്രധറിക്ക: അതുകൊണ്ടെന്തു പ്രയോജനമാണ്. ആകട്ടെ ഇതിനെന്താണൊരു പേരിടേണ്ടത്?

പുരോഹിതൻ (കുറച്ചുനേരംആലോചിച്ചിട്ടു) "കാതറൈൻ എന്നാകട്ടെ." അനന്തരം പരിചാരിക കാതറയിനെ, അവളുടെ മുറിയിൽ കൊണ്ടുപോയി ഓമനിച്ചുറക്കി. വൃദ്ധന്മാൎക്കു ഗാഢനിദ്ര കുറവാണെങ്കിലും, താനൊരു നല്ല കൃത്യംചെയ്തു എന്ന ബോധം നിമിത്തം, സ്ലാറൻസ്ലിയും അന്നു നല്ലപോലെയുറങ്ങി. സന്ധ്യക്കുണ്ടായ സംഭവങ്ങളെല്ലാം അല്പവ്യത്യാസങ്ങളോടുകൂടി വീണ്ടും അയാളുടെ മുമ്പിൽ അഭിനയിക്കപ്പെട്ടു. നേരം വെളുത്തപ്പോഴക്കു തങ്ങളുടെ പാതിരിക്കു ഒരു ശിശുവിനെ മഞ്ഞിൽ കിടന്നു കിട്ടിയെന്നും, അതിനെ അയാൾ ദത്തുപുത്രിയായി സ്വീകരിച്ചിരിക്കുന്നു എന്നുമുള്ള വാൎത്ത മാറിൻബൎഗ്ഗു നിവാസികളുടെ ഇടയിൽ പരന്നുകഴിഞ്ഞു. അന്നുതന്നെ പത്തുമണിയോടുകൂടി കുഞ്ഞിനെക്കണ്ടുകിട്ടിയ സ്ഥലത്തിനടുത്തുള്ള ഒരു തോട്ടിൽ, ഒരു ശവശരീരം ഒഴുകിനടക്കുന്നതായിക്കേട്ടു. തന്റെ കളഞ്ഞുകിട്ടിയ തങ്കത്തിന്റെ ബന്ധുക്കളെപ്പറ്റി വല്ലതും അറിവാൻ വഴിയുണ്ടെന്നു നിശ്ചയിച്ചു പുരോഹിതൻ അവിടെ എത്തി. അപ്പോഴേക്കു അധികൃതന്മാർ അദ്ദേഹത്തെ കരക്കു വലിച്ചിട്ടു പരിശോധന നടത്തിക്കഴിഞ്ഞിരുന്നു. അയാൾ ആരാണെന്നുള്ളതിന്നു അതുകൊണ്ടു ഒരു തുമ്പും കിട്ടിയില്ല. അയാളുടെ ഉടുപ്പുകീശയിൽ ഉണ്ടായിരുന്ന ഒരു എഴുത്തു പരിശോധകന്മാർ കൊണ്ടുപോയിട്ടുള്ളതായി പാതിരി മനസ്സിലാക്കി. അതു വാങ്ങിക്കുന്നതിന്നു എഴുത്തുസഹിതം ഒരാളെ അയച്ചിട്ടു അയാൾ മൃതശരീരത്തിനടുത്തുചെന്നു. ശവത്തെ മറച്ചിരുന്ന ഉടുപ്പുകളിൽനിന്നു മരിച്ച ആൾ ഒരു ഭടനാണെന്നു പാതിരി തീരുമാനിച്ചു. മരിച്ചിട്ടു അധികം നേരം ആയിട്ടില്ലാഞ്ഞതിനാൽ ദേഹത്തിന്നു പറയത്തക്ക ദുൎഗ്ഗന്ധം ഉണ്ടായിരുന്നില്ല. തലമുടി ഒന്നുപോലും നരച്ചിട്ടില്ല. വയസ്സു ഉദ്ദേശം 50-ഓളം കാണും. മരണവേദനകൊണ്ടുണ്ടായിട്ടുള്ള വൈരൂപ്യം മുഖത്തെ ബാധിച്ചിരുന്നുഎങ്കിലും അതിൽ സൌന്ദൎയ്യത്തിന്റെ അവശിഷ്ടങ്ങൾ അല്പാല്പമായി പ്രകാശിച്ചിരുന്നു. ഇടത്തുവശത്തു ഹൃദയത്തിന്നു കുറച്ചുതാഴെ വെടികൊണ്ടുണ്ടായ ഭയങ്കരമായ ഒരു മുറിവിൽ നിന്നു മരണസമയം വരെ നിരന്തരമായൊഴുകിക്കൊണ്ടിരുന്ന രക്തത്താൽ ഉടുപ്പിന്റെ പലഭാഗങ്ങളും നിറംമാറിക്കാണപ്പെട്ടു. ഷൎട്ടിന്റെ ഒററത്തു രണ്ടക്ഷ

രം കാണുകയാൽപുരോഹിതൻ സോൽക്കണ്ഠം സൂക്ഷിച്ചുനോക്കി. അവ എ. എം. എന്നാണെന്നു കണ്ടപ്പോഠം അയാഠംക്കുണ്ടായ വിസ്മയം കേവലം അവൎണ്ണനീയം തന്നെ. ആ ഭടൻ കാതറയിന്റെ ഒരു ബന്ധുവാണെന്നും കുട്ടിയെ വഴിയിൽ കിടത്തിയ ആഠം അയാളാണെന്നും സ്കാറൻസ്കിക്കു ബോദ്ധ്യപ്പെട്ടതോടുകൂടി അയാഠംക്കു അത്ര ഭയങ്കരമായ മരണം സംഭവിച്ചതോൎത്തു അനിൎവ്വാച്യമായ വ്യസനവും പാതിരിക്കുണ്ടായി. അരമണിക്കൂറോളം കഴിഞ്ഞപ്പോഠം പരിശോധകന്മാരുടെ കയ്യിൽനിന്ന് എഴുത്തു വാങ്ങിക്കുവാൻ പോയ ആഠം എഴുത്തുംകൊണ്ടു തിരികെ വന്നു. അതിൽ വാത്സല്യഭാജനങ്ങളായ ഇരട്ടപെററ രണ്ടു കുട്ടികളെപ്പററി എന്തോ അവ്യക്തമായി പ്രസ്താവിച്ചിരുന്നു ശിഷ്ടമുള്ള ഭാഗം നനഞ്ഞു കീറിപ്പോയിരുന്നു. ഏതായാലും അതുകൊണ്ടു മേൽ പ്രയോജനമുണ്ടായേക്കുമെന്നു കരുതി അയാഠം അതു സൂക്ഷിച്ചു. കുട്ടിയെ വഴിയിൽക്കിടത്തിയ ശേഷം മുറിവു തേച്ചുകഴുകാനായി ഭടൻ നദിയിൽപ്പോകയും ക്ഷീണം നിമിത്തം കാൽ വഴുതി അതിൽ വീണുപോകയും ചെയ്തതാണെന്നായിരുന്നു മാന്യനായ പാതിരിയുടെ ഉദ്ദേശം.

സ്കാറൻസ്കി ഭടന്റെ ദേഹം വേണ്ടതുപോലെ മറവു ചെയ്യിച്ചു. കാതറയിനും മൃതനായ ഭടനും തമ്മിൽ എത്രമാത്രം ബന്ധമുണ്ടെന്നു ക്ലിപ്തപ്പെടുത്തുവാൻ കഴിഞ്ഞില്ലെങ്കിലും ആറുമാസത്തിലധികം പ്രായമായിട്ടില്ലാത്ത കുട്ടിയെ അതിന്റെ പിതാവല്ലാതെ വേറെയാരും കൊണ്ടുനടക്കുന്നതിനു ഇടയില്ലാത്തതിനാലും ഭടനു സന്താനമുള്ളതായി എഴുത്തിൽനിന്നു തെളിഞ്ഞതിനാലും അയാഠം ആ കുമാരിയുടെ പിതാവായിരിക്കണമെന്നു പുരോഹിതൻ തീൎച്ചപ്പെടുത്തി. ഒരു പിതാവിനു തന്റെ കുട്ടിയോട് എത്ര ആൎദ്രതയും വാത്സല്യവുമുണ്ടാകാമോ അത്രയും സ്നേഹത്തോടും ദയയോടും കൂടിയാണ് ആ വൃദ്ധൻ കാതറയിനെ വളൎത്തിയത്. അല്പകാലംകൊണ്ടു അവളുടെ സൌശീല്യം പാതിരിക്ക് അനുഭവപ്പെട്ടുതുടങ്ങി. കുട്ടിയുടെ സ്വഭാവമാധുൎയ്യവും പഠിത്തത്തിലുള്ള ജാഗ്രതയും കണ്ടു സന്തുഷ്ടനായ സ്കാറൻസ്കിയുടെ മനസ്സിൽനിന്നു ക്രമേണ ആ ശിശുവിന്റെ മാതാപിതാക്കന്മാരെപ്പററി തനിക്കു യാതൊരറിവുമില്ലല്ലോ എന്നുള്ള വിചാ

രം നീങ്ങി. കൊല്ലങ്ങൾ ഓരോന്നായിക്കഴിഞ്ഞതോടുകൂടി കാതറയിൻ വളൎന്ന സാമാന്യം പൊക്കവും അതിസൌന്ദൎയ്യവും ഉള്ള ഒരു പെൺകിടാവായിത്തീൎന്നു. മനോഹരമായ വിധത്തിൽ നീണ്ടു നീലനിറത്തിലുള്ള അവളുടെ പക്ഷ്മളങ്ങളായ നയനങ്ങൾ അപരിചിതന്മാൎക്കുപോലും അവളുടെ പേരിൽ ഒരു പ്രത്യേകകൌതുകം തോന്നത്തക്കവണ്ണം ഉജ്വലങ്ങളായിരുന്നു. നാതിദീൎഘവും നാതിഹ്രസ്വവുമായ നാസിക അവളുടെ മുഖകാന്തിയെ അന്യാദൃശമായവിധത്തിൽ വൎദ്ധിപ്പിച്ചു. അകൃത്രിമമായ രക്തവൎണ്ണം കലൎന്ന സദാപി മന്ദഹാസമധുരങ്ങളായ അധരോഷ്ഠങ്ങളും മാംസളങ്ങളായ കവിൾത്തടങ്ങളും ഇത്രമാത്രം മുഖത്തിനു യോജിച്ചു വേറൊരു പെൺകുട്ടിയിൽ കാണ്മാൻ പ്രയാസം. അവളുടെ സുന്ദരമായ മുഖത്തിൽ നിഷ്കളങ്കമായ ഒരു മനസ്സിൻെറ അവ്യാജമായ പ്രതിബിംബം കൂടി പ്രതിഫലിച്ചു കാണ്മാനുണ്ടെന്നു പറഞ്ഞാൽ അവളുടെ ഗുണങ്ങളെ പ്രത്യേകം വൎണ്ണിക്കാതെതന്നെ അവളുടെ ആകപ്പാടെയുള്ള ഒരു സ്വരൂപം വായനക്കാൎക്കു ധ്യാനിക്കുവാൻ കഴിയുമെന്നു വിശ്വസിക്കുന്നു. പാതിരിക്കും പരിചാരികക്കും എന്നുവേണ്ട മാറിൻബൎഗ്ഗിലുള്ള സകല ജനങ്ങൾക്കും കാതറയിൻ വാത്സല്യഭാജനമായിരുന്നു. വീട്ടുജോലികൾ തൻെറ ശക്തിപോലെ ചെയ്തു പകൽ സമയം ഫ്റഡറിക്കയെ സഹായിച്ചതിനു പുറമെ രാത്രിതോറും അവൾ മധുരസ്വരത്തിൽ പാട്ടു പാടി തൻെറ വൃദ്ധപിതാവിനെ ആനന്ദിപ്പിച്ചു. അതുവരെ ആ കന്യകയുടെ നിൎമ്മലമായ മനസ്തടാകത്തിലെ വിഷജലത്തെ കലക്കിമറിക്കുവാൻ ആപത്തുകളായ കൊടുംകാററുകൾ അധികം ഉണ്ടായില്ല. രണ്ടോ മൂന്നോ തവണ പാതിരി സുഖക്കേടു നിമിത്തം കിടപ്പിൽ ആയിരുന്നപ്പോൾ ആ ചെറിയ കുട്ടി വ്യസനം സഹിക്കവഹിയാതെ അച്ഛൻെറ രക്ഷയ്ക്കായി ദൈവത്തോടു പ്രാൎത്ഥിച്ചു. ഈ അവസരങ്ങളിൽ തൻെറ അന്യാദൃശമായ ബുദ്ധിവൈഭവത്താലും ഫ്റഡറിക്കയുടെ സാരമായ ഉപദേശത്താലും രോഗികളുടെ ശുശ്രൂഷയിൽ സാധാരണയായി പ്രായമായവരിൽപ്പോലും കാണാത്തവിധത്തിലുള്ള നൈപുണ്യം അവൾ സമ്പാദിച്ചു.

കാതറയിനു വയസ്സു പതിമൂന്നു കഴിഞ്ഞു. ഒരു ദിവസം രാവി

ലെ സ്റ്റാറൻസ്കി അപ്പോൾ കിട്ടിയ ചില കത്തുകൾ വായിച്ചുനോക്കിയ ശേഷം ചിന്താമഗ്നനായി വരാന്തയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്നു. അയാളുടെ മുഖഭാവം ഉള്ളിൽ തിരതല്ലിക്കൊണ്ടിരുന്ന വ്യസനഭാരത്തിന്റെ ഒരു പ്രതിബിംബം പോലെ തോന്നി. വേഗം കാതറയിനെ അടുക്കൽ വിളിച്ച് അയാൾ ഇങ്ങിനെ പറഞ്ഞു: 'കുഞ്ഞേ, എന്റെ സഹോദരി അലക്സിനക്കു വയസ്സായിരിക്കയാണ്. അവൾക്കു കൂടെക്കൂടെ സുഖക്കേടുകളും വരാറുണ്ട്. അതുകൊണ്ടു എന്റെ മകൾ ഇനി കുറച്ചു ദിവസം ലിവോണിയയിൽ പോയി അവളുടെ കൂടെ താമസിക്കണം. ഇവിടെ എന്റെ ശുശ്രൂഷക്കു ഫ്റാഡെറിക്കയുണ്ടല്ലൊ.'

'അച്ഛൻ അങ്ങിനെ പറയുകയാണെങ്കിൽ ഞാൻ പോകാം. അച്ഛന്റെ ഉടപ്പിറന്നവൾ ആണല്ലൊ അലക്സിന. അതുകൊണ്ട് അലക്സിനയെ എനിക്കും വലിയ കാര്യമാണ്. എന്നാലും അച്ഛന്റെ കൂടെ പാർക്കുന്നതാണ് എനിക്കു ഒന്നുകൂടിയിഷ്ടമായിട്ടുള്ളത്.' കണ്ണിൽ നിന്നിററിററു വീഴുന്ന അശ്രുകണങ്ങളോടുകൂടി കുമാരി പറയുന്ന വാക്കു കേട്ടപ്പോൾ പാതിരിയും കരഞ്ഞു. പിന്നീടു തൊണ്ടയിടറിക്കൊണ്ടു അയാൾ അവളെ സമാധാനിപ്പിച്ചു.

'എന്റെ കാതറയിൻ, അതുകൊണ്ടു വ്യസനിക്കണ്ട. കുറച്ചു ദിവസത്തിനകം ഞാൻ മകളെ കൂട്ടിക്കൊണ്ടു വരാം. പക്ഷെ ഞാൻ അവിടെ വന്നേ നീ ഇങ്ങോട്ടു പോരാവൂ. മനസ്സിലായോ, ഞാനില്ലാതെ വേറെയാരവിടെ വന്നാലും നീ തിരിച്ചേക്കരുത്.'

'ഇല്ല. അച്ഛൻ വന്നേ ഞാൻ അവിടെനിന്ന് ഇങ്ങോട്ടു പുറപ്പെടു' എന്നു പറഞ്ഞു കാതറൈൻ അകത്തു പോയി ചെറുപ്പക്കാർക്കു സഹജമായുള്ള ദ്രുതഗതിയോടുകൂടി യാത്രക്കു വേണ്ടതെല്ലാം ഒരുക്കിവെച്ചു. ഉച്ചതിരിഞ്ഞ് അവൾ ലിവോണിയയിലേക്കു പുറപ്പെട്ടു.

പാതിരി പണ്ട് അവളെക്കണ്ടുകിട്ടിയ സ്ഥലം വരെ അനുഗമിച്ചു. അന്നു അവിടെ നിറഞ്ഞിരുന്ന മഞ്ഞിന്റെ സ്ഥാനത്തിൽ, ഇപ്പോൾ വേനലായിരുന്നതിനാൽ ബഹുപുല്ലു ധാരാളം വളൎന്നുനിന്നിരുന്നു. കുമാരി അവിടെത്തന്റെ കൈവശമുണ്ടായിരുന്ന ഭാണ്ഡമിറക്കി അച്ഛന്റെ കാൽക്കൽ വീണു നമസ്കരിച്ചുംകൊണ്ടു പറഞ്ഞു:

'പ്രിയപിതാവെ! എന്നെ അനുഗ്രഹിക്കണെ. 13 കൊല്ലങ്ങൾക്കു മുമ്പ് ഇവിടെവെച്ചല്ലെ എൻെറ അവ്യക്തമായ ദീനസ്വരം അച്ഛൻ ആദ്യമായിക്കേട്ടത്. അച്ഛൻെറ ക്ഷേമത്തിനായി ഞാൻ ചെയ്യുന്ന പ്രാൎത്ഥനകളെല്ലാം ദൈവം കേൾക്കുന്നുണ്ട്. ഈശ്വരൻെറ നിയോഗത്തെ അന്നു അനുഷ്ഠിക്കയും അനാഥയായിരുന്ന എന്നെ വേണ്ടതുപോലെ രക്ഷിച്ച വളൎത്തുകയും ചെയ്തതിന് അച്ഛന് അദ്ദേഹം നല്ലതു വരുത്താതെയിരിക്കയില്ല. അച്ഛനും അച്ഛൻെറ കൂടെയുള്ളവൎക്കും ദീൎഘായുസ്സും സൌഖ്യവും ഉണ്ടാകണമെന്നാണ് എൻെറ ഏകപ്രാൎത്ഥന.'

വൃദ്ധൻെറ സങ്കടത്തിനു കണക്കില്ലായിരുന്നു. തൻെറ വിറച്ചുകൊണ്ടിരുന്ന രണ്ടു കൈകളും അവളുടെ ശിരസ്സിൽ വെച്ച് അവൻ ഇപ്രകാരം വളരെ പ്രയാസപ്പെട്ട് ഉച്ചരിച്ചു. "കുഞ്ഞെ! നീ സമാധാനമായിരിയ്ക്കു. നമ്മളെ രക്ഷിപ്പാൻ ദൈവമല്ലെയുള്ളത്. അദ്ദേഹം വരുത്തുന്നതെല്ലാം നമുക്ക് അനുഭവിക്കയേ നിവൃത്തിയുള്ളു. ഓരോ മനുഷ്യൎക്കും ഇന്നയിന്നവിധത്തിനാണ് അനുഭവമുണ്ടാകുവാൻ പോകുന്നതെന്നു മുൻകൂട്ടിയാൎക്കും തീൎച്ചപ്പെടുത്തുവാൻ സാധിക്കയില്ല. ഭാവിയിൽ എന്തെല്ലാമുണ്ടായാലും എൻെറ മകൾക്കു തരക്കേടൊന്നും വരികയില്ല. അലക്സിസ നിനക്കു വേണ്ട സഹായം ചെയ്യും. എന്നാൽ ഇനി നീ പോകണം. നമുക്കു തമ്മിൽ മേൽക്കാണ്മാൻ ഇടവരരുതെന്നാണ് ഈശ്വരേച്ഛയെങ്കിൽ നിൻെറ പാവപ്പെട്ട പിതാവിൻെറ ഒടുവിലത്തെ വാക്കുകൾ നീ ഓൎമ്മയായി ധരിച്ചുകൊള്ളണം. നിൻെറ ബുദ്ധിയെപ്പരിഷ്കരിക്കുവാൻ മാത്രമുള്ള അറിവു എനിക്കില്ല. അതുകൊണ്ടു മകളുടെ സ്വഭാവം നന്നാക്കുന്നതിനേ എനിക്കു കഴിഞ്ഞുള്ളു. സൽസ്വഭാവവും അനുസരണയും നിനക്കു എന്നുമുണ്ടായിരിക്കണം. അഹങ്കാരം പാടില്ല. ദൈവം പ്രസാദിച്ചു ഭാവിയിൽ അപ്രതീക്ഷിതമായ ഐശ്വൎയ്യം നിനക്കുണ്ടാകുന്നപക്ഷം അന്നും വിനയത്തിനു കുറവു വരരുത്. ഒരു കാലത്തു നീ മൃതപ്രായമായ ഒരു അനാഥശിശുവായിരുന്നുവെന്നുള്ള ഓൎമ്മ ഒരിക്കലും നിൻെറ മനസ്സിൽ നിന്നു പോകരുത്. നല്ലതേ ചെയ്യാവു. സത്യമേ പറയാവു. കൃത്യാനുഷ്ഠാനത്തിൽ നല്ല നിഷ്കൎഷ വേണം. എ

ന്തെല്ലാം തടസ്ഥങ്ങൾ ഉണ്ടായാലും ഇതിനു ഭംഗം വരുത്തരുത്. നേരം വൈകുന്നു. എന്റെ മകൾ പോയി വരു.”

സാരമായ ഈ ഉപദേശത്തിനു ശേഷം സ്റ്റാറൻസ്കി കാതറയിനെ പിടിച്ചു എഴുന്നേല്പിച്ചു അവളുടെ മൂൎദ്ധാവിൽ ചുംബിച്ചു.

അച്ഛൻ അകാരണമായി വിധിദൈവത്തെയും അതിന്റെ അലംഘനീയതയേയും പററി പ്രസ്താവിച്ചതെന്തിനാണെന്നു ആ ബാലക്കു മനസ്സിലായില്ല. വല്ല ആപത്തും അടുത്തിരിക്കുന്നതായി അറിവു കിട്ടിയിട്ടുള്ളതാണെങ്കിൽ അതിനെപ്പററി തന്നോടൊന്നും തന്നെ പറയാതിരിക്കുമോ? അതോ തന്നെ ഭയപ്പെടുത്തേണ്ടായെന്നു വിചാരിച്ചു മറച്ചുകളഞ്ഞതാണോ? ആൎക്കറിയാം? ഏതായാലും സമാധാനപ്പെടുകയല്ലാതെ ഗത്യന്തരമില്ലല്ലോ.

---



## രണ്ടാംഭാഗം

---

സന്ധ്യയോടുകൂടി കാതറൈൻ അലക്സിനയുടെ വീട്ടിലെത്തി. ആ ഭവനം പാതിരിയുടെ ഗൃഹത്തെക്കാൾ വിസ്താരമുള്ളതായിരുന്നു. അവിടെയായിരുന്നു സ്റ്റാറൻസ്കി, ബാല്യത്തിൽ താമസിച്ചിരുന്നത്. ഭൎത്താവിന്റെ മരണത്തിനുശേഷം, നിൎദ്ധനയും നിസ്സഹായയുമായ അലക്സിന, തന്നെയാശ്രയിച്ചപ്പോൾ മഹാമനസ്കനായ പാതിരി സ്വഭവനത്തെ സഹോദരിയുടെയുപയോഗത്തിനായി വിട്ടുകൊടുക്കുകയും, മാറിൻബൎഗ്ഗിൽ തന്റെ ജോലിസ്ഥലമായ പള്ളിയുടെ സമീപം ഒരു ചെറിയ വീടു വിലയ്ക്കു വാങ്ങി തന്റെ താമസം അങ്ങോട്ടു മാററുകയും ചെയ്തു.

അലക്സിനയുടെ സ്വഭാവം പാതിരിയുടെ പ്രകൃതിപോലെ നല്ലതല്ലായിരുന്നു. അവളുടെ ദുരഹങ്കാരം, നിൎദ്ദയത്വം മുതലായ ദുൎഗ്ഗുണങ്ങൾക്കു വാൎദ്ധക്യത്തിലും ഒട്ടുംതന്നെ കുറവു വന്നിട്ടില്ല. ആകൃതിയിൽ അലക്സിനക്കും സ്റ്റാറൻസ്കിക്കും തമ്മിൽ, സ്ത്രീയും പുരുഷനുമെന്നുള്ള വ്യത്യാസം മാത്രമേ ഉണ്ടായിരുന്നുള്ളുവെങ്കിലും മനസ്സിനെ സംബന്ധിച്ചേടത്തോളം അവർ തമ്മിൽ ഗണ്യമായ ഭേദമുണ്ടായി

രുന്നു. തനിക്കു വളരെ ഉപകാരംചെയ്ത സഹോദരനോടു സ്നേഹമോ, അയാളുടെ ഔദാൎയ്യമോൎത്തു കൃതജ്ഞതയോ, അല്പ വയോധികസ്ത്രീക്കില്ലായിരുന്നുവെന്നു പറഞ്ഞാൽ അവളുടെ ഹൃദയം എത്രമാത്രം കഠിനമായിരുന്നുവെന്നു വായനക്കാർ ഊഹിച്ചുകൊള്ളുമല്ലൊ.

കാതറൈൻ,അവിടെ എത്തിയപ്പോൾ അവളുടെ ആധിസൂചകമായ മുഖഭാവം കണ്ട് അലക്സിന പരിഭ്രമിച്ചു. എങ്കിലും കുമാരിയുടെ ഉദ്വേഗത്തിനുണ്ടായ കാരണം മനസ്സിലായപ്പോൾ അവൾക്ക് ഒരു പുഞ്ചിരിയാണുണ്ടായത്. അവൾ പറഞ്ഞു: 'ഛെ, അതു സാരമില്ല. ഇങ്ങിനെ ഒക്കെ, സ്ലാറൻസ്കി പലപ്പോഴും പറയാറുണ്ട്. അതിനൊന്നിനും പ്രത്യേകം കാരണം വേണമെന്നില്ല. അത് അയാളുടെ ഭ്രാന്തു എന്നേയുള്ളൂ. എന്നു തന്നെയല്ല. നീ പാതിരിയുടെ ഓമന മകളല്ലേ. നിന്നോടുള്ള വാത്സല്യംകൊണ്ടു പറഞ്ഞതായിരിക്കും.' ഈ സാന്ത്വനവാക്കുകളൊന്നും കാതറൈന്റെ ചെവിയിൽ കയറിയില്ല. അവൾ ചിന്തകൊണ്ട് അന്നുരാത്രിയുറങ്ങാതെ കഴിച്ചുകൂട്ടി.

പ്രഭാതമായപ്പോൾ കുമാരി പടിവാതുക്കൽചെന്നു ചെവിയോൎത്തു നില്ക്കുന്നതുകണ്ട് ഗൃഹനായിക അവളെ ശാസിച്ചു. 'ഇവിടെ വെള്ളം കോരിയിട്ടില്ല. ആഹാരത്തിനൊന്നും ഇതുവരെ അടുപ്പത്തു വെച്ചിട്ടില്ല. ഇതൊക്കെ ഞാൻ തന്നെയായാലെങ്ങിനെയാണ്. നീ കൂടിവന്നു ജോലിയിൽ പങ്കുകൊള്ളാതെ ഇങ്ങിനെ വാതുക്കൽചെന്നു വെറുതെ നില്ക്കുകയാണോ വേണ്ടത്. കയ്യുംകെട്ടി രസിച്ചു നില്ക്കാനാണോ സ്ലാറൻസ്കി നിന്നെ ഇങ്ങോട്ടു പറഞ്ഞയച്ചത്. കേട്ടോ ഞാൻ പറഞ്ഞതു്.'

ഈ ശാസന കേട്ടു കാതറൈൻ ഒന്നു ഞെട്ടി, അലക്സിനയോടു പറഞ്ഞു: 'എന്തിനാണിങ്ങിനെ എന്നെശ്ശാസിക്കുന്നത്. കുറേ നേരമായി ദൂരെ എവിടെയോ വെടി കേൾക്കുന്നുണ്ട്. മാറിൻബൎഗ്ഗിലാണെന്നു തോന്നുന്നു. ആണെങ്കിൽ എന്താണോ അവിടുത്തെ സ്ഥിതി.'

അലക്സിനയ്ക്കു ചെവി നല്ലതുപോലെ കേൾക്കാൻ പാടില്ലായിരുന്നതിനാൽ വെടിയുടെ ശബ്ദം ഇടിമുഴക്കംപോലെ മാത്രമെ അ

വൾക്ക തോന്നിയിരുന്നുള്ളു. ഇടിയല്ലെന്നു കാതറൈൻ ഖണ്ഡിച്ചു പറഞ്ഞപ്പോൾ ആ വയോധിക അകത്തു ചെന്നു പഞ്ചാംഗം എടുത്തുനോക്കി ഇങ്ങിനെ പറഞ്ഞു: 'ഇന്നു ആഗസ്റ്റുമാസം ഇരുപതാണല്ലൊ തിയ്യതി. ചക്രവൎത്തിയുടെ തിരുനാളിന്നല്ല. പിന്നെയെന്തിനാണു പീരങ്കിവെടി വെക്കുന്നത്. പീരങ്കിതന്നെയാണെന്നു നിനക്കു നിശ്ചയമുണ്ടോ?'

കാതറയിൻ കുറച്ചു നേരം ഗാഢാലോചനയിൽ ലയിച്ചുനിന്നി ശേഷം പകുതി ആത്മഗതമായിട്ടും പകുതി അലക്സിനയോടായിട്ടും ഇപ്രകാരം പറഞ്ഞു: 'ഇന്നലെ രാവിലെ അച്ഛൻ എന്നെ വിളിച്ചപ്പോൾ അച്ഛൻെറ മുഖം നന്ന വാടിയിരുന്നു. എന്നെ ഇവിടെനന്നു തിരികെ കൊണ്ടുപോകുവാൻ അച്ഛൻ താമസിക്കാതെ വരുമെന്നും അച്ഛൻ തന്നെ വന്നിട്ടേ അങ്ങോട്ടു പോകാവുവെന്നും പറഞ്ഞു. അച്ഛൻ തന്നെയെന്ന് ആവൎത്തിച്ചുപറഞ്ഞതിൻെറ കാരണം എനിക്ക് അപ്പോൾ മനസ്സിലായില്ല. ഞാനൊന്നും മിണ്ടാതെ നിന്നപ്പോൾ, ദൈവമാണു നമ്മുടെ നിയന്താവെന്നും, ഈശ്വരേച്ഛ ആൎക്കും തടുക്കുവാൻ കഴികയില്ലെന്നും അച്ഛൻ പറഞ്ഞു. വലിയ സങ്കടമുള്ളപ്പൊഴേ അച്ഛൻ അങ്ങിനെ പറയാറുള്ളു. ഇതുകൂടാതെ എന്നെ ധൃതിയായിട്ടാണല്ലൊ ഇങ്ങോട്ടയച്ചതും. വഴിക്കുവച്ചു എന്നെയനുഗ്രഹിച്ചപ്പോൾ അച്ഛൻ ഉറക്കെ നിലവിളിക്കയും ചെയ്തു. ഹാ കഷ്ടം! എനിക്ക് ഇനി എൻെറ രക്ഷിതാവിനെ കാണുവാൻ ഇടവരികയില്ലയോ? ഞാൻ ഇങ്ങോട്ടു പോരേണ്ടായിരുന്നു. അയ്യോ, ഇതാ പിന്നെയും വെടി കേൾക്കുന്നുവല്ലൊ.'

സന്താപംകൊണ്ടവശയായ അവളുടെ കണ്ണുകളിൽനിന്നു കണ്ണുനീർ ധാരയായി ഒഴുകി. അലക്സിന, അവൾക്കു ഭ്രാന്താണെന്നു കരുതി അവളോടു പുച്ഛമായിട്ടു പറഞ്ഞു. 'എന്നും ചിരിച്ചുംകൊണ്ടിരിക്കുന്ന നീ ഇപ്പോൾ കരയുകയാണോ? നിൻെറ ഈ വക ചാപല്യങ്ങളൊന്നും എനിക്കു കാണേണ്ട. സ്റ്റാറൻസ്കി, കുറച്ചു വ്യസനത്തോടുകൂടിയായിരിക്കാം നിന്നെയിങ്ങോട്ടയച്ചത്. അതുകൊണ്ടിത്ര കരയാനെന്താണു?'

'എന്തിനാണച്ഛൻ വെറുതെയെന്നെയിങ്ങോട്ടു വിട്ടതു?'

'എന്തിനാണെന്നോ? എന്നെ ശുശ്രൂഷിക്കാനായിട്ടു. എനിക്കു വയസ്സായിരിക്കയാണ് എന്നു നിനക്കറിഞ്ഞുകൂടെ? അല്ലാതെ വെറുതെയിരിക്കുവാനല്ല നിന്നെയിവിടെ പറഞ്ഞയച്ചത്.

'എൻെറ പരിചര്യ അച്ഛനും ആവശ്യമുണ്ടല്ലോ. അച്ഛൻ അമ്മാവിയെക്കാൾ അധികം ഇളപ്പമല്ലല്ലോ.'

ഇതു കേട്ട് അലക്സിന കോപിച്ചു, 'നിനക്ക് എന്നെക്കാളധികം എൻെറ സഹോദരനോടാണ് സ്നേഹമെന്നു തോന്നുന്നു. അതു പാടില്ല. അതു തെററാണ്' എന്നു പറഞ്ഞു.

ഈ വാക്കുകൾ കാതറൈനെ വളരെ കുണ്ഠിതത്തെയുണ്ടാക്കി. ആ വൃദ്ധയുടെ ശിലാകഠിനമായ മനസ്സിനെ മൃദൂകരിക്കുവാനെന്നവണ്ണം തൻെറ കോമളങ്ങളായ നയനങ്ങൾ, കണ്ണുനീർ വർഷിക്കുന്നതിനിടയിൽ അവൾ പറഞ്ഞു. 'അമ്മാവി, അതെൻെറ പേരിലുള്ള ഒരു തെററുതന്നെയാണെന്ന് എനിക്കറിയാം. പക്ഷേ ഞാൻ വിചാരിച്ചാൽ അതു മാറുവാൻ നിവൃത്തിയില്ല. അദ്ദേഹമല്ലേ ഞാൻ ഒരു കുഞ്ഞായിരുന്ന കാലത്ത് എന്നെ മൃത്യുമുഖത്തിൽനിന്നു രക്ഷിച്ചതു? പിന്നീട് ഇതുവരെ ഒരു പിതാവിൻെറ നിലയിൽ എന്നെ ലാളിച്ചുവളർത്തിയതും അദ്ദേഹം തന്നെയാണല്ലോ. ആ സ്ഥിതിക്ക് എൻെറ സാക്ഷാൽ മാതാപിതാക്കന്മാരുണ്ടായിരുന്നുവെങ്കിൽ അവരോടു ഞാൻ കാണിക്കുമായിരുന്ന പ്രതിപത്തി അദ്ദേഹത്തോടു കാണിക്കാതിരിക്കുന്നതെങ്ങിനെയാണ്? അമ്മാവിയെ ഞാനിതിനു മുമ്പ ഒന്നോ, രണ്ടോ പ്രാവശ്യമേ കണ്ടിട്ടുതന്നെയുള്ളൂ. അതുകൊണ്ടാണ് ഞാൻ അച്ഛനെ സ്നേഹിക്കുന്നതുപോലെ അമ്മാവിയെ സ്നേഹിക്കാത്തത്. എൻെറ അച്ഛൻെറ ജീവനെ രക്ഷിക്കുന്നതിന് എൻെറ ജീവനെപ്പോലും ബലികൊടുക്കുവാൻ ഞാൻ സദാ സന്നദ്ധയാണ്. അയ്യോ ഇതാ പിന്നെയും വെടി കേൾക്കുന്നുവല്ലോ.'

നിഷ്കളങ്കശീലയായ അവളുടെ വാക്കു കേട്ട്, അലക്സിനയ്ക്കുപോലും അവളെ ശാസിച്ചതു കഷ്ടമായിപ്പോയിയെന്നു തോന്നി. ഇനിയുമവൾക്കു മനസ്താപത്തിനിടകൊടുത്താൽ സഹോദരനെറിഞ്ഞേക്കുമെന്നു ശങ്കിച്ച് അടുക്കളയിലേക്കു പോയി. ആ അവസരത്തിൽ സഞ്ചാരംകൊണ്ടു വളരെ ക്ഷീണിച്ച ഒരു യുവാവു വീട്ടിൻെറ മുൻവശത്തു

6 *

കുതിരയെ നിറുത്തി പരിഭ്രമത്തോടുകൂടി അകത്തേയ്ക്കു കയറിച്ചെന്നു. അതു കുമാരിക്കു കണ്ടുപരിചയമുള്ള ഒരാളായിരുന്നു.

'അലക്സിന ഇവിടെയില്ലേ?'

'ഉണ്ട്' എന്നു പറഞ്ഞു കുമാരി അകത്തു പോയി, ഗൃഹനായികയെ കൂട്ടിക്കൊണ്ടുവന്നു.

അലക്സിന — എന്താ പാൾ! വിശേഷം വല്ലതുമുണ്ടോ?

പാൾ — വിശേഷമൊ, എന്താണു പറയേണ്ടത്. മാറിൻബർഗ്ഗുനഗരം റഷ്യൻഭടന്മാർ കൈവശപ്പെടുത്തിക്കഴിഞ്ഞു. ഞാൻ തന്നെ കോട്ടയ്ക്കു വെളിയിൽ ഇറങ്ങുവാൻ വളരെ ഞെരുങ്ങി. വല്ല വിധവും പോറിയെന്നേയുള്ളു. പാതിരി ഒരെഴുത്തു തന്നയച്ചിട്ടുണ്ട്'

അലക്സിന എഴുത്തു വായിച്ചുകൊണ്ടിരുന്നപ്പോൾ, പാൾ പെൺകുട്ടിയോടു പറഞ്ഞു.

'കാതറൈൻ തന്നെ ഭാഗ്യവതി. ഒരു ചിന്തയും വേണ്ട. അച്ഛനമ്മയും ബന്ധുക്കളുമാരുമില്ലാത്തതുകൊണ്ടു മാറിൻബർഗ്ഗിൽ ആരെല്ലാം മരിച്ചാലും, കാതറൈനു മാത്രം അതുകൊണ്ടു ഖേദിക്കാനൊന്നുമില്ല'

'ഇങ്ങിനെയാണൊ നിങ്ങൾ ധരിച്ചിരിക്കുന്നത്' എന്ന് ആക്ഷേപസൂചകമായ നോട്ടത്തോടുകൂടി കാതറൈൻ ചോദിച്ചു.

'അതെ ബന്ധുക്കളാരുമില്ലാത്തവർക്ക് ആധിക്ക് ഒരിക്കലും വകയില്ലല്ലോ' അതു പോട്ടെ. അച്ഛനേയും നിങ്ങളുടെ ബന്ധുക്കളേയും അവിടെ വിട്ടുംവെച്ചു പാൾ എന്തിനാണിങ്ങോട്ടുപോന്നതു?

പാതിരി എന്നെ നിർബ്ബന്ധിച്ച് ഇങ്ങോട്ടു അയക്കയായിരുന്നു.

ഇനിയെന്തെല്ലാമാണവിടത്തെ സ്ഥിതിയെന്നു ദൈവത്തിനേ അറിയാവു. ഞാനായിരുന്നുവെങ്കിൽ എന്തായാലും ശരി. അച്ഛനെ വിട്ടേച്ചുപോരികയില്ലായിരുന്നു. ആകട്ടെ. യുദ്ധം തുടങ്ങിയോ?

യുദ്ധമെന്നു പറഞ്ഞാൽ മതിയോ? വെടികേട്ടില്ലേ? റഷ്യൻഭടന്മാർ മാറിൻബർഗ്ഗു നഗരം വെടിവെച്ചു തകൎക്കയാണ്.

അയ്യോ അതു കണ്ടാൽ തന്നെ പേടിയാകും.

അയ്യോ എന്റെ പിതാവേ, എന്റെ രക്ഷിതാവേ എന്നു പറഞ്ഞ് ആ സാധുകുട്ടി എങ്ങലടിച്ചു കരഞ്ഞു.

അലക്സിന എഴുത്ത് അവളുടെ പക്കൽ കൊടുത്ത് ഇതൊന്നു വായിച്ചുനോക്കു എന്നു പറഞ്ഞു.

കാതറൈൻ അതു വാങ്ങി, താഴെക്കാണുന്നപ്രകാരം വായിച്ചു.

മാറിൻബർഗ്ഗു, ൧൭൦൨ ആഗസ്റ്റ 20-ാംനു-

പ്രിയസഹോദരി!

മാറിൻബർഗ്ഗുനിവാസികൾക്കു വിചാരിച്ചിരിക്കാതെയുള്ള കരാപത്താണ് ഇപ്പോൾ ഉണ്ടായിട്ടുള്ളത്. റഷ്യൻ സേനാധിപൻ ഒരു വലിയ പടയോടുകൂടി ഇന്നലെ അർദ്ധരാത്രിസമയം ഇവിടെ വന്നു ഭയങ്കരമായ പീരങ്കിപ്രയോഗം തുടങ്ങിയിരിക്കുന്നു.

കാതറൈനെ അലക്സിനതന്നെ നല്ലപോലെ രക്ഷിച്ചുകൊള്ളണം. അവളെ അവിടെനിന്ന് എങ്ങും പോകാനനുവദിക്കരുത്. എന്റെ സ്വദേശത്തെ ശത്രുക്കളുടെ ആക്രമണത്തിൽനിന്നു രക്ഷിക്കേണ്ടത് എന്റെ കടമയാകയാൽ എനിക്കു യുദ്ധത്തിലേർപ്പെടാതെ കഴികയില്ല. ഒരു പക്ഷെ ഞാൻ യുദ്ധത്തിൽ മരിച്ചുപോകുന്നതായാൽ എന്റെ സ്വത്തു മുഴുവൻ ഞാൻ എന്റെ പ്രിയപുത്രിയ്ക്കായി സമർപ്പിച്ചിരിക്കുന്നു.

എന്നു സ്കാറൻസ്കി.

എഴുത്തു തിരികെ അലക്സിനായെ ഏല്പിച്ചശേഷം കാതറൈൻ തന്റെ ഉടുപ്പിന്റെ അററംകൊണ്ടു കണ്ണുനീർ തുടച്ചുകളഞ്ഞു. 'എനിക്കിപ്പോൾ, മാറിൻബർഗ്ഗിൽ പോകണം. അച്ഛനെ കാണാതെ ഒരു നിമിഷംപോലും ഞാനിവിടെ ഇരിക്കയില്ല' എന്നു പറഞ്ഞു.

അലക്സിന—നിനക്കു പേടിയില്ലെ, ഈ യുദ്ധസമയത്താണോ നീ തനിച്ചു പടയാളികളുടെ ഇടയിൽ ചെന്നുകയറുന്നത്?

പക്ഷെ വാസ്തവത്തിൽ കാതറൈൻ പോകുന്നതുകൊണ്ടുവല്ല കുഴപ്പമുണ്ടായിരുന്നില്ല. പാളിനെ ബോധിപ്പിക്കുവാനിത്രയും പറഞ്ഞുവെന്നേയുള്ളു.

അലക്സിന എഴുത്ത് ഒരാവൃത്തികൂടി വായിച്ചുനോക്കി. ഈ പ്രാവശ്യം പാൾ അവളുടെ മുഖത്തു സൂക്ഷിച്ചുനോക്കിക്കൊണ്ടിരുന്നു. എ

ഴത്തിന്റെ അന്ത്യഭാഗമായതോടുകൂടി ബീഭത്സമായ ഒരു പുച്ഛരസം അവളുടെ മുഖത്ത് ആവിർഭവിച്ചു. അലക്സിനയുടെ സ്വഭാവത്തെപ്പററി നല്ലതുപോലെയറിയാമായിരുന്ന പാൾ അനുകമ്പയോടുകൂടി രണ്ടുമൂന്നു പ്രാവശ്യം തന്റെ നേരെ നോക്കുന്നതു കാതറൈൻ കണ്ടു എങ്കിലും അതിലന്തർഭവിച്ചിരുന്ന ഇംഗിതം, എന്താണെന്നു മനസ്സിലാക്കുന്നതിന് അവൾക്കു കഴിഞ്ഞില്ല. സഹോദരന്റെ സ്വത്തിനു അനന്തരാവകാശം കാതറൈനാണെന്നു പ്രസ്താവിച്ചിരുന്ന വാചകം വായിച്ചപ്പോൾ ആണ് ആ ദുഷ്ടയുടെ മുഖത്തു ഭാവഭേദം വന്നതെന്നു പ്രത്യേകം പറയേണ്ട ആവശ്യമില്ലല്ലോ.

നിനക്കു പേടിയില്ലേ? എന്നു വൃദ്ധ വീണ്ടും ചോദിച്ചപ്പോൾ 'എന്തു ചെയ്തും എന്റെ അച്ഛനെ രക്ഷിക്കണം. ആ കാര്യത്തിൽ എനിക്ക് അശേഷം ഭയമില്ല' എന്നായിരുന്നു ആ ധീരകുമാരിയുടെ ഉത്തരം

'എന്നാൽ ഞാൻ പോകുന്നു' എന്നു ദൃഢനിശ്ചയദ്യോതകമായ സ്വരത്തിൽ അലക്സിനയോടു പറഞ്ഞു, കാതറൈൻ വാതുക്കൽ നിന്നിരുന്ന പാളിന്റെ കുതിരയുടെ പുറത്തു ചാടിക്കയറി.

ഈ ധീരകൃത്യംകണ്ട് അതിശയിച്ച് അലക്സിനയും പാളും സ്തബ്ധരായി നില്ക്കുന്നതിനിടയ്ക്കു കുതിര പെൺകുട്ടിയേയും കൊണ്ട് അവരുടെ ദൃഷ്ടികളിൽ നിന്നു മറഞ്ഞു.



---

☞ സ്ഥലച്ചുരുക്കത്താൽ 'മലയാളത്തിലെ ഗദ്യരചന'യുടെ തുടച്ച അടുത്ത ലക്കത്തിലേക്കു നിർത്തിവെച്ചിരിക്കുന്നു.

മം. പ.

# മംഗളോദയം കമ്പനി

ക്ലിപ്തം, തൃശ്ശിവപേരൂർ.

1080-ലെ 4-ാം റെഗുലേഷനായ കൊച്ചി കമ്പനി റെഗുലേഷനനുസരിച്ച്
രജിസ്റ്റരാക്കപ്പെട്ടതു.

മൂലധനം ഉറുപ്പിക 1,00,000

ഈ മൂലധനത്തെ ഷേയർ 1ക്കു 10 ഉറുപ്പിക വീതം 10,000
ഷേയറുകളായി ഭാഗിച്ചിരിക്കുന്നു.

ഡയറക്ടർമാർ.

1 മഹാമഹിമശ്രീ കൊച്ചി 9-ാംകൂർ രാമവർമ്മ അപ്പൻതമ്പുരാൻതിരുമനസ്സുകൊണ്ട്
2 ബ്രഹ്മശ്രീ എ.കെ.ടി.കെ.എം. ചെറിയ നാരായണൻനമ്പൂതിരിപ്പാട് അവർകൾ
3 ,, മാത്തൂർ വാസുദേവൻ നമ്പൂതിരിപ്പാട് ,,
4 ,, കരിയന്നൂര് മനയ്ക്കൽ വാസുദേവൻ നമ്പൂതിരി ,,
5 ,, ഒരുപുലാശ്ശേരി പരമേശ്വരൻ നമ്പൂതിരിപ്പാട് ,,
6 മ-രാ-രാ- ബഹുമാനപ്പെട്ട കവളപ്പാറ മൂപ്പിൽ നായര് ,,
7 ,, കൊല്ലങ്കോട്ട് മാധവ രാജാ ,,
8 ,, ടി. സി. കൃഷ്ണമേനോൻ ,,
9 ,, എ. കെ. കുഞ്ഞൻരാജാ ,,



ആഡിറ്റർ—പി. യജ്ഞരാമയ്യർ.

ലീഗൽ അഡ്വൈസർ—കെ. കുഞ്ഞുണ്ണിനായരവർകൾ ബി.എ., ബി.എൽ.,
ഹൈക്കോർട്ടു വക്കീൽ, തൃശ്ശിവപേരൂർ

മാനേജർ—സി. കുഞ്ഞിരാമൻമേനോൻ.

## കമ്പനിയുടെ പ്രധാന ഉദ്ദേശങ്ങൾ.

1 വളരെ ഉപകാരപ്രദങ്ങളും, ദുർല്ലഭങ്ങളും, ഇതുവരെ അച്ചടിക്കാത്തവയുമായ വിവിധവിഷയങ്ങളിലുള്ള സംസ്കൃതപുസ്തകങ്ങളും മലയാളപുസ്തകങ്ങളും, പരിഷ്കൃതരീതിയിൽ അച്ചടിച്ചു പ്രസിദ്ധംചെയ്യുന്നതിന്നും, മററു പുസ്തകങ്ങൾ അബദ്ധംകൂടാതെ വിധത്തിൽ അച്ചടിച്ചു പ്രസിദ്ധംചെയ്യുന്നതിന്നും അച്ചടിസംബന്ധമായിട്ടുള്ള ബൈൻറു മുതലായ പ്രവൃത്തികൾ സുകുമാരരീതിയിൽ നടത്തേണ്ടതിന്നും വേണ്ടി ഏററവും ഉയന്ന സ്ഥിതിയിൽ കമ്പനിവകയായ കേരളകല്പദ്രുമം അച്ചുകൂടത്തെ പരിഷ്കരിച്ചു നന്നാക്കുക.

2 ദേവനാഗരത്തിലും, മലയാളത്തിലും, ഇംഗ്ലീഷിലും മിതമായ നിരക്കിന്മേൽ സകല അച്ചടിപ്രവൃത്തികളും വൃത്തിയായി നടത്തിക്കൊടുക്കുകയും സാദിൽവാരം (സ്റ്റേഷനറി) മുതലായ സാധനങ്ങൾ ഉണ്ടാക്കിയും വാങ്ങിയും വ്യാപാരം നടത്തുകയും ചെയ്ക.

3 മംഗളോദയം മാസിക അതിൻെറ ഉദ്ദേശങ്ങൾ ഉൽകൃഷ്ടസ്ഥിതിയിൽ സാധിക്കത്തക്കവണ്ണം പരിഷ്കരിച്ചു നടത്തുകയും ചെയ്ക.

4 പല ഭാഷയിലുള്ള പുസ്തകങ്ങൾ വരുത്തിയും അച്ചടിച്ചും കമ്പനി വക ഇപ്പോഴുള്ള പുസ്തകശാലയെ പരിഷ്കരിക്കുക.

ഷേയറുകൾ ഇനിയും വില്ക്കുവാനുണ്ട്. ഷേയർ [illegible]വാൻ ഇഷ്ടപ്പെടുന്നവർ രേഖാമൂലമായി ഉടനെ മാനേജർക്ക് അറിവുകൊടുക്കേണ്ടതാണ്.

PRINTERS AND PUBLISHERS:—THE MANGALODAYAM CO., LTD., TRICHUR.

പുസ്തകം ൧൫ ലക്കം ൫

# മംഗളോദയം

൧൦൯൮ കുംഭം.

---

## മംഗളം.

നാദബ്രഹ്മജ്ഞവേദ്യാപദനതകദന-
വ്യാജനൈദാഘതാപോ-
ച്ഛേദവ്യാപാരശൈലീയുതനിഭൃതകൃപാ-
സാരപൂരം ദധാനാ
കാദംബാമന്ദയാനാ കലയതു കുശലം
കാമദാനൈകതാനാ
കാദംബാരണ്യവാടീവിഹരണരസികാ
കാപി കാദംബിനീ വഃ.



# പൌണ്ഡ്രകവധം

## കഥകളിയുടെ വ്യാഖ്യാനം.



സംഗീതസാഹിത്യങ്ങളിൽ ഒന്നുപോലെ നിപുണനായിരുന്ന അശ്വതിതിരുനാൾ തമ്പുരാൻ തിരുമനസ്സിലെ കേളികേട്ട കഥകളിപ്രബന്ധങ്ങളിൽ അതിപ്രധാനമായ ഒന്നാണു പൌണ്ഡ്രകവധം എന്ന നൃത്യനാടകം. രമണീയങ്ങളായ ശബ്ദാൎത്ഥാലങ്കാരങ്ങളാൽ അലംകൃതമായ ഈ പ്രബന്ധം മുഖ്യപരീക്ഷയ്ക്കു പാഠ്യപുസ്തകമായി സ്വീകരിച്ചിട്ടുള്ളതു തുലോം ഉചിതമായിട്ടുണ്ട്. വിദ്യാൎത്ഥികളെ സാഹിത്യാരാമമധുകരങ്ങളാക്കുന്നതിനു ഈ പ്രബന്ധം അത്യന്തം പ്രയോജകീഭവിക്കുന്ന ഒന്നാകുന്നു. ഇങ്ങിനെയുള്ള ഈ ശ്രേഷ്ഠകൃതി

ക്ക ഇയ്യിടെ, കെ. കൊച്ചുണ്ണിത്തമ്പുരാൻ എന്നൊരാൾ ഒരു വ്യാഖ്യാനമെഴുതിക്കാണുക ഉണ്ടായി. മൂലത്തിൻെറ അൎത്ഥത്തിനും, സ്വാരസ്യത്തിനും കോട്ടവും കുറവും വരുത്തുന്ന ഈ വ്യാഖ്യാനത്തെപ്പററി രണ്ടു വാക്കു പറയുന്നതു അത്യാവശ്യകമായിത്തോന്നുന്നു.

സാധാരണ വ്യാഖ്യാനങ്ങളുടെ പ്രയോജനം മൂലാൎത്ഥത്തെ മുഴുവൻ വെടിപ്പായി വെളിപ്പെടുത്തുക എന്നുള്ളതാണെങ്കിൽ മിസ്റ്റർ തമ്പുരാൻെറ വ്യാഖ്യാനത്തിനു ആ പേരേ പാഞ്ഞുകൂടുന്നതല്ലെന്നു തീൎത്തുപറയാം. മൂലത്തിനു വിരുദ്ധമായും, അസംഗതമായും, അപഭ്രഷ്ടമായും ഉള്ള വിവരണങ്ങളുടങ്ങിയിട്ടുള്ള ഈ വ്യാഖ്യാനം അദ്ധ്യേതൃവൎഗ്ഗത്തിൻെറ മസ്തിഷ്കത്തെ മലിനീകരിക്കുകതന്നെ ചെയ്യുന്നുണ്ടു്. ഒരു ഗ്രാമവിദ്യാലയത്തിലെ ബാലവിദ്യാൎത്ഥികൾപോലും പിഴ കണ്ടുപിടിക്കത്തക്കവണ്ണം അത്ര അപഭ്രഷ്ടമായിട്ടുള്ള ഈ വ്യാഖ്യാനം എഴുതുന്നതിനുവേണ്ടി ചിലവഴിച്ച സമയത്തെ വ്യാഖ്യാതാവു വേറെ ഏതെങ്കിലും അറിയാവുന്ന ഒരു തൊഴിലിനായി വിനിയോഗിച്ചിരുന്നുവെങ്കിൽ അതു അദ്ദേഹത്തിനും വിദ്യാൎത്ഥികൾക്കും ഒരുപോലെ ഉപകാരകരമായിത്തീരുമായിരുന്നു. ഇനി പാഞ്ഞിട്ടു ഫലമില്ലല്ലൊ. പരപ്രത്യയനേയബുദ്ധികളായുള്ള വായനക്കാർ മാത്രം തെററിദ്ധരിക്കാതിരിക്കുന്നതിനുവേണ്ടി തമ്പുരാനവർകളുടെ വ്യാഖ്യാനത്തിലുള്ള ഏതാനും അപഭ്രംശങ്ങളെ സ്ഥാലീപുലാകന്യായേന ഇവിടെ നിർദ്ദേശിച്ചുകൊള്ളുന്നു.

'താദൃക്ഷൈപരചിഹ്നാരമദ്ഭുതം' എന്നാദിയായ ദ്വിതീയപദ്യത്തിലുള്ള 'സ്മാരംസ്മാരം' എന്ന പദത്തെ അടിസ്ഥാനമാക്കി തമ്പുരാൻ അതിൽ സ്മരണാലങ്കാരത്തെ സമൎത്ഥിച്ചുകാണുന്നു. 'സദൃശാനുഭവാദ്വസ്തുസ്മൃതിഃ സ്മരണമുച്യതേ' എന്ന അലങ്കാരലക്ഷണമനുസരിച്ചു സാദൃശ്യമൂലകസ്മരണം വൎണ്ണിതമാകുന്ന സ്ഥലങ്ങളിൽ മാത്രമേ 'സ്മരണാ'ലങ്കാരത്തിനു പ്രസക്തിയുള്ളൂ. പ്രകൃതത്തിലെ കൃഷ്ണകൎത്തൃകമായ സ്മരണം സാദൃശ്യമൂലകമല്ലെന്നു കൊച്ചുകുട്ടികൾക്കുപോലും സുഗ്രഹമാണു്. ഒരു സ്നേഹിതനെപ്പററി ഓൎമ്മിച്ചാലും, കാപ്പികുടിക്കുന്നതിനെ ഓൎമ്മിച്ചാലും മററും സ്മരണാലങ്കാരമുണ്ടാകുന്നപക്ഷം ഇനി അലങ്കാരങ്ങൾക്കു വല്ല പഞ്ചവുമുണ്ടോ? കവിതാവനിതയെ പിടി

ൃവലിച്ചു വശപ്പെടുത്തുവാനായി പരിശ്രമിക്കുന്ന ചില കേരളീയ കവികുഞ്ജരന്മാക്ക് അലങ്കാരനിമ്മാണവിഷയത്തിൽ തമ്പുരാൻ വെട്ടിത്തുറന്നിട്ടുള്ള ഈ നവീനമാഗ്ഗം തീച്ചയായും ആശ്വാസജനകമായിത്തീരുമെന്നുവെച്ചാശ്വസിക്കാം. തമ്പുരാൻ അവർകൾ തന്റെ ചിലരുയറിയ ഈ വ്യാഖ്യാനത്തെ അഭിമാനപൂവ്വകം അനുസ്മരിക്കാനുള്ളപ്പോഴൊക്കെയും സ്മരണാലങ്കാരത്തിന്റെ ചമൽകാരം അനുഭവിച്ചറിയുന്നുണ്ടായിരിക്കാമെന്നല്ലാതെ ഇത്തരം ക്ഷുദ്രപ്രലാപങ്ങളെപ്പററി എന്തു പറയാനാണ്! സ്മരണാലങ്കാരത്തിന്റെ ജീവൻ മുഴുവൻ സാദൃശ്യത്തിലാണ് കിടക്കുന്നതെന്നു തമ്പുരാൻ ധരിച്ചിട്ടില്ലെങ്കിൽ അതിൽ ആരും അസൂയപ്പെടേണ്ടതില്ല.

'നീതിവിഭാവനം' എന്നതിനു നീതിവിഷയമെന്നു അത്ഥം വ്യാഖ്യാനിച്ചതു നീതിയറിയില്ലെന്നു വിഭാവനം ചെയ്യുന്നവരുടെ സന്തോഷം തമ്പുരാനു ആവശ്യമില്ല. വിഭാവനം എന്നതിനു വിഷയം എന്ന അത്ഥം ഈ വ്യാഖ്യാതാവിന്റെ നവീനനിഘണ്ടുവിൽ മാത്രമേയുള്ളു. 'വിഭാവന'ത്തിനു 'വിചിന്തനം' എന്നാണ് ശരിയായിട്ടുള്ള അത്ഥം.

'പ്രഹൃഷ്ടാശയഃ' എന്നതിലെ 'പ്രഹൃഷ്ട' എന്നതിനു 'സന്തോഷിപ്പിക്കപ്പെട്ടതു' എന്നത്ഥം പറഞ്ഞതു വിദ്വാന്മാരെയൊട്ടും സന്തോഷിപ്പിക്കുന്നതല്ല. പ്രഹൃഷ്ടത്തിനു സന്തോഷിച്ചത് എന്നേ അത്ഥമുള്ളു. 'വിലോകെ' എന്ന ക്രിയയുടെ ലകാരം 'ലിട്ട്' ആണെന്നും, കാലം ഭൂതമാണെന്നും സിദ്ധരൂപം പഠിക്കുന്ന ഒരു കുട്ടിപോലും പറയുമെന്നു തോന്നുന്നില്ല. ലകാരങ്ങൾകൂടി അറിയാത്തവർ വ്യാഖ്യാനമെഴുതുവാൻ പുറപ്പെടുന്നതു നിരങ്കുശതയാണെന്നുണ്ടെങ്കിൽ അറിവുള്ളവക്ക് അതിന്റെ നേക്ക് ഔദാസീന്യം ജനിക്കുകയുള്ളൂ. വിലോകെ (ല. ആ. ഉ. ഏ.) എന്നതിനു 'കാണുന്നു' എന്നാണ് അത്ഥം, 'കണ്ടു' എന്നല്ല എന്നു ഇനിയെങ്കിലും തമ്പുരാൻ ധരിച്ചാൽ കൊള്ളാം.

'പികാഞ്ചിതരവമുഖരം' എന്നതിനു, 'പികങ്ങളുടെ അഞ്ചിതങ്ങളായ രവം മുഖരം' എന്നു വ്യാഖ്യാനിക്കത്തക്ക അഭിജ്ഞത്വമുള്ളവരെപ്പററി പറയുന്നതു തന്നെ ലജ്ജാവഹമായിരിക്കുന്നു. പിക

ങ്ങളുടെ അഞ്ചിതമായ രവംകൊണ്ടു മുഖരം എന്നു വേണം വ്യാഖ്യാനിക്കുവാൻ. ഏകവചനവിശേഷ്യത്തിനു ബഹുവചനവിശേഷണം കൊടുക്കുന്ന സമ്പ്രദായം തമ്പുരാനാൽ ഒന്നാമതായി കണ്ടുപിടിക്കപ്പെട്ടിട്ടുള്ള ഒന്നാണ്. 'ഘനമദമധുകര'ത്തിനു, 'ഘനമായും മദമായും ഇരിക്കുന്ന മധുകരം' എന്നു വ്യാഖ്യാനം ചെയ്ത വ്യാഖ്യാതാവിന്റെ 'ഘനമായിരിക്കൽ' കേമംതന്നെ. ഘനമായ മദത്തോടുകൂടിയ മധുകരം എന്നിങ്ങിനെയാണ് വിഗ്രഹിക്കേണ്ടത്.

'വാത്യാഭിഘട്ടം' എന്നാൽ, കൊടുങ്കാററടി എന്നാണർത്ഥം. കൊടുങ്കാററിനാൽ അടിക്കപ്പെട്ടത് എന്ന തമ്പുരാന്റെ അർത്ഥം അദ്ദേഹത്തിനു മാത്രമേ യോജിക്കുകയുള്ളു.

'ഇന്ദ്രമണിമേചകാവയവം' എന്നതിനു 'ഇന്ദ്രനീലക്കല്ലുകൊണ്ടു തടിച്ച അവയവത്തോടുകൂടിയവൻ' എന്നർത്ഥം ശരിയാകണമെന്നുണ്ടെങ്കിൽ മനുഷ്യർ മരംകൊണ്ടും കല്ലുകൾകൊണ്ടും കൊത്തിയുണ്ടാക്കപ്പെടുന്ന കൃത്രിമപ്പാവകൾ ആയിരിക്കണം. മേചകം എന്നതിനു 'തടിച്ച' എന്നുള്ള അർത്ഥവിവരണം ഏതായാലും ഒരു തടിച്ച തലച്ചോറിൽനിന്നു പുറപ്പെടുന്നതായിരിക്കുവാനേ തരമുള്ളു. ഇന്ദ്രമണി (ഇന്ദ്രനീലക്കല്ലു) പോലെ മേചക (കറുത്ത)മായ അവയവമുള്ള എന്നാണതിന്റെ ശരിയായ അർത്ഥം എന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ. 'ദുർവ്വിഷഹായുധ'ത്തിനു 'വിഷശരം' എന്നർത്ഥം കൊടുത്തതു ഭാഷാപണ്ഡിതന്മാർക്കു വിഷംപോലെ ദുർവ്വിഷഹ (സഹിപ്പാൻ കഴിയാത്തതു)മായിട്ടാണ് ഇരിക്കുന്നത്. 'പന്നഗചമൂകക്ഷ'ത്തെ 'പന്നഗചമൂക്കളുടെ കക്ഷം' എന്നിങ്ങിനെ വിഗ്രഹിച്ചർത്ഥം പറഞ്ഞിട്ടു, അതിന്റെ അർത്ഥത്തേയും അലങ്കാരത്തേയും ഒന്നിച്ചു കൊന്നുകളഞ്ഞിരിക്കുന്നു. പന്നഗചമുവാകുന്ന കക്ഷം (സർപ്പസൈന്യമാകുന്ന ശുഷ്കവനം) എന്നു വേണം വിഗ്രഹിക്കുവാൻ എന്നു മനസ്സിലാക്കാത്ത തമ്പുരാന്റെ പാണ്ഡിത്യത്തെ പുകഴ്ത്തേണ്ടുന്നതെങ്ങിനെയെന്നു 'രൂപമില്ല'. കോപിക്കുക എന്ന ക്രിയ അകർമ്മകമാണെന്നു മനസ്സിലാക്കാത്ത തമ്പുരാൻ 'ക്രുദ്ധ'ശബ്ദത്തിനു 'കോപിക്കപ്പെട്ട' എന്നർത്ഥം വിവരിച്ചതിൽ അദ്ദേഹത്തോടു ആരും കോപിക്കേണ്ടുന്ന ആവശ്യമില്ല.

'കേതുശുഭ്രമിവാസവോ വരൂഥിനീസമുത്ഥിതൈ-
രനന്തമാശുകല്പയന്നനന്തരം രജോഭരൈഃ'.

എന്ന പദ്യാർദ്ധത്തിലെ 'അനന്തരം' എന്നതിന്നു 'അതിന്നുശേഷം' എന്നാണ് വ്യാഖ്യാതാവു അർത്ഥം ധരിച്ചുവെച്ചിരിക്കുന്നത്. 'അനന്തരം, വരൂഥിനീസമുത്ഥിതങ്ങളായ രജോഭരങ്ങളെക്കൊണ്ടു അനന്തത്തെ കല്പയന്നായിട്ട്' എന്നിങ്ങിനെ അർത്ഥമില്ലാതെ അതിനൊരന്വയവും കാണിച്ചിട്ടുണ്ട്. 'അനന്തത്തെ അനന്തരമാക്കി (അന്തരം= അവകാശം, ഇട ഇല്ലാത്തതു= നിബിഡം) കല്പയന്നായിട്ട്' എന്നിങ്ങിനെ 'അനന്തര'ത്തെ 'അനന്ത'ത്തിന്റെ വിധേയവിശേഷണമായിട്ടാണ് അന്വയിപ്പിക്കേണ്ടതെന്നും, അങ്ങിനെയല്ലാത്ത അന്വയം അനന്വയമാണെന്നും തമ്പുരാൻ മനസ്സിലാക്കേണ്ടിയിരിക്കുന്നു. 'രക്തൌഘ'ത്തിന്നു ചോരക്കൂട്ടം എന്ന വിവരണത്തെക്കാൾ ഭംഗിയായിട്ടുള്ളതു രക്തപ്രവാഹം എന്ന വിവരണമാണ്.

'വാമാങ്കഭാഗചലരാജസുതാകടാക്ഷ-
ദാമാഞ്ചിതഃ പരിപിശംഗജടാകലാപഃ
ഭസ്മാംഗരാഗപരികല്പിതനിർമ്മലാംഗഃ
പ്രാദുർബഭൂവ ഭഗവാനഥ ചന്ദ്രചൂഡഃ'

ഇതിലെ ചന്ദ്രചൂഡന്റെ പൂർവ്വകാലവിശേഷണങ്ങളായ 'വാമാങ്കഭാഗചലരാജസുതാകടാക്ഷദാമാഞ്ചിതാ'ദികളെ തൽക്കാലവിശേഷണങ്ങളാക്കിയിരിക്കുന്നതു പിന്നേയും സമാധേയമാണ്. എന്നാൽ 'വാമാങ്കഭാഗ ദാമാഞ്ചിതഃ' എന്ന ദീർഘമായ സമസ്തപദത്തെ, വാമാങ്കഭാഗ എന്ന അകാണ്ഡത്തിൽ ഭേദിച്ചുകാണുന്നത് അത്ഭുതാവഹമായിരിക്കുന്നു. 'ഭാഗ' എന്നു മുറിച്ചിട്ടു, പിന്നീടു 'അചലരാജസുതാ' എന്നിങ്ങിനെയുള്ള അകാരത്തോടുകൂടിയ പാഠം എങ്ങിനെ ഉണ്ടാകുമെന്നു തമ്പുരാനോടു ചോദിച്ചിട്ടാവശ്യമില്ല. അകാരം എവിടെനിന്നു കിട്ടി എന്ന് ആരറിഞ്ഞു? വാമാങ്കഭാഗ-അചലരാജസുതാ- എന്നിങ്ങിനെ വിഗ്രഹിക്കണമെന്നു വ്യാഖ്യാതാവിന്നു നിശ്ചയമില്ലാത്തത് അദ്ദേഹത്തിന്റെ കുറ്റമല്ല.

'പ്രോത്തിഷ്ഠമാനഃ' എന്ന പദത്തിന്നു 'അതിശയേന ഉത്ഥാനം ചെയ്യപ്പെടുന്ന' എന്ന അർത്ഥം കാണിച്ചതു കാണുമ്പോൾ, 'ഉ

രുകുലവിമുഖാനാം ധൃഷ്ടതായൈനമോസ്തു' എന്നു പൂൎണ്ണസരസ്വതി പറഞ്ഞതുപോലെ ഒരു ദൂരനമസ്കാരം ചെയ്യുകതന്നെ വേണ്ടിയിരിക്കുന്നു. ഉത്ഥാനം ചെയ്യുന്നത് എന്നൎത്ഥമല്ലാതെ, ഉത്ഥാനം ചെയ്യപ്പെടുക എന്നു പറയണമെങ്കിൽ ഉത്ഥാനക്രിയ സകൎമ്മകക്രിയയായിരിക്കണമെന്നു 'ഗ്രാമപ്പള്ളിക്കൂടം പിള്ളൎക്കു'പോലും അറിവുള്ളതാണല്ലോ. 'വിശ്വപ്രോഷകര'ത്തിനു ലോകത്തെ ദഹിപ്പിക്കുന്നതെന്നാണു ശരിയായ പദാൎത്ഥം പറയേണ്ടത്. 'ലോകഭയങ്കരം' എന്ന തമ്പുരാന്റെ അൎത്ഥം 'അൎത്ഥാൎത്ഥ'മേ ആകയുള്ളു. 'പ്രമഥപരിവൃഢ'ത്തെ 'പ്രമഥങ്ങളാകുന്ന പരിവൃഢന്മാർ' എന്നു വിവരിച്ചതല്ലേ ബഹുരസം?

'സദ്യഃക്ലൃപ്ത' എന്നതിന്നു 'ഉടനെ നിശ്ചയം' എന്നു അൎത്ഥം ക്ലൃപ്തപ്പെടുത്തിയ വ്യാഖ്യാതാവിന്റെ ആ ക്ലൃപ്തത കുറെകടന്നുപോയി എന്നു പറയാതിരിപ്പാൻ തരമില്ല. മലയാളത്തിലുള്ള 'ക്ലിപ്ത'മല്ല, സംസ്കൃതത്തിലെ ക്ലൃപ്തമെന്നു വ്യാഖ്യാതാവു മനസ്സിലാക്കിയിട്ടില്ലെന്നു തോന്നുന്നു. സംസ്കൃതക്ലൃപ്തത്തിന്നു 'കല്പിക്കപ്പെട്ടതു' എന്നാണൎത്ഥം. മലയാളത്തിലെ'ക്ലിപ്തം'തമ്പുരാനെ വല്ലാതെ ഭ്രമിപ്പിച്ചിട്ടുണ്ടെന്നൂഹിക്കേണ്ടിയിരിക്കുന്നു.

> 'ഹസ്തൈരംബുജകോരകൈരനുദിനംപത്മാകരേണാദരാൽ
> സാമോദംവിഹിതാൎഹണേനഭജതാവിഷ്ണോഃപദംശാശ്വതം
> സൂൎയ്യേണേവസുദൎശനേനസഹസാസംഹൃത്യകൃത്യാനലം
> വൈകുണ്ഠസ്യപദോപകണ്ഠസരണൌചക്രേണചക്രേപദം'.

ശ്ലേഷഭൂഷിതമായ ഈ പദ്യത്തിലെ ഹൃദ്യമായ സ്വാരസ്യം വ്യാഖ്യാതാവിന്റെ ഹൃദയത്തിനെ സ്പൎശിക്കുകപോലും ചെയ്തിട്ടില്ല. സുദൎശനചക്രത്തിനു സൂൎയ്യനോടു സാദൃശ്യം ഏതേതു സംഗതികളിലാണെന്നു ആലോചിച്ചു നോക്കത്തക്ക ക്ഷമയും വാസനയുമുള്ളവർ ആ ജോലി നിൎവ്വഹിച്ചുകൊള്ളട്ടെ എന്നായിരിക്കാം അദ്ദേഹത്തിന്റെ ഭാവം. 'പദ്മാകര'ത്തിനു 'ലക്ഷ്മിയുടെ കരം' എന്നുള്ള ഒരു അൎത്ഥം മാത്രം എടുത്താൽ പോര. പദ്മാകരം=താമരപ്പൊയ്ക എന്നുകൂടി അൎത്ഥം പറയണം. പദ്മാകരത്തിന്റെ അംബുജകോരകങ്ങളെക്കൊണ്ടുള്ള അൎഹണം സുദൎശനത്തിനെപ്പോലെ സൂൎയ്യനുമുണ്ടല്ലോ. അതു

കൊണ്ടു ആദ്യവിശേഷണത്തെ സൂൎയ്യനിലും അന്വയിപ്പിക്കണം. വിഷ്ണുപദത്തിനു, വിഷ്ണുചരണം എന്നതുകൂടാതെ, ആകാശം എന്നൊരൎത്ഥമുള്ളതും പ്രകൃതത്തിൽ അനുസന്ധേയമാകുന്നു. വിഷ്ണുപദഭജനം സൂൎയ്യനുമുള്ളതിനാൽ തദ്വാചകപദത്തേയും സൂൎയ്യനോടു സംബന്ധിപ്പിക്കണം. ചക്രത്തിനു സൂൎയ്യനോടുള്ള സാമ്യം ശ്ലിഷ്ടങ്ങളായ, 'പദ്മാകര' 'വിഷ്ണുപദ'ങ്ങളിൽനിന്നാണു ഗമ്യമാകുന്നത്. ശ്ലേഷോത്ഥാപിതമായ ഉപമാലങ്കാരമാണ് ഈ പദ്യത്തിന്റെ ഹൃദ്യതക്കു ഹേതുവായിരിക്കുന്നത്. ഇത്രത്തോളമൊന്നും വ്യാഖ്യാതാവു ചൂന്നുനോക്കി ബുദ്ധിമുട്ടിയിട്ടില്ല. ക്ലേശസഹനത്തിൽ വെറുപ്പും മടുപ്പും ഉണ്ടാകുന്നതു സാധാരണമാണല്ലോ.

വ്യാഖ്യാനമെഴുതുന്നതു മൂലാൎത്ഥം വെളിപ്പെടുത്തി പാമരന്മാരായ വായനക്കാരെ അറിവുള്ളവരാക്കിത്തീൎക്കുന്നതിനാണെങ്കിൽ തമ്പുരാൻ അവൎകൾ ഇനിമേലിൽ ഈ വേലക്കു പുറപ്പെടാതിരുന്നാൽ കൊള്ളാമെന്നു അദ്ദേഹത്തെ അറിയിച്ചുകൊള്ളുന്നു. പേരു നേടുന്നതിനാണെങ്കിൽ, ആ പേരു നിലനില്ക്കുന്നതിന്നു തക്കതായുള്ള രംഗം ഈ ലോകമല്ലെന്നും പറയേണ്ടിയിരിക്കുന്നു. മററുള്ളവരെല്ലാം അത്രത്തോളം മണ്ടന്മാരാണെന്നു വന്നാലേ അതിനു മോഹിക്കേണ്ടതുള്ളൂ. പാഠ്യപുസ്തകത്തിന്നു വ്യാഖ്യാനമെഴുതിയാൽ, പണം കിട്ടുമെന്ന പ്രലോഭനമാണ് ഇതിലേക്കു വ്യാഖ്യാതാവിനെ പ്രേരിപ്പിച്ചതെങ്കിൽ ആ പ്രലോഭനത്തോടു ആൎക്കാണ് അസൂയ ജനിക്കാതിരിക്കുക! അവസാനമായി തമ്പുരാനോടു പറയേണ്ടതായുള്ളതു താഴെ എഴുതുന്ന പദ്യത്തിന്റെ അൎത്ഥം എങ്ങിനെയെങ്കിലും മനസ്സിലാക്കിയാൽ കൊള്ളാമെന്നാണ്.

'സ്വകവിവചസി പാഠാനന്യഥാകൃത്യ മോഹാ-
ദ്രസഗതിമപഹായ പ്രൌഢമൎത്ഥം ചിഹായ
വിബുധവരസമാജേ വ്യാക്രിയാകാമുകാനാം
ഗുരുകുലവിമുഖാനാം ധൃഷ്ടതായൈ നമോസ്തു.'

തൎക്കകൌണ്ഡിന്യൻ.

# ചരിത്രശകലങ്ങൾ.

---

സഭാമഠങ്ങൾ:—മലയാളത്തിലെ പതിനെട്ടു സഭാമഠങ്ങൾ സുപ്രസിദ്ധമാണല്ലൊ. ഇവയിൽ എല്ലാംകൊണ്ടും പ്രഥമസ്ഥാനത്തെ വഹിച്ചിരുന്നതു തൃക്കണാമതിലകത്തെ മഹാസഭാമഠമായിരുന്നു. പണ്ടു കേരളത്തിൽ സംഘഭരണം നടപ്പുണ്ടായിരുന്ന കാലത്തു് ഈ സഭാമഠങ്ങൾ സംഘഭരണത്തിന്നുള്ള സഭാസ്ഥലങ്ങളായിരുന്നു. എങ്കിലും കാലാന്തരത്തിൽ അവ വെറും ശാസ്ത്രപാഠശാലകൾ മാത്രമായിത്തീൎന്നു. തൃക്കണാമതിലകത്തെ സഭാമഠം ഒരു കാലത്തു മഹാവിദ്വാന്മാരുടെ ശാസ്ത്രവാദങ്ങൾക്കു് ഒരു സങ്കേതമായിരുന്നു. മീമാംസാദിശാസ്ത്രങ്ങളിൽ വിദഗ്ദ്ധന്മാരായ പണ്ഡിതന്മാർ അവിടെയാണു ശാസ്ത്രവാദങ്ങൾ നടത്തിയിരുന്നതു്. ഇപ്പോൾ ഇതെല്ലാം നശിക്കുകയും 'സഭാമഠങ്ങൾ' എന്ന മഠങ്ങൾ ആ പേരിന്നു് ഒരു യോജിപ്പുമില്ലാത്തവിധത്തിലായിത്തീരുകയും ചെയ്തിരിക്കുന്നു.

* * * *

'കോല്ലന്നേലും മേലെ കോതരസ്സിലെ ആപ്പു്':— ഇതു കേരളത്തിൽ ധാരാളം നടപ്പുള്ള ഒരു പഴമൊഴിയാണു്. എന്നാൽ ഈ പഴമൊഴിയുടെ രസം നല്ലവണ്ണം മനസ്സിലാവണമെങ്കിൽ കേരളത്തിലെ പഴയ ചരിത്രം അറിയേണ്ടിയിരിക്കുന്നു. പഴമൊഴികൾ എല്ലാം ഓരോ സംഭവങ്ങളെ അടിസ്ഥാനപ്പെടുത്തി ഉണ്ടായവയാണല്ലൊ. ഈ പഴമൊഴിയുടെ അടിസ്ഥാനം തിരുന്നാവായ മാമാങ്കമാകുന്നു. സാമൂതിരിരാജാവു മാമാങ്കത്തിൽ പെരുമാളായി വാണാൽ ചാവർ പണിക്കന്മാർ യുദ്ധം തുടങ്ങുകയും, അവർ മരിക്കുന്നതുവരെ യുദ്ധം ചെയ്കയും പതിവായിരുന്നു. അവർ മരിച്ചാൽ 'കോതരസ്സൽ' എന്ന സ്ഥലത്തു ചെന്നു വിളിച്ചുപറകയും, അവിടെ ആ കൂറ്റുകാർ ആൎക്കകയും പതിവായിരുന്നു. ഈ ആപ്പു ചാവുന്നതിലും അധികം അപമാനമായി ഗണിച്ചുവന്നതിനാലാണു മേല്പറഞ്ഞ ചൊല്ലുണ്ടായതു്. 'കൊന്നതിനെക്കാൾക്കോതച്ചിറസ്സൽ ചെന്നു വിളിക്കുന്നതു ബഹുദുഃഖം' എന്നു കുഞ്ചൻനമ്പ്യാർ എഴുതിയിരിക്കുന്നു.

---

# കാതറൈൻ.

## മൂന്നാം ഭാഗം.

സൂര്യാസ്തമയം സമീപിച്ചപ്പോൾ വളരെ ദൂരം ഓടി ക്ഷീണിച്ച ഒരു കുതിര മാറിൻബർഗ്ഗ നഗരത്തിനടുത്തുള്ള വനത്തിൽക്കൂടി മന്ദഗതിയായി സഞ്ചരിക്കയായിരുന്നു. കാട്ടിൻെറ അതിർത്തിയിലെത്തിയപ്പോൾ അവിടെ നിന്നിരുന്ന ഒരു സുന്ദരയുവാവു കുതിരയുടെ കടിഞ്ഞാണിൽ കടന്നുപിടിച്ച് അതിൻെറ പുറത്തിരുന്ന പെൺകുട്ടിയോടു 'നീയെവിടെപ്പോകുന്നു?' എന്നു സഗൌരവം ചോദിച്ചു.

കുമാരി ആ യുവാവിനെ സൂക്ഷിച്ചുനോക്കി. അയാൾ ഒരു സാധാരണ ഭടൻ ഉപയോഗിക്കാറുള്ള വിലകുറഞ്ഞ ഉടുപ്പുകളേ ധരിച്ചിരുന്നുള്ളു. എങ്കിലും സുപ്രസന്നവും, കോമളമെങ്കിലും ഗാംഭീര്യത്തെ വെളിപ്പെടുത്തുന്നതും ആയ മുഖത്തിന് അസാമാന്യമായ ശോഭയെ കൊടുത്തിരുന്ന കറുത്ത മേൽമീശയും, ശ്യാമവർണ്ണത്തോടു സമ്മിശ്രമായ സ്വർണ്ണനിറത്തിൽ അയാളുടെ ശിരസ്സിനെ അലങ്കരിച്ചിരുന്ന തലമുടിയും, പൊക്കവും പുഷ്ടിയുമുള്ള ദേഹത്തിനു വളരെ യോജിപ്പായവിധത്തിൽ വളൎന്നിട്ടുള്ള അവയവങ്ങളും കണ്ടാൽ അയാൾ വെറുമൊരു പടയാളിയല്ലെന്ന് ആരും തീർച്ചപ്പെടുത്തും. പക്ഷേ ബാലയായ കാതറൈൻ, അയാളുടെ രൂപസൌന്ദര്യത്തെ അത്ര ആദരിച്ചില്ല.

ഭടൻെറ ചോദ്യത്തിനുത്തരമായി, 'അതറിഞ്ഞിട്ടു നിങ്ങൾക്കെന്തുവേണ'മെന്നു സഗൌരവമായിത്തന്നെ അവളും ചോദിച്ചു.

ആ ധിക്കാരമായ വാക്കു ഒരു പുരുഷൻെറ മുഖത്തു നിന്നാണു പുറപ്പെട്ടിരുന്നതെങ്കിൽ അയാൾ വക്താവിനു തക്കതായ ശിക്ഷ കൊടുത്തേനെ. പക്ഷേ ഒരു സ്ത്രീയാണല്ലോ എന്നു വിചാരിച്ചു കോപമടക്കി, വീണ്ടും 'നീയെവിടെപ്പോകുന്നു?' എന്നു ഭടൻ ചോദിച്ചു. ഈ പ്രാവശ്യം കുറെക്കൂടി സാവധാനത്തിലായിരുന്നു ചോദ്യം.

വീണ്ടും 'അതറിഞ്ഞിട്ട് എന്തു വേണം' എന്നു തന്നെയായിരുന്നു നമ്മുടെ ധീരോദാത്തയായ കുമാരിയുടെ മറുവടി.

യോദ്ധാവു കടിഞ്ഞാണിൽ നിന്നു കയ്യെടുക്കാതെ, നഗരം ഠ ഷ്യാചക്രവൎത്തി, പീററർ ഒന്നാമനു കീഴടങ്ങിക്കഴിഞ്ഞുവെന്നുള്ള വിവരം നീ മനസ്സിലാക്കിയിട്ടില്ലെന്നു തോന്നുന്നു എന്നു മന്ദഹാസത്തോടെ പറഞ്ഞു.

കാതറൈൻ — ഓ ഹോ. അതു ഞാനറിഞ്ഞിട്ടുണ്ട്, പക്ഷെ അതുകൊണ്ടെന്താണ്? എനിയ്ക്കു പോകാൻ വൈകി, വിടണം.

യുവാവ് — അതുകൊണ്ടെന്താണെന്നോ? നഗരവാസികളെയെല്ലാം തടവിൽ ആക്കിക്കഴിഞ്ഞു. നീയവിടെച്ചെന്നാൽ നീയും ശത്രുക്കളുടെ കയ്യിൽ അകപ്പെടും, അത്രേയുള്ളു.

കാതറൈൻ — ഇത്രയും പറഞ്ഞതു നന്നായി. എന്നാൽ ഇതുകൊണ്ടൊന്നും ഞാൻ തിരിച്ചുപോകയില്ല. എൻെറ പിതാവ് ഈ നഗരത്തിനകത്തുണ്ട്. അദ്ദേഹത്തെ എനിക്കു കണ്ടേ കഴിയൂ.

അയാൾ തടവിലാണെങ്കിൽ നീയെന്തു ചെയ്യും?

ഞാനും തടവിൽ കിടക്കും.

ആട്ടെ അയാൾ മരിച്ചിട്ടുണ്ടെങ്കിലോ?

കാതറൈൻ കുറച്ചു നേരത്തേക്കു ഒന്നും മിണ്ടാതെ നിന്ന ശേഷം ധൈൎയ്യമവലംബിച്ച് അച്ഛനെന്തപകടം വന്നാലും ഞാനതിൽ പങ്കുകൊള്ളുവാനൊരുക്കമാണ് എന്നുത്തരം പറഞ്ഞു.

ഭടർ കുതിരയെ വിട്ടതോടുകൂടി അവൾ അവിടെനിന്നു ശീഘ്രഗതിയായിപ്പോകയുംചെയ്തു. കുറേദൂരംകൂടിപ്പോയപ്പോൾ ആരാണാപ്പോകുന്നതെന്നു ആരോ വിളിച്ചുചോദിക്കുന്നതു അവൾ കേട്ടു. ഉത്തരം പറവാൻ നിന്നാൽ അനാവശ്യമായ കാലവിളംബമുണ്ടാകുമെന്നു വിചാരിച്ചു അവൾ കേട്ടതായിത്തന്നെ നടിച്ചില്ല. പെട്ടെന്നു ഒരു വെടിയുണ്ട അവളുടെ സമീപത്തുകൂടി ചീററിപ്പാഞ്ഞു. അതോടുകൂടി അത്യുച്ചത്തിൽ വെടി പൊട്ടുന്ന ശബ്ദവും അവിടെയെങ്ങും മുഴങ്ങി. കുമാരിക്കു അശേഷം ക്ലേശമുണ്ടായില്ല. എങ്കിലും തൻെറ ഉടുപ്പിൻെറ അററം കീറിപ്പോയെന്നുകണ്ട് അവൾ കുതിരയെ നിറുത്തി. അപ്പോഴത്തേക്കു വികൃതവേഷന്മാരായ അനേകം ഭടന്മാർ അവളുടെ ചുററും വന്നുകൂടി. അവരിൽ പ്രമാണിയായ ഉദ്യോഗസ്ഥൻ അവളോടു നീയാരെന്നു ചോദിച്ചു.

ാതറൈൻ—ഞാൻ ആരെന്നോ? പറയാം. എന്നാൽ ഞാൻ അ
ത്രയും പറയുന്നതുകൊണ്ടു നിങ്ങൾക്കു സ്വല്പമെങ്കിലും അറിവു
കൂടുമോ?

ദ്യോഗസ്ഥൻ—ലാ പിന്നെയാകട്ടെ. താഴെയിറങ്ങി വേഗം ഞങ്ങ
ളുടെ കൂടെ വാ; താമസിക്കുവാൻ പാടില്ല.

കുമാരി ചുററും കണ്ണോടിച്ചപ്പോൾ മുമ്പുകണ്ട യുവഭടനെ
വരുടെ കൂട്ടത്തിൽ കണ്ടു അയാളോടു ഇപ്രകാരം അപേക്ഷിച്ചു:
ഞാൻ ഒരു പാവപ്പെട്ട പെൺകുട്ടിയാണെന്നു നിങ്ങൾക്കറിയാമ
ല്ലോ. ഇവരോടു വെറുതെ എന്നെ ഉപദ്രവിക്കാതെ വിടുവാൻ പറ
ണം.' 'ഞാൻ പറഞ്ഞില്ലേ ഇങ്ങോട്ടു വന്നാലപകടമാണെന്നു്?
നി വിചാരിച്ചിട്ടു ഫലമില്ല.' എന്നുപറഞ്ഞു യുവാവു ഭടപ്രമാണി
യോടു എന്തോ മന്ത്രിച്ചു. ഭടപ്രമാണി ഉടൻതന്നെ ഉണ്ടായതെ
ല്ലാം വിവരമായി പറവാൻ കാതറൈനോടാജ്ഞാപിച്ചു.

താൻ മാറിൻബെർഗ്ഗിലെ പാതിരിയുടെ ദത്തുപുത്രിയാണെന്നും
നിക്കു അച്ഛനെ കാണ്മാൻ ഉടൻ പോകുന്നമെന്നും അവൾ പറ
ഞ്ഞപ്പോൾ ഉദ്യോഗസ്ഥൻ, 'ലിവോണിയയും, മാറിൻബർഗ്ഗും ഇ
ന്നു ചക്രവർത്തിക്കു അധീനപ്പെട്ടിരിക്കുന്നു. നീ മാറിൻബർഗ്ഗുകാരിയാ
യാൽ നിന്നെ വിട്ടയക്കുവാൻ ഞങ്ങൾക്കു നിവൃത്തിയില്ല. നീ ഞങ്ങ
ടെ തടവുപുള്ളിയാണ്, വേഗം ഇറങ്ങു.'

ഭടപ്രമാണി തന്നെ കുതിരപ്പുറത്തുനിന്നു പിടിച്ചിറക്കുവാനെ
ന്നപോലെ അടുത്തു ചെല്ലുന്നതുകണ്ടു് കാതറൈൻ, ദ്വേഷ്യഭാവ
ത്തോടെ, 'എന്റെ ദേഹത്തു തൊടരുതു്' എന്നു പറഞ്ഞു കുറെച്ചു
പുറകോട്ടു മാറി. അവളുടെ അഴകേറിയ കണ്ണുകൾ കോപംകൊ
ണ്ടു ജ്വലിച്ചു. അനന്തരം ആ അശരണയായ ബാലിക ഇങ്ങി
നെ പറഞ്ഞു:

ഞാൻ ലിവോണിയയിൽ നിന്നിത്രത്തോളം വന്നതു ഒരു തട
വുകാരിയാകാനല്ല. എന്റെ പിതാവിനെ കാണ്മാനായിട്ടാണു്
ഞാൻ വന്നതു്. അതുകൊണ്ടു, വീട്ടിലോ, തടവിലോ, എവിടെയാ
ണു് അച്ഛനിരിക്കുന്നതെന്നുവെച്ചാൽ അവിടെ എനിക്കു ഈ നിമി
ഷം പോകണം.

ഉദ്യോഗസ്ഥൻ ചിരിച്ചുംകൊണ്ടു:—'നീ ഞങ്ങളുടെ വരുതി കേൾക്കുന്നതല്ലാതെ, ഞങ്ങൾ നിന്നെ അനുസരിക്കയില്ല.

കാതറൈൻ വിഷണ്ണയായി കുറച്ചുനേരം ആലോചിച്ചശേഷം അടുത്തുനിന്നിരുന്ന ഒരു ഭടനോടു 'നിങ്ങളുടെ സേനാധിപനാരാണ്?' എന്നു ചോദിച്ചു. അയാൾ അതിനു മറുവടി യാതൊന്നും പറഞ്ഞില്ല.

ഈ വാഗ്വാദമെല്ലാം കേട്ടു രസിച്ചുനിന്നിരുന്ന സുന്ദരയുവാവിന്റെ മുഖത്തുനിന്നു 'അതറിഞ്ഞിട്ടു നിനക്കെന്തുവേണം?' എന്നു ഹാസ്യരസത്തിൽ പുറപ്പെട്ട ചോദ്യം അവളെ വല്ലാതെ വ്യാകുലപ്പെടുത്തി. അയാൾ മുമ്പു തന്നോടു 'എവിടെപ്പോകുന്നു'വെന്നു ചോദിച്ചതിനുത്തരമായി താൻ പറഞ്ഞ വാക്കുകൾ തന്നെ ഭടനുച്ചരിച്ചതു തന്നെപ്പരിഹസിക്കുവാനാണെന്ന് അവൾക്കു മനസ്സിലായി.

'നിങ്ങളുടെ സേനാധിപൻ എവിടെയാണ്? എനിക്ക് അദ്ദേഹത്തെ കണ്ടു ചിലതെല്ലാം പറവാനുണ്ട്.' എന്നു രണ്ടാമതും അവൾ പറഞ്ഞു. യുവഭടൻ തന്നെ നോക്കി എന്തോ കണ്ണു കാണിക്കുന്നതു കണ്ട് അതിന്റെ അത്ഥം ഗ്രഹിച്ചു ഭടപ്രമാണി കുമാരിയോട് 'എന്റെ കൂടെ വാ' എന്നു പറഞ്ഞു അടുത്തുണ്ടായിരുന്ന ഒരു കൂടാരത്തിന്റെ നേൎക്കു നടന്നു. അവൾ അയാളേയും, യുവാവിന്റെ കണ്ണുകൾ അവളേയും അനുഗമിച്ചു. കൂടാരത്തിനടുത്തെത്തുമ്പോൾ വഴിയിൽനിന്നും കരഞ്ഞുകൊണ്ടിരുന്ന ഒരു വൃദ്ധ അവളെക്കണ്ടു 'അയ്യോ എന്റെ കാതറൈനോ' എന്നു നിലവിളിച്ചു.

കാതറൈൻ— എന്തു? പ്രുഡറിക്കയോ? അച്ഛനെവിടെ?

വൃദ്ധ— കഷ്ടം! അദ്ദേഹത്തെ ഇനി നമുക്കു കാണ്മാൻ സാധിക്കയില്ല. എന്റെ എജമാനൻ പടക്കളത്തിൽവെച്ചു മരിച്ചുപോയി. ഒരു റഷ്യൻ ഭടന്റെ വെടികൊണ്ട് അദ്ദേഹം താഴെ വീഴുന്നതു ഞാൻ എന്റെ കണ്ണുകൊണ്ടു കണ്ടു. അപ്പോൾ അദ്ദേഹം വെടിയേററ വേറൊരാളുടെ മുറിവു വെച്ചുകെട്ടുകയായിരുന്നു. എന്റെ എജമാനനു ദൈവം ഇങ്ങിനെ ആപത്തു വരുത്തിയല്ലൊ.

പെൺകുട്ടിയുടെ ദേഹം ആപാദചൂഡം ഒന്നുപോലെ വിറച്ചു.

അവളുടെ അമാനുഷമായ ധൈയ്യമെല്ലാം അന്തരിക്ഷത്തിൽ ക്ഷണേന ലയിച്ചുപോയി.

കാതറൈൻ— എന്റെ അച്ഛൻ താഴെ വീഴുന്നതോ നീ കണ്ടുള്ളവോ? അതോ അദ്ദേഹം മരിച്ചപ്പോൾ നീയടുത്തുണ്ടായിരുന്നുവോ?

ഇല്ല മരിക്കുന്നതു ഞാൻ കണ്ടില്ല.

എന്നാലെന്താണു നീയച്ഛനെ പടക്കളത്തിലിട്ടും വച്ചു ഇങ്ങോട്ടു പോന്നത്? 'അയ്യോ അല്ലാതെ ഞാനെന്തുചെയ്യും. എന്റെ ചുറ്റും നിന്നവരെല്ലാം വെടികൊണ്ടു ചത്തുവീഴുന്നതു കണ്ടുംകൊണ്ടു ഞാനവിടെയെങ്ങിനെയാണു ധൈയ്യമായി നില്ക്കുന്നത്?'

എന്നാലും എന്റെ അച്ഛൻ നിന്റെ യജമാനനാണല്ലോ. അദ്ദേഹത്തെ എന്തുചെയ്തും രക്ഷിക്കേണ്ടിയിരുന്നു.

പ്രധറിക്ക ഒന്നും മിണ്ടാതെ നില്പായി.

നീയവിടെ നില്ക്കണം. ഞാനിപ്പോൾ വരാം. എന്നു പറഞ്ഞു കുമാരി ഉദ്യോഗസ്ഥനോടൊന്നിച്ചു സേനാനിയെ കാണ്മാൻ പോയി.

കൂടാരത്തിൽ കടന്നപ്പോൾ അവൾ ആദ്യം കണ്ടതു കാട്ടിനടുത്തുവച്ചുകണ്ട രസികയുവാവിനെയായിരുന്നു. അതത്ര ഗണ്യമാക്കാതെ കാതറൈൻ, സേനാധിപന്റെ മുൻപിൽ ചെന്നു സാഷ്ടാംഗം നമസ്കരിച്ചു, 'ദയവു ചെയ്യണേ, ഒരു പാവപ്പെട്ട പെൺകുട്ടിയുടെ പേരിൽ പ്രസാദിക്കണേ' എന്നു സവിനയം അപേക്ഷിച്ചു.

സേനാധിപൻ—(ഉദ്യോഗസ്ഥനെ നോക്കി) ഈ കുട്ടിയെ എന്തിനാണിവിടെ കൊണ്ടുവന്നതു?

ഉദ്യോഗസ്ഥൻ— ഇവൾക്കു അവിടത്തെ സമക്ഷത്തിൽ എന്തോ ബോധിപ്പിക്കുവാനുണ്ടെന്നു പറയുന്നു.

കാതറൈൻ— എനിക്കു ഒരു പ്രാത്ഥനയുണ്ട്. അതു സാധിച്ചുതരണം.

സേനാനായകൻ—എന്താണെന്നറിയട്ടെ, പറയൂ.

കാതറൈൻ— ഈ നഗരത്തിലെ പാതിരി എന്റെ പിതാവാണ്. അദ്ദേഹം യുദ്ധക്കളത്തിൽ വച്ചു മരിച്ചുപോയി. അച്ഛന്റെ ദേഹം

പള്ളിയിൽ കൊണ്ടുപോയി മറവു ചെയ്യിക്കാതെ എനിക്കു സമാധാനമില്ല.

സേനാനായകൻ — അതിനു ഞാനെന്തു വേണം?

കാതറൈൻ — പടനിലത്തിലന്വേഷിച്ച് അച്ഛൻെറ ദേഹം എടുപ്പിച്ചു കൊണ്ടുപോകുന്നതിന് എന്നെ അനുവദിക്കണം.

അവളുടെ വിനയവും സാധുത്വവും കണ്ടു ദയവു തോന്നി സേനാധിപൻ അവളെ എഴുന്നേല്പിച്ചു പറഞ്ഞു:—

അനുവദിക്കാം. പടനിലം ഇവിടെ അടുത്താണ്. അതിൽ ആൎക്കും പ്രവേശിക്കയും ചെയ്യാം. പക്ഷേ നീ പോയാൽ ഓടി രക്ഷപെടുകയില്ലെന്നുള്ളതിന് എനിക്ക് എന്താണു തെളിവു?

'എൻെറ വാക്കു പോരേ?' എന്നു മൃദുവെങ്കിലും ധീരമായ സ്വരത്തിൽ അവളുടെ നാവിൽനിന്നു പുറപ്പെട്ട ചോദ്യം സേനാധിപനു ക്രമത്തിലധികം രസിച്ചു.

സേ-നാ — നിൻെറ പേരെന്താണ്?

കാതറൈൻ — കാതറൈൻ എന്നു.

സേ-നാ — പൊയ്ക്കോ. പക്ഷേ, തിരിച്ചുവരണം. വരുമ്പോൾ മുതൽ നീ എൻെറ അടിമയാണ് എന്നു നല്ല ഓൎമ്മ വേണം.

കാതറൈൻ കൂടാരത്തിനു വെളിയിൽ ഇറങ്ങിയപ്പോൾ ഫ്രഡറിക്ക അവിടെ നില്പുണ്ടായിരുന്നു.

'ഫ്രഡറിക്കേ, എൻെറ കൂടെ വന്നു അച്ഛൻ വീഴുന്നതു കണ്ട സ്ഥലം എനിക്കു കാണിച്ചുതരൂ' എന്നു പറഞ്ഞു കാതറൈൻ ആ വൃദ്ധയുടെ കൈക്കു പിടിച്ചു.

വൃദ്ധ — അയ്യോ കുട്ടി എന്താണു പറയുന്നത്? ഈ കൂറിരുട്ടത്തു പടക്കളത്തിൽ പോകാനോ. എത്രവളരെ ആളുകളാണവിടെ ചത്തുകിടക്കുന്നത്. അവരുടെ ഇടയിൽ ചെന്നു കയറാൻ കുട്ടിക്കു പേടിയില്ലേ?

കാതറൈൻ — നിനക്കു പേടിയുണ്ടെങ്കിൽ ഇവിടെത്തന്നെ നിന്നോളൂ. ഞാനേതായാലും പോകാൻ നിശ്ചയിച്ചു.

വൃദ്ധ — കുട്ടി തന്നെ പോകേണ്ട. ഞാൻ കൂടി വരാം.

രണ്ടുപേരുംകൂടി തിരിച്ചു നഗരത്തിനു വെളിയിലുള്ള പോൎക്കള

ത്തിലെത്തി. ഇരുട്ടുകൊണ്ടു വഴി തിരിച്ചറിവാൻ പാടില്ലായിരുന്നതിനാൽ അവർ വളരെ പ്രയാസപ്പെട്ടാണ് അവിടെ ചെന്നുചേൎന്നത്. അനേകായിരം കുതിരകളും ആളുകളും മരിച്ചും മരണമടഞ്ഞും കിടക്കുന്ന യുദ്ധഭൂമിയിൽനിന്നു അംഗഭംഗംകൊണ്ടും തീവ്രവേദനകൊണ്ടും അവശന്മാരായി കിടന്നിരുന്ന അവരുടെ മുറവിളികൾ നിരന്തരമായി കേൾക്കാനുണ്ടായിരുന്നു. ആ ദീനസ്വരം നമ്മുടെ ബാലികയെ അത്യധികം ഭയപ്പെടുത്തിയെങ്കിലും കൃത്യനിഷ്ഠ അവളെ മുന്നോട്ടു നയിച്ചു.

പ്രഡറിക്കല്ലു അവളോളംതന്നെ ധൈൎയ്യമില്ലായിരുന്നു. പടനിലത്തിന്നു വെളിയിലായപ്പോൾ, 'കുഞ്ഞേ, എനിക്കു പേടിയാകുന്നു. നമുക്കു നാളെ രാവിലെ ഇവിടെവന്നു അന്വേഷിക്കാം' എന്നു പറഞ്ഞു അവൾ പിന്തിരിഞ്ഞു.

കാതറൈൻ:—അതുപോരാ. അച്ഛൻ ഒരു വേള മരിച്ചിട്ടില്ലായിരിക്കാം. നാളെയാക്കാമെന്നുവെച്ചാൽ മരിച്ചുപോയേക്കും. 'അതു വാസ്തവമാണ്. എന്നാൽ ഞാനും വരാ'മെന്നു പറഞ്ഞു പ്രഡറിക്ക, കാതറൈനെ അനുഗമിച്ചു പടനിലത്തിൽ പ്രവേശിച്ചു. അന്ധകാരംകൊണ്ടു അവിടെ ഒന്നും കാണ്മാൻ പാടില്ലായിരുന്നു. വെളിച്ചമില്ലാതെ സ്കാറൻസ്കിയുടെ ദേഹം എവിടെയാണെന്നറിവാൻ കഴിയാഞ്ഞതിനാൽ എൻെറ ദൈവമേ, എൻെറ അച്ഛനെ എനിക്കു കാണിച്ചുതരണേ എന്നു അവൾ ഉറക്കെ പ്രാൎത്ഥിച്ചു. ഉടൻ പുറകിൽ ആരുടേയോ ശബ്ദം കേട്ടു തിരിഞ്ഞുനോക്കി; ഒരാൾ അടുത്തു നില്ക്കുന്നതായി അവൾക്കു തോന്നി.

'നിങ്ങളാരാണ്. നിങ്ങളും വല്ല ബന്ധുക്കളേയും അന്വേഷിച്ചു വന്നതാണോ' എന്നു കാതറൈൻ സാവധാനത്തിൽ ചോദിച്ചു.

'അല്ല, ഞാൻ നിനക്കു വല്ല സഹായവും ചെയ്യാമെന്നു വിചാരിച്ചു വന്നതാണ്. ഇവിടെ നില്ക്കൂ. ഞാൻ വേഗം വിളക്കുകൊണ്ടുവരാം.' എന്നു പറഞ്ഞു അയാൾ അവിടെനിന്നു പോയി.

അല്പസമയത്തിനുള്ളിൽ ഒരാൾ കയ്യിൽ ഒരു റാന്തലുമായി അവൎക്കടുത്തുചെന്നു. വിളക്കിൻെറ സഹായംകൊണ്ടു അവൎക്കു ആ ആളുകളുടെ മുഖം നല്ലവണ്ണം കാണ്മാൻ സാധിച്ചു. അതു അന്നു കുമാരി പലവട്ടവും കണ്ട യുവഭടനായിരുന്നു.

തറയിൽ ചോരപ്പുഴയിൽ കുളിച്ചുകിടന്നിരുന്ന ശവങ്ങൾ കണ്ടു ഉള്ളിൽ കുറച്ചു ചാഞ്ചല്യമുണ്ടായെങ്കിലും അവൾ അതിനെ സധൈര്യമടക്കി പ്രധറിക്കയോടും ഭടനോടുമൊന്നിച്ചു പിതാവിനെയവിടെയെങ്ങും അന്വേഷിച്ചു. പാതിരി മറിഞ്ഞുവീണ സ്ഥലം എവിടെയാണെന്നു പരിചാരികയ്ക്കു് ഓർമ്മയില്ലായിരുന്നു. ഓരോ നിമിഷങ്ങൾ കഴിയുംതോറും കന്യകയുടെ ഉദ്വേഗം വർദ്ധിച്ചു. വളരെ നേരം അന്വേഷിച്ചിട്ടും ഫലമില്ലെന്നു കണ്ടു് അധൈര്യപ്പെട്ടു് അവൾ രണ്ടു കൈകൊണ്ടും തൻെറ മുഖം പൊത്തിപ്പിടിച്ചു വിലപിക്കുവാൻ തുടങ്ങി.

ദയാലുവായ യുവാവു അവളെ സമാധാനപ്പെടുത്തിയ ശേഷം ഇങ്ങിനെ പറഞ്ഞു. 'കുട്ടി നിൻെറ പ്രായത്തിന്നും ശേഷിക്കും ഒട്ടു മടുക്കാത്ത ഒരു ജോലിയാണു് നീയിപ്പോൾ കയ്യേററിരിക്കുന്നത്. കുട്ടി പൊയ്ക്കോളൂ, നാളെ രാവിലെ നഗരവാസികളിൽ ചിലരുടെ സഹായത്തോടുകൂടി ഞാൻതന്നെ ഇവിടെ വന്നന്വേഷിക്കാം. പാതിരിയെ തിരിച്ചറിവാനവർക്കു വലിയ പ്രയാസമുണ്ടായിരിക്കയില്ല. ഒരുവേള അയാൾ ജീവിച്ചു എന്നും വരാം.'

കാതറൈൻ—ആരംഭിച്ച കൃത്യം പൂർത്തിയാക്കാതെ ഞാൻ തിരികെ പോകയില്ല.

ഭടൻ—കുട്ടി! ഞാൻ പറയുന്നതു കേൾക്കൂ. ഞാനൊരു വെറും ഭടൻ മാത്രമാണു്. എനിക്കു പക്ഷേ ഒരു യോദ്ധാവിന്നടുത്ത ധീരതയുണ്ടായിരിക്കാം. എന്നാലും നിൻെറ ധൈര്യം കണ്ടു എനിക്കാശ്ചര്യം തോന്നുന്നു. നീയൊരടിമയായിരിക്കുവാനുള്ളവളല്ല. കൂടാരത്തിൽ തിരിച്ചു ചെന്നാൽ നിനക്കു സേനാധിപതിയുടെ ദാസ്യം വഹിക്കാതെ വേറെ ഗതിയുമില്ല. അതുകൊണ്ടു ഈ തരം വെറുതെ കളയരുത്. ഓടി രക്ഷപ്പെട്ടുകൊള്ളൂ. ആരുമറിയുകയില്ല. കൈവശം പണമില്ലെങ്കിൽ ഞാൻ തരാം. എന്നു പറഞ്ഞു ഒരു മടിശ്ശീലയെടുത്തു നീട്ടി. പ്രധറിക്ക അതു വേഗം വാങ്ങി, 'അങ്ങെ ഈശ്വരനാണു് ഞങ്ങളുടെ അടുക്കലയച്ചത്. കുട്ടി, എന്താണനങ്ങാതെ നില്ക്കുന്നത്. നമുക്കിപ്പോൾതന്നെ പൊയ്ക്കളയരുതേ, വരൂ' എന്നു പറഞ്ഞു.

കാതറൈൻ—ഓടിപ്പൊയ്ക്കളയുകയോ? ഒരിക്കലുമില്ല. ഞാൻ സൈ

ന്ന്യാധിപനോടു വാക്കു കൊടുത്തുംവെച്ചാണു പോന്നത്. അതത്ര സാരമില്ലെന്നാണോ വിചാരിക്കുന്നത്?

ഭടൻ—ഒരു പുരുഷൻെറ വാഗ്ദാനത്തിനും ഒരു സ്ത്രീയുടെ—ഒരു പെൺകുട്ടിയുടെ—വാഗ്ദാനത്തിനും തമ്മിൽ വളരെ ഭേദമുണ്ട്. ബന്ധുക്കളും കുടുംബവുമൊന്നുമില്ലാത്ത നീ വാക്കിനു ഭംഗം വരുത്തിയാൽ അതത്ര വകവെക്കുവാനില്ല. തിരികെ പോയാലത്തെ അപകടം നല്ലപോലെ ആലോചിച്ചു നോക്കാഞ്ഞിട്ടാണിങ്ങിനെ പറയുന്നത്. ഈ ജന്മം മുഴുവൻ ദാസ്യപ്രവൃത്തിയിൽ കഴിക്കാമെന്നാണോ നിൻെറ വിചാരം? രക്ഷപ്പെടുന്നതാണേ നല്ലത്!

ഭടനും പ്രഡറിക്കും കഴിയുന്നത്ര ശ്രമിച്ചിട്ടും കാതറൈനിൻെറ നിശ്ചയത്തിനു വ്യത്യാസം വന്നില്ല. അവളുടെ മറുവടി ഇപ്രകാരമായിരുന്നു:—

“എൻെറ വിധി എങ്ങിനെയാണെന്നു എനിക്കു തീച്ചയില്ല. ഞാൻ സ്വജനങ്ങളും മററുമില്ലാത്ത ഒരു കുട്ടി മാത്രമാണെന്നു എനിക്കറിയുകയും ചെയ്യാം. എന്നാൽ ആ ഒരു കാരണം ഒരു തെററായ പ്രവൃത്തി ചെയ്യുന്നതിനെന്നെ പ്രേരിപ്പിക്കയില്ല. പ്രതിജ്ഞക്കു വിരോധമായി പ്രവൎത്തിക്കുവാൻ പാടില്ല.” ‘പ്രഡറിക്കേ, ആ പണസ്സഞ്ചി അദ്ദേഹത്തിനു തിരികെ കൊടുക്കു’ എന്നു വൃദ്ധയോടാജ്ഞാപിച്ചു, കുമാരി അന്വേഷണം തുടങ്ങി.

ആ ക്ഷണത്തിൽ അവർ നിന്നിരുന്നതിന്നടുത്തു ‘അയ്യോ’ എന്നു ദീനസ്വരത്തിലൊരു നിലവിളി കേട്ടു. കാതറൈൻ, ചെവിയോർത്തുനിന്നു. അതു പാതിരിയുടെ ശബ്ദമാണെന്നു അവൾക്കു തോന്നി. രണ്ടാമതും വീണ്ടും കേട്ടപ്പോൾ അതുതുടവിച്ചു സ്ഥലത്തേക്കു അവൾ ഓടിച്ചെന്നു. ഒരു വൃദ്ധൻ അവിടെ കിടക്കുന്നതു കണ്ടു കുനിഞ്ഞു സൂക്ഷിച്ചു നോക്കി. ‘അയ്യോ പ്രഡറിക്കെ ഓടിവരു. വിളക്കു ഇങ്ങോട്ടു കൊണ്ടുവരു. അച്ഛനിതാ, ഓടി വരു.’ റാന്തലെടുത്തു പ്രഡറിക്ക ക്ലാൻസ്റ്റിയുടെ അടുക്കൽ ചെന്നു, ‘യജമാനനേ യജമാനനേ’ എന്നു വിളിച്ചു. അച്ഛാ അച്ഛാ എന്നു കാതറൈനും മുറവിളി കൂട്ടി. ആ വൃദ്ധൻ മൂളിയതല്ലാതെ ഒന്നും ഉച്ചരിച്ചില്ല. പ്രഡറിക്ക പാതിരിയുടെ മുഖത്തു വെളിച്ചം തട്ടത്തക്കവണ്ണം റാന്തൽ തിരിച്ചു പിടിച്ചു.

അച്ഛന്റെ മുറിവു എവിടെയാണെന്നറിവാൻ ബദ്ധപ്പെട്ടു, കാതറൈൻ, അയാളുടെ കയ്യുയർത്തി നോക്കി. പെട്ടെന്നു അയ്യോ എന്നു നിലവിളിച്ചുകൊണ്ടു വൃദ്ധൻ കണ്ണു തുറന്നു. തന്റെ ഓമനമകളും പരിചാരികയും അടുത്തു നില്ക്കുന്നതുകണ്ട് അയാൾ ക്ഷീണസ്വരത്തിൽ, എന്നെ എവിടെയാണു കിടത്തിയിരിക്കുന്നത്? എന്നു ചോദിച്ചു.

കുമാരിയുടെ കണ്ണുകളിൽനിന്നു ഹർഷാശ്രുക്കൾ പൊഴിഞ്ഞു. അവൾ പിതാവിന്റെ നെററിമേൽ ചുംബിച്ചു: 'ഇതു പടക്കളം തന്നെയാണ്. അച്ഛനു എഴുനേല്ക്കാമോ; ഞാൻ കൂടി പിടിച്ചുകൊള്ളാം' എന്നു പറഞ്ഞു. എഴുനേല്ക്കുവാൻ വഹിയാ എന്നു പാതിരി ആംഗ്യം കാണിക്കുന്നതുകണ്ടു യുവഭടൻ അടുത്തുചെന്നു. തന്റെ കൈവശമുണ്ടായിരുന്ന ഒരു കുപ്പി, പെൺകുട്ടിയുടെ കയ്യിൽ കൊടുത്തു, "ഇതു ബ്രാൻഡിയാണ്, കുറച്ചു അദ്ദേഹത്തിനു കൊടുക്കു" എന്നു പറഞ്ഞു.

പാതിരി മദ്യം സേവിക്ക പതിവില്ലായിരുന്നുവെങ്കിലും ആപൽഘട്ടങ്ങളിൽ ഔഷധത്തിന്റെ സ്ഥാനത്തു അതുപയോഗിക്കുന്നതുകൊണ്ടു ദൂഷ്യമില്ലെന്നു നിശ്ചയിച്ച് അതിൽ കുറച്ചു കുടിച്ചു. ക്ഷീണത്തിനല്പം കുറവു തോന്നിയതിനാൽ അയാൾ എഴുനേൽക്കാൻ ശ്രമിച്ചു. എങ്കിലും സാധിച്ചില്ല. സഹായാർത്ഥം കാതറൈൻ കൈക്കു പിടിക്കുവാൻ ഭാവിച്ചപ്പോൾ പാതിരി 'വേണ്ട എന്റെ കയ്യൊടിഞ്ഞിരിക്കയാണ്' എന്നു പറഞ്ഞു പിന്നെയും അവശനായി നിലത്തു കിടന്നു.

കാതറൈൻ — 'എന്റെ ദൈവമേ, ഞാനെന്താണു വേണ്ടത്? അച്ഛനു എഴുനേല്ക്കുവാൻകൂടി മേലെങ്കിൽ പിന്നെ എങ്ങിനെയാണിവിടെനിന്നു പോകുന്നത്?'

യുവാവു — നിങ്ങൾ ഇവിടെത്തന്നെയിരിക്കുവിൻ. ഞാൻ പോയി രണ്ടു വേലക്കാരെ ഇങ്ങോട്ടയയ്ക്കാം. പാതിരിയെ അവർ അയാളുടെ വീട്ടിൽ കൊണ്ടാക്കും. മുറിവു വെച്ചുകെട്ടുന്നതിന് ഒരു ഡാക്ടരേയും ഞാൻ പറഞ്ഞയയ്ക്കാം. കുട്ടി ഇനിയെങ്കിലും താമസിക്കാതെ വല്ലയിടത്തും പൊയ്ക്കളയുന്നതാണു നല്ലത്. ഈത്തരം പാ

ഴിൽ കളഞ്ഞാൽ പിന്നെ വിചാരിച്ചിട്ടു ഫലമില്ല. "എന്തായാലും ഞാൻ വാക്കിനു ഭംഗം വരുത്തുകയില്ല" എന്നു കന്യക ഉത്തരം പറഞ്ഞു. ഈ സംഭാഷണം ക്ഷീണത്താൽ മയങ്ങിക്കൊണ്ടിരുന്ന പാതിരി കേട്ടില്ല.

യോദ്ധാവു പോയി. ഏകദേശം അരമണിക്കൂർ കഴിഞ്ഞപ്പോൾ രണ്ടു ഭടന്മാർ ഒരു മഞ്ചലുമായി അവിടെയെത്തി. കൂടെയൊരു വൈദ്യനുമുണ്ടായിരുന്നു. ഡാക്ടർ സ്ലാറൻസ്കിയുടെ കൈ യഥാസ്ഥിതിയിൽ വെച്ചു കെട്ടിയശേഷം പടയാളികൾ അയാളെ മഞ്ചലിൽ കിടത്തി എടുത്തുകൊണ്ടുപോയി. പ്രഡറിക്കയും കാതറൈനും വഴി കാണിച്ചുകൊണ്ട് അവരുടെ മുമ്പേ നടന്നു. പാതിരിയുടെ ഭവനത്തിലെത്തുന്നതുവരെ പരോപകാരിയായ സുന്ദരയുവാവായിരുന്നു നമ്മുടെ ബാലികയുടെ ചിന്തയ്ക്കു വിഷയമായിരുന്നത്.

## നാലാം ഭാഗം.

പടയാളികൾ സ്ലാറൻസ്കിയെ അയാളുടെ വീട്ടിൽ ഒരു മെത്തമേൽ കിടത്തി. കാതറൈൻ അവൎക്കു കൂലി കൊടുക്കുവാൻ ഭാവിച്ചപ്പോൾ തങ്ങൾക്കു യാതൊന്നുമാവശ്യമില്ലെന്നു പറഞ്ഞ് അവർ അവിടെനിന്നും പോയി. രോഗിയെ സേവിക്കുവാനും മുറിവിൽ പുരട്ടുവാനുമുള്ള മരുന്നുകൾ പ്രഡറിക്കയെ ഏല്പിച്ച് അവയുടെ ഉപയോഗക്രമവും പറഞ്ഞുകൊടുത്തശേഷം വൈദ്യനും അവരെ അനുഗമിച്ചു.

പെൺകുട്ടി രാത്രി മുഴുവനും പിതാവിന്റെ അടുക്കൽ ഇരുന്നു കഴിച്ചുകൂട്ടി. നേരം വെളുത്തപ്പോഴെയ്ക്കു പാതിരിക്ക് എഴുന്നേറ്റിരിക്കാറായി.

കാതറൈനും പരിചാരികയും അടുത്തിരിക്കുന്നതുകണ്ട്,

സ്ലാറൻസ്കി— മകൾ എങ്ങിനെയാണിന്നലെ എന്റെ അടുക്കൽ വന്നുചേന്നത്?

കുമാരി— "ദൈവം എന്നെ അച്ഛന്റെ അടുക്കൽ കൊണ്ടുവന്നു വിട്ടു എന്നേ പറവാനുള്ളു" എന്നു പറഞ്ഞു. ലിവോണിയയിൽ എത്തിയ

ത്തു മുതൽ സ്ലാറൻസ്കിയെ കണ്ടുമുട്ടിയതുവരെയുള്ള സംഭവങ്ങളെല്ലാം വിസ്തരിച്ചു കേൾപ്പിച്ചു. തന്റെ പ്രിയപുത്രി ഇനിമേൽ റഷ്യൻസേനാധിപന്റെ ഭൃത്യയാണെന്നറിഞ്ഞപ്പോൾ ആ വൃദ്ധനുണ്ടായ മനസ്താപം അവൎണ്ണനീയമായിരുന്നു. പാതിരിയും പരിചാരികയും അവളുടെ വിരഹമോൎത്തും, കാതറൈൻ അവരെ പിരിഞ്ഞുപോകുന്നതിനുള്ള വൈമനസ്യം നിമിത്തവും വളരെ നേരം കരഞ്ഞു. ഒടുവിൽ പ്രധരിക്ക യജമാനനോടിങ്ങിനെ പറഞ്ഞു.

"യജമാനൻ തന്നെയൊന്നു നിൎബ്ബന്ധിക്കണം. തിരികെ പോകേണ്ടായെന്നു ഞാൻ പറഞ്ഞിട്ട് ഇവൾ കേൾക്കുന്നില്ല. എനിക്കു വയസ്സായി. ഇനിമേലിടെ യജമാനനെ ശുശ്രൂഷിക്കുവാനും വീട്ടുജോലി നോക്കുവാനും ഞാൻ തന്നെയായാൽ മതിയാകയില്ല. യജമാനനു വല്ല ദീനവും വന്നാൽ പരിചരിക്കുവാൻ ഇവിടെ വേറെയാരുണ്ട്? അതുകൊണ്ട് അവളെ അയക്കരുത്. എന്നു തന്നെയല്ല തിരികെ വരാമെന്നവൾ വാക്കു കൊടുത്തതു മനസ്സോടെയല്ലല്ലോ. വേറെ നിവൃത്തിയില്ലാഞ്ഞതുകൊണ്ടല്ലേ അങ്ങിനെ ചെയ്തത്. നേരെ മറിച്ചു മനസ്സോടെ കൊടുത്തതായിരുന്നുവെങ്കിൽ സത്യലംഘനം ചെയ്വാൻ ഞാനൊരിക്കലും നിൎബ്ബന്ധിക്കയില്ലായിരുന്നു."

സ്ലാറൻസ്കി — (കുറച്ചാലോചിച്ച ശേഷം) എന്റെ മകൾ തിരികെ ചെല്ലാമെന്നു പ്രതിജ്ഞ ചെയ്തിട്ടുണ്ടോ?

കാതറൈൻ — അച്ഛാ ഞാൻ പ്രതിജ്ഞ ചെയ്തിട്ടുണ്ട്. എനിക്കിനി അച്ഛനെ പിരിഞ്ഞുപോകാതെയെന്താണു നിവൃത്തി? എന്തെല്ലാം കഷ്ടപ്പാടുകളാണ് എനിക്കിനി വരാൻ പോകുന്നതെന്ന് ആൎക്കറിഞ്ഞുകൂടാ. എങ്കിലും സത്യഭംഗം വരുത്തുവാനെനിക്കു ധൈൎയ്യമില്ല.

പാതിരി — ദൈവവിധിയെ തടയുവാനാൎക്കും കഴികയില്ല. കുഞ്ഞേ. നീ വാക്കുകൊടുത്തിട്ടുണ്ടെങ്കിൽ പോകണം. നിന്റെ കൃത്യമാണത്. ഈശ്വരൻ നിന്നെ രക്ഷിച്ചുകൊള്ളും.

വ്യസനംകൊണ്ട് എഴുനേല്ക്കുവാൻ ശക്തിയില്ലാതെ വളരെ നേരം വിലപിച്ച ശേഷം കാതറൈൻ അച്ഛനോടും പ്രധരിക്കയോടും യാത്ര പറഞ്ഞു ഒരു ഭ്രാന്തിയെപ്പോലെ ഭവനത്തിൽ നിന്നു

തിരിച്ചു. ഈശ്വരവിശ്വാസത്തിൻെറ ഫലമായി അവൾക്കു ക്ഷണേന മനോധൈര്യവുമുണ്ടായി.

വഴിക്ക് അവളുടെ വിചാരങ്ങൾ ഇപ്രകാരമായിരുന്നു:—

അച്ഛൻ എന്നെ സ്വന്തം പുത്രിയെപ്പോലെയാണിതുവരെയും വളർത്തിയത്. കേവലം ഭൂതദയകൊണ്ടു മാത്രം ഇങ്ങിനെ എനിയ്ക്കു ചെയ്ത ഉപകാരത്തിനു ഒരു പ്രത്യുപകാരം ചെയ്വാൻ സാധിക്കുമെന്നു ഞാൻ വിചാരിച്ചിരുന്നില്ല. ഇപ്പോൾ ദൈവഗത്യാ അതിനു സംഗതി വന്നതിൽ എനിക്കു അളവററ ചാരിതാർത്ഥ്യമുണ്ട്. എന്നെ ലിവോണിയയിൽ നിന്നു ഇവിടെ കൊണ്ടുവന്നതും എല്ലാം ഈശ്വരൻ തന്നെയാണ്. എന്നെ റഷ്യൻ ഭടന്മാർ തടവുപുള്ളിയാക്കിയതും ഗുണമായിട്ടാണു പരിണമിച്ചത്. അങ്ങിനെ തടവുപുള്ളിയായില്ലെങ്കിൽ ഞാൻ സേനാപതിയെ കാണ്മാൻ പോകയില്ലായിരുന്നു. കൂടാരത്തിൽ പോയില്ലായിരുന്നു എങ്കിൽ, പ്രഡറിക്കയെ കാണ്മാനും അച്ഛൻ യുദ്ധഭൂമിയിൽ കിടക്കുകയാണെന്നറിവാനും ഇടവരികയില്ലായിരുന്നു. ഏതായാലും ഈശ്വരകാരുണ്യംകൊണ്ട് എൻെറ രക്ഷിതാവിൻെറ ജീവൻ രക്ഷിക്കുവാൻ ഭാഗ്യമുണ്ടായതിനു ശേഷമാണല്ലൊ എനിക്കു പിതാവിനെ പിരിഞ്ഞുപോകേണ്ടിവന്നത്. ഇനിമേൽ ഞാനൊരു നിർഭാഗ്യയായ ഭൃത്യ മാത്രമാണ്. എൻെറ ദാസ്യപ്രവൃത്തി എത്രമേൽ കഷ്ടമായിരുന്നാലും ഞാനൊരു വലിയ കടം വീട്ടിയതുകൊണ്ടുള്ള കൃതാർത്ഥത എൻെറ മനസ്സിനെ സമാധാനപ്പെടുത്തും.

ഈദൃശങ്ങളായ വിചാരങ്ങളിൽ ലയിച്ചു വഴിയറിയാതെ അവൾ റഷ്യൻ സേനാപതിയുടെ വാസസ്ഥലത്തെത്തി. കൂടാരത്തിൽ പ്രവേശിച്ചപ്പോൾ തലേദിവസം തനിക്കു വളരെയുപകാരം ചെയ്ത യുവാവ് അവിടെ നില്പുണ്ടായിരുന്നു. അയാളെ കണ്ടപ്പോൾ കൃതജ്ഞതാസൂചകമായ ഒരു മന്ദഹാസം കുമാരിയുടെ അധരപുടങ്ങളെ വികസിപ്പിച്ചു. ഭടനും പുഞ്ചിരി തൂകി.

കാതറൈൻ വന്നതു സേനാധിപനെ കാണ്മാനാണെന്നറിഞ്ഞ് അയാൾതന്നെ അവൾക്കു സേനാപതിയെ കാണിച്ചുകൊടുത്തു. അദ്ദേഹം അപ്പോൾ തടവിൽ പിടിക്കപ്പെട്ട മാറിൻബർഗ്ഗു നിവാസിക

ളിൽ ചിലർ ബോധിപ്പിക്കുന്ന സങ്കടങ്ങൾ കേട്ടുംകൊണ്ടിരിക്കയായിരുന്നു.

പെൺകുട്ടിയെ കണ്ടപ്പോൾ,

സേനാപതി— നീ തിരികെ വന്നുവോ? വഴികയില്ലയോ എന്നു ഞാൻ ശങ്കിച്ചു.

കാതറൈൻ—എന്റെ വാക്കിൽ അവിടത്തേയ്ക്കു വിശ്വാസമില്ലയോ? ഞാൻ വാഗ്ദാനം ചെയ്താലതിനു വിപരീതം പ്രവൎത്തിക്കാറില്ല.

സൈന്യാധിപൻ— (ഒരു പുഞ്ചിരിയോടുകൂടി) നീ നല്ല ബുദ്ധിയും വിവേകവുമുള്ള ഒരു പെൺകുട്ടിയാണ്. എന്റെ ഭൃത്യയായിരിക്കുവാൻ കൊള്ളാം. രണ്ടുപേൎക്കു ആഹാരത്തിനുള്ളതെല്ലാം വട്ടംകൂട്ടിക്കൊണ്ടുവാ. നന്നായിരിക്കുമോ എന്നു നോക്കട്ടെ.

സമീപത്തു നിന്നിരുന്ന ഒരു ഭടൻ അവളെ കൂടാരത്തിൽ തന്നെയുള്ള വേറൊരു മുറിയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. അവിടെ ഭക്ഷണം പാകം ചെയ്യുന്നതിനു വേണ്ട സാമഗ്രികളെല്ലാമുണ്ടായിരുന്നു. പക്ഷെ താൻ മുമ്പു കണ്ടിട്ടില്ലാത്ത ചില ആഹാരപദാൎത്ഥങ്ങളവിടെ കാണുകയാൽ അവയെ പാകം ചെയ്യേണ്ടതെങ്ങിനെയാണെന്നറിയാതെ അവൾ കുഴങ്ങി. എങ്കിലും കാലവിളംബം അനാവശ്യവും അനുചിതവുമാണല്ലോ എന്നു വിചാരിച്ച് അവൾ ചിലതെല്ലാമെടുത്തു യുക്തിക്കുതക്കപോലെ പാകം ചെയ്തു ചെറിയ കിണ്ണങ്ങൾക്കകത്താക്കി.

കാതറൈൻ ഭക്ഷണസാധനങ്ങളെ എടുത്തുകൊണ്ടു തിരികെ സേനാധിപന്റെ അരികെ ചെന്നപ്പോൾ അദ്ദേഹത്തിന്റെ അരികിൽ നമ്മുടെ സുന്ദരയുവാവും കൂടിയുണ്ടായിരുന്നു. അവർ ഒരു മേശയുടെ ഇരുവശത്തുമായി ഇരുന്നു ചില റിക്കാട്ടുകൾ പരിശോധിക്കയായിരുന്നു. പെൺകുട്ടി പാത്രങ്ങളെല്ലാം മേശപ്പുറത്തു നിരത്തിവെച്ചു. ഭടനും സേനാപതിയും കടലാസ്സുകളെല്ലാം നീക്കിവെച്ചു സൈരസല്ലാപങ്ങളോടുകൂടി ആഹാരം കഴിച്ചുതുടങ്ങി. റഷ്യൻ സേനാബലത്തിന്റെ അധിപനായ ഉദ്യോഗസ്ഥൻ വെറും ഒരു ഭടനോടു ഇത്ര വളരെ പരിചയം കാണിക്കുന്നതുകൊണ്ടു കാതറൈൻ വിസ്മയിച്ചു. എങ്കിലും സൈന്യങ്ങളുടെ ഇടയിലുള്ള ഏൎപ്പാടുകൾ തനിക്കു അറി

വില്ലംത്തതിനാൽ നടപ്പങ്ങിനെയായിരിക്കുമെന്നു വിചാരിച്ചു സമാധാനിച്ചു.

സംഭാഷണത്തിന്നിടയിൽ യുവാവു കാതറൈനെ നോക്കി 'കുട്ടിക്കു എത്ര വയസ്സായി' എന്നു ചോദിച്ചു.

"പതിമൂന്നു വയസ്സു കഴിഞ്ഞു" എന്നു അവൾ ഉത്തരംപറഞ്ഞു.

യുവാവു:—'ധൈര്യം മാത്രം പ്രായത്തിനടുത്തതല്ല. ഫേ നിങ്ങളിന്നലെ കണ്ടില്ലായോ, ഈ കൊച്ചുകുട്ടി പടക്കളത്തിൽ ശവങ്ങളുടെ ഇടയിൽക്കൂടി അവളുടെ അച്ഛനെ തിരഞ്ഞുപോകുന്നതു കാണ്മാനുള്ളതായിരുന്നു. ഒട്ടുംതന്നെ ക്ലേശമില്ല. കണ്ടിരുന്നെങ്കിൽ നിങ്ങൾ ഇവൾക്കൊരു സമ്മാനം കൊടുക്കുമായിരുന്നു." അനന്തരം ഭടൻ കന്യകയെ നോക്കി കുട്ടിക്കു മൃതശരീരങ്ങൾ കണ്ടു ഭയവും അറപ്പും ഒന്നുമുണ്ടായില്ലേ? എന്നു ചോദിച്ചു.

കാതറൈൻ (ലജ്ജകൊണ്ടു മുഖം താഴ്ത്തി) എനിക്കു അറപ്പില്ലാഞ്ഞിട്ടല്ല. അച്ഛനെ കാണ്മാനുള്ള ആഗ്രഹംകൊണ്ടു ഞാൻ ഭയവുമറപ്പുമൊന്നും അറിഞ്ഞില്ല എന്നേയുള്ളു.

സേനാപതി—അതിലത്ര അതിശയിക്കുവാനൊന്നുമില്ല. പാതിരിയുടെ കൂടെ താമസിച്ചിരുന്നതുകൊണ്ടു ഇതിന്നു മുമ്പുതന്നെ ഇവൾക്കു മൃതശരീരങ്ങൾ കാണ്മാൻ പലപ്പോഴും ഇടവന്നിരിക്കും.

കാതറൈൻ—ഞാൻ ഇതിന്നുമുൻപു ആകെ രണ്ടു ശവശരീരങ്ങളെ മാത്രമേ കണ്ടിട്ടുള്ളു.

യുവഭടൻ—അല്ലെങ്കിൽ മൃതദേഹങ്ങളുടെ ഇടയിൽക്കൂടി നടക്കുന്നതിനധികം ഭയപ്പെടാനില്ല. ചുണയുണ്ടെങ്കിൽ യുദ്ധസമയത്തു പോർക്കളത്തിൽ നടക്കട്ടെ. അപ്പോൾ കാണാം ധൈര്യമെല്ലാം പൊട്ടിത്തെറിച്ചുപോകുന്നത്.

കുമാരി (ഇതു കേട്ടു ചിരിച്ചുകൊണ്ടു) 'ഇന്നലെ നഗരത്തിന്നു വെളിയിൽ വെച്ചു ശാട്ടുകാരിലാരോ എന്റെ നേരെ വെടിവെച്ചതു കണ്ടില്ലേ? അപ്പോൾ എനിക്കു തീരെ ഭയമുണ്ടായില്ലല്ലോ' എന്നു പറഞ്ഞു.

ഭടൻ—ഉള്ളതാണവൾ പറഞ്ഞത്. ഞാനതു മുൻപു പറവാൻ മറന്നുപോയി. നമ്മളിലാരെങ്കിലും ആയിരുന്നുവെങ്കിൽത്തന്നെ ഇത്ര

യും ധൈൎയ്യം കാണിക്കുവാൻ സാധിക്കയില്ല. ഇവൾ കുറച്ചുകൂടി പ്രായമായാൽ ഒരു ധീരയുവതിയായിത്തീരും.

സേനാപതി—ഇവൾ എന്റെ ഭൃത്യയായിരിക്കുവാൻ കൊള്ളുകയില്ല. ദുഃഖവും മററും മഹാമോശം.

യുവാവു—നിങ്ങൾക്കിവളെ ആവശ്യമില്ലെങ്കിൽ എനിക്കു തന്നേക്കണം.

സേനാപതി—ഇവളെ എന്തുചെയ്യാനാണ്?

യുവാവു—എന്തുചെയ്യാനാണെന്നോ?- ഞാനെന്റെ ഭാൎയ്യയാക്കും. ഒരു ഭടന്റെ ഭാൎയ്യയായിരിക്കുവാൻ ജനിച്ചവളാണിവൾ.

സേനാപതി—അവൾക്കതു സമ്മതമല്ലെങ്കിലോ?

ഭടൻ—അതു നമുക്കിപ്പോൾത്തന്നെ അറിയാവുന്ന കാൎയ്യമാണല്ലോ.

അനന്തരം യുവാവു പെൺകുട്ടിയോടു ആട്ടെ നീ എന്റെ ഭാൎയ്യയായിരിക്കുമോ? എന്നു ചോദിച്ചു.

കാതറൈൻ ഈ ചോദ്യം കേട്ടു കുഴങ്ങി. കുറച്ചു നേരത്തേക്കു ഒന്നും പറഞ്ഞില്ല. 'കുട്ടിയെന്തുപറയുന്നു?' എന്നു ഭടൻ വീണ്ടും ചോദിച്ചപ്പോൾ കാതറൈൻ 'എനിക്കിതിൽ വിശേഷിച്ചൊന്നും പറവാനില്ല. സേനാനായകന്റെ അടിമയായിരിക്കുന്നതിനേക്കാൾ ഒന്നുകൂടി നല്ലതു ഒരു ഭടന്റെ പത്നിയായിരിക്കുന്നതാണ്.'

'ബലെ, ഇങ്ങിനെവേണം ഉത്തരം പറയാൻ. നീ ഇക്ഷണംമുതൽ എന്റെ ഭാൎയ്യയാണ്' എന്നു പറഞ്ഞു യുവാവു അവളുടെ കൈയ്യുപിടിച്ചു. സേനാതി വേഗം കസാലയിൽനിന്നെഴുന്നേററു 'അയ്യോ നല്ലവണ്ണം ആലോചിച്ചുവേണേ' എന്നു പറഞ്ഞു.

ഭടൻ—നിങ്ങൾ പറഞ്ഞതു എനിക്കു മനസ്സിലായി. പക്ഷെ ശേഷമുള്ളവർ ചെയ്യുന്നതുപോലെയല്ല ഞാൻ ചെയ്യാറുള്ളതെന്നു നിങ്ങൾക്കറിയാമല്ലോ. ഈ കന്യകയിൽ എനിക്കു വളരെ പ്രതിപത്തി തോന്നുന്നു. ഇവൾക്കു ധൈൎയ്യവും സത്യവും അസാമാന്യമായിട്ടുണ്ട്. ഇവളുടെ സ്വഭാവവും നന്നായിരിക്കണം. എന്റെ പ്രവൃത്തി ഉചിതമൊ അല്ലയോ എന്നു വഴിയെ നിങ്ങൾക്കു മനസ്സിലാകും. ഏതായാലും ഞാൻ നിശ്ചയിച്ചുകഴിഞ്ഞു ഇവൾതന്നെ എന്റെ ഭാൎയ്യ. ഞാൻ ഇനിപ്പോകുന്നു. കുട്ടി എന്റെ കൂടെ വരു.

ഇത്രയും പറഞ്ഞു യുവാവു കാതറൈനുമൊന്നിച്ചു കൂടാരത്തിൽ നിന്നിറങ്ങി ഉദ്ദേശം കാൽ മൈൽ ദൂരെ കാണപ്പെട്ട മറൊരു കൂടാരത്തിന്റെ നേൎക്കു നടന്നു പോകുംവഴിക്കു,

ഭടൻ—ഞാനാരാണെന്നു നിനക്കറിയാമോ?

കുമാരി—അറിഞ്ഞുകൂടാ.

ഭടൻ—പിന്നെ എന്തുദ്ദേശിച്ചാണു എന്റെ ഭാൎയ്യയായിരിക്കാമെന്നു സമ്മതിച്ചത്?

കാതറൈൻ—നിങ്ങൾ എന്റെ ഭാൎയ്യയായിരിക്കാമോയെന്നു ചോദിച്ചു. നിങ്ങളെപ്പററി ദോഷമായിട്ടൊന്നുംതന്നെ എനിക്കറിവില്ല. എന്നുതന്നെയല്ല കേവലം അനാഥയും അപരിചിതയുമായ എനിക്കു നിങ്ങൾ ഇന്നലെ ചെയ്ത ഉപകാരമോൎത്തു നിങ്ങൾ ഗുണവാനാണെന്നും നിങ്ങളെ ഭൎത്താവായി സ്വീകരിക്കുന്നതുകൊണ്ടു എനിക്കു ശ്രേയസ്സല്ലാതെ ദോഷമൊന്നുമുണ്ടാകയില്ലെന്നും എനിക്കു ബോദ്ധ്യമായി.

ഭടൻ—എനിക്കു സൈന്യത്തിലെന്തുദ്യോഗമാണെന്നു നിനക്കറിയേണ്ടയോ?

കാതറൈൻ—അറിഞ്ഞാൽ കൊള്ളാം. പക്ഷെ എനിക്കു കുടുംബവുമാഹിജാത്യവുമൊന്നുമില്ലാത്തതുകൊണ്ടു എന്നെയാരുവിവാഹം ചെയ്താലും എനിക്കു ഒരുപോലെയാണ്. എന്റെ ഭൎത്താവു സത്സ്വഭാവിയായിരിക്കണമെന്നേയുള്ളു. അതുകൊണ്ടു നിങ്ങൾ വെറും ഒരു പടയാളിയായാലും വലിയ ഉദ്യോഗസ്ഥനായാലും എനിക്കു വ്യത്യാസമൊന്നുമില്ല.

ഭടൻ അപ്പോൾ ഞാനൊരു പാവപ്പെട്ട ഭടൻ മാത്രമായതുകൊണ്ടു നിനക്കു കുണ്ഠിതമൊട്ടുമില്ല അല്ലേ?

കാതറൈൻ—ഇല്ല. നിങ്ങൾ എന്നോടു ഒരിക്കലും വേൎപിരിഞ്ഞു പോകയില്ലെങ്കിൽ അതുകൊണ്ടെനിക്കു സന്തോഷമേയുള്ളു.

കൂടാരത്തിന്റെ മുൻവശത്തെത്തിയപ്പോൾ, യുവാവു കുമാരിയോട് 'ഇവിടെ നില്ക്കു. ഇതു ചക്രവൎത്തിയുടെ കൂടാരമാണ്. അദ്ദേഹത്തിന്റെ സമ്മതം കൂടാതെ എനിക്കു നിന്നെ വിവാഹം ചെയ്വാൻ പാടില്ല. നീയിവിടെ നിന്നാൽ മതി. ഞാൻ ചക്രവൎത്തിയെക്ക

ണ്ട് അനുവാദം വാങ്ങിക്കൊണ്ടുവരാം' എന്നു പറഞ്ഞ് അകത്തേയ്ക്കു കയറിപ്പോയി.

കുമാരിക്ക് അധികനേരം അവിടെ കാത്തുനില്ക്കേണ്ടിവന്നില്ല. ഭർത്താവു പോയി കുറച്ചു സമയം കഴിഞ്ഞപ്പോൾ ഒരുദ്യോഗസ്ഥൻ വാതുക്കൽ വന്നു 'ചക്രവർത്തി തിരുമനസ്സുകൊണ്ടു കുട്ടിയെ കാണണമെന്നു കല്പിക്കുന്നു. അങ്ങോട്ടു വരു' എന്നു പറഞ്ഞു. അവൾ അയാളെ അനുഗമിച്ച് അകത്തു ചെന്നപ്പോൾ അവിടെ അനേകം ഉദ്യോഗസ്ഥന്മാർ വിനീതഭാവത്തിൽ നില്ക്കുന്നതും, അവരുടെ മദ്ധ്യത്തിൽ മുപ്പതു വയസ്സോളം പ്രായമുള്ള ഒരു യുവാവു സിംഹാസനത്തിലിരിക്കുന്നതും കണ്ടു.

ആ യുവാവു തന്റെ ഭർത്താവായ ഭടനാണെന്നു കണ്ടു വിസ്മയിച്ചു, കാതറൈൻ അടുത്തു നിന്നിരുന്ന ഉദ്യോഗസ്ഥനോടു 'ചക്രവർത്തിയെവിടെ' എന്നു ചോദിച്ചു. അയാൾ ആസനസ്ഥനായ പുരുഷനെ ചൂണ്ടിക്കാണിച്ചുകൊടുത്തു. 'അതോ? അതെന്റെ ഭർത്താവാണല്ലോ.'

ഇതു കേട്ട് അവിടെ നിന്നിരുന്ന ഉദ്യോഗസ്ഥന്മാരെല്ലാം ആശ്ചര്യപ്പെട്ടു. അവർ സസംഭ്രമം ഇരുവശങ്ങളിലുമായി ഒതുങ്ങിനിന്നു 'നിന്റെ ഭർത്താവും ചക്രവർത്തിയുമൊന്നുതന്നെയാണെ'ന്നു പറഞ്ഞു. പീറ്റർ ഒന്നാമൻ അവളെ കൈക്കു പിടിച്ച് അർദ്ധാസനത്തിലിരുത്തി. അവളുടെ പരിഭ്രമം കണ്ടു ചക്രവർത്തി ചിരിച്ചുംകൊണ്ട് 'എന്താണു? ചക്രവർത്തിനിയായതുകൊണ്ടു നിനക്കു വ്യസനമാണോ?' എന്നു ചോദിച്ചു.

കാതറൈൻ — 'എനിക്കു വ്യസനമൊന്നുമില്ല. ഞാനവിടത്തെ ഒരു ഭടനാണെന്നു വിചാരിച്ചു സ്നേഹിച്ചു. ഇപ്പോൾ എന്റെ ഭർത്താവു ചക്രവർത്തിയാണെന്നറിഞ്ഞതുകൊണ്ട് ആ സ്നേഹത്തിന് ഒരു വ്യത്യാസവും വന്നിട്ടില്ല.' ചക്രവർത്തി ഒരു പുഞ്ചിരി തൂകിക്കൊണ്ടു പറഞ്ഞു: 'ഇതാ ഈ നില്ക്കുന്ന പടയാളികളെല്ലാം ഇപ്പോൾ മുതൽ നിന്റെ ശാസന കേട്ടു നടക്കേണ്ടവരാണ്. റഷ്യാസാമ്രാജ്യം മുഴുവൻ നിനക്കധീനമാണ്.'

പീറ്റർ മഹാൻ പിറ്റേ ദിവസം തന്നെ തന്റെ പ്രേമഭാജന

മായ പതിയെ സപരിവാരം തലസ്ഥാനത്തിലേക്കയയ്ക്കയും, മാറിൻബർഗ്ഗു നിരോധം അവസാനിച്ച ശേഷം താനും രാജധാനിയിലെത്തി വിധിപ്രകാരം അവളെ വിവാഹം ചെയ്കയും ചെയ്തു.

# ശരീരസുഖസംരക്ഷണം.

## മനുഷ്യശരീരവും ആഹാരസാധനങ്ങളും.

ശരീരസുഖം മനുഷ്യൎക്ക് ഏററവും വലുതായ ഒരു ഭാഗ്യമാകുന്നു. രോഗത്താൽ ശരീരം ശോഷിക്കുമ്പോൾ മാത്രമേ അതിൻെറ പ്രയോജനം ഇത്രയെന്നു നമുക്കറിവാൻ സാധിക്കയുള്ളു. ഇപ്പോഴുള്ളവർ തങ്ങളുടെ ശരീരത്തെ തീരെ നിസ്സാരമായി കരുതി അനേകകഷ്ടതകളിൽ ചെന്നു ചാടാറുണ്ട്. അതുകൊണ്ടു ശരീരസുഖം ഇല്ലാത്തപക്ഷം ഉണ്ടാകുവാനും ഉണ്ടായാൽ അതിനെ ക്രമമായി രക്ഷിക്കുവാനും മനുഷ്യർ ഓൎക്കേണ്ടതാണ്. ദീനത്തിനു കാരണം വല്ലതിലും ഉദാസീനതയോ അവിവേകമായ പ്രവൃത്തിയോ ആയിരിക്കാം. മനസ്സിന് എന്തെങ്കിലും തകരാറു പററിയാൽ ദേഹത്തിനു വലിയ ദോഷമാകുന്നു. മനോവ്യാധികൊണ്ടു ദേഹം ശോഷിക്കുന്നതു സാധാരണയാണ്. ശരീരത്തെ തല, ഉടൽ, മാറു അവയവങ്ങൾ എന്നു മൂന്നായി ഭാഗിക്കാം. തലയിൽ മുഖവും, തലച്ചോറിനെ പൊതിഞ്ഞിരിക്കുന്ന തലയോടും, ഉടലിൽ നെഞ്ചു വയറ് ഇവയും, നെഞ്ചിനുള്ളിൽ ഹൃദയവും, ശ്വാസകോശവും, വയററിനുള്ളിൽ ആമാശയം കുടൽ മൂത്രാശയം മുതലായവയും അടങ്ങിയിരിക്കുന്നു. മററു അവയവങ്ങൾ ഉടലിൻെറ ഉൾപിരിവുകളായ കൈ, കാൽ ഇവയാണ്. ഓരോ ഉൾപിരിവുകളിലും അനേകഭാഗങ്ങൾ ഉണ്ട്. പുറമെ കാണുന്ന മാംസത്തെ ബലമായി നിറുത്തുന്നത് ഉള്ളിലുള്ള അസ്ഥിക്കൂട്ടങ്ങളാണ്. ഇവയ്ക്കു ചലനവും ശക്തിയും ഉണ്ടാക്കുന്നത് ആഹാരസാധനങ്ങളാകുന്നു. ആഹാരമെന്നാൽ ദേഹത്തെ പോഷിപ്പിക്കുന്നതോ അല്ലെങ്കിൽ ദേഹത്തിനു ശക്തിയുണ്ടാക്കുന്നതോ ആയ വസ്തുക്ക

ളാണ്. ശരീരസുഖം വേണമെങ്കിൽ ഭക്ഷണം, വ്യായാമം, ശുചിത്വം, വായു ഇവയെല്ലാം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. നാം ആഹാരം കഴിക്കുന്നതിൽ പ്രത്യേകം സൂക്ഷിക്കണം. പാകം വരാത്ത ഫലങ്ങൾ, കൊഴുപ്പുള്ള വസ്തുക്കൾ ഇത്യാദി പദാർത്ഥങ്ങൾ എളുപ്പം ദഹിക്കുന്നതല്ല. ആഹാരസാധനങ്ങളിൽ കൂടെയാണു രോഗബീജങ്ങൾ ഉള്ളിലേയ്ക്കു കടക്കുന്നത്. നമ്മുടെ നാട്ടിൽ മിക്ക സാധുക്കളും രാവിലെ പഴംചോറുണ്ണാറുള്ളത് അത്ര നന്നല്ല. എന്തെന്നാൽ തണുത്ത വസ്തുക്കളിലാണു രോഗബീജങ്ങൾ എളുപ്പം കടന്നുകൂടാറുള്ളത്. ഭക്ഷണം ചൂടോടുകൂടി കഴിക്കുന്നതുത്തമം. ഭക്ഷണങ്ങളെ ക്രമമായും ശുചിയായും ഭക്ഷിച്ചാൽ അവയുടെ പോഷകദ്രവ്യങ്ങൾ മുഴുവൻ നമുക്കു ലഭിക്കും ഭക്ഷണം കഴിക്കുമ്പോൾ അധികസമയമെടുക്കരുതെന്നാണു നമ്മുടെ ഇടയിലുള്ള തെറ്റായ വിശ്വാസം. കുട്ടിക്കാലത്തു നാം ഭക്ഷണം കഴിക്കുമ്പോൾ അമ്മമാർ 'എന്തിരിപ്പാണിത്തു' 'വേഗം എണീക്കു' എന്നും മറ്റും പറയുന്നതു നമുക്കനുഭവമാണല്ലോ. ചെറുപ്പത്തിൽ പരിചയിക്കുന്ന ശീലങ്ങൾ ഒരുവന്റെ മരണം വരെ വിട്ടുമാറുന്നതല്ല. 'ചെറുപ്പകാലങ്ങളിലുള്ള ശീലം മറക്കുമോ മാനുഷനുള്ളകാലം' എന്നാണല്ലോ പഴമൊഴി. ഭക്ഷണം കഴിക്കുന്നതിന് എത്രത്തോളം സമയം എടുക്കുന്നുവോ അത്രത്തോളം നന്ന്. ആഹാരത്തെ പല്ലുകൾകൊണ്ടു മട്ടിച്ച് ഉമിനീരോടു (Saliva) ചേർത്തു മൃദുവാക്കി ഇറക്കിയാലേ അവയിൽനിന്നും കിട്ടുന്ന പോഷകദ്രവ്യങ്ങൾ രക്തത്തോടു ചേർന്നു ദേഹത്തെ പോഷിപ്പിക്കയുള്ളു. ഉമിനീർ ആഹാരത്തെ ദഹിപ്പിക്കുന്നതിന് ആവശ്യമായിട്ടുള്ളതാണ്. ഉമിനീരോടു ചേർന്നു മൃദുവാകുന്ന ആഹാരസാധനങ്ങൾ കണ്ഠനാളത്തിൽ കൂടി (Pharyne) ആമാശയത്തിലേയ്ക്കു (Stomach) ചെല്ലുന്നു. ദഹിച്ചുകഴിഞ്ഞാൽ പോഷകദ്രവ്യങ്ങൾ ദേഹത്തെ പോഷിപ്പിക്കുന്നു. ബാക്കി ശേഷിക്കുന്ന ഘനപദാർത്ഥങ്ങൾ വലിയ കുടൽവഴിയായി ക്ലിപ്തസമയങ്ങളിൽ മലമൂത്രങ്ങളായി വെളിയിലേയ്ക്കു പോകുന്നു.

ഭക്ഷണം കഴിക്കുന്നതിനു ക്ലിപ്തസമയം വയ്ക്കേണ്ടതാണ്. ഒരു ദിവസം നിശ്ചിതസമയത്ത് ആഹാരം കഴിച്ചാൽ പിറേറ ദിവസം അതേ സമയത്തുതന്നെ ആഹാരം കഴിക്കേണ്ടതാണ്. അങ്ങിനെ ചെയ്യുന്നതിനാൽ ദഹനശക്തി കൂടുന്നു. ചെറുപ്പക്കാരുടെയും വയ

സ്സായവരുടേയും കഥ ആലോചിക്കുക. യൌവനത്തിലാണ് ആഹാരം നല്ലവണ്ണം കഴിക്കേണ്ടത്. വാർദ്ധക്യത്തിൽ ആഹാരം തീരെ കുറക്കേണ്ടതും അത്യാവശ്യം. വൃദ്ധന്മാർക്ക് പല്ലില്ലാത്തതിനാൽ ആഹാരസാധനങ്ങളെ ശരിയായി മർദ്ദിച്ച് ഇറക്കാൻ സാധിക്കുന്നില്ല. തന്നിമിത്തം ദഹനശക്തി കുറയുന്നു. അതാതു മനുഷ്യരുടെ വയസ്സനുസരിച്ച് ആഹാരത്തിൽ ചില ഭേദഗതികൾ ചെയ്യേണ്ടതാണ്. ജോലികൾക്കു ശേഷം വേണം ആഹാരം കഴിക്കുവാൻ. ആഹാരം കഴിഞ്ഞാൽ കുറച്ചു സമയം യാതൊന്നും ചെയ്യാൻ പാടില്ല. ഭക്ഷണം കഴിഞ്ഞാലുടൻ ബുദ്ധിക്കും ശരീരത്തിനും അദ്ധ്വാനം കൊടുക്കുന്നതായ യാതൊരു പ്രവൃത്തിയിലും പ്രവേശിക്കാൻ പാടില്ല. ഉച്ചക്ക് ആഹാരം കഴിഞ്ഞാൽ അല്പം വിശ്രമിക്കേണ്ടത് ആവശ്യമാണ്. രാത്രി മിതമായി ആഹാരം കഴിക്കണം. അധികമായാൽ ഉറക്കത്തിന്ന് വിഘ്നം വരുന്നതു കൂടാതെ അനേകസ്വപ്നങ്ങൾ കാണുന്നതിനും ഇടയാകുന്നു. രാത്രി ഉറങ്ങുന്നതിന്ന് രണ്ടു മണിക്കൂറിന്ന് മുമ്പേ ആഹാരം കഴിച്ചിരിക്കേണ്ടതാണ്.

വ്യായാമം: വ്യായാമമെന്നാൽ ദേഹത്തിന്നു ശക്തിയും തലച്ചോറിന്നു ഉണർച്ചയും ഉണ്ടാക്കുന്ന ഒരുതരം പ്രവൃത്തിയാകുന്നു. വ്യായാമം പലതരത്തിലുണ്ട്. സവാരിചെയ്ക, സൈക്കിൾ സവാരി, കുതിരസ്സവാരി, പന്തുകളി, ഫുട്ബാൾ, ടെന്നീസ്സ്, ബാഡ്മിന്റൻ, കസർത്തു, ഡംബെൽസു മുതലായവയാണ്. ചെറുപ്പക്കാർക്ക് പന്തുകളി ഡംബെൽസ് മുതലായവയും, വയസ്സന്മാർക്ക് സവാരിചെയ്കയുമാണു ഉത്തമമായിട്ടുള്ളത്. ഇവയെ ക്രമമായി ശീലിക്കണം. അമിതമായാൽ വളരെ ദോഷങ്ങളുണ്ട്. വ്യായാമത്താലുണ്ടാകാവുന്ന ഗുണങ്ങളെപ്പറ്റി ആലോചിക്കുക. അവ നാം അറിഞ്ഞും അറിയാതെയും നമുക്കു ഗുണത്തെ ഉണ്ടാക്കിത്തീർക്കുന്നു. വ്യായാമംകൊണ്ടു ശരീരത്തിലുള്ള ഓരോ അവയവങ്ങളും പുഷ്ടിയോടുകൂടി വളരുന്നതുകൂടാതെ തലച്ചോറിന്നു ഉണർച്ചയുണ്ടാവാനും അതുമൂലം നമുക്കു അനേക കാര്യങ്ങൾ ആലോചനയോടുകൂടി പ്രവർത്തിക്കാനും സംഗതി വരുന്നു.

വായു: രൂപരസഗന്ധങ്ങളില്ലാതെ നമുക്കു ചുറ്റും വ്യാപിച്ചുകിടക്കുന്ന വായുവിനെ ആണല്ലോ നാം ശ്വസിക്കുന്നത്. ശുദ്ധവായു ശ്വ

സിക്കുന്നതു ശരീരത്തിന്നു വളരെ നന്നു. നാം ഉൾക്കൊള്ളുന്ന വായുവിനും നിശ്വസിക്കുന്ന വായുവിനും വളരെ വ്യത്യാസമുണ്ട്. ശ്വസിക്കുന്ന ശുദ്ധവായുവിൽ അനേക ഗാസ്സുകൾ ലയിച്ചിരിക്കുന്നു. അവ ആക്സിജൻ, നൈട്രജൻ, ആർഗാൺ, കാർബോണിക്കാസിഡു ഗാസ്, ജലാംശങ്ങൾ, നൈട്രിക്കാസ്സിഡു, അമ്മോണിയാ ഓസോൺ ഇവയാണു. ഇതിൽ പ്രധാനമായവ വ്യയവകം(Nitergon)അമ്ലജനകവാതകം (Oxygen) ഇംഗാലാമ്ലം (Corboniacidgas). നാം ശ്വസിച്ചുവിടുന്ന ദുർവ്വായു വൃക്ഷങ്ങളുടെ സഹായത്താൽ വീണ്ടും ശുദ്ധമായിത്തീരുന്നു. ദുർവ്വായു ശ്വസിച്ചാൽ ശ്വാസകോശ (Lungs) ങ്ങൾക്ക ക്ഷീണം തട്ടും. ദുർവ്വായു അകത്തു കടന്നു രക്തത്തെ ദുഷിപ്പിച്ചു ശരീരത്തെ പല രോഗങ്ങളാലും ബുദ്ധിമുട്ടിക്കുന്നു. ആദ്യമായുണ്ടാകുന്നതു ചൊറിചിരങ്ങുകളാണ്. പിന്നീടു മററു വല്ല രോഗങ്ങളും പിടിപെടാനെളുപ്പമുണ്ട്.

ശുചിത്വം: ശരീരസുഖത്തിന്നു ശുചിത്വം പ്രത്യേകം ആവശ്യമായിട്ടുള്ളതാണ്. നാം കുടിക്കുന്ന വെള്ളത്തെ പരിശോധിക്കുന്നതായാൽ അതിൽ അനേക രോഗാണുക്കൾ കാണാവുന്നതാണ്. വെള്ളം ഘനം കുറഞ്ഞതും കൂടിയതുമുണ്ട്. ഘനം കൂടിയതു അത്ര നന്നല്ല. നാം ഇതിനെ തീരെ വകവെയ്ക്കാതെയാണു ഉപയോഗിക്കുന്നത്. എപ്പോഴും ശുദ്ധജലം ഉപയോഗിക്കണം. വെള്ളം ശുദ്ധമല്ലെന്നു കണ്ടാലുടൻ അതിനെ ചൂടാക്കിക്കൊള്ളണം. സുഖത്തിന്നു മറെറാന്നു ശരീരശുദ്ധിയാണ്. ദിവസവും കുളിക്കുക, ഉടുത്ത വസ്ത്രം മുഷിഞ്ഞാലുടൻ മാററുക ഇവയെല്ലാം ആവശ്യമാണ്. കുളിക്കുമ്പോൾ ശരീരത്തിലുള്ള ചേറു പോകത്തക്കവണ്ണം വല്ല തുണിക്കഷണമോ, തുവ്വാലോ കൊണ്ടു തിരുമ്മണം. ശുചിത്വമില്ലാത്തതിനാലാണു മസൂരി, വിഷൂചിക മുതലായ പകച്ചവ്യാധികൾ പിടിപെടാറുള്ളത്.

ഇതുകളെ ശ്രദ്ധിക്കാതെ കഴിക്കുന്ന കൂട്ടർ തങ്ങളുടെ ജീവിതത്തിൽ കാംക്ഷ കുറയത്തക്കവണ്ണം സദാ രോഗികളായും അന്ന്യക്ക രസിക്കാത്തവരായും തീരുന്നു. ചെറുപ്പക്കാരായ വിദ്യാത്ഥികൾ ഇവയെ പ്രത്യേകം ഓക്കേണ്ടതാണ്. ജീവിതദശയിൽ വിദ്യാഭ്യാസകാലമാണ് ഏററവും ഉത്തമമായിട്ടുള്ളത്. മനുഷ്യരുടെ സ്വഭാവത്തി

ന്നു മാററമുണ്ടാകുന്നതും അപ്പോൾ തന്നെ. ആയതിനാൽ ഭാവിജീവിതത്തെ ഉത്തമമാർഗ്ഗങ്ങളിൽ കൂടി നയിക്കുന്നതിനും ആരോഗ്യസുഖത്തോടും സന്തോഷത്തോടും കൂടി ഇരിക്കുന്നതിനും നാം ശ്രമിക്കേണ്ടതാണ്.

ആർ. വി. പിള്ള.

# പലവക.

അമേരിക്കയിലെ അന്തരിച്ചുപോയ പ്രസിഡണ്ടു മിസ്റ്റർ റൂസ്‌വെൽട്ടിന്റെ സ്വത്ത് എത്രയാണെന്നു തിട്ടമായി അറിഞ്ഞുകഴിഞ്ഞിട്ടില്ല. എന്നാൽ ചിലർ 100000 പവനാണെന്നു കണക്കാക്കിയിരിക്കുന്നു. ഇതു മുക്കാലും അദ്ദേഹം സാഹിത്യപരിശ്രമംകൊണ്ടു സമ്പാദിച്ചതാണെന്നും കാണുന്നു.

*** *** ***

യുദ്ധം തുടങ്ങുന്നതിന്നു മുമ്പു ജാപ്പാൻകാർ 7 ലക്ഷം മുതൽ 8 ലക്ഷം 'യേൻ' വരെ (1 യേൻ= 2 ഷില്ലിംഗ് ½ പെൻസ്) വിലക്കുള്ള നാഴികമണികളാണു കൊല്ലന്തോറും ജാപ്പാനിൽനിന്നു കയററി അയച്ചിരുന്നത്. അടുത്ത കാലത്തായി ജർമ്മൻകാർ അയച്ചിരുന്ന ക്ലോക്കുകൾ വരാതായതുകൊണ്ടു-ജാപ്പാന്റെ ഈ കയററുമതി കുറച്ചു വർദ്ധിച്ചു. 1916-ലേക്ക് ഈ തുക 1 മില്ല്യൻ 1 ലക്ഷത്തി 80 ആയിരം 'യേൻ' ആയി വർദ്ധിച്ചു. കഴിഞ്ഞ മൂന്നു കൊല്ലക്കാലമായി ജാപ്പാൻ ക്ലോക്കുകൾ ചീന, സ്ട്രേററ്സെററിൽമെണ്ട്, ഇന്ത്യ മുതലായ ദിക്കുകളിലേക്കു മാത്രമല്ല ഇംഗ്ലണ്ടു, ഫ്രാൻസ്, ഇററലി ഇവിടങ്ങളിലേക്കുകൂടി ധാരാളം കയററി അയച്ചിട്ടുള്ളതായി കാണുന്നു.

*** *** ***

ഭൂമിയിൽനിന്നു പുറപ്പെടുന്ന ശബ്ദം എത്ര ഉയരത്തോളം കേൾക്കുവാൻ സാധിക്കുമെന്നു ഫ്രഞ്ചുകാരനായ ഒരു വിമാനസഞ്ചാരി കണക്കാക്കിയിരിക്കുന്നു. അദ്ദേഹം ഒരു ബലൂണിൽ യാത്ര ചെയ്യുമ്പോൾ 3255 അടി ഉയരത്തിൽ മനുഷ്യരുടെ ഒച്ചയും വണ്ടി ഓട്ട

ന്ന ശബ്ദവും കേൾക്കാമായിരുന്നുവത്രെ. 4550 അടി ഉയരത്തിൽ വെച്ച് ചുവട്ടിൽനിന്നു പറയടിക്കുന്ന ശബ്ദം കേട്ടിരുന്നു. 5000 അടി ഉയരത്തു ചെന്നപ്പോൾ ഒരു പള്ളിമണിയുടെ നാദം കേൾക്കപ്പെട്ടിരുന്നു. തീവണ്ടിയോടുന്ന ശബ്ദം 8200 അടി ഉയരംവരെയും, ഒരു ഇഞ്ചിന്റെ കുഴൽവിളിനാദം ഉദ്ദേശം 10000 അടി ഉയരത്തോളവും കേട്ടിരുന്നുപോൽ. ഈ കണക്കു വാസ്തവമാണെങ്കിൽ ശബ്ദങ്ങളുടെ സ്ഥലവ്യാപ്തി നാം സാധാരണയായി വിചാരിക്കുന്നതുപോലെയൊന്നുമല്ലെന്നു വ്യക്തമാണല്ലൊ.

***    ***    ***

നവമ്പർമാസം ഹോളണ്ടിൽ വിവാഹമാസമായിഗ്ഗണിച്ചുവരുന്നു. ആ മാസത്തിലാണ് അവിടെ അധികവും വിവാഹങ്ങൾ നടക്കുന്നത്. ആ മാസത്തെ നാലു ഞായറാഴ്ചകൾ വിവാഹത്തിന്റെ നാലു പതനങ്ങളെ അടിസ്ഥാനപ്പെടുത്തി പ്രത്യേകപേരുകളാൽ അറിയപ്പെടുന്നവയാണ്. (1) ഒന്നാമത്തേതു പരിശോധനഞായറാഴ്ച (Review Sunday) യാണ്. അന്നു വിവാഹത്തിന്നു പ്രായമായ സ്ത്രീപുരുഷന്മാർ മോടിയേറിയ വേഷാലങ്കാരങ്ങളോടുകൂടി പരസ്യമായി പരസ്പരം കാണത്തക്കവിധമാണു പള്ളിയിൽനിന്നു പോക പതിവ്; പക്ഷേ സംസാരിക്കയില്ല. (2) രണ്ടാമത്തേതു നിശ്ചയഞായറാഴ്ച (Decision Sunday) യാണ്. അന്നു വിവാഹം വേണമെന്നു വിചാരിക്കുന്ന യുവാവു താൻ കണ്ടുവെച്ചിട്ടുള്ള യുവതിയുമായി സംസാരിച്ചു കാര്യം ഉറയ്ക്കും; തമ്മിൽ യോജിക്കാതെ വന്നാൽ വേണ്ടെന്നുവെച്ചു പിൻവലിക്കുന്നതും അന്നാണ്. (3) മൂന്നാമത്തേതു ക്രയഞായറാഴ്ച (Purchase Sunday) ആണ്. അന്നു യുവാവു താൻ നിശ്ചയിച്ചപ്രകാരം താൻ കാമിക്കുന്ന യുവതിയുടെ അച്ഛനമ്മമാരോടു വിവരം പറയും. (4) സ്വീകാരഞായറാഴ്ച (Possession Sunday) ദിവസം, യുവാവ് അച്ഛനമ്മമാരുടെ സമ്മതത്തോടുകൂടി പ്രിയതമയെ മുറപ്രകാരം ഭാര്യയായി സ്വീകരിക്കയും ചെയ്യും. ഹോളണ്ടിൽ നവമ്പർമാസം കൊയ്ത്തുകാലമായതുകൊണ്ടു പ്രത്യേകം സുഖകരമായ ഒരു വിശ്രമമാസമാകയാലാണു വിവാഹം അധികവും ആ മാസത്തിലാവാൻ കാരണം.



# മംഗളോദയം

## ൧൦൮൪ മീനം.


### മംഗളം.

കലയതു വഃ കുശലം ത-
ത്തേജസ്തേജസ്വിഭിഃ സദാഭിനുതം
യേന കില മകരകേതന-
ജീവനസിദ്ധൌഷധായിതം ഗിരിശേ.

# വാൽനക്ഷത്രങ്ങൾ.

ആകാശത്തിൽ നാം കണ്ടുവരുന്ന ഗോളങ്ങൾ വൃത്താകാരത്തിലാണല്ലൊ ഇരിക്കുന്നത്. എന്നാൽ വാൽനക്ഷത്രങ്ങളാകട്ടെ അപ്രകാരമല്ലാതെ വ്യത്യസ്തമായ ആകൃതിയിൽ കണ്ടുവരുന്നു. ആകൃതിയിൽ എന്നു മാത്രമല്ലാ വേറെ ചില സംഗതികളിലും വാൽനക്ഷത്രങ്ങൾ മറ്റുള്ള ഗോളങ്ങളിൽനിന്ന് വ്യത്യാസപ്പെട്ടിരിക്കുന്നു. ഇവ കാഴ്ചയിൽ വളരെ വലുതായിരിക്കുന്നുണ്ടെങ്കിലും യഥാൎത്ഥത്തിൽ വളരെ ലഘുക്കളായ വസ്തുക്കളാണ്. അവയുടെ വാൽ ബാഷ്പരൂപമായി ഏറ്റവും നേൎമ്മയിൽ ഇരിക്കുന്ന വസ്തുക്കളാണ്. ഒരു വാൽനക്ഷത്രത്തിൽ അടങ്ങിയിരിക്കുന്ന പദാൎത്ഥത്തിന്റെ തുക നാം അധിവസിക്കുന്ന ഭൂമിയിലൊ ബുധൻ, ശുക്രൻ മുതലായ മറ്റു ഗ്രഹങ്ങളിലൊ അടങ്ങിയിരിക്കുന്ന പദാൎത്ഥത്തിന്റെ തുകയിൽനിന്നു വളരെ കുറഞ്ഞതാണ്. എന്നാൽ ബുധൻ, ശുക്രൻ മുതലായ ഗ്രഹങ്ങൾ ഘനപദാൎത്ഥങ്ങളാകയാലാണു അവയുടെ വലിപ്പം വളരെ ചെറുതാ

യും ബാഷ്പരൂപത്തിൽ ഇരിക്കുന്ന വാൽനക്ഷത്രങ്ങളുടേതു വളരെ വലുതായും കണ്ടുവരുന്നത്. വാൽനക്ഷത്രങ്ങളും മററുള്ള ഗോളങ്ങളെപ്പോലെ സൂര്യനെ ചുററിവരുന്നു. എന്നാൽ അവയെ നാം മററുള്ള ഗോളങ്ങളെപ്പോലെ കൂടക്കൂടെ കാണുന്നില്ലല്ലൊ. ഇതിനു എന്താണു കാരണം? വാൽനക്ഷത്രങ്ങൾ സാധാരണയായി പെട്ടെന്നു നമ്മുടെ ദൃഷ്ടിയിൽ വരികയും, താമസിയാതെ നമ്മെ വിട്ടുപിരികയും ചെയ്യുന്നു. പിന്നെ അവയെ കാണുന്നതു വളരെ കാലം കഴിഞ്ഞിട്ടാണ്. ഇതിനും കാരണമെന്താണ്? ജ്യോതിശ്ശാസ്ത്രത്തിൻെറ വികാസത്തോടുകൂടി മേല്പറഞ്ഞ സംഗതികൾക്കുള്ള കാരണങ്ങൾ വെളിവായിരിക്കുന്നു.

ഗ്രഹങ്ങളും ഉപഗ്രഹങ്ങളും സൂര്യനെ നിയമപ്രകാരം ചുററിസ്സഞ്ചരിക്കുന്നതുപോലെ വാൽനക്ഷത്രങ്ങളും സൂര്യനെ ശരിയായി ചുററിസ്സഞ്ചരിക്കുന്നുണ്ട്. എന്നാൽ ഒരു ഗ്രഹത്തിൻെറ പദ്ധതിക്കും ഒരു വാൽനക്ഷത്രത്തിൻെറ പദ്ധതിക്കും തമ്മിൽ അല്പം വ്യത്യാസമുണ്ട്. അതുകൊണ്ടാണു വാൽനക്ഷത്രങ്ങളെ കൂടക്കൂടെ നാം കാണാത്തത്. ഒരു ഗ്രഹത്തിൻെറ പദ്ധതി (Orbit) അണ്ഡാകൃതിയിലാണെന്നു (Ellipse) നമുക്ക് അറിയാമല്ലൊ. എന്നാൽ ഒരു വാൽനക്ഷത്രത്തിൻെറ പദ്ധതിയാകട്ടെ ഏകദേശം ഒരു അനുവൃത്തത്തിൻെറ (Parabola) ഛായയിലാണ് ഇരിക്കുന്നത്. എന്നാൽ ഇതു ഒരു അനുവൃത്തവുമല്ല. സൂക്ഷ്മമായി പറയുന്നതായാൽ ഒരു വാൽനക്ഷത്രത്തിൻെറ പദ്ധതി ഒരു അനുവൃത്തത്തോടു സാമ്യമുള്ളതും വളരെ ദീർഘിച്ചതുമായ ഒരു അണ്ഡവൃത്ത(Clongated ellipse) മാണെന്നാണു പറയേണ്ടതു. ഈ പദ്ധതിയുടെ കേന്ദ്രത്തിൽ (Focus) സൂര്യനാണു സ്ഥിതിചെയ്യുന്നതു. ഇതിനാലാണു വാൽനക്ഷത്രങ്ങൾ സൂര്യനെ ചുററിസ്സഞ്ചരിക്കുന്നതു.

വാൽനക്ഷത്രങ്ങളെ നമുക്കു കാണുവാൻ സാധിക്കുന്നത് അവ സൂര്യനു ഏററവും അടുത്തുവരുമ്പോഴാണ്. മുഖ്യമായും വാൽ നിമിത്തമാണല്ലൊ അവയെ കാണുമ്പോൾ നമുക്കു സന്തോഷം തോന്നുന്നതു. ഈ വാൽ സൂര്യൻ നിമിത്തമാണു ഉണ്ടാകുന്നതു. വാൽനക്ഷത്രങ്ങൾ സൂര്യനെ വിട്ടുപിരിഞ്ഞു കുറെ ദൂരംപോയാൽ അ

ത്തുകൾക്കു വാൽ കാണുന്നതല്ല. സൂര്യന്റെ താപശക്തി നിമിത്തം വാൽനക്ഷത്രത്തിൽ അടങ്ങിയ ചില പദാർത്ഥങ്ങൾ (വാൽനക്ഷത്രം സൂര്യനു അടുത്തുവരുമ്പോൾ) ബാഷ്പാകൃതിയാകയും, ആകർഷണശക്തിയുടെ പ്രേരണ നിമിത്തം അതിവേഗത്തിൽ സഞ്ചരിക്കുന്ന വാൽനക്ഷത്രത്തെ അവ പിന്തുടരുകയും ചെയ്യുന്നു. ഇതു കാരണമാണു സൂര്യനു അടുത്തുവരുമ്പോൾ വാൽ ഉണ്ടാകുന്നതും അപ്പോൾ മാത്രം നാം മററുള്ള വസ്തുക്കളിൽനിന്നു വാൽനക്ഷത്രങ്ങളെ വേർതിരിച്ചു കാണുന്നതും. സൂര്യനെ വിട്ടു വളരെ ദൂരം പോയാൽ സൂര്യന്റെ ചൂടിന്റെ ആധിക്യവും ആകർഷണശക്തിയുടെ ബലവും കുറയുന്നു. അതിനാൽ വാൽനക്ഷത്രത്തിനു വാൽ ഉണ്ടാകുന്നതിനുള്ള കാരണം ഇല്ലാതാകയും, വാൽ ഇല്ലാത്തതിനാൽ വാൽനക്ഷത്രം നമ്മുടെ ദൃഷ്ടിയിൽ പെടാതിരിക്കയും ചെയ്യുന്നു. സൂര്യനു അടുത്തുവരുമ്പോൾ സൂര്യന്റെ ആകർഷണശക്തി നിമിത്തം വാൽനക്ഷത്രത്തിനു വേഗം കൂടുന്നു. ഇപ്രകാരമുണ്ടാകുന്ന തീവ്രവേഗത്തോടുകൂടി വാൽനക്ഷത്രം സൂര്യനെ വേഗത്തിൽ ചുററിമറിയുന്നു. ഇതിനാലാണു വാൽനക്ഷത്രം പെട്ടെന്നു നമ്മുടെ ദൃഷ്ടിയിൽ പതിയുന്നതും പെട്ടെന്നു നമ്മെ വിട്ടുപോകുന്നതും. സൂര്യനെ വിട്ടുപോകുന്നതോടുകൂടി വാൽനക്ഷത്രത്തിന്റെ വേഗവും സൂര്യന്റെ ആകർഷണശക്തിയും തമ്മിൽ പൊരുതുന്നു. എന്നാൽ ഈ പൊരുതലിൽ കുറെ ദൂരത്തേക്കു വാൽനക്ഷത്രം ജയിക്കുന്നതുകൊണ്ടാണു വാൽനക്ഷത്രം സൂര്യനെ വിട്ടു പോകുന്നതു. പക്ഷെ വളരെ ദൂരം ചെന്നതിന്റെ ശേഷം വാൽനക്ഷത്രത്തിന്റെ ശക്തി ക്ഷയിക്കയും അതിനാൽ അതിനു സൂര്യന്റെ ആകർഷണശക്തിക്കു അടിമപ്പെടേണ്ടിവരികയും ചെയ്യുന്നു. അപ്പോൾ മുതൽ അതു അതിദൂരത്തിൽനിന്നു സൂര്യന്റെ അടുക്കലേക്കു സാവധാനത്തിൽ പുറപ്പെടുന്നു. സൂര്യനോടു അടുക്കുന്നതോടുകൂടി വേഗവും കൂടുന്നു; അതിനു വാലും ഉണ്ടായിത്തുടങ്ങുന്നു. ഇപ്രകാരമാണു വാൽനക്ഷത്രങ്ങൾ സഞ്ചരിക്കുന്നതു.

ബാഷ്പാകൃതിയിൽ ഇരിക്കുന്ന വാൽ ഏററവും നേർമ്മയുള്ള ഒരു വസ്തുവാണെന്നു നമുക്കു തന്നെ കണ്ടറിവാൻ സാധിക്കുന്നതാണു. ഒരു നക്ഷത്രത്തിന്റെയും നമ്മുടെയും മദ്ധ്യേ ഈ വാൽ ചില സമയം

വരുന്നുണ്ടു. അപ്പോഴാണു ഈ കാൎയ്യം നമുക്കു മനസ്സിലാകുന്നതു. ചില മേഘങ്ങളിൽകൂടി നമുക്കു നക്ഷത്രങ്ങളെ കാണുവാൻ സാധിക്കുന്നില്ലെങ്കിലും ഒരു വാൽനക്ഷത്രത്തിന്റെ വാലിൽകൂടി നക്ഷത്രങ്ങളെ കാണുവാൻ നമുക്കു യാതൊരു പ്രയാസവും ഉണ്ടാകുന്നില്ല. മേഘങ്ങളെക്കാളും നേൎമ്മയുള്ള ഒരു വസ്തുവാണു ഈ വാൽ എന്നു് ഈ സംഗതി നിമിത്തം പ്രത്യക്ഷപ്പെടുന്നതാണ്.

വാൽ എല്ലാ സമയത്തും മുകളിലേക്കായിട്ടാണല്ലോ കിടക്കുന്നതു. കാലത്തായാലും വൈകുന്നേരമായാലും വാലിന്റെ ഈ സ്ഥിതിക്കു യാതൊരു വ്യത്യാസവും കാണുന്നില്ല. ഈ സംഗതിക്കും പ്രധാന കാരണം സൂൎയ്യനാണു. ഘനസ്ഥിതിയിൽ ഇരിക്കുന്ന പദാൎത്ഥത്തെ സൂൎയ്യൻ ആകൎഷിക്കുന്നുണ്ടെങ്കിലും ആ പദാൎത്ഥം ബാഷ്പാകൃതിയായ ശേഷം സൂൎയ്യൻ അതിനെ ആകൎഷിക്കുന്നതിനു പകരം ദൂരത്തേക്കു ഓടിക്കുക (Repel) യാണു ചെയ്യുന്നതു. ഇതിനാലാണു വാൽ എല്ലാ സമയത്തും സൂൎയ്യനു എതിരായി കണ്ടുവരുന്നതു.

വാൽനക്ഷത്രങ്ങൾ പലതരത്തിൽ ഉണ്ടു്. ചിലതുകൾക്കു വാൽ ഇല്ലാതായിത്തീൎന്നിട്ടുണ്ടു്. സൂൎയ്യനു അടുത്തുവരുമ്പോൾ സൂൎയ്യന്റെ താപശക്തി കൂടുന്നതുകൊണ്ടാണു വാൽ ഉണ്ടാകുന്നതു എന്നു മുമ്പിൽ പറഞ്ഞുവല്ലോ. ഇപ്രകാരം പലതവണയും സംഭവിക്കുന്നതുകൊണ്ടാണു ചിലതുകൾക്കു വാലില്ലാതായിത്തീൎന്നിട്ടുള്ളതു്. സൂൎയ്യനെ വിട്ടു് വാൽനക്ഷത്രം ദൂരത്തേക്കു പോകുന്നതോടുകൂടി ബാഷ്പാകൃതിയിൽ ഇരിക്കുന്ന വാൽ ശൈത്യം നിമിത്തം കട്ടയായ ചെറിയ വസ്തുക്കളായി പരിണമിക്കുന്നു. എന്നാൽ വാൽനക്ഷത്രത്തിന്റെ ബീജത്തിന്നു (Nucleus) ഈ വസ്തുക്കളെ എല്ലാം ആകൎഷിക്കുന്നതിന്നു ശക്തിയില്ലായ്കയാൽ ഈ വസ്തുക്കൾ വാൽനക്ഷത്രത്തെ വിട്ടുപിരിയുന്നു. വാലിനു വേണ്ടതായ പദാൎത്ഥങ്ങൾ ഇപ്രകാരം പലതവണയും നഷ്ടമാകുന്നതുകൊണ്ടാണു ചില വാൽനക്ഷത്രങ്ങൾക്കു വാലില്ലാതെ വന്നിട്ടുള്ളതു്.

വാൽനക്ഷത്രത്തിന്റെ വാൽ സൂൎയ്യൻ നിമിത്തമാണുണ്ടാകുന്നതെന്നു ഊഹിക്കുന്നതിലേക്കു വേറൊരു കാരണവും പറയാം. സൂൎയ്യന്റെ ഒരു ഭാഗത്തിൽനിന്നു അതിന്റെ അടുത്ത മറുഭാഗത്തേക്കു ഒരു

വാൽനക്ഷത്രം സഞ്ചരിക്കുമ്പോൾ അതിൻെറ വാലിനു സംഭവിക്കാവുന്ന സ്ഥിതിവ്യത്യാസം അത്യത്ഭുതമായിരിക്കുന്നതാണ്. ഇതു നിമിത്തവും ഒരു വാൽനക്ഷത്രത്തിൻെറ വാൽ ഓരോ തവണയും പുതിയതായി ഉണ്ടാകുന്നുവെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

ഒരിക്കൽ കണ്ട വാൽനക്ഷത്രം പിന്നീടു മടങ്ങിവരുന്നുണ്ടോയെന്നറിവാൻ ചില ജ്യോതിശ്ശാസ്ത്രജ്ഞന്മാർ വളരെ ബുദ്ധിമുട്ടിയിട്ടുണ്ട്. ഈ കാര്യത്തിൽ പ്രധാനമായി പറയേണ്ടതു ഹാല്ലി (Halley) എന്നൊരാളുടെ പേരാണ്. ഇദ്ദേഹമാണ് നാം 1910-ൽ കണ്ട വാൽനക്ഷത്രം ഏകദേശം 75 കൊല്ലം കൂടുമ്പോൾ സൂര്യനടുത്തുവരുന്നുണ്ടെന്നു കണ്ടുപിടിച്ചത്. പല കാലങ്ങളിൽ ഭൂമിയിലെ നിവാസികൾ കണ്ടിട്ടുള്ള വാൽനക്ഷത്രങ്ങളെ സംബന്ധിച്ച കണക്കുകൾ പരിശോധിച്ചതിന്നുശേഷമാണു അദ്ദേഹം ഈ സംഗതി കണ്ടറിഞ്ഞത്. 1910-ൽ നാം കണ്ട വാൽനക്ഷത്രം 1682 ലാണു ആദ്യം ഹാല്ലി കണ്ടതു. റിക്കാട്ടുകൾ പരിശോധിച്ചതിൽനിന്നു 1607-ലും 1531-ലും ഒരു വാൽനക്ഷത്രം ഭൂമിയിലുള്ളവർ കണ്ടിട്ടുള്ളതായി കണ്ടു ഈ കാരണത്താലും പ്രപഞ്ചത്തിൽ പ്രവൃത്തിച്ചുവരുന്ന ആകർഷണശക്തിയെ അടിസ്ഥാനമാക്കി കണ്ടുപിടിച്ചിട്ടുള്ള നിയമങ്ങൾ മററുള്ള ഗോളങ്ങളെപ്പോലെ വാൽനക്ഷത്രങ്ങളേയും ബാധിക്കുന്നുണ്ടെന്നു അദ്ദേഹം അറിഞ്ഞതിനാലും ഈ വാൽനക്ഷത്രം 75 കൊല്ലത്തിന്നുശേഷം മടങ്ങിവരുന്നതാണെന്നു അദ്ദേഹം ദൃഢമായി പറഞ്ഞു. അതുപോലെതന്നെ അതു 1758-ൽ കാണുകയുംചെയ്തു. ഇതു നിമിത്തം ഈ വാൽനക്ഷത്രത്തിന്നു ജ്യോതിശ്ശാസ്ത്രജ്ഞന്മാർ ഹാല്ലിയുടെ പേരിടുകയും ചെയ്തു. ഈ നക്ഷത്രം 1835-ലും ജനങ്ങൾ കണ്ടിട്ടുണ്ട്. ഈ നക്ഷത്രത്തിന്നു പുറമെ വേറെ 24 വാൽനക്ഷത്രങ്ങളുടെ പദ്ധതികളെപ്പററിയുള്ള സൂക്ഷ്മവിവരങ്ങളും ഹാല്ലി മനസ്സിലാക്കിട്ടുണ്ടായിരുന്നു.

വാൽനക്ഷത്രങ്ങൾ ചില സമയം ചില ഗ്രഹങ്ങളുടെ പദ്ധതികൾക്കടുത്തുകൂടി പോകുന്നുണ്ട്. ഇതു നിമിത്തം അവയുടെ പദ്ധതികൾക്കു അല്പം വ്യത്യാസം സംഭവിച്ചിട്ടുണ്ട്. ഒരു വാൽനക്ഷത്രം നമ്മുടെ ഭൂമിക്കടുത്തു വരുന്നതുകൊണ്ടു ചില അപകടങ്ങൾ സംഭവി

ക്കാൻ ഇടയുണ്ട്. അതിവേഗത്തിൽ സഞ്ചരിക്കുന്ന ഈ ഗോളങ്ങൾ തമ്മിൽ കൂട്ടി ഉരസിയാൽ തീ പിടിക്കുവാനും ഇടയുണ്ട്. 1910-ൽ ഈ മാതിരി ഒരു സംഭവം ഉണ്ടായേക്കാമെന്നു ചിലർ സംശയിക്കയുണ്ടായി. ചില വാൽനക്ഷത്രങ്ങളും ഗ്രഹങ്ങളും ആയി ഉണ്ടായിട്ടുള്ള അടുത്ത സഞ്ചാരംകൊണ്ടു ചിലഗുണങ്ങളും ഉണ്ടായിട്ടുണ്ട്. ഈ മാതിരി ഉണ്ടായിട്ടുള്ള ഒരു സംഭവത്തിൽനിന്നു ബുധന്റെ ഘനം ഭൂമിയുടേതിൽനിന്നു 25-ൽ ഒരു ഓഹരിയാണെന്നു കണ്ടറിഞ്ഞിരിക്കുന്നു.

അടുത്ത കാലങ്ങളിൽ കണ്ടിട്ടുള്ള ചില വാൽനക്ഷത്രങ്ങളെപ്പററി അല്പം ഇവിടെ പറയാം. ആദ്യമായി പറയാനുള്ളതു 1843-ൽ കണ്ട വാൽനക്ഷത്രമാണ്. ഇതു വളരെ പ്രകാശമുണ്ടായിരുന്ന ഒരു വസ്തുവാണ്. അതു അതിവേഗത്തിൽ സഞ്ചരിക്കുന്നതിനു പുറമെ സൂര്യനു ഏററവും അടുത്തും ചെന്നിരുന്നു. ഇതിന്റെ പ്രകാശം നിമിത്തം ഇതിനെ പകലും കൂടി കാണുവാൻ സാധിച്ചിരുന്നു. ഇതിന്നു ശേഷം അതി തേജസ്സോടുകൂടി കണ്ടതു 1858-ൽ കണ്ട നക്ഷത്രമാണ്. ഏകദേശം അഗസ്റ്റ് മാസത്തിന്റെ ഒടുവിലാണ ഈ നക്ഷത്രം ആദ്യം കണ്ടത്. അപ്പോൾ ഇതിന്നു വലിയ വാലുണ്ടായിരുന്നില്ല. സെപ്തംബർമാസം ആയതോടുകൂടി ഇതു സൂര്യനു അടുത്തുചെന്നുതുടങ്ങുകയും ഇതിന്റെ വാലിന്നു വലിപ്പം അധികമാകയും ചെയ്തു. ഒക്ടോബർ പകുതി ആയതോടുകൂടി അതിന്റെ തേജസ്സിന്റെ പരമാവസ്ഥ (The zenith of its splendour) എത്തി. അക്കാലം രാത്രി ഇരുട്ടായിരുന്നതുകൊണ്ടു ഇതിന്റെ പ്രഭക്കു ഒരു വിശേഷംകൂടി ഉണ്ടായിരുന്നു. പിന്നീടു ജനങ്ങളുടെ ശ്രദ്ധയെ ആകർഷിച്ചതു 1881-ൽ കണ്ട വാൽനക്ഷത്രമാണ്. ഇതിന്റെ ഛായ എടുക്കയും ഇതിൽ അടങ്ങിയിരിക്കുന്ന സാധനങ്ങൾ എന്തെല്ലാമാണെന്നു സ്പെക്ടോസ്കോപ്പ് (Spectroscope) എന്ന യന്ത്രം മൂലം പരിശോധിക്കയുംചെയ്തു. ഈ നക്ഷത്രത്തിൽ കാർബൻ (Carbon) എന്ന മൂലപദാൎത്ഥം ഉണ്ടായിരുന്നുവെന്നു അതിനാൽ കണ്ടറിഞ്ഞു. പിന്നീടു 1882-ലും ഒരു നക്ഷത്രം കാണുകയുണ്ടായി. ഇതിൽ സോഡിയവും (Sodium) ഇരിമ്പും ഉണ്ടായിരുന്നുവെന്നു മേല്പറഞ്ഞ യന്ത്രം മൂലം കാണപ്പെട്ടു.

കെ. പരമേശ്വരമേനോൻ ബി. എ., ബി. എൽ.

# കാതറൈൻ.

## അഞ്ചാം ഭാഗം.

റുഷ്യാസാമ്രാജ്യം ഭരിച്ചുവന്നിരുന്ന സാൎവ്വഭൌമന്മാരിൽ വെച്ചു അഗ്രഗണ്യനായ പീറ്റർ ഒന്നാമൻ മഹാൻ എന്ന ബിരുദിനു സൎവ്വപ്രകാരേണയും അൎഹനായിരുന്നു. ഉജ്ജ്വലമായ ബുദ്ധിവികാസംകൊണ്ടും അപ്രതിഹതമായ രണനൈപുണ്യംകൊണ്ടും അന്യഹൃദയത്തിൽ ലയിച്ചിരിക്കുന്ന വിശിഷ്ടഗുണങ്ങളെ ആരാഞ്ഞറിയുന്നതിന്നുള്ള പ്രത്യേക സാമൎത്ഥ്യംകൊണ്ടും തന്റെ സമാനകാലികന്മാരായ സകല യോഗ്യന്മാരിലും വെച്ചു പ്രഥമസ്ഥാനത്തെ അലങ്കരിച്ചിരുന്ന അദ്ദേഹം മൂൎത്തിമത്തായിരുന്ന സൌന്ദൎയ്യംപോലെ കോമളനായിരുന്നുവെന്നു പറഞ്ഞാൽ അദ്ദേഹം എത്ര പ്രകാരത്തിലുള്ള ഒരാളായിരുന്നുവെന്നു വായനക്കാർതന്നെ ഊഹിച്ചുകൊള്ളുമല്ലോ. ജൂലിയസ് സീസർ, അലക്സാണ്ഡർ മുതലായി അപൂൎവ്വം ചില മഹാന്മാർ പ്രാചീനകാലങ്ങളിലും, നെപ്പോളിയൻ ബോനപ്പാൎട്ടു മുതലായി ചില മഹാശയന്മാർ അൎവ്വാചീനകാലങ്ങളിലും അദ്ദേഹത്തേക്കാൾ യോഗ്യന്മാരായിട്ടുണ്ടായിട്ടുണ്ടെന്നു വരികിലും, അദ്ദേഹത്തിന്റെ കാലത്തു അതുപോലെ രാജ്യഭരണതന്ത്രവൈദഗ്ദ്ധ്യം സമ്പാദിച്ചിട്ടുള്ളവരായി വേറെ ആരുംതന്നെ ഉണ്ടായിട്ടില്ല.

പീറ്ററുടെ ബാല്യകാലത്തിൽത്തന്നെ അദ്ദേഹത്തിന്റെ അസ്സാദൃശമായ മനസ്സംസ്കാരത്തെ അന്നു ചക്രവൎത്തിയായിരുന്ന പിതാവു അഭിനന്ദിച്ചിരുന്നതായി പല ലക്ഷ്യങ്ങളുമുണ്ട്. അദ്ദേഹത്തിന്റെ നവയൌവനാരംഭത്തിൽ വൃദ്ധനായ പിതാവു പുത്രനെ വിളിച്ചു ഇങ്ങിനെ പറഞ്ഞു:—

‘കുഞ്ഞേ! നിനക്കു വയസ്സിരുപതോളമായിരിക്കുന്നു. ഇനി നീ വിവാഹം ചെയ്യണം. നിനക്കനുരൂപയും സുന്ദരിയുമായ ഒരു രാജകുമാരിയെ ഞാൻ കണ്ടുവെച്ചിട്ടുണ്ടു. എനിക്കു വയസ്സുമായി. നിനക്കൊരു ശിശുവുണ്ടായിക്കണ്ടതിനുശേഷം മരിച്ചാൽ കൊള്ളാമെന്നാണെന്റെ ആഗ്രഹം.’

പീററർ—വിവാഹം ചെയ്യുന്നതിലെനിയ്ക്കു വിരോധമില്ല. അച്ഛന്റെ ഇഷ്ടത്തെ സാധിപ്പിച്ചാൽ കൊള്ളാമെന്നാഗ്രഹവുമുണ്ടു. സുശീലയെന്നു എനിയ്ക്കു ബോദ്ധ്യംവരാതെ ഞാനെങ്ങിനെയാണൊരു സ്ത്രീയെ സ്വീകരിക്കേണ്ടതു.? എന്നു തന്നെയല്ല, എനിക്കു അതിനുള്ള പ്രായവുമായിട്ടില്ലല്ലൊ.

പിതാവു—പിന്നെയെന്നു വിവാഹം ചെയ്യാമെന്നാണു നീ വിചാരിച്ചിരിയ്ക്കുന്നതു?

പീററർ—പറയാം. സൌന്ദര്യത്തിനു സ്ത്രീകളുടെ അലങ്കാരങ്ങളിൽ ഒരു ഗണ്യമായ പ്രാധാന്യമുണ്ടെങ്കിലും അതിനെ സർവ്വോത്തരമായ ഭൂഷണമായി ഞാൻ വിചാരിയ്ക്കുന്നില്ല. അവൾക്കു രൂപഗുണമുണ്ടായിരിക്കേണ്ടതു ആവശ്യം തന്നെ. പക്ഷെ, അതിനേക്കാളാവശ്യം സൌശീല്യമാണെന്നാണു എന്റെ പക്ഷം. അതുകൊണ്ടു സൽഗുണസമ്പൂൎണ്ണയെന്നു എനിക്കു അനുഭവംകൊണ്ടു ബോദ്ധ്യപ്പെട്ടിട്ടുള്ള ഒരു സ്ത്രീയെ മാത്രമേ ഞാൻ വരിയ്ക്കയുള്ളൂ.

പിതാവു ഈ വാക്കു കേട്ടു വളരെ സന്തോഷിച്ചു പുത്രന്റെ മനോരഥത്തിനു കാലവിളംബം കൂടാതെ സാഫല്യമുണ്ടാകുമെന്നു പറഞ്ഞു അദ്ദേഹത്തെ അനുഗ്രഹിച്ചു.

ഒന്നാമൻ-ൽ പീററർ ചക്രവൎത്തിയായ ശേഷം തന്റെ സാമ്രാജ്യത്തെ നിസ്തുല്യമായ നൈപുണ്യത്തോടെ ഭരിയ്ക്കയും അതിന്റെ വിസ്താരം അത്ഭുതപൂൎവ്വമായ വിധത്തിൽ വൎദ്ധിപ്പിക്കയും ചെയ്തു. മറിൻബർഗ്ഗിൽവച്ചു തനിക്കു അനുരൂപയായ ഒരു പത്നിയെക്കൂടി ലഭിച്ചപ്പോൾ അദ്ദേഹത്തിന്റെ ഭാഗ്യലക്ഷ്മി മനുഷ്യസാധാരണമല്ലാത്തവിധത്തിൽ ഉയൎന്നു. സ്ത്രീകളുടെ സ്വഭാവം ഇന്നപ്രകാരത്തിലെന്നു നിൎണ്ണയിക്കുവാൻ നിവൃത്തിയില്ലാത്തതാണു. ചില സ്ത്രീകൾ ഉൽക്കർഷാഭിലാഷംകൊണ്ടു വാസ്തവത്തിലുള്ള മനോഗതത്തെ മറച്ചു ആഭിജാത്യംകൊണ്ടും സമ്പത്തുകൊണ്ടും ഉൽകൃഷ്ടന്മാരായ പുരുഷന്മാരിൽ അനുരാഗമുണ്ടെന്നു നടിച്ചു അവരെ വഞ്ചിക്കുന്നു. മററു ചിലർ അല്പമായങ്കുരിച്ചിട്ടുള്ള അനുരാഗത്തെ മുഖസ്തുതിയെന്ന ഭൂതക്കണ്ണാടിയിൽക്കൂടി ശതഗുണമാക്കിക്കാണിച്ചു തങ്ങളുടെ നിരപരാധികളായ കാമുകന്മാരെ വശീകരിക്കുന്നു. ഇതു പുരുഷന്മാൎക്കും സ്ത്രീ

കൾക്കും ഒരുപോലെ തന്നെയുള്ള കുററമാണെങ്കിലും പാശ്ചാത്യരാജ്യങ്ങളിൽ പുരുഷന്മാരിലുള്ളതിലധികം സ്ത്രീകളിലാണു കാണപ്പെടുന്നതു. പീററുടെ മഹിഷിയായ ക്ഷണത്തിൽ അവൾ പരിചാരകന്മാരെ അയച്ചു സ്കാറൻസ്കിയേയും അലക്സിനയേയും കൊട്ടാരത്തിൽ വരുത്തിക്കാണുകയും സമീപത്തിലുള്ള ഒരു വിശിഷ്ടസൌധം അവരുടെ വാസത്തിനായി ഒഴിഞ്ഞുകൊടുക്കുകയും ചെയ്തു. പക്ഷെ സ്കാറൻസ്കിക്കു മകളുടെ അഭ്യുദയമോൎത്തധികം കാലം സന്തോഷിക്കുവാൻ കഴിഞ്ഞില്ല. വെടികൊണ്ടുണ്ടായ വ്രണം ഉണങ്ങിയെങ്കിലും വാൎദ്ധക്യംകൊണ്ടു സ്വതേ തളൎന്നിരുന്ന ദേഹത്തിനു രക്തക്ഷയം നിമിത്തമുണ്ടായ ക്ഷീണം മാറാതെയിരിക്കയും ക്രമേണ അതു വൎദ്ധിച്ചു നാലഞ്ചുമാസങ്ങൾക്കകം ആ സാധുവൃദ്ധൻ ചരമഗതിയെ പ്രാപിക്കയും ചെയ്തു.

കാതറൈൻ പിതാവിൻെറ ശവശരീരം യഥോചിതമായ ആഘോഷത്തോടുകൂടി മറവുചെയ്യിക്കയുംകഴിച്ചിടുന്ന സമയം വ്യസനസൂചകമായ വേഷത്തിൽ സ്വയം സന്നിഹിതയായിരിക്കയും ചെയ്തു. പാതിരിയെക്കാൾ ഒന്നോ രണ്ടോ വയസ്സു മാത്രം കുറവായിരുന്ന അലക്സിനയും അത്രയുംതന്നെ പ്രായമുണ്ടായിരുന്ന ഫ്റഡറിക്കയും താമസമെന്നിയെ അദ്ദേഹത്തെ അനുഗമിച്ചു. ചക്രവൎത്തിക്കു, കാതറൈനെ വരിച്ചതു കേവലം ആലോചനയില്ലാത്ത ഒരു പ്രവൃത്തിയല്ലായിരുന്നുവെന്നു ഈയിടയിൽ ബോദ്ധ്യപ്പെട്ടു. രോഗശുശ്രൂഷയിലുള്ള ശ്രദ്ധ, ജനങ്ങളുടെ പേരിലുള്ള വാത്സല്യം കുഡുംബകാൎയ്യങ്ങൾ നോക്കുന്നതിലുള്ള നിഷ്കൎഷ, അസത്യവാദത്തിലുള്ള വൈമുഖ്യം എന്നു വേണ്ട ഒരു ചക്രവൎത്തിനിയ്ക്കെന്തെല്ലാം യോഗ്യതകളുണ്ടാകാമോ അതിലെല്ലാം കാതറൈൻ അദ്വിതീയയായിരുന്നു. ചില യുദ്ധങ്ങളിൽ നിശ്ശേഷം ഭയമില്ലാതെ മുന്നണിയിൽനിന്നു റഷ്യൻ ഭടന്മാരെ ഉത്സാഹിപ്പിക്കുന്നതിനും അവൾ ഉദ്യമിച്ചിരുന്നു. ആകപ്പാടെ പീററുക്കും രാജ്യവാസികൾക്കും അവൾ കണ്ണിലുണ്ണിയായിരുന്നുവെന്നു പറഞ്ഞാൽ മതിയല്ലൊ.

മാറിൻബർഗ്ഗിൽവച്ചു ശിശുവായിരുന്ന തന്നെ പാതിരി രക്ഷിച്ച ദിവസം ആ സ്ഥലത്തിനടുത്തുള്ള പുഴയിൽ ഒരു മൃതദേഹം കണ്ടുകി

ട്ടിയെന്നും അതിനെ ആവരണം ചെയ്തിരുന്ന ഉടുപ്പിൽനിന്നു കിട്ടിയ ഒരു എഴുത്തു സ്കാറൻസ്കി സൂക്ഷിച്ചുവച്ചിരുന്നു എന്നും മുൻപു പറഞ്ഞിട്ടുണ്ടല്ലോ. ആ എഴുത്തു പാതിരിയുടെ മരണശേഷം കാതറൈൻ കൊട്ടാരത്തിൽ വരുത്തി സൂക്ഷിച്ചു. എന്നാൽ അതുകൊണ്ടു വല്ല പ്രയോജനവുമുണ്ടാകുമെന്നോ അതിൽ പ്രസ്താവിച്ചിട്ടുള്ള കുട്ടികൾ ആരാണെന്നു എന്നെങ്കിലും വെളിപ്പെടുമെന്നോ കാതറൈൻ ആശിച്ചിരുന്നില്ല. പക്ഷെ ദൈവഗത്യാ അതു വെളിപ്പെടുന്നതിനു ഒരിക്കൽ ഇടയായി.

1719-ൽ ചക്രവൎത്തിനിയുടെ മുപ്പതാമത്തെ തിരുനാൾ ആണ്ടുതോറും പതിവുള്ളതുപോലെ ആഘോഷിക്കപ്പെട്ടു. ജനനദിവസം നിശ്ചയമില്ലാഞ്ഞതിനാൽ പാതിരി അവളെ എടുത്തുവളൎത്തിയ ദിവസമായിരുന്നു ജന്മനാളായി ഗണിക്കപ്പെട്ടിരുന്നതു.

അന്നു ചക്രവൎത്തി അവൾക്കു എന്തെങ്കിലും വിലപിടിച്ച ഒരു സമ്മാനം കൊടുക്കുക പതിവുണ്ടായിരുന്നു. ഇത്തവണ ആ ആവശ്യത്തിലേക്കു പീറ്റർ വെനീസുദേശത്തിൽനിന്നു അവിടുത്തെ ഒരു പ്രസിദ്ധചിത്രകാരനാൽ എഴുതപ്പെട്ട നൂറു പടങ്ങൾ വരുത്തി അവയിലൊന്നു ചക്രവൎത്തിയുടെ നേത്രങ്ങളെ ബലമായാകൎഷിച്ചു. അതു ജനറൽ മാറ്റർണിക്കു എന്ന വെനീഷ്യൻ സേനാധിപന്റെ ഛായയായിരുന്നു. അയാളുടെ സ്വന്തപേരു ആൻഡ്‌റു എന്നായിരുന്നു. ചിത്രത്തിൽ കാണപ്പെട്ട മുഖത്തിനു കാതറൈന്റെ മുഖത്തോടു അസാധാരണ സാദൃശ്യം തോന്നുകയാൽ പീറ്റർ അതു പലരേയും കാണിച്ചുനോക്കി. എല്ലാവരും അദ്ദേഹത്തിന്റെ അഭിപ്രായത്തോടു യോജിച്ചു.

കാതറൈൻ ആ പടം കണ്ടപ്പോൾ തന്റെ കൈവശമുണ്ടായിരുന്ന പട്ടിൽ എഴുതിയിരുന്ന് 'ഏ. എം.' എന്ന അക്ഷരങ്ങൾ ഓൎമ്മിച്ചു. യൂറോപ്യൻ രാജ്യങ്ങളിൽ പിതൃപുത്രന്മാൎക്കു ഒരു പേർ ഇടുന്നതു അപൂൎവ്വമല്ലായ്കയാൽ സേനാനിയുടെ പിതാവു, ആൻഡ്‌റു മാറ്റർണിക്, എന്നൊരാളാണെന്നും അയാളുടെ പേരാണു തന്റെ പട്ടിൽ എഴുതിയിരുന്നതെന്നും, അവൾ ഊഹിച്ചു. രാജധാനിക്കു സമീപം താമസിച്ചിരുന്ന വെനീസിലെ രാജപ്രതിനിധിയോടു മാ

ാറർണിക്കിൻെറ വംശത്തെപ്പററി ചോദിച്ചതിൽ അദ്ദേഹത്തിനു പൂ ൎവ്വകുഡുംബമില്ലെന്നും, മാതാപിതാക്കന്മാർ ആരാണെന്നു ആക്കും നിശ്ചയമില്ലെന്നും വയസ്സു മുപ്പതോളമായിട്ടുണ്ടെന്നും അറിഞ്ഞു. ഉടൻതന്നെ ചക്രവൎത്തി തിരുമെഴുത്തയച്ചു മാറാർണിക്കിനെ സ്വന്തം അതിഥിയുടെ നിലയിൽ കൊട്ടാരത്തിൽ വരുത്തി ചോദിച്ചതിനുത്തരമായി, താൻ ലിത്വാനിയായിലെ ആൻഡ്രൂമാററർണിക് എന്നു പേരായ ഒരു ഭടൻെറ മകനാണെന്നും തനിക്കു ആറുമാസം മാത്രം പ്രായമുള്ളപ്പോൾത്തന്നെ വെനീസിൽ ഒരു ബന്ധുവിൻെറ പക്കൽ ഏല്പിച്ചുംവെച്ചു പിതാവു പോളണ്ടിൽ യുദ്ധത്തിനു പോകയും തൻെറ സമപ്രായമായ സഹോദരിയെക്കൂടെ കൊണ്ടുപോകയും ചെയ്തുവെന്നും പിന്നീടുള്ള വൎത്തമാനമൊന്നും തനിക്കറിവില്ലെന്നും അയാൾ പറഞ്ഞു. ഈ വസ്തുതതന്നെ മാററർണിക്കിനു മനസ്സിലായതു വെനീസിൽ പാൎത്തിരുന്ന ബന്ധുക്കളിൽനിന്നാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

പടം കണ്ടപ്പോൾ മാററർണിക്കിനും കാതറൈനും തമ്മിലുണ്ടെന്നു തോന്നിയ സാദൃശ്യം കേവലം ശങ്കമാത്രമല്ലെന്നു അതിഥിയെ കണ്ടപ്പോൾത്തന്നെ ചക്രവൎത്തിക്കു ബോദ്ധ്യപ്പെട്ടിരുന്നു. ഇപ്പോൾ ആ നിശ്ചയം നിശ്ചലമായവിധത്തിൽ ഉറച്ചു.

മാററർണിക്കിൻെറ പിതാവു പോളണ്ടിൽവെച്ചു വെടിയേററു യുദ്ധംചെയ്വാൻ നിവൃത്തിയില്ലാതെയായപ്പോൾ സ്വദേശത്തിലേക്കു മടങ്ങിപ്പോകാനുദ്യമിക്കയും രക്തക്ഷയംകൊണ്ടും ആഹാരക്കുറവുകൊണ്ടും ക്ഷീണിച്ചു വഴിക്കുവെച്ചു മരിക്കയും ചെയ്തതാണെന്നും ആ ഭടൻതന്നെയാണു മുപ്പതുകൊല്ലം മുമ്പു മാറിൻബൎഗ്ഗിൽ മൃതനായിക്കാണപ്പെട്ടതെന്നും ചക്രവൎത്തി അഭിപ്രായപ്പെട്ടു. മാററർണിക്കു തൻെറ സഹോദരനാണെന്നു നിശ്ചയം വന്നപ്പോൾ, കാതറൈനുണ്ടായ ആനന്ദാതിശയം അവൎണ്ണനീയമാണു. അവർ അവരുടെ കഴിഞ്ഞകഥ’കളെപ്പററി തമ്മിൽ സല്ലാപം ചെയ്തതന്നെ അന്നത്തെ പകൽ കഴിച്ചുകൂട്ടി. പിറെറദിവസം രാവിലെ സപരിവാരയായ ചക്രവൎത്തിനിയും സഹോദരനും മാറിൻബൎഗ്ഗിലേക്കു പോകുകയും അവിടത്തെ പള്ളിയിൽ ചെന്നു പിതാവിൻെറ ശരീരം നിക്ഷേപിച്ചു സ്ഥലത്തു മുട്ടുകുത്തി വളരെ നേരം പ്രാൎത്ഥിക്കയും ചെയ്തു. അ

വിടെ ഒരു ശില സ്ഥാപിച്ച് അതിന്മേൽ 'ആൻഡ്റൂ മാററർണിക്കു, റഷ്യാചക്രവർത്തിനിയായ കാതറൈൻെറ പിതാവ്' എന്നു വിചിത്രാക്ഷരങ്ങളിൽ കൊത്തിച്ചശേഷം അവർ രാജധാനിയിലേക്കു മടങ്ങി. പീററർ മഹാൻ ജനറൽ മാററർണിക്കിനു ഒരു പ്രഭുസ്ഥാനം കൊടുക്കുകയാൽ അയാൾ തൻെറ ഭാർയ്യയെ വെനീസിൽനിന്നു റഷ്യയിൽ കൂട്ടിക്കൊണ്ടുവരികയും സ്ഥിരതാമസം കൊട്ടാരത്തിനു സമീപത്തിലാക്കുകയും ചെയ്തു. കാതറൈനും മാററർണിക്കും ഇരട്ടപെററുണ്ടായ കുട്ടികളായിരുന്നതിനാൽ അവരുടെ ജന്മദിവസം ഒന്നുതന്നെയാണെന്നു സ്പഷ്ടമാണല്ലോ. മാററർണിക്കു തൻെറ പിറന്നാൾ ഏപ്രിൽ ഇരുപത്തി ഏഴാം തിയ്യതിയാണെന്നു ബന്ധുമുഖത്തിൽനിന്നറിഞ്ഞിരുന്നു. അതുകൊണ്ടു 1720-ാമാണ്ടു മുതൽ കാതറൈൻെറ തിരുനാൾ ആഘോഷവും ആ തിയ്യതിയിലേക്കു മാറി. ചക്രവർത്തിയുടെ മരണംവരെ മാററർണിക്കു പ്രഭുതന്നെയായിരുന്നു റഷ്യൻ സേനാധിപത്യം വഹിച്ചതു. തൻെറ പ്രിയസഹോദരി മരിച്ചപ്പോൾ ഐഹികസുഖങ്ങളിൽ വിരക്തനായിത്തീൎന്ന പ്രഭു ദൂരദേശസഞ്ചാരം ചെയ്തുവെന്നും അതിൽപ്പിന്നീടു തിരികെ റഷ്യയിൽ ചെന്നിട്ടില്ലെന്നുമാണു ഐതിഹ്യം.

1725-ൽ പീററർ മഹാൻ മരിച്ചു. പിന്നീടു സന്താനമില്ലാതെയിരുന്നതിനാൽ കാതറൈൻ രാജ്യഭാരം കയ്യേററു. ചക്രവർത്തിനീപദത്തെ അലങ്കരിച്ചതുമുതൽ അവൾ പിതാവിൻെറ ഉപദേശവാക്യത്തെപ്പദംപ്രതിയനുസരിച്ചാണു ജീവിതം നയിച്ചത്. തൻെറ ഉന്നതിയോത്തു അഹങ്കാരമോ തന്നെക്കാൾ താഴ്ന്നവരിൽ പുച്ഛമോ അവൾക്കുണ്ടായിരുന്നില്ല. സമസൃഷ്ടികളിൽ —വിശേഷിച്ചു ദരിദ്രന്മാരിൽ— അവൾ കാണിച്ചിരുന്ന അനുകമ്പ അന്യാദൃശമായിരുന്നു. വസ്ത്രാഡംബരത്തിലും ആഭരണകാർയ്യത്തിലും അവൾക്കു അനാശാസ്യമായ ആസക്തിയുണ്ടായിരുന്നില്ല. പരോപകാരമല്ലാതെ അവൾ ചെയ്തിരുന്നില്ല. അസത്യം കേൾക്കുന്നതുതന്നെ അവൾക്കു ശല്യമായിരുന്നു. അവൾ മുഖം കറുത്തു ഒരു വാക്കുപോലും ഒരുത്തരോടും പറഞ്ഞിട്ടില്ലെന്നു പ്രസിദ്ധമാണ്. ചക്രവർത്തി മരിച്ചശേഷം ഭർത്തൃവിയോഗത്താലും പുത്രാഭാവത്താലും അവൾ വളരെ ദുഃഖിച്ചുവെങ്കിലും അതു രാജ്യകാർയ്യങ്ങളിൽ നോട്ടക്കുറവിനു കാരണമായില്ല.

പ്രജകൾക്കെല്ലാം പ്രീതികരമായ വിധത്തിലായിരുന്നു അവളുടെ രാജ്യഭരണം.

കാതറൈൻ സ്ത്രീസഹജമല്ലാത്തവിധത്തിലുള്ള പൌരുഷത്തോടും ഊൎജ്ജിതത്തോടും കൂടി രണ്ടരക്കൊല്ലത്തോളം പ്രജാരക്ഷണം ചെയ്തശേഷം 1727-ൽ തന്റെ മുപ്പത്തിയെട്ടാം വയസ്സിൽ റഷ്യാനിവാസികൾക്കു ഏററവും സന്താപകരമായ അകാലമരണത്തെ പ്രാപിച്ചു.

ശുഭം.

# കവിധൎമ്മം.

കവിധൎമ്മമൎമ്മജ്ഞന്മാരെന്നഭിമാനിക്കുന്ന ആധുനിക മലയാളകവികളിൽ പലരും, കവിധൎമ്മം കവിതയുണ്ടാക്കുക മാത്രമാണെന്നു ധരിച്ചുവച്ചിട്ടുള്ളതായി തോന്നുന്നു. അപൂൎവ്വം ചിലപ്പോളല്ലാതെ, അനുഗ്രഹീതന്മാരായ അപൂൎവ്വം ചില കവികളുടെ തൂലികയിൽനിന്നു നിൎഗ്ഗളിക്കുന്നതല്ലാതെ, കവിധൎമ്മം എന്താണെന്നറിഞ്ഞു രചിച്ചിട്ടുള്ള ചില ഖണ്ഡകൃതികളെങ്കിലും, ഇപ്പോഴത്തെ വലിയ വലിയ മാസികാപത്രഗ്രന്ഥങ്ങളിൽക്കൂടി കാണാത്തതുതന്നെ ഇതിന്നു ദൃഷ്ടാന്തം. കവിതക്കടലിന്റെ മറുകര കണ്ടവർ, അക്കാരണത്താൽതന്നെ ആയിരിക്കാം, മൌനവ്രതമവലംബിച്ചിരുപ്പുമായി. വാസ്തവത്തിൽ മലയാളപദ്യസാഹിത്യം, ഈയിടയായി, വളരെ ദുഷിച്ചുപോയിട്ടുണ്ട്. പക്ഷെ അഭിവൃദ്ധിയുടെ ലക്ഷണങ്ങളും അവിടവിടെ കാണുന്നുണ്ട്. അതങ്ങിനെയാണല്ലൊ; കുഴിയുള്ളിടത്തു കുന്നുമുണ്ടാകും. 'മലയാളി ടാഗോർ' എന്ന നാമത്തിനു സൎവ്വഥാ അൎഹനായ വള്ളത്തോൾ നാരായണമേനോനവർകളുടേയും, യഥാൎത്ഥ കവിതയെഴുതണമെന്നു വിചാരമുള്ള, അദ്ദേഹത്തിന്റെ ചില അനുഗാമികളുടേയും കവിതാപ്രസ്ഥാനം, മലയാളപദ്യസാഹിത്യത്തിന്നു ഒരു പുതിയ ഉണൎച്ചയെ ഉണ്ടാക്കീട്ടുണ്ട്. അതു അവരുടെ കവിതാരീതിയിൽ ഉണ്ടായിട്ടുള്ള ഒരു പരിവൎത്തനംകൊണ്ടാണെന്നുള്ളതു, അവരു

ടെ പഴയതും പുതിയതും ആയ കൃതികളെ താരതമ്യപ്പെടുത്തി പാരായണം ചെയ്തിട്ടുള്ളവൎക്ക് അറിയാവുന്നതാണ. ഇംഗ്ലീഷുസാഹിത്യവുമായുള്ള വേഴ്ചയുടെ ആധിക്യത്താൽ, ആധുനികന്മാൎക്ക് അധികം രുചിക്കുന്നതു, അത്തരം കവിതാരീതിയാകുന്നു. മിൽട്ടന്റെ അഭിപ്രായത്തിൽ, യഥാൎത്ഥകവിക്കു മൂന്നു പ്രധാന ഗുണങ്ങളുണ്ടായിരിക്കണം: ലാളിത്യം, ചിത്രനിൎമ്മാണശക്തി, വികാരരസപ്രദായകത്വം ഇവയത്രേ ആ ഗുണങ്ങൾ. ഈ മൂന്നു ഗുണങ്ങളും ഒട്ടെങ്കിലും കാണുന്ന പദ്യകൃതികൾ നമ്മുടെ മാതൃഭാഷയിൽ എത്ര എണ്ണമുണ്ടു? വളരെ ചുരുക്കം. ഇതിന്റെ രഹസ്യമെന്താകുന്നു? നമ്മുടെ കവികൾ, പൂൎവ്വികന്മാരെ അനുകരിച്ചു, അവരുടെ രീതിയെത്തന്നെ മാതൃകയാക്കി, കവിത ചെയ്യുന്നു. പ്രാസഭ്രമം, അലങ്കാരഭ്രമം മുതലായ 'മൎക്കടമുഷ്ടികളിൽ' ഉൾപ്പെട്ടു സംഗതികളുടെ മറുപുറത്തേക്കു ഒന്നു തിരിഞ്ഞുനോക്കുന്നതിനുപോലും അവൎക്ക് സാധിക്കുന്നില്ല. ഭാവനാശക്തി എന്നൊന്നു അവരെ സമീപിക്കുകകൂടി ചെയ്തിട്ടില്ലെന്നു തോന്നിപ്പോകുന്നു. ചുരുക്കത്തിൽ, ആധുനികകവികളിൽ ഒരു വലിയ പക്ഷം, 'വായിൽ വന്നതു കോതയ്ക്കു പാട്ടു' എന്ന മാതിരിയിൽ കവിത എഴുതിത്തള്ളുന്നു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. അതു നമ്മുടെ മാതൃഭാഷയുടെ ക്രമോന്നതമായ അഭിവൃദ്ധിക്കു തീൎച്ചയായും വിഘാതം ഉണ്ടാക്കുന്നതാണ. അതിനാൽ അവരുടെ ദൃഷ്ടി, നാരായണമേനോൻ മുതലായ മാതൃകാകവികളുടെ, ആധുനിക കവിതാപ്രസ്ഥാനത്തിലേക്കു തിരിച്ചാൽ കൊള്ളാമെന്നുള്ള, എന്റെ ആഗ്രഹത്തെ, ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ!

കവി എന്ന പദത്തിന്റെ അൎത്ഥം എന്താണ്? കവി എന്നു വെച്ചാൽതന്നെ ആരാകുന്നു? ആയാൾ ആരുമായിട്ടാണു സംഭാഷണം ചെയ്യുന്നതു, അല്ലെങ്കിൽ ആരോടു സംസൎഗ്ഗം ചെയ്യുന്നു? ഏതുവിധമുള്ള ഒരു ഭാഷയാണു, നാം അയാളിൽനിന്നു പ്രതീക്ഷിക്കേണ്ടതു? ഈ ചോദ്യങ്ങളുടെ ശരിയായ ഉത്തരം, കവിധൎമ്മത്തിന്റെ ഒരു ശരിയായ വിവരണമായിരിക്കും. കവി മനുഷ്യരോടു സംസാരിക്കുന്ന ഒരു മനുഷ്യനാകുന്നു. സാധാരണന്മാൎക്കുള്ളതിനേക്കാൾ കൂടുതൽ വാസ്തവബോധവും, കാൎയ്യങ്ങളിൽ കൂടുതൽ താല്പൎയ്യവും, ഉദ്വേല

സ്വഭാവവും, മാനുഷപ്രകൃതിയെക്കുറിച്ചു വേണ്ടുന്നെടത്തോളം അറിവും, പ്രൌഢമായ അന്തഃകരണവും ഉള്ള ഒരു മനുഷ്യനാകുന്നു. സ്വന്തം മനോഭങ്ങളിലും, സങ്കല്പങ്ങളിലും രസിച്ചു, തന്നിൽത്തന്നെയുള്ള ജീവചൈതന്യവുമായി മററുള്ളവരേക്കാൾ കൂടുതൽ സംസൎഗ്ഗംചെയ്തു, ലോകഗതിയിൽ മററു ദിക്കുകളിൽ കാണുന്ന അത്തരം മനോഭങ്ങളേയും സങ്കല്പങ്ങളേയും ആഹ്ലാദപൂൎവ്വം മനനംചെയ്തു, ഇല്ലാത്തിടത്തു അവയെ ഉണ്ടാക്കുന്നതിന്നു പ്രകൃത്യാ വാസനയുള്ള ഒരു മനുഷ്യനാകുന്നു. ഈ ഗുണങ്ങളോടുകൂടി, അദൃശ്യവസ്തുക്കളെ ദൃശ്യമാക്കിക്കാണിക്കുന്നതിന്നുള്ള ഒരു സാമൎത്ഥ്യവും അയാൾ കരസ്ഥമാക്കിയിരിക്കും; യഥാൎത്ഥസംഭവങ്ങളാൽ ഉണ്ടാകുന്നതിൽനിന്നു തീരെ വ്യതിരിക്തമായ വിധത്തിലും, വേണ്ടിവന്നാൽ, പ്രത്യേകിച്ചു വായനക്കാൎക്കു ഹൃദയാഹ്ലാദമുണ്ടാക്കേണ്ടതു അവരങ്ങളിൽ അതേപടിയും, വികാരരസത്തെ തന്നിൽ അങ്കുരിപ്പിക്കുന്നതിന്നുള്ള ഒരു ശക്തിയും സമ്പാദിച്ചിരിക്കും. താൻ വിചാരിക്കുന്നവയേയും, അനുഭവിക്കുന്നവയേയും, വിശിഷ്യ, സ്വന്തം ഹൃദയത്തിലും പരിചയത്തിലുമുണ്ടാകുന്ന വിചാരാനുഭവങ്ങളെ, യാതൊരു വ്യത്യാസവും കൂടാതെ വൎണ്ണിക്കുന്നതിന്നു പുറമെ പ്രദശിപ്പിക്കുന്നതിന്നു വേണ്ട വേഗവും ശക്തിയും സ്വന്ത പരിചയത്തിൽനിന്നുതന്നെ നേടിയിരിക്കുകയും ചെയ്യും.

ഇങ്ങിനെയൊക്കെ ആണെങ്കിലും, എത്രതന്നെ ഗുണസമ്പൂൎണ്ണനായ ഒരു മഹാകവിക്കും, സംഗതികളെ നടന്നവിധംതന്നെ, ഈഷദ്വ്യത്യാസംകൂടാതെ, വൎണ്ണിക്കാൻ കഴിയുമെന്നു തോന്നുന്നില്ല. സംഭാഷണങ്ങളേയും വികാരങ്ങളേയും അതേവിധം പകൎത്തുന്നതിന്നും അയാൾ ശക്തനാകുമോ എന്നു സംശയം. എന്നാൽ, അതിൻെറ ഒരു ശരിയായ ഛായയെ, വാഗ്ജാലംകൊണ്ടു പ്രകാശിപ്പിക്കുന്നതിന്നു അയാൾക്കു കഴിയും.

ഒരു കവിയുടെ സ്വഭാവത്തെക്കുറിച്ചു് എത്ര വലിയ മതിപ്പു നമുക്കുണ്ടായിരുന്നാലും, വികാരാനുകരണവൎണ്ണനകളിൽ ഉദ്യുക്തനായിരിക്കുന്ന അവസരത്തിൽ, ആ സ്ഥിതിയിലല്ലാതിരിക്കുമ്പോളുള്ള സ്വാതന്ത്ര്യവും നിൎമ്മാണശക്തിയും അയാൾക്കുണ്ടാവുകയില്ല. അപ്പോഴത്തെ അയാളുടെ സ്ഥിതി, ഒരടിമയുടേയോ, കേവലം ഒരു യ

ത്രത്തിന്റെയോ പോലെയാകുന്നു. ഈ സ്ഥിതിയിൽ അയാളുടെ ആഗ്രഹം, തന്റെ ഹൃദയാന്തവർണ്ണ്യമായ പാത്രത്തിന്റെ ഹൃദയത്തിൽനിന്നു വ്യതിരിക്തമാക്കിത്തീർത്ത്, തദ്വാരാ തൽക്കാലം അയാൾക്കുണ്ടാകുന്ന സ്തോഭങ്ങളെ ഭാവനയാൽ കണ്ടറിഞ്ഞു, സഹൃദയന്മാർക്ക് ആഹ്ലാദപ്രദമാംവണ്ണം വർണ്ണിക്കുന്നതിന്നായിരിക്കും. പിന്നെ അയാൾ ഏതുമാതിരി എങ്ങിനേയുള്ള ഭാഷയിൽ പറഞ്ഞാലാണ് അവർ രസിക്കുന്നത്, എന്നു നോക്കുകയായി. രസാനുഗുണമായ രീതിയും അയാൾക്കു ലഭിച്ചാൽ, അയാൾ എഴുതുന്ന കവിത, 'കവിത'യാകുകയും ചെയ്യും

പ്രകൃതിയെ ഭാവനാശക്തിയാൽ തേച്ചു മിനുക്കാതെ തന്നെ വർണ്ണിച്ചാലും പോരായ്മയില്ലെന്നു ചിലർക്ക് അഭിപ്രായമുണ്ട്. കവി, ഒരു പരിഭാഷകന്റെ നിലയിൽ ഇരുന്നുകൊണ്ടു പ്രതിപാദിച്ചാൽ മതിയത്രെ. ഭാവനാശക്തിയെ ഉപയോഗിക്കാതെ, രസദായകത്വം എന്ന കാവ്യോദ്ദേശ്യം, കണ്ടതു പറഞ്ഞതുകൊണ്ടു മാത്രം സാധിക്കുമെന്നു തോന്നുന്നില്ല. അതു കവിതയല്ല; വെറും ഗദ്യമാകുന്നു. അതിനെ, തങ്ങൾക്കു പരിചയമില്ലാത്ത സംഗതികളെപ്പററി ചിലർ ചെയ്യുന്ന വിവരണത്തോടു സാമ്യപ്പെടുത്താം.



കവിത മനുഷ്യപ്രകൃതികളുടെ പ്രതിബിംബമാകുന്നു. കവിക്കു ചരിത്രകാരനെക്കാൾ സ്വാതന്ത്ര്യമുണ്ട്. അയാൾക്കു ഒരേ ഒരുദ്ദേശ്യമേയുള്ളു: രസദായകത്വം; ഇതൊഴിച്ചു വർണ്ണ്യവസ്തുക്കളെ സംബന്ധിച്ചേടത്തോളം, അയാൾ ഒന്നും ദീക്ഷിക്കേണ്ടതില്ല. ചരിത്രം, ജീവചരിത്രം മുതലായവ എഴുതുന്നവരുടെ സ്ഥിതി അങ്ങിനെയല്ല; ഒരു നൂറുദ്ദേശ്യങ്ങൾ അവർക്കു സാധിക്കാനുണ്ടാകും. എന്നാൽ, വെറും വാസ്തവകഥനത്തെക്കാൾ കവിയുടെ ജോലിയാണു ആയാസകരമെന്നുള്ളതു സ്മരണീയമത്രെ.

സ്നേഹചൈതന്യത്തോടുകൂടി ലോകത്തെ — പ്രകൃതിയെ — സംവീക്ഷണം ചെയ്യുന്നവർക്ക് ഈ വേല അത്ര ആയാസകരമല്ല. അന്യന്മാർക്ക് പ്രകൃതിയെക്കുറിച്ചു പ്രതിപാദിച്ചു രസമുണ്ടാക്കണമെങ്കിൽ താനും അതിൽ രസിക്കണം. തനിക്കു രസം തോന്നുന്ന വസ്തുക്കളിലേ വാത്സല്യവുമുണ്ടാകയുള്ളൂ. അതാവിതു: രസവും വാത്സല്യവും പരസ്പരസംബന്ധമുള്ളവയാകുന്നു; ഒന്നില്ലെങ്കിൽ മററതുമില്ല. നമുക്കു ര

സിക്കാത്ത വസ്തുക്കളെക്കുറിച്ചു, അല്ലെങ്കിൽ കാൎയ്യങ്ങളെ സംബന്ധിച്ചു, നമുക്കു ഒരറിവുമുണ്ടായിരിക്കുകയില്ല. അങ്കഗണിതം, രസതന്ത്രം മുതലായ ശാസ്ത്രീയവിദ്യകളിൽ താല്പൎയ്യമുള്ളവർ, എത്ര കഷ്ടപ്പെട്ടും അവയിൽ പാണ്ഡിത്യം നേടുന്നതു നോക്കുക! ശരീരശാസ്ത്രത്തിൽ സാമാന്യജ്ഞാനമെങ്കിലും സമ്പാദിപ്പാൻ എന്തു ശ്രമം ചെയ്യേണ്ടിയിരിക്കുന്നു! എന്നിട്ടും അതിൽ രസമുള്ളവർ പിന്നാക്കം പോകുന്നുണ്ടോ? ഇങ്ങിനെ നോക്കിയാൽ രസത്തിനും, അറിവിനും തമ്മിലും സംബന്ധമുണ്ടെന്നു കാണാം. അതാവിതു: പ്രകൃതിയിൽ രസിക്കുന്നവൎക്കേ, പ്രകൃതിയോടു സ്നേഹവും തന്മൂലം അതിനെ സംബന്ധിച്ചു ആവശ്യമുള്ള അറിവും ഉള്ളവൎക്കേ കവികളാകുവാൻ സാധിക്കയുള്ളൂ. ഈ തത്വത്തെ പുരസ്കരിച്ചു, കവി എന്താണു ചെയ്യുന്നതു എന്നു നോക്കുക. അയാൾ, മനുഷ്യനേയും ചുററുമുള്ള വസ്തുക്കളേയും, വ്യസനവും ആഹ്ലാദവും ഉല്പാദിപ്പിക്കുമാറു പ്രവൎത്തിക്കുകയും വീണ്ടും പ്രവൎത്തിക്കുകയും ചെയ്തുകൊണ്ടിരിക്കുന്ന സൃഷ്ടിവിശേഷങ്ങളായി ഗണിക്കുന്നു. അയാൾ, മനുഷ്യനെ, തല്ക്കാലം ക്ഷണസിദ്ധമെങ്കിലും അവസാനത്തിൽ തനിക്കു സഹജമായിത്തീരുന്ന അറിവോടുകൂടി, വേറൊരു വിധം പറഞ്ഞാൽ വിവേകപൂൎവ്വം, ചില പ്രബലവിശ്വാസങ്ങളും, അനുമാനങ്ങളും, സ്വാഭാവികജ്ഞാനവും ഉള്ളവനായി ഗണിക്കുന്നു. അയാൾ, മനുഷ്യനെ, എതിടത്തും സ്നേഹജനകങ്ങളായ വസ്തുക്കളാൽ ചുററപ്പെട്ടവനായി, ആ സ്ഥിതിയിലായിരുന്നാൽ തനിക്കുണ്ടാകാവുന്ന ആശയങ്ങളും സ്തോഭങ്ങളും ഉള്ളവനായി ഗണിക്കുന്നു. ചുരുക്കത്തിൽ, തന്നെപ്പോലെ മററുള്ളവരേയും, മററുള്ളവരെപ്പോലെ തന്നെയും വിചാരിക്കുന്നു. ഇങ്ങിനെ ചെയ്യുന്നവൎക്കു ലോകപരിചയമില്ലെന്നിരിക്കിൽ, പ്രകൃതിവിജ്ഞാനം കുറവായാൽ, അബദ്ധം പററാനും എളുപ്പമുണ്ടു.

ഒരു കവിയുടെ ശ്രദ്ധ പ്രധാനമായി പതിയുന്നതു, കാമുകന്മാൎക്കുണ്ടായിരിക്കാവുന്ന ഇത്തരം അനുരാഗത്തിലും, വാത്സല്യത്തിലുമാണു. അയാൾ, മനുഷ്യനേയും പ്രകൃതിയേയും, അന്യോന്യോപയോഗത്തിനായി സൃഷ്ടിക്കപ്പെട്ടിട്ടുള്ളതാണെന്നു കരുതുന്നു; മനുഷ്യമനസ്സിനെ, പ്രകൃതിയുടെ രാമണീയകത്തെ പ്രദൎശിപ്പിക്കുന്നതിനുള്ള ക

ണ്ണാടിയായി വിചാരിക്കുന്നു. ഇങ്ങിനെ, ആയാൾ, തനിക്കുള്ള രസാനുഭവത്താൽ പ്രേരിക്കപ്പെട്ട്, ഒരു പ്രകൃതിശാസ്ത്രജ്ഞൻ വളരെക്കാലത്തെ പരിശ്രമംകൊണ്ടു സമ്പാദിക്കുന്ന അറിവു,— പ്രകൃതിയെ സംബന്ധിച്ചേടത്തോളം— അതിനോടുള്ള സംസർഗ്ഗത്താൽ കരസ്ഥമാക്കുന്നു. അവരുടെ രണ്ടുപേരുടേയും ജ്ഞാനത്തിന്റെ ഉദ്ദേശ്യം രസമാണു. പക്ഷേ, ഒരാളുടേതു, ജീവിതയാത്രയിൽ ഒഴിച്ചുകൂടാത്തതാകുന്നു; മറേറതോ, പ്രത്യേകം ചിലൎക്ക് മാത്രം ഉപയോഗമുള്ളതും, ശീലംകൊണ്ടും രുചിഭേദംകൊണ്ടും മാത്രം സാധാരണ ജനങ്ങൾക്കുണ്ടാകാവുന്നതുമാകുന്നു. പ്രകൃതിശാസ്ത്രജ്ഞൻ, കണ്ടുപിടിക്കാൻ പ്രയാസമുള്ള സത്യത്തെ ആരായുന്നു; കവിയാകട്ടെ സത്യമാകുന്ന സുഹൃത്തിന്റെ സന്നിധിയിൽനിന്നു, സകല ജീവജാലങ്ങളുടേയും സഹായസഹകരണങ്ങളോടുകൂടി, ഗാനംചെയ്തുല്ലസിക്കുന്നു. "അറിവിന്റെയെല്ലാം ശ്വാസവും, സൂക്ഷ്മതരമായ ചൈതന്യവുമാകുന്നു, കവിത; അതു, വിജ്ഞാനസൎവ്വസ്വത്തിന്റെ മുഖത്തുള്ള ചേതോവികാരപ്രകടനമാകുന്നു." കവി, മുന്നിലും പിന്നിലും ദൃഷ്ടിയുള്ള ആളാണു; അയാൾ, മനുഷ്യസ്വഭാവത്തെ നനയ്ക്കാൻ വരുന്ന ദുൎഗ്ഗുണപ്രവാഹങ്ങൾക്കെതിരായി നില്ക്കുന്ന പാറയത്രെ! മതാചാരാദികളാലും, കുടിപാൎപ്പിടങ്ങളിലെ ശീതോഷ്ണസ്ഥിതിയാലും മററും പരസ്പരം വിഭിന്നങ്ങളായ സമുദായങ്ങളെ തമ്മിൽ, അയാൾ, കൂട്ടിയിണക്കുന്നു. അയാളുടെ വിചാരങ്ങൾ, കടലും മരുഭൂമിയും കടന്നു, എവിടേയും എത്തുന്നവയാണു. ഈ മാതിരി വിഷയങ്ങളിൽ, സാധാരണ മനുഷ്യരുടെ കണ്ണും ചെവിയും എത്താത്തിടത്തു, അയാൾ പറന്നുചെന്നു നോക്കുന്നു. കവിത, എല്ലാ അറിവിന്റെയും ആദ്യവും അവസാനവുമാകുന്നു; അതു മനുഷ്യഹൃദയത്തെപ്പോലെ, ആത്മാവിനേയും അവാച്യമായ ആനന്ദത്തിൽ ലയിപ്പിക്കുന്നു.

കെ. എസ്. പരമേശ്വരൻപിള്ള.

—ഠഠ:ഠ:ഠഠ—

# ലേഖനസംഗ്രഹം.

---

ഉകാരം — സംവൃതവും വിവൃതവും: ജ്യൌതിഷകൻ എൻ. കുമാരപിള്ള എന്നൊരു ലേഖകൻ എഴുതിയ 'കേരളപാണിനീയം' എന്ന ലേഖനത്തിൽനിന്നു ഒരു ഭാഗം താഴെ ചേർക്കുന്നു:—

സംവൃതോകാരമെന്നും വിവൃതോകാരമെന്നും ഹ്രസ്വമായ ഉകാരം രണ്ടുവിധമുണ്ടെന്നു പറഞ്ഞിരിക്കുന്നതു വാസ്തവവും എതൽക്കാലത്തേയ്ക്കു ഉചിതവുമാകുന്നു. എന്നാൽ സംവൃതോകാരം ഭാഷയുടെ സ്വന്തസമ്പാദ്യമാണെന്നു പറഞ്ഞതിൽ നന്നൂൽ (തമിഴ്വ്യാകരണം) വായിച്ചിട്ടുള്ള കേരളപാണിനിക്കു, തെറ്റിപ്പോയെന്നുപറയാൻ എനിക്കു സംശയം തോന്നുന്നു. തമിഴ്വ്യാകരണത്തിൽ ഹ്രസ്വമായ ഉകാരത്തെ 'കുറ്റിയലുകാരം' എന്നും, 'മുറ്റിയലുകാരം' എന്നും പറഞ്ഞിരിക്കുന്നു. ഇവ രണ്ടുമാണു കേരളപാണിനിയുടെ സംവൃതവിവൃതങ്ങൾ. മലയാളത്തിൽ സംവൃതത്തെ ഈയിടയ്ക്കു ചന്ദ്രക്കലാചിഹ്നമിട്ടു വേർതിരിച്ചു കാണിച്ചിരിക്കുന്നതുപോലെ തമിഴിൽ കുറ്റിയലുകാരത്തിനു ലിപിയിൽ യാതൊരു വ്യത്യാസവും വരുത്തിയിട്ടില്ലാ. രണ്ടു ഹ്രസ്വാക്ഷരങ്ങളെക്കൊണ്ടുണ്ടാകാത്ത ശബ്ദങ്ങളുടെ അവസാനത്തിൽ നിൽക്കുന്ന കു, ചു, ടു, തു, പു, റു എന്നുള്ള അക്ഷരങ്ങളിലെ ഉകാരം 'കുറ്റിയലുകാരം' ആകുമെന്നും (കു, ചു, ടു, തു, പു, റു എന്നുള്ള അക്ഷരങ്ങൾ- വകു, പചു, [പശു] മടു, അതു, തപു, മറു മുതലായ ശബ്ദങ്ങളുടെ അവസാനത്തിൽ ഇരിക്കുന്നതുപോലെ ഒററയായ ഹ്രസ്വാക്ഷരങ്ങളുടെ അടുത്തിരിക്കുമ്പോൾ അതുകളിലെ ഉകാരം ഒച്ചയിൽ കുറഞ്ഞുപോകുന്നില്ലാ; അതായതു കുറ്റിയലുകാരം ആകുന്നില്ലാ), കുറ്റിയലുകാരം ആകാത്ത ഉകാരം മുറ്റിയലുകാരമെന്നും, ഉള്ള സൂത്രങ്ങളും ഉദാഹരണങ്ങളും മാത്രമേ നന്നൂലിൽ പറഞ്ഞിട്ടുള്ളു.

ഉദാഹരണം.

| കുറ്റിയലുകാരം | സംവൃതോകാരം | മുറ്റിയലുകാരം | വിവൃതോകാരം |
|---|---|---|---|
| കടുകു | കടുക് | പചു | പശു |
| വീടു | വീട് | ഉരു | ഉരു |

| | | | |
|---|---|---|---|
| കാച്ചു | കാച്ച് | മട | മട |
| പണ്ടു | പണ്ട് | കണ്ണു | കണ്ണു |
| കരുമ്പു | കരുമ്പ് | പുഴു | പുഴു |
| പുറവു | പുറവ് | കരു | ഗുരു |

സംവൃതോകാരത്തിനും കുറ്റിയലുകാരത്തിനും ഉച്ചാരണത്തിൽ സ്വല്പം വ്യത്യാസവും ഇല്ലെന്നില്ലാ. സംവൃതോകാരത്തെ ഉ, അ എന്നുള്ള സ്വരങ്ങളുടെ മദ്ധ്യേയുള്ള ഒരു സ്വരംകൊണ്ടും കുറ്റിയലുകാരത്തെ സംവൃതോകാരത്തോടു 'ഇ' എന്ന സ്വരത്തിന്റെ ഒരു ചെറിയ അംശം കൂടെ ചേരുമ്പോൾ ഉണ്ടാകുന്ന ഒരു സ്വരംകൊണ്ടുമാണു ഉച്ചരിക്കുന്നതു. എന്നാൽ മലയാളത്തിൽ സംവൃതാന്തശബ്ദങ്ങളെ തമിഴിൽ ഉള്ളതിനെക്കാൾ എണ്ണത്തിൽ കൂടുതലാക്കിയിട്ടുണ്ട്. കൺ, പാൽ, മോർ, തേൻ, തേൾ ഇത്യാദി ചില്ലന്തങ്ങൾക്കും പൂ, കാ ഇത്യാദി ഓഷ്ഠ്യതാലവ്യാന്തങ്ങൾക്കും തമിഴിൽ പ്രായേണ ഒരു രൂപമേ നടപ്പുള്ളൂ. മലയാളത്തിൽ ആകട്ടെ അതുകൾക്കു കൺ, കണ്ണ്, പാൽ- പാല്, മോർ- മോരു, തേൻ- തേന്, തേൾ- തേള്, പൂ- പൂവ്, കാ- കായ്. ഇങ്ങനെ സംവൃതാഗമവികല്പംകൊണ്ടു രണ്ടു രൂപങ്ങൾ നടപ്പുണ്ട്. എന്നു മാത്രമല്ലാ, വിവൃതാന്തശബ്ദങ്ങളെപ്പോലും ചില ദിക്കുകാർ ഗുരുവ്- പരുവ്- കഴുവ്- പുഴുവ്- മധുവ്- എന്നു സംവൃതാഗമം ചെയ്തു പ്രയോഗിക്കുന്നു. ചില നീചന്മാർ മണിയ്- കവിയ്- തവിയ്- എലിയ്- പുലിയ്- എന്നു സംവൃതാഗമം ഇകാരാന്തശബ്ദങ്ങൾക്കു ചെയ്വാൻ തുടങ്ങിയപ്പോൾ കേരളപാണിനീയം ഉദിച്ചു് പ്രത്യക്ഷമായതു മലയാളികളായ നമ്മുടെ ഭാഗ്യം തന്നെ.

---

കഥകളി: ഈ വിഷയത്തെപ്പറ്റി 'ഒരു സഹൃദയൻ' ദീർഘമായ ഒരു ഉപന്യാസം എഴുതി അയച്ചിട്ടുള്ളതിൽനിന്നു രസകരമായ ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കാം:—

കഥകളി എന്ന അഭിനയസമ്പ്രദായം വളരെ ഹൃദയംഗമമായ ഒന്നാണു. സൂക്ഷ്മം ആലോചിച്ചാൽ കഥകളിയിൽ നാടകത്തിലേക്കാളുമധികം രസിക്കുവാൻ വകയുണ്ടു. എങ്കിലും കഥകളിയുടെ

പ്രചാരം നാൾക്കുനാൾ കുറഞ്ഞുവരുന്നു. ഈ പ്രചാരലോപത്തിന്നു കാരണം എന്താണു? ഈ ചോദ്യത്തിനു എനിക്കു തോന്നുന്ന ഒരു സമാധാനം ഇവിടെ പറയാം.

കഥകളി എന്ന പ്രസ്ഥാനത്തിന്റെ ദോഷമോ, അതിൽ സഹൃദയന്മാൎക്കു രസിക്കുവാൻ വകയില്ലായ്കയോ ആണു അതിന്റെ പ്രചാരം കുറഞ്ഞുവരുന്നതിനുള്ള കാരണം എന്നു തോന്നുന്നില്ല. അതിന്റെ അഭിനയസമ്പ്രദായം ദുഷിച്ചുപോയതാണു ശരിയായ കാരണം എന്നു വേണം പറയുവാൻ. എല്ലാ പാത്രങ്ങൾക്കും തക്കതായ ആളുകൾ ഏതു കഥകളിയോഗത്തിലും ഉണ്ടാവാറില്ല. ഏതു വേഷവും കെട്ടാവുന്ന ചിലർ ഉണ്ടായിരിക്കും. അവരെക്കൊണ്ടു രംഗംപ്രതി വേറെ വേറെ വേഷങ്ങൾ കെട്ടിക്കുകയാണു പ്രായേണ പതിവു. ഉത്തരാസ്വയംവരം കഥയാണെന്നു വിചാരിക്കുക. വിരാടരാജാവായി വന്ന ആൾ തന്നെ യാതൊരു ഭേദവും കൂടാതെ പിന്നെ ഉത്തരനായും, അനന്തരം ഏതു വേഷങ്ങൾക്കെല്ലാം ആളില്ലാതെയുണ്ടോ അവരെല്ലാമായും വരുന്നു. നരകാസുരവധം, സുഭദ്രാസ്വയംവരം, കിരാതം ഈ മൂന്നു കഥകൾ കൂടി ഒരു രംഗത്തിൽ അഭിനയിച്ചതു ഞാൻ കാണുകയുണ്ടായി. കളിയിലെ പ്രധാന സ്ത്രീവേഷക്കാരൻ ആദ്യം നരകാസുരന്റെ ഭാൎയ്യയായി. കഥ മാറിയപ്പോൾ ആ സ്ത്രീവേഷം തന്നെ അൎജ്ജുനന്റെ പ്രാണപ്രിയയും ശ്രീകൃഷ്ണന്റെ പ്രിയസോദരിയുമായ സുഭദ്രയായി രംഗപ്രവേശം ചെയ്തു. ഒടുവിൽ കിരാതമായപ്പോൾ അതാ ആ മാന്യസ്ത്രീതന്നെ ഗണ്ഡപ്രദേശങ്ങളിൽ ഓരോ കറുത്ത പൊട്ടുകൾ കൂടി തൊട്ടു കാട്ടാളസ്ത്രീയായി പ്രവേശിക്കുന്നു. കളി കഴിഞ്ഞപ്പോൾ ഒരു സ്നേഹിതൻ പറഞ്ഞതു 'കഥകളിയിൽ ഭാൎയ്യാപഹരണം നിഷിദ്ധമല്ലായിരിക്കാം' എന്നാണു. അഭിനയത്തിന്റെ വിജയം കിടക്കുന്നതു തന്മയത്വത്തിലാണു. തന്മയത്വമാണു രസത്തിന്നു കാരണം: ആ സ്ഥിതിക്കു ഇങ്ങിനെ 'ചേട്ടത്തിയാമൊട്ടനുജത്തിയാമൊട്ടു' എന്ന മട്ടു എങ്ങിനെ രസിക്കും? കുറമാണൊ കഥകളിക്കു പ്രചാരം കുറയുന്നതു?

കഥകളിക്കുള്ള മറെറാരു മുഖ്യദോഷം കൂടി ഉണ്ടു. അതു കുട്ടികളെക്കൊണ്ടു വേഷം കെട്ടിക്കുന്നതാകുന്നു.

കുമാരദാസ്.

യാത്ത ചിലരെക്കൊണ്ടു ചിലപ്പോൾ വേഷം കെട്ടിക്കും. ഒരു ദൃഷ്ടാന്തം പറയാം. ഒരു ദിവസം സുഭദ്രാഹരണമായിരുന്നു കഥ. ശ്രീകൃഷ്ണൻ ഇരുവശങ്ങളിലും ഓരോ പത്നിമാരോടുകൂടി പ്രവേശിക്കുന്നു. കൃഷ്ണന്റെ വേഷം ധരിച്ചിട്ടുള്ളതു പത്തു വയസ്സുപോലും പ്രായമാവാത്ത ഒരു ബാലനായിരുന്നു. ഭാൎയ്യമാരിൽ ഒന്നു ഉദ്ദേശം ഇരുപതിരുപത്തഞ്ചു വയസ്സും മററതു സുമാർ പതിനെട്ടു വയസ്സും ഉള്ളവർ. കൃഷ്ണനു താൻ ആടുന്ന പദത്തിന്നു കൈകാട്ടുവാൻ അറിഞ്ഞുകൂട. അതു കാട്ടിക്കൊടുക്കുന്നതു ഒരു പത്നിയും! ശ്രീകൃഷ്ണൻ അമ്മയോടും സോദരിയോടും കൂടിയാണു പ്രവേശിച്ചിരിക്കുന്നതെന്നും, ഇതൊരു അഭിനയാഭ്യാസശാലയാണെന്നും പറഞ്ഞു എന്റെ പഴയ സ്നേഹിതൻ അവിടം വിട്ടു പോയി. ഈ മാതിരി പ്രയോഗങ്ങൾ തന്മയത്വത്തെ സമൂലച്ഛേദം ചെയ്യുന്നില്ലയോ? * * * ഇങ്ങിനെ ചില കാരണങ്ങളാണു എനിക്കു പ്രധാനമായി തോന്നുന്നതു.

കഥകളി ഒരു കാലത്തു കേരളത്തിൽ വിദ്വാന്മാൎക്കുള്ള മുഖ്യവിനോദമായിരുന്നു. ഒരാൾ വിദ്വാനാണെന്നു പറഞ്ഞാൽ 'എത്ര ആട്ടക്കഥകൾ ഉണ്ടാക്കീട്ടുണ്ടു' എന്നായിരുന്നു അന്നു ചോദ്യം. കേരളത്തിലെ പഴയ രാജാക്കന്മാൎക്കു ഭരണകാൎയ്യങ്ങളിലെക്കാൾ കൂടുതലായ നിഷ്കൎഷ കഥകളിയിലായിരുന്നു. 'കഥകളിയോഗം' പണ്ടത്തെ രാജാക്കന്മാരുടെ ഭരണത്തിൽ ഒരു വലിയ 'ഡിപ്പാർട്ടുമെണ്ടു' ആയിരുന്നു. അന്നത്തെ കളിയോഗങ്ങൾ ഇന്നത്തേതുപോലെയായിരുന്നുവെന്നു വിചാരിക്കുവാൻ പ്രയാസമാണു.

---

മസൂരി: ഈ വിഷയത്തിൽ ഒരു ലേഖനം ഇവിടെ കിട്ടിയിട്ടുള്ളതിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

മസൂരിരോഗത്തിന്നു ഗോവസൂരി കുത്തിവെക്കുന്ന സമ്പ്രദായം ആയുൎവ്വേദജ്ഞന്മാരാൽ അറിയപ്പെട്ടിരുന്ന ഒന്നാണെന്നു ഊഹിക്കാൻ തക്ക ലക്ഷ്യങ്ങൾ ഉണ്ടു. ധന്വന്തരിപ്രണീതമായ ശാക്തേയഗ്രന്ഥത്തിൽ ഇങ്ങിനെ കാണുന്നു.

"ധേനുസ്തന്യമസൂരികാ നരാണാഞ്ചമസൂരികാ
തജ്ജലംബാഹുമൂലാച്ചശസ്ത്രാന്തേനഗൃഹീതവാൻ
ബാഹുമൂലേചശസ്ത്രാണിരക്തോൽപത്തികരാണിച
യ [illegible]ാണു. സൂക്ഷ്മം [illegible]രം സ്ഫോടകജ്വരസംഭവം".
ലേക്കാളുമധികം രസിക

—ooo—

# ശ്രീ രവീന്ദ്രപ്രശസ്തി.

---

(1)

പ്രകൃതിയുടെയഃസേവചെയ്തതിന്നു-
ള്ളകൃതകമാംനിലകണ്ടറിഞ്ഞവന്നാം
സ്വകൃതിയിലതിനെപ്പകർത്തിടുന്നു
സുകൃതിശിഖാമണിയാംരവീന്ദ്രനാഥൻ.

(2)

മന്നമിളകിമറിഞ്ഞമഞ്ജുമാന്ദ്രേതൻ-
കണമിയലുംകവിതാമൃതദ്രവത്താൽ
ക്ഷണമിവനരുളുന്നുകാവ്യവാടീ-
പ്രണയമെഴുംകവികോകിലാവലീനാം.

(3)

പൊരുളുമരുളുമേന്തുമീരവീന്ദ്രൻ
പുരുരുചിപുഷ്പമുദിച്ചുയർന്നിരിക്കേ
സുരുചിരമിഹഭാരതോർവിതൻകൂ-
രിരുളകലുന്നതിലെന്തുചിത്രമുള്ളൂ?

(4)

മികവുടയൊരുസൽപദത്തിലർത്ഥ-
ത്തികവിയലുംപുതുകാവ്യഭൂഷചാർത്തി
അകലുഷമതിയീമഹാൻസ്വഭാഷ-
യ്ക്കകമലരിൽക്കുതുകം വളർത്തിടുന്നു

(5)

സുവിമലകവിതാവിലാസലാസ്യ-
ച്ഛവികവിയുന്നകവീന്ദ്രനീരവീന്ദ്രൻ;
അവികലകുശലംവിളങ്ങിടട്ടേ
കവികുലമാലയിൽമിന്നുമിപ്പതക്കം.

കുമാരദാസ്.

# ഭക്തി.

"ഭക്തി" എന്നു നാം എല്ലാവരും പല സന്ദർഭങ്ങളിലും പറഞ്ഞുവരുന്നുണ്ടല്ലൊ. എന്നാൽ ഇതുകൊണ്ടു നമുക്കു എന്തൊരു ശബ്ദബോധമാണു ഉണ്ടാകുന്നതു? നമുക്കു യാതൊരു വസ്തുവിൽ ഭക്തിയുണ്ടാകുന്നുവോ ആ വസ്തുവിൽ നമ്മുടെ ശരീരം മുഴുവനും മനസ്സും പുത്രമിത്രകളത്രാദികളായ നമ്മുടെ കുഡുംബം മുഴുവനും സകല സ്വത്തുക്കളും, എന്നുവേണ്ട നമ്മെ സംബന്ധിച്ച ഐഹികങ്ങളും ആമുഷ്മികങ്ങളുമായ സകല വസ്തുക്കളും സ്നേഹബഹുമാനവാത്സല്യാദികളോടുകൂടെ സമർപ്പിക്കുകയും അതിൽനിന്നു നമുക്കു വരാവുന്ന സകല കഷ്ടപ്പാടുകളും സസന്തോഷം അനുഭവിച്ചുംകൊണ്ടു യാതൊരു പ്രതിഫലേച്ഛയുംകൂടാതെ അതിന്നുവേണ്ടി എന്തുതന്നെ ചെയ്യാനും സന്നദ്ധന്മാരായിരിക്കുകയും ചെയ്യുന്നു. അതാണു ഭക്തി എന്നു ഞാൻ ധരിച്ചിട്ടുള്ളതു. ഈശ്വരഭക്തി, രാജഭക്തി, ഗുരുഭക്തി എന്നിങ്ങിനെ നാം പലവിധത്തിലും അതിനെ തിരിച്ചുപറയുന്നുണ്ടെങ്കിലും ഭക്തി ഒന്നു മാത്രമല്ലാതെ പലേവിധത്തിൽ വിഭാഗിക്കപ്പെട്ടിട്ടില്ല. എന്നാൽ ആധാരഭേദങ്ങളെക്കൊണ്ടു ആശ്രയങ്ങൾക്കു ഭേദം വന്നിട്ടുള്ളതാണ്. ഇനി ആദ്യമായി ഈശ്വരഭക്തിയെപ്പറ്റി വിചിന്തനം ചെയ്യാം. ഇതു സമ്പാദിക്കാതെ ഒരുവനും ഇഹലോകവാസത്തെ സുഖമായി നയിച്ചുപോരുവാൻ പ്രയാസമാണ്. സാധാരണ മനുഷ്യർക്കല്ലാ സകല ജീവികൾക്കും ഇയ്യൊരു നിമിഷം സുഖമാണെങ്കിൽ മറ്റൊരു നിമിഷത്തിൽ ദുഃഖമുള്ളതായിട്ടാണു കണ്ടുവരുന്നതു. അതു ഭക്തിയുടെ അഭാവംകൊണ്ടല്ലയോ? നേരെമറിച്ചു ഈശ്വരഭക്തി സമ്പാദിക്കുന്നതായാൽ നമുക്കു പിന്നെ ഏതുകാര്യത്തിലാണു വ്യസനിപ്പാനുള്ളതു? നമ്മുടെ അന്തഃകരണം മുഴുവനും ആദ്ദേഹത്തിന്റെ തൃപ്പാദത്തിങ്കൽ സമർപ്പിച്ചുകഴിഞ്ഞുവല്ലൊ. ശാശ്വതമായും അതിബലവാന്മാരായ യാതൊരു ശത്രുക്കളാലും ഉടയ്ക്കപ്പെടുവാൻ കഴിയാത്തതായും ഉള്ള ആ തൃപ്പാദക്കോ

---

* ഒരു സഭയിൽ വായിച്ചതു

ട്ട കാമക്രോധലോഭമോഹാദികളായ ദുഷ്ടഭടന്മാർ വിവധവിഷയായുധങ്ങളോടുകൂടെ അതിക്രമിപ്പാനും അതിൽ അഭയം പ്രാപിച്ചിരിക്കുന്ന നമ്മുടെ മനസ്സിനെ പിടിച്ചടക്കുവാനും കഴിയുന്നതാണോ? അവിടെത്തന്നെ മേൽപ്പറഞ്ഞ ദുഷ്ടന്മാരുടെ യാതൊരു ബാധയും കൂടാതെ സകല സുഖാനുഭവങ്ങളും ലഭിക്കുന്നതാണ്. ഭക്തിയില്ലാത്തവന്നു ഈ ലോകത്തിലെന്നല്ല ഒരു ലോകത്തിലും ഒരാശ്രയവും ഒരു സമാധാനവും ഒരു ചുമതലയും ഇല്ല. ഏതു കാര്യത്തിലും തോൽവിയല്ലാതെ ജയമുണ്ടാകുന്നതല്ല. ചിലപ്പോൾ ചില മനുഷ്യർ 'ഉത്സാഹിലഭതേ കാര്യം' എന്നുള്ള ആപ്തവാക്യത്തെ അടിസ്ഥാനപ്പെടുത്തി തന്റെ ഉത്സാഹംകൊണ്ടും സാമർത്ഥ്യംകൊണ്ടും ചില കാര്യങ്ങളെല്ലാം സാധിച്ചു എന്നും മറ്റും വമ്പു പറഞ്ഞുംകൊണ്ടു നടക്കുന്നതു നാം സാധാരണയായി കണ്ടുവരാറുണ്ട്. അതെല്ലാം ക്ഷണഭംഗുരങ്ങളായിട്ടുള്ളതാണ്. ഈശ്വരങ്കൽ ഭക്തിവിശ്വാസങ്ങളോടുകൂടി പ്രവർത്തിച്ചല്ലാതെ ഒരു കാര്യവും ശാശ്വതമായിരിക്കുന്നതല്ല. ഭക്തിയുണ്ടെങ്കിൽ നമ്മുടെ ഈ ജീവിതദശയിൽ നാം ഈശ്വരങ്കൽ വല്ലതും ഒരു തെറ്റു പ്രവൃത്തിച്ചുപോയാൽ തന്നെ അതെല്ലാം ക്ഷമിക്കുമെന്നതന്നെയുമല്ല ഭക്തന്മാർക്കുവേണ്ടി ആ തെറ്റു ന്യായീകരിക്കുകയും ചെയ്യുന്നതാണ്. അതിന്നു ദൃഷ്ടാന്തമായി നമ്മുടെ ശ്രീഭാരതത്തിൽ പറഞ്ഞിട്ടുള്ള 'ഭീഷ്മരുടെ' പ്രതിജ്ഞയെ എടുത്തു നോക്കാം. ശ്രീകൃഷ്ണഭഗവാൻ ആയുധമെടുക്കുകയില്ലെന്നു പ്രതിജ്ഞ ചെയ്തപ്പോൾ ഭഗവാന്റെ മനോരഥത്തിന്നു നേരെ വിരുദ്ധമായി പരമഭക്തനായിരിക്കുന്ന 'ഭീഷ്മർ' എന്താണ് ശപഥംചെയ്തതു? ആയുധമെടുപ്പിച്ചുകൊള്ളാമെന്നല്ലയോ? സാധാരണ നോക്കുമ്പോൾ അതു ഒരു തെറ്റായിട്ടല്ലയോ വിചാരിക്കേണ്ടതു. എന്നാൽ ആ ഭഗവാനാകട്ടെ ആ ഭക്തന്റെ പ്രതിജ്ഞക്കു കേടുവരുത്താതിരിപ്പാൻ വേണ്ടി തന്റെ ശപഥത്തെ ലംഘിച്ചില്ലയോ. അതിലും പുറമെ വിദുരരുടെ കഥ ആലോചിച്ചു നോക്കുക. ആ ഭക്തവത്സലനായ ഭഗവാൻ പാണ്ഡവന്മാർക്കു വേണ്ടി ദൂതു പറവാൻ പോയപ്പോൾ മഹാരാജാവായ ദുര്യോധനന്റെ ക്ഷണനത്തെ തിരസ്കരിച്ചു 'ഭക്തന്മാരാദരാലേകം ഭക്തത്തിങ്കൽ പ്രിയം പരം' എന്നും പറഞ്ഞു ശുദ്ധ

നായിരുന്നാലും ഭക്തശിരോമണിയായ ആ വിദുരരുടെ ഗൃഹത്തിലേക്കല്ലയോ അമൃതേത്തു കഴിപ്പാൻ എഴുന്നള്ളിയതു്? ഇങ്ങിനെ നോക്കുന്നതായാൽ അനേകം കഥകൾ പറവാനുണ്ടു. അതിനാൽ അടുത്ത ഗുരുഭക്തിയെപ്പററി ആലോചിക്കാം.

വാസ്തവം പറയുന്നതായാൽ മുൻപറഞ്ഞ ഭഗവൽഭക്തിയേക്കാൾ ഒട്ടും അവസ്ഥ കുറഞ്ഞിട്ടുള്ളതല്ല ഗുരുഭക്തി. നേരെ മറിച്ചു കുറേക്കൂടി ഉൽക്കർഷം കൂടുമൊ എന്നും കൂടി സംശയിക്കേണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ഗുരുഭക്തിയില്ലാത്തവന്റെ യാതൊരു പ്രവൃത്തിയും പ്രശംസാർഹമായിട്ടുള്ളതല്ല. എത്രതന്നെ അറിവൊ, ധനമൊ ഉണ്ടായിരുന്നാലും ഗുരുഭക്തി അതായതു ഗുരുത്വം എന്ന 'മൂന്നക്ഷരം' ഇല്ലാഞ്ഞാൽ അവർ എന്തുതന്നെ പറഞ്ഞാലും പ്രവൃത്തിച്ചാലും ആഭാസനെന്നല്ലാതെ മററുള്ളവർ ഗണിക്കുകയില്ല. വല്ല സഭയിലൊ മററൊ ചെന്നു വല്ലതും പറവാൻ തുടങ്ങിയാൽ വിഡ്ഢിത്വമല്ലാതെ പുറപ്പെടുകയില്ല. ഉടനെ സഭ്യന്മാരായിട്ടുള്ളവർ ഈ ഗുരുത്വംകെട്ടവൻ എന്തിനാണ് ഇവിടെ കേറിവന്നതെന്നും ഇവന്നു ഇവിടെ വരുവാൻ എന്തു യോഗ്യതയാണുള്ളതെന്നും മററുമുള്ള പരിഹാസങ്ങളെ ചൊരിഞ്ഞു അവിടെനിന്നും ആട്ടി ഓടിക്കും. അതിലും വിശേഷിച്ചു ഈ ഒരു ഭാണ്ഡമുള്ളവനാണെങ്കിൽ ഈ വക സൽസദസ്സുകളിൽ യാതൊരറിവില്ലെങ്കിലും കൂടി ചാടിപ്പുറപ്പെടാതിരിപ്പാനും നിവൃത്തിയില്ല. ഇതിനു ദൃഷ്ടാന്തമായി കർണ്ണനെ നോക്കുക. തത്വം നോക്കുന്നതായാൽ കർണ്ണനോളം ആയുധാഭ്യാസത്തിൽ നൈപുണ്യം അർജ്ജുനനും കൂടി ഉണ്ടോ എന്നു സംശയമാണു. എന്നാൽ പ്രയോജനമെന്താണു? വേണ്ട കാലങ്ങളിൽ യാതൊരു ദിവ്യാസ്ത്രവും തോന്നുകയില്ല. ഈവിധമെല്ലാമിരിക്കുന്നതുകൊണ്ടു ഗുരുഭക്തി നാമെല്ലാം സമ്പാദിക്കേണ്ടത്യാവശ്യമാണു. എന്നാൽ ഗുരുഭൂതന്മാരായിട്ടുള്ളവർ ആരെല്ലാമാണെന്നാണു ഇനി ആലോചിപ്പാനുള്ളതു. നാം പലതും പലപ്പോഴും പല ആളുകളുടെ അടുക്കൽനിന്നും കണ്ടും കേട്ടും മനസ്സിലാക്കുന്നുണ്ടു. അവരെല്ലാം ഗുരുഭൂതന്മാരാണെന്നു വിചാരിച്ചുതുടങ്ങിയാൽ അവസാനമില്ലാത്തതാണല്ലോ. അതുകൊണ്ടു നമുക്കു ആദ്യമായി മാതാപിതാക്കന്മാരെ എടുക്കുക

തന്നെ; മാതാവാകട്ടെ പത്തു മാസവും നമ്മെ ഇടവിടാതെ വഹിച്ചുംകൊണ്ടു എന്തെല്ലാം വേദനയുണ്ടായാലും അതെല്ലാം പൊറുത്തു വിശേഷിച്ച നമുക്ക ആയുസ്സുണ്ടാകുവാനും നാം നന്നായി വരുവാനും ഉള്ള ഏകപ്രാൎത്ഥനയോടുകൂടെ കഴിച്ചുകൂട്ടുന്നു. ഒടുവിൽ പ്രസവിക്കാൻ കാലത്തു 50 പത്തു മാസങ്ങളിലെ വേദന ഒന്നായി അനുഭവിക്കുന്നു. അനന്തരം കുട്ടികളായിരുന്ന നമുക്ക ഇടക്കിടക്ക വരുന്ന കോപങ്ങളെക്കൊണ്ടും നമുക്കുള്ള ദുശ്ശാഠ്യങ്ങളെക്കൊണ്ടും എത്ര കഷ്ടപ്പാടുകളാണു അനുഭവിച്ചിട്ടുള്ളതു. എങ്കിലും നാം കാണിക്കുന്ന തോന്നിയവാസങ്ങളെ എല്ലാം ഒട്ടും പിറുപിറുക്കാതെ അനുസരിച്ചുകൊണ്ടു എന്തെല്ലാം സദുപദേശങ്ങളാണു തന്നിട്ടുള്ളതു? ചെറുപ്പകാലങ്ങളിൽ നമ്മുടെ ശരീരംപോലെ തന്നെ മനസ്സും ഏറാവും എളുയതായിട്ടുള്ളതാണ്. അതിനെ ഒരു ചെറുലതയെപ്പോലെ എന്ന് ഉപമിക്കാവുന്നതാണ്. അക്കാലത്തു മനസ്സും എളുയതായതുകൊണ്ടു ഏതൊരു വഴി കാണുന്നുവോ ആ വഴിയിൽകൂടെയാണു പോകുന്നത്. ആയതു സമ്പാൎഗ്ഗമായിരിക്കുന്നതു അമ്മമാരുടെ കാരുണ്യംകൊണ്ടാണ്. ഇപ്പോൾ ഈ ലോകത്തിൽ നാം കാണുന്നതായ സകല മഹാന്മാരും അവരുടെ ജനനിമാർ ഓരോരോ സന്ദൎഭങ്ങളിൽ സദുപദേശങ്ങൾ കൊടുത്തു വളൎത്തിവന്നിട്ടുള്ളവരാണ്. അമ്മ എന്നു പറഞ്ഞതുകൊണ്ടു മാതാപിതാക്കന്മാരെ ഒന്നായി എടുക്കുന്നതാണു നല്ലത്. അല്ലാത്തപക്ഷം രണ്ടും പ്രത്യേകിച്ചു പറയേണ്ടിവരും. അപ്പോൾ ഈ വിഷയത്തെത്തന്നെ വിസ്തരിച്ചു സമയം കഴിക്കേണ്ടിവരും. അതിനാൽ അടുത്ത വിഷയം രാജഭക്തിയെ എടുക്കുകതന്നെ.

രാജഭക്തി എന്നു വെച്ചാൽ രാജാവിങ്കൽ ഭക്തിയുണ്ടായിരിക്കുകയാണ്. ഇതും നമ്മൾക്കു അത്യാവശ്യമായി സ്വീകരിക്കേണ്ടതുമാണ്. ഇതിന്നു ഒരാളെ ഉദാഹരിക്കാം. അതായതു, ജപ്പാനിൽ ഇതിനുമുമ്പെ ചക്രവൎത്തിയായിരുന്ന 'മഹ്സുഹിഡൊ' എന്ന രാജാവിന്റെ മരണാനന്തരം അദ്ദേഹത്തിന്റെ സേനാനായകൻ ആയിരുന്ന ജനറൽ'നോശി'എന്ന ആൾ ഒപ്പം വെടിവെച്ചു ആത്മഹത്യചെയ്തു എന്നു കേട്ടിട്ടുണ്ടു. രാജഭക്തി എന്നുവെച്ചാൽ അങ്ങിനെ വേണം. അതായതു രാജാവിന്നുവേണ്ടി മരിക്കേണമെങ്കിൽ അതിനും സന്നദ്ധ

ന്മാരായിരിക്കണം. ഇങ്ങിനെ ഓരോന്നു എടുത്തു പറയുന്നതായാൽ വളരെ ഉണ്ടായിരിക്കും. അതിനെ എല്ലാം ഇവിടെ എടുത്തു പറഞ്ഞു സഭയുടെ വിലയേറിയ സമയത്തെ വൃഥാവിലാക്കാൻ വിചാരിക്കുന്നില്ല.

# വ്യവസായവിഷയം.

നാളികേരവെണ്ണയ്ക്കുള്ള പ്രചാരവും ആവശ്യവും ദിനംപ്രതി വർദ്ധിക്കുകയാണു ചെയ്യുന്നതു. യഥാർത്ഥവെണ്ണയുടെ അസാധാരണമായ വിലകയററം കാരണം നാളികേരവെണ്ണയുടെ നിർമ്മാണത്തെപ്പററി പലതരം അന്വേഷണങ്ങൾ 'ജമൈക്കാ'ദ്വീപിൽ നടത്തുകയുണ്ടായത്രേ. ഇക്കാലത്തു ഗ്രേററ്ബ്രിട്ടനിലും ഫ്രാൻസിലും യഥാർത്ഥവെണ്ണയുടെ സ്ഥാനത്തു അധികവും ഉപയോഗിക്കുന്നതു നാളികേരവെണ്ണയാണ്. ജർമ്മനിയിൽ ഈ യുദ്ധത്തിന്നു മുമ്പുതന്നെ നാളികേരവെണ്ണ ധാരാളം പ്രചാരത്തിൽ എത്തിയിരുന്നു. യഥാർത്ഥവെണ്ണ ഉപയോഗിക്കുന്ന സ്ഥാനത്തു പൊതുവേ നാളികേരവെണ്ണ ഉപയോഗിക്കാവുന്നതാണ നാളികേരത്തിൻെറ വലുപ്പമനുസരിച്ച 6 മുതൽ 10 വരെ തേങ്ങ ഒരു റാത്തൽ വെണ്ണയുണ്ടാക്കുവാൻ വേണ്ടിവരുമെന്നു കാണുന്നു.

* * * *

'ഹവായ്' രാജ്യത്തു പഞ്ചസാര ധാരാളം ഉണ്ടാക്കിവരുന്നുണ്ടെന്നു കാണുന്നു. അവിടെ ഉണ്ടാക്കുന്ന പഞ്ചസാരയുടെ പരിമാണത്തെപ്പററി അടുത്ത ഒരഞ്ചു കൊല്ലത്തെ കണക്കെടുത്തതിൽ 1902-ാമാണ്ടിൽ ഒരു ഏക്ര സ്ഥലത്തു 4 ടന്നിൽ പുറം പഞ്ചസാര വീതം വർദ്ധിച്ചു 1916-ാമാണ്ടിൽ 5-ൽ ചില്വാനം ടന്നായിരിക്കുന്നതായും, 1902-ൽ ആ രാജ്യത്തു ആകെ ഒന്നര മില്ല്യൻ ടൻ പഞ്ചസാരയുണ്ടായിരുന്നതു 1916-ലേക്കു 3 ടന്നായി വർദ്ധിച്ചിരിക്കുന്നതായും കണക്കുകളെക്കൊണ്ടു കാണുന്നു.

പലതരം ഇഞ്ചിൻവെച്ചിട്ടുള്ള ആകാശക്കപ്പലുകൾ കണ്ടുപിടിച്ച 'ഹാൻഡ്‌ലിപേയിജ്' എന്ന വിദ്വാൻ ഭാവികാലത്തു ആകാശക്കപ്പലുകൾക്കു വരാനിരിക്കുന്ന പ്രചാരത്തെപ്പററി ഒരു പ്രസംഗം ചെയ്കയുണ്ടായി. യുദ്ധം കഴിഞ്ഞാൽ വളരെ താമസിക്കാതെ ലണ്ടൻ മുതൽ മാർസിലസ്സുവരെ ഒരു ആകാശക്കപ്പൽമാർഗ്ഗം തുറക്കുവാൻ സാധിക്കുമെന്നും, ഈ കപ്പൽ പെട്രോളെടുക്കുവാനായി പാരിസ്സിൽ മാത്രം ഒന്നു നിർത്തിയാൽ മതിയായിരിക്കുമെന്നും മിസ്റ്റർ പേയിജ് പ്രസ്താവിച്ചിരിക്കുന്നു. യുദ്ധത്തിന്നു മുമ്പു ലണ്ടനിൽനിന്നു കാൺസ്റ്റാണ്ടിനോപ്പിളിലേക്കു 'മെയിൽ' എത്തിക്കുവാൻ കൃത്യമായി 72 മണിക്കൂർ വേണ്ടിവന്നിരുന്നു. ആകാശക്കപ്പൽ വഴിക്കായാൽ ഇതു 20 മണിക്കൂറുകൊണ്ടു കഴിയും. 42 മണിക്കൂറിന്നു പകരം 12½ മണിക്കൂറുകൊണ്ടു റോമിലേക്കും, 28 മണിക്കൂറിന്നു പകരം 8 മണിക്കൂറുകൊണ്ടു മാർസിലിസ്സിലേക്കും എത്താം. ആകാശക്കപ്പൽ വഴി 800 നാഴിക ദൂരത്തിൽ തപാലുകളും യാത്രക്കാരേയും കൂട്ടിക്കൊണ്ടു പോകുന്ന ഒരു 'മെയിൽ സാർവീസ്' ഏർപ്പെടുത്തുന്നതായാൽ ഇപ്പോഴുള്ള തീവണ്ടിയേക്കാളും കപ്പലിനെക്കാളും കുറച്ചധികം ആദായമുണ്ടാകും. കൂലിയും ചുരുങ്ങും. ലണ്ടനിൽനിന്ന് അമേരിക്കയിലേക്ക് ഒന്നര മണിക്കൂറുകൊണ്ടു എത്തുവാൻ സാധിക്കും ന്യൂയോക്കിൽ പാക്കുന്ന ഒരു ഇംഗ്ലീഷുകാരന്നു തനിക്കുള്ള ലണ്ടൻകടലാസ്സു പിറെറ ദിവസം വായിപ്പാൻ സാധിക്കും. മിസ്റ്റർ പേയിജ് ഇന്ത്യയെപ്പററി ഒന്നും പറയുന്നില്ലെങ്കിലും ഇന്ത്യയിലും ആകാശക്കപ്പൽ ഉപയോഗമാകാതിരിക്കയില്ലെന്നു വേണം പറവാൻ. ഇംഗ്ലണ്ടിൽനിന്നു 3 ദിവസംകൊണ്ടു ബോമ്പായിൽ എത്തുവാനും, മദ്രാസിലെ ഒരു കച്ചവടക്കാരന്നു ഒന്നിലധികം ദിവസംകൊണ്ടു സിങ്കപ്പൂരിൽ എത്തുവാനും സാധിക്കും!

* * * *

ബ്രിട്ടിഷുസാമ്രാജ്യത്തിലെ ജലശക്തി (Water Power) യെപ്പററി അന്വേഷിച്ചു റിപ്പോർട്ടുചെയ്വാൻ ഏർപ്പെടുത്തിയിരുന്ന കമ്മററിക്കാരുടെ റിപ്പോർട്ടുകൊണ്ടു ലോകത്തിലാകപ്പാടെയുള്ള ജലശക്തിയുടെ ഒരു സാമാന്യസ്വരൂപം വെളിവാകുന്നുണ്ട്. ലോകത്തിൽ എ

ല്ലാംകൂടി 120 മില്ല്യൻ കുതിരശ്ശക്തി (Horse Power) യുള്ള ജലശക്തി ഉപയോഗത്തിലിരിക്കുന്നുണ്ടു. ഇതിൽ 75 മില്ല്യൻ കുതിരശ്ശക്തി യന്ത്രശാലകളുടെ ആവശ്യത്തിന്നാണുപയോഗിക്കുന്നത്. ഈ 75 മില്ല്യനിൽ 13 മില്ല്യൻ യുനൈറ്റഡ് കിംഗ്ഡത്തിലും, 24 മില്ല്യൻ കോണ്ടിനൻറൽ യൂറോപ്പിലും, 29 മില്ല്യൻ അമേരിക്കയിലെ ഐക്യരാജ്യങ്ങളിലും, 6 മില്ല്യൻ ബ്രിട്ടീഷ് കോളനികളിലും, 3 മില്ല്യൻ ഏഷ്യാ തെക്കെ അമേരിക്ക ഇവിടങ്ങളിലും ആണ ചിലവാകുന്നതു. ലോകത്തിലെ വ്യവസായത്തിന്നുള്ള കുതിരശ്ശക്തി 'ഹൈഡ്രോളിക്കി'ൻെറ സഹായത്താൽ 15 മുതൽ 16 വരെ മില്ല്യൻ വൎദ്ധിച്ചിട്ടുണ്ടു. ഇതിൽ ഇംഗ്ലണ്ടും റഷ്യയുമാണ എല്ലാററിലും താഴെ കിടക്കുന്നതു. ഈ വൎദ്ധന ജൎമ്മനിയിൽ 43-ൽ ചില്വാനം ശതമാനമുണ്ടു. റഷ്യയിൽ 8-ൽ ചില്വാനം ശതമാനമേ ഉള്ളു. ബ്രിട്ടിഷ് സാമ്രാജ്യത്തിൽ എല്ലാംകൂടി 50 മുതൽ 70 വരെ മില്ല്യൻ കുതിരശ്ശക്തിയാണാവശ്യമെന്നും, മതിയായ ജാഗ്രത ചെയ്യുന്നപക്ഷം അതുണ്ടാക്കുവാൻ സാധിക്കുമെന്നുമാണ കമ്മിററിക്കാർ വിശ്വസിക്കുന്നതു. ഈ കാൎയ്യം ഒരു വെറും യദൃച്ഛാകാൎയ്യസിദ്ധിയായി വിചാരിക്കാവുന്നതല്ലെന്നും, സൂക്ഷിക്കേണ്ടതായ ഒരു സംഗതിയാണെന്നും കമ്മിററി അഭിപ്രായപ്പെടുന്നു.

* * * *

നമ്മുടെ നാട്ടിൽ വെറും സഹകരണസംഘങ്ങളും ബാങ്കുകളുമല്ലാതെ പരസ്പരസഹായസംഘങ്ങളുടെ എല്ലാ സ്വരൂപവും ദൃശ്യമായിക്കഴിഞ്ഞിട്ടില്ല. എന്നാൽ പലതരം വ്യവസായങ്ങളുടെ ആവശ്യത്തിന്നായി സംഘങ്ങൾ സ്ഥാപിക്കുന്നതിലാണ പരസ്പരസഹായസംഘങ്ങളുടെ വിജയം സ്ഥിതിചെയ്യുന്നതു. അസ്സാമിൽ നെയ്ത്തുസാമാനങ്ങൾ ശേഖരിച്ചുകൊടുക്കുവാനായി 4 സംഘങ്ങൾ രജിസ്റ്റർ ചെയ്തിരിക്കുന്നതായും, അവയിൽ നല്ലവണ്ണം ജോലികൾ നടത്തിവരുന്നതായും കാണുന്നു. ഈ മാതിരി ഓരോ പ്രത്യേകാവശ്യങ്ങൾക്കായി സംഘങ്ങൾ സ്ഥാപിക്കുവാൻ ഈ നാട്ടിലും ശ്രമംചെയ്യുന്നതായാൽ നന്നായിരിക്കും.

* * * *

ഇരിമ്പും ഉരുക്കും ഉണ്ടാക്കുന്ന തൊഴിൽ ജാപ്പാനിൽ ക്രമേണ അഭിവൃദ്ധിപ്പെട്ടുവരുന്നതായി കാണുന്നു. 'മിത്സുബിഷി' എന്നു പേരായ ഒരു കമ്പനി കോറിയായിൽ സ്ഥാപിച്ചു ഒട്ടേറെ സംഖ്യ മൂലധന

മിറക്കി ഈ തൊഴിൽ ചെയ്തുവരുന്നുണ്ട്. ആ കമ്പനിയിൽനിന്നു കൊല്ലംതോറും 9,0000 ടൻ ഇരിമ്പു ഉണ്ടാക്കുവാൻ കഴിയുമെന്നാണു പ്രതീക്ഷിക്കുന്നത്. ഇപ്പോൾതന്നെ ജാപ്പാനിൽ പ്രതിവർഷം 479000 ടൻ ഇരിമ്പും 778,000 ടൻ ഉരുക്കും ഉണ്ടാക്കിവരുന്നുണ്ട്. എന്നാൽ ഇക്കൊല്ലം അവസാനിക്കുന്നതോടുകൂടി 1,150,000 ടൻ ഇരുമ്പും 1,165,000 ടൻ ഉരുക്കും വീതം ഉണ്ടാക്കിത്തുടങ്ങുവാൻ ജാപ്പാന്നു സാധിക്കുമത്രെ. ഇരിമ്പുവ്യവസായത്തിൽ ജാപ്പാൻ വിചാരിക്കുന്ന പ്ലാൻ മുഴുവൻ 1923-ൽ പൂർത്തിയാവുന്നതാണ്. എന്നാൽപിന്നെ കൊല്ലന്തോറും 1,500,000 ടൻ ഇരിമ്പും 1,580,000 ടൻ ഉരുക്കും വീതം ജാപ്പാനിൽ ഉണ്ടായിത്തുടങ്ങുമെന്നാണു കാണുന്നത്.

* * * *

പുരമേയാനുള്ള ഓടു കേരളത്തിൽത്തന്നെ പലേടിക്കിലും ഉണ്ടാക്കുന്നുണ്ടെങ്കിലും മംഗലാപുരത്തേതിന്നു വിശേഷമുണ്ട്. ആ മാതിരി ഓടു എവിടെയെല്ലാം കിട്ടുമെന്നും എന്തുവിലക്കു കിട്ടുമെന്നും ഒരു ഗവേഷണം ഇന്ത്യയിലെ "സ്റ്റാറ്റിസ്റ്റിക്സ്" ഡിപ്പാർട്ടുമെണ്ടുകാർ നടത്തുകയുണ്ടായി. ഈ സംഗതിയെപ്പററി 70 യന്ത്രശാലക്കാരോടു എഴുതിച്ചോദിച്ചതിൽ 42 ശാലകളിൽനിന്നു മാത്രമെ മറുവടി കിട്ടീട്ടുള്ളുവെന്നാം കാണുന്നു. മറുവടി അയക്കാത്ത 28 ശാലകളിൽ 13 ശാലകളുടെ ഉടമസ്ഥന്മാർക്കു മറുവടിക്കു സാധിക്കാതെ വന്നതാണ്. 15 ശാലകൾ പൊളിഞ്ഞുപോയവയുമായിരുന്നു. മറുവടി അയച്ച 42 ശാലകളിൽ എല്ലാററിലും കൂടി, 1916-ൽ 61 മില്യൻ ഓടുകളാണു ഉണ്ടാക്കിരുന്നത്. അവയുടെ വില്പനവില ശരാശരി 1000-ന്നു 28 ക. വീതമാണു യുദ്ധത്തിന്നു മുമ്പു ശാലകളിൽ ഇടാക്കിയിരുന്നത്. യുദ്ധകാലത്തു അതു 34 ക. യായി വർദ്ധിച്ചു. ബോമ്പായിൽ യുദ്ധത്തിന്നുമുമ്പു ഈ ഓടിന്നു ശരാശരി 1000-ന്നു 55 ക. വീതമായിരുന്നു വില. അതിപ്പോൾ 80 ക. യായി വർദ്ധിച്ചിരിക്കുന്നു. വർദ്ധനക്കുള്ള കാരണം പ്രധാനമായി തീവണ്ടിയുടെ ക്ഷാമവും കപ്പൽകൂലിയുടെ കൂടുതലുമാണത്രെ.